ഹഷ്കരനായ സോമൻ സ്തോതാക്കളെ പാപത്തിൽനിന്നു കരകയററുന്നവനായി ഒഴകുന്നു. (ധ്വസ്രപുരുഷന്തികളോട് പ്രതിഗ്രഹം വാങ്ങിയ വസ്ത്രങ്ങൾ അപ്രതിഗൃഹീതങ്ങളായി, പരിശുദ്ധങ്ങളായി ഭവിയ്ക്കുമാറാകണമെന്ന് സോമനോട് അർത്ഥനയും ഇതിലന്തർഭവിയ്ക്കുന്നു. പ്രതിഗൃഹീതധനം അധമമെന്നു പ്രസിദ്ധം.)

വർഗ്ഗം—16

1 പവസ്വഗോജിദശ്വജി

ദ്വിശ്വജിൽസോമരണ്യജിൽ

പ്രജാവദ്രത്നമാഭര

അന്വയം:—

| | |
|---|---|
| ഹേ സോമ, ഗോ—ജിൽ | — ശത്രൂണാം ഗവാം ജേതാ |
| അശ്വ—ജിൽ | — അശ്വാനാമപിജേതാ |
| വിശ്വ—ജിൽ | — വിശ്വസ്യ, ജഗതോജേതാ |
| രണ്യ—ജിൽ പവസ്വ | — രമണീയസ്യ ധനസ്യജേതാ ച സൻ ക്ഷര |
| (അപിചാസ്മഭ്യം) | |
| പ്രജാ—വൽ | —പുത്രാദ്യുപേതം |
| രത്നം ആ ഭര | —ശ്രേഷ്ഠം ധനമാഹര |

അർത്ഥം—അല്ലയോ സോമ, ശത്രുക്കളുടെ പശുക്കളെയും കുതിരകളെയും ജയിച്ചുനേടുന്നവനും ജഗത്തിനെ മുഴുവൻ ജയിക്കുന്നവനും ശോഭനമായ ഐശ്വര്യം ജയിച്ചുനേടുന്നവനുമായ അവിടുന്ന് ഒഴുകിയാലും. പിന്നെ ഞങ്ങൾക്കു പുത്രന്മാരോടൊത്ത ഉത്തമധനം കൊണ്ടുതന്നാലും.

2 പവസ്വാദ്ഭ്യോഅദാഭ്യഃ

പവസ്വൌഷധീഭ്യഃ

പവസ്വധിഷണാഭ്യഃ

അന്വയം:—

(ഹേ സോമ ത്വം)
അദ്ഭ്യഃ — വസതീവരീഭ്യഃ
അദാഭ്യഃ പവസ്വ — മന്ത്രപൂതശ്ച ക്ഷര
(അപി ച) ഓഷധീഭ്യഃ
പവസ്വ — ക്ഷര
(കിഞ്ച) ധിഷണാഭ്യഃ
പവസ്വ — ഗ്രാവഭ്യഃ ക്ഷര

അർത്ഥം—അല്ലയോ സോമ, അവിടുന്ന് വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ നിന്നും വല്ലീരൂപങ്ങളിൽനിന്നൊഴുകിയാലും സസ്യാദികളിൽനിന്നൊഴുകിയാലും പിടികളുകളിൽ നിന്നൊഴുകിയാലും.

3 ത്വം സോമ പവമാനോ
വിശ്വാനി ദുരിതാ തര
കവിഃ സീദ നി ബർഹിഷി

അന്വയം —

ഹേ സോമ, പവമാന — പൂയമാനഃ
കവിഃ ത്വം — ക്രാന്തകർമ്മാ ത്വം
വിശ്വാനി ദുരിതാ തര — സർവ്വാണി ദുരിതാനി രാക്ഷസൈഃ കൃതാന്യുപദ്രവാണി നിരാകുരു
(അസ്മിൻ) ബർഹിഷി
നി സീദ — നിഷണ്ണോ ഭവ

അർത്ഥം—അല്ലയോ സോമ, ശുദ്ധികരവും കവിഞ്ഞ കർമ്മശേഷിവാനായ അവിടുന്ന് എല്ലാ ദുരിതങ്ങളെയും (സ്വയം ചെയ്യപ്പെടുന്ന പാപങ്ങളെയും രാക്ഷസാദികളാലേല്പിക്കപ്പെടുന്ന ഉപദ്രവങ്ങളെയും) ഇല്ലാതാക്കിയാലും, നശിപ്പിച്ചാലും. ഈ യാഗത്തിൽ വന്നിരുന്നാലും.

4 പവ്മാനസ്സ്വർവ്വിദോ

ജായമാനോഭവോമഹാൻ

ഇന്ദോവിശ്വാഅഭീദസി വ. 16

അന്വയം:—

ഹേ പവമാന, ഇന്ദോ,
സ്വഃ വിദഃ — സർവ്വം വേത്താത്വം
ജായമാനഃ മഹാൻ അഭവഃ — പ്രാദുർഭവന്നേവമഹാനസി
വിശ്വാൻ ഇൽ അഭി
അസി — സർവ്വാനേവ ശത്രൂനഭിഭവസി

അർത്ഥം—അല്ലയോ ശുദ്ധികരനായ സോമ, എല്ലാമറിയുന്ന അവിടുന്നു ജനിക്കുമ്പോഴുംതന്നെ മഹാനാകുന്നു. എല്ലാ ശത്രുക്കളെയും ജയിക്കുന്നു.

വർഗ്ഗം 17 ഗായത്രീപുരഉഷ്ണിഹൌച്ഛന്ദസീ

1 പ്രഗായത്രേണഗായത

പവ്മാനംവിച്ഷണിം

ഇന്ദുംസഹസ്രചക്ഷസം

അന്വയം:—

(ഹേ സ്തോതാരഃ)
വി—ചഷ്ണിം,
സഹസ്ര—ചക്ഷസം — സർവ്വസ്യദ്രഷ്ടാരം, ബഹുദർശനം
പവമാനം ഇന്ദും — പൂയമാനം സോമം
ഗായത്രേണ പ്ര ഗായത — ഗായത്രനാമ്നാസാമ്നാഗാനം
കുരുത, സ്തുത

അർത്ഥം—അല്ലയോ സ്തോതാക്കളേ, എല്ലാം കാണുന്നവനും കണക്കററ ദർശനങ്ങളൊത്തവനും ശുദ്ധികരനായ സോമനെ ഗായത്രമെന്ന സാമത്താൽ സ്തുതിക്കുക.

2 തം സഹസ്രചക്ഷസ

മഥോ സഹസ്രഭർണ്ണസം

അതിവാരമപാവിഷുഃ

അന്വയം.–

(ഹേ സോമ,)
സഹസ്ര–ചക്ഷസം — ബഹുദർശനം
അഥോ സഹസ്ര–ഭർണ്ണസം — ബഹുഭരണഞ്ച
തം ത്വാ വാരം അതി — ത്വാം ദശാപവിത്രമതിക്രമ്യ
അപാവിഷുഃ — ഋത്വിജഃ പാവയന്തി

അർത്ഥം–അല്ലയോ സോമ, കണക്കററ ദർശനങ്ങളോടുകൂടിയ വനും അളവററ ഭരണങ്ങളോടുകൂടിയവനുമായ ആ നിന്നെ ദശാപവിത്രം കടത്തി ഋത്വിക്കുകൾ ശുദ്ധീകരിക്കുന്നു

3 അതിവാരാൻപവമാനോഅസിഷ്യദത്

കലശാँഅഭിധാവതി

ഇന്ദ്രസ്യഹാർദ്ദ്യാവിശൻ

അന്വയം:–

പവമാനഃ വാരാൻ അതി — സോമഃ അവേർവ്വാലാനതിക്രമ്യ
അസിസ്യദത് — സ്യന്ദതേ
(അപി ച) ഇന്ദ്രസ്യ ഹാർദ്ദി
ആ–വിശൻ — ഹൃദയം പ്രവിശൻ
കലശാൻ അഭി ധാവതി — ദ്രോണകലശാനഭിഗച്ഛതി

അർത്ഥം–ശു[illegible]ന്ന സോമൻ ആട്ടിൻരോമമായ ദശാപവിത്ര ത്തെകടന്ന് [illegible]ഒഴുകുന്നു. പിന്നെ ഇന്ദ്രന്റെ ഹൃദയത്തെ പൂകി ദ്രോണ[illegible]ങ്ങൾക്കു നേരെ ചെല്ലുന്നു.

4 ഇന്ദ്രസ്യസോമരാധസേ

ശംപവസ്വവിചഷ്ണേ

പ്രജാവദ്രേതആഭര വ. 17

അന്വയം:-

| | |
|---|---|
| ഹേ വി-ചഷ്ണേ, | |
| സോമ, | — വിദ്രഷ്ടഃ സോമ, ത്വം |
| ഇന്ദ്രസ്യ രാധസേ | — രാധനായ, സംസിധ്യത്ഥം |
| ശം പവസ്വ | — സുഖകരം രസം ക്ഷര |
| (അപിചാസ്മഭ്യം) പ്രജാ- | |
| വൽ രേതഃ ആ ഭര | — പുത്രോപേതം ഉദകമന്നംവാ |
| | — പ്രാഹര, പ്രയച്ഛ |

അത്ഥം—അല്ലയോ സർവ്വദ്രഷ്ടാവായ സോമ, അവിടന്ന് ഇന്ദ്രന്റെ ആരാധനയ്ക്കായി, ഇന്ദ്രന്ന സിദ്ധിയ്ക്കുവേണ്ടി സുഖകരമായി രസം പൊഴിച്ചാലും. കൂടാതെ ഞങ്ങൾക്ക പുത്രന്മാരോട കൂടിയ അന്നം തന്നരുളിയാലും.

വഗ്ഗം-18 മുതൽ 23 കൂടി. ആങ്ഗിരസോമഹീയുഃ ഋഷിഃ, ഗായത്രീച്ഛന്ദഃ

1 അയാവീതീപരിസ്രവ

യസ്തഇന്ദോമദേഷ്വാ

അവാഹന്നവതീന്നവ

അന്വയം:-

| | |
|---|---|
| ഹേ ഇന്ദോ, തേ യഃ | — തവയോരസഃ |
| മദേഷു നവതീഃ നവ | — സങ്ഗ്രാമേഷു നവനവതി സംഖ്യാകാശ്ശത്രുപുരീഃ |
| ആ അവ-അഹൻ | — സമന്താൻ ജഘാന |
| അയാ വീതീ പരി സ്രവ | — അനയാ, ഇന്ദ്രസ്യ വീതയേ |
| | — ഭക്ഷണായ പരിതഃ ക്ഷര |

അത്ഥം—അല്ലയോ സോമ, അവിടത്തെ ഏതു രസം യുദ്ധങ്ങളിൽ ശത്രുക്കളുടെ തൊണ്ണൂറ്റൊമ്പതു നഗരങ്ങളെ തീർത്തും തകർത്തുവോ, അതോടുകൂടി ഇന്ദ്രന്റെ ഭക്ഷണത്തിന്നായി മുറ്റും ഒഴുകിയാലും

2 പുരഃസദ്യ ഇത്ഥാധിയേ
ദിവോദാസായശംബരം
അധത്യന്തുർവശംയദും

അന്വയം –

| | |
|---|---|
| സദ്യഃ പുരഃ | — ഏകസ്മിന്നേവാഹനി ശത്രൂണാം പുരാണി സോമരസോവാഹൻ |
| ഇത്ഥാ–ധിയേ | |
| ദിവഃ–ദാസായ | — സത്യകമ്മണേ തന്നാമകായ രാജ്ഞേ |
| ശംബരം | — പുരാണാം സ്വാമിനം |
| അധ ത്യം തുർവ്വശം | — അനന്തരം തന്നാമകം രാജാനം |
| യദും | — യദുനാമകഞ്ചവശമാനയൻ |

അത്ഥം—ഒരേ ദിവസം തന്നെ, ശത്രുപുരങ്ങളെ സോമരസം തകർത്തു (സോമരസം കടിച്ചതിന്റെ ഫലമായ ഹർഷത്താൽ ഇന്ദ്രൻ തകർത്തു കർത്തൃത്വം സോമരസത്തിന്നു കല്പിച്ചിരിക്കുന്നു) സത്യകാമനായ ദിവോദാസനെന്ന രാജാവിന്നുവേണ്ടി നഗരങ്ങളുടെ നാഥനായ ശംബരനെയും പിന്നെ, തുർവ്വശനെന്ന രാജാവിനെയും യദു എന്ന രാജാവിനെയും കീഴടക്കി.

3 പരിണോ അശ്വമശ്വവി
ദ്ഗോമദിന്ദോഹിരണ്യവത്
ക്ഷരാസഹസ്രിണീരിഷഃ

അന്വയം:—

ഹേ ഇന്ദോ, അശ്വ—വിൽ — അശ്വസ്യ ലംഭകസ്ത്വം
നഃ അശ്വം, ഗോ—മൽ
ഹിരണ്യ—വൽ — ഗോയുക്തം, ഹിരണ്യോ പേതന്ധനഞ്ച
പരി.ക്ഷര — പ്രസ്രവ
(അപിച) സഹസ്രിണീഃ
ഇഷഃ — ബഹുന്യന്നാനി ച ക്ഷര

അർത്ഥം—അല്ലയോ സോമ, കതിരയെ നേടിത്തരുന്ന അവിടുന്ന് കതിരയെയും പശുക്കളോടും സ്വർണ്ണത്തോടും കൂടിയ ധനത്തെയും ഒഴുക്കിത്തന്നാലും. പിന്നെ, അപരിമിതങ്ങളായ അന്നങ്ങളുമൊഴുക്കിത്തന്നാലും.

4 പവമാനസ്യതേവയം

പവിത്രമഭ്യുന്ദതഃ

സഖിത്വമാവൃണീമഹേ

അന്വയം:—

(ഹേ സോമ,) പവിത്രം
അഭി—ഉന്ദതഃ — അഭിക്ലേദയതഃ
പവമാനസ്യ തേ
സഖി—ത്വം — ക്ഷരതസ്തവസഖ്യം
വയം ആ വൃണീമഹേ — അമഹീയവഃ ആങ്ഗിരസാഃ പ്രാത്ഥയാമഹേ

അർത്ഥം—അല്ലയോ സോമ, ദശാപവിത്രത്തെ നനച്ചുകൊണ്ടൊഴുകുന്ന അവിടത്തെ ചങ്ങാതത്തെ ആങ്ഗിരസന്മാരായ അമഹീയുക്കളെ ഞങ്ങൾ പ്രാത്ഥിക്കുന്നു.

5 യേതേപവിത്രമൂർമ്മ

യോഭിക്ഷരന്തിധാരയാ

തേഭിർന്നസ്സോമമൃളയ

അന്വയം —

ഹേ സോമ തേ യേ
ഊർമയഃ — തരംഗാഃ
പവിത്രം ധാരയാ
അഭി-ക്ഷരന്തി — അഭിപവന്തേ
തേഭിഃ നഃ മൃളയ — തൈരൂർമിഭിരസ്മാൻ സുഖയ

അർത്ഥം—അല്ലയോ സോമ, അവിടത്തെ തിരകളേവ ശോ പവിത്രത്തിലേയ്ക്കു ധാരയായൊഴുകുന്നുവോ, ആ ഓളങ്ങളാൽ ഞങ്ങളെ സുഖിപ്പിച്ചാലും.

6 സനഃപുനാനആഭര

രയിംവീരവതീമിഷം

ഈശാനസ്സോമവിശ്വതഃ

അന്വയം —

ഹേ സോമ വിശ്വതഃ — സർവ്വസ്യ ജഗതഃ
ഈശാനഃ സഃ — ഈശ്വരോമീശ്വരഃ
പുനാനഃ പൂയമാനസ്വമസ്മഭ്യം
നഃ രയിം വീര-വതീം
ഇഷം — അസ്മഭ്യം ധനം, പുത്രാദ്യുപേതമന്നഞ്ച
ആ ഭര — ആഹര

അർത്ഥം—അല്ലയോ സോമ, ജഗത്തിനു മുഴുവൻ ഈശ്വരനും സംസ്കരിക്കപ്പെട്ടവനും ശുദ്ധികാരകമായ അവിടുന്നു ഞങ്ങൾക്കു ധനവും പുത്രാദികളോടുകൂടിയ പുഷ്ടിയും കൊണ്ടു തന്നാലും.

7 ഏതമുത്യന്ദശക്ഷിപോ

മൃജന്തിസിന്ധുമാതരം

സമാദിത്യേഭിരഖ്യത

അന്വയം:—

സിന്ധു–മാതരം — യസ്യ സിന്ധവഃ, നദ്യോമാതരോ ഭവന്തി
ത്യം ഏതം ഉ — തമേതം സോമമേവ
ദശ ക്ഷിപഃ മൃജന്തി — ദശസംഖ്യാകാഅങ്ഗുലയശ്ശോധയന്തി
(അപിച സഃ) ആദിത്യേഭിഃ
സം അഖ്യത — ആദിത്യൈസ്സങ്ഗച്ഛതേ

അൎത്ഥം—നദികളാകുന്ന അമ്മമാരോടുകൂടിയ ആ സോമനെ പത്തുവിരലുകൾ ശുദ്ധീകരിക്കുന്നു. പിന്നെ, അവിടുന്ന് അദിതിപുത്രന്മാരായ ദേവന്മാരോടു ചേരുന്നു.

8 സമിന്ദ്രേണോതവായുനാ
സുതഏതിപവിത്രആ
സംസൂര്യസ്യരശ്മിഭിഃ

അന്വയം:—

സുതഃ പവിത്രേ — അഭിഷുതസ്സോമോ ദശാപവിത്രേ
ഇന്ദ്രേണ സം ഏതി — സങ്ഗച്ഛതേ
ഉത വായുനാ ആ — അപിച തേന ച ആഭിമുഖ്യേന സമേതി
സൂര്യസ്യ രശ്മി–ഭിഃ സം — മയൂഖൈസ്സങ്ഗച്ഛതേ

അൎത്ഥം—സംസ്കരിക്കപ്പെട്ട സോമൻ ദശാപവിത്രത്തിൽ ഇന്ദ്രനോടു ചേരുന്നു. പിന്നെ, വായുവിനോടു നേരെ ചേരുന്നു. സൂര്യന്റെ രശ്മികളോടു ചേരുന്നു.

9 സനോഭഗായവായവേ
പൂഷ്ണേപവസ്വമധുമാൻ
ചാരുൎമ്മിത്രേവരുണേച

11 ഏനാവിശ്വാന്യര്യആ

ദ്യമ്നാനിമാനുഷാണാം

സിഷാസന്തോവനാമഹേ

അന്വയം:—

| | |
|---|---|
| ഏനാ മാനുഷാണാം | — അനേന സോമേന മനുഷ്യാണാം |
| വിശ്വാനി ദ്യുമ്നാനി | — സർവ്വാണ്യന്നാനി |
| ആ അര്യഃ സിസാസന്തഃ | — അഭിഗച്ഛന്തഃ, സംഭക്തു മിച്ഛന്തശ്ചവയം |
| വനാമഹേ | — സംഭജാമഹേ |

അർത്ഥം—ഈ സോമനെക്കൊണ്ടാണ് മനുഷ്യക്കുള്ള എല്ലാ അന്നങ്ങളും പ്രാപിക്കുന്നവരും നേടാനിച്ഛിക്കുന്നവരുമായ നമ്മൾ (സുഖം) ഭജിക്കുന്നതു്.

12 സനഇന്ദ്രായയജ്യവേ

വരുണായമരുദ്ഭ്യഃ

വരിവോവിൽപരിസ്രവ

അന്വയം:—

| | |
|---|---|
| (ഹേ സോമ,) | |
| വരിവഃ—വിൽ സഃ | — ധനസ്യലംഭകസ്ത്വം |
| നഃ യജ്യവേ ഇന്ദ്രായ | — യഷ്ടവ്യായ തസ്മൈ |
| വരുണായ മരുൽ—ഭ്യഃ | |
| പരി സ്രവ | — ധാരയാക്ഷര |

അർത്ഥം—അല്ലയോ സോമ, ധനം നേടിത്തരുന്ന അവിടുന്ന് ഞങ്ങൾക്ക് യാജ്യനായ ഇന്ദ്രന്നും വരുണന്നും മരുത്തുക്കൾക്കും വേണ്ടി ധാരയായൊഴുകിയാലും.

അൎത്ഥം—ആർ ഇന്ദ്രന്റെ ഹൃദയത്തെ പ്രാപിക്കുന്നവനോ ആ സോമനെത്തന്നെ മുലപ്പാലുള്ള അമ്മമാർ പിഞ്ചുമകനെ വളൎത്തുന്നപോലെ, നമ്മുടെ സ്തുതിവചനങ്ങാം വൎദ്ധിപ്പിക്കട്ടേ.

15 അൎഷാണസ്സോമശങ്ഗവേ

ധുക്ഷസ്വപിപ്യുഷീമിഷം

വൎദ്ധാസമുദ്രമുക്ഥ്യം വ. 20

അന്വയം:—

ഹേ സോമ, (ത്വം) നഃ — അസ്മാകം
ഗവേ ശം അൎഷ — സുഖം ക്ഷര
(അപി ച) പിപ്യുഷീം
ഇഷം ധുക്ഷസ്വ — പ്രവൃദ്ധമന്നം പൂരയ
(കിഞ്ച) ഉക്ഥ്യം സമുദ്രം
വൎദ്ധ — പ്രശസ്യമുദകം വൎദ്ധയ

അൎത്ഥം—അല്ലയോ സോമ, അവിടുന്നു ഞങ്ങളുടെ പശുവിന്നു സുഖമണച്ചാലും. വൎദ്ധിച്ച അന്നം നിറച്ചാലും. പ്രശസ്യമായ ജലം വളൎത്തിയാലും.

16 പവമാനോഅജീജന

ദ്ദിവശ്ചിത്രന്നതന്യതും

ജ്യോതിൎവ്വൈശ്വാനരംബ്ബൃഹൽ

അന്വയം:—

പവമാനഃ ബൃഹൽ — സോമഃ മഹൽ
വൈശ്വാനരം ജ്യോതിഃ — വൈശ്വാനരാഖ്യം തേജഃ
ദിവഃ ചിത്രം തന്യതും ന — ദ്യുലോകസ്യവിചിത്രമശനിമിവ
അജീജനൽ — അജനയൽ

അൎത്ഥം—ശുദ്ധികരനായ സോമൻ മഹത്തായ, വൈശ്വാനരമെന്ന, ആഗ്നേയതേജസ്സിനെ ദ്യുലോകത്തിന്റെ വിചിത്രമായ ഇടിമിന്നൽപോലെ ഉളവാക്കി.

ആശയം—അല്ലയോ സോമ, അവിടുന്ന്, അനിവൃനായി ത്തീന്ന ശത്രുവിനെ കൊല്ലുന്നവനാകുന്ന ദിവസം തോറും യുദ്ധം പ്രാപിക്കുന്നവനാകുന്ന അതിന്ന പുറമെ പശുക്കളേയും കുതിര കളേയും തരുന്നവനാകുന്ന

21 സമ്മിശ്ലോഅരുഷോഭവ

സൂപസ്ഥാഭിർന്ന ധേനുഭിഃ

സീദഞ്ഛ്യേനോനയോനിമാ

അന്വയം —

| | |
|---|---|
| (ഹേ സോമ, ത്വം) സു-ഉപസ്ഥാഭിഃ | — ശോഭനോപസ്ഥാനാഭിഃ |
| ധേനു—ഭിഃ സം—മിശ്ലഃ | — ഗോഭിഃ, ഗോവികാരൈഃ പയോഭിസ്സംമിശ്രിതഃ |
| ശ്യേനഃ ന യോനിം ആ സീദൻ | — യഥാശ്യേനഃ സ്വകീയസ്ഥാന മാസീദതി തദ്വന്നിഷണ്ണഃ |
| ന അരുഷഃ ഭവ | — (ന സമ്പ്രത്യേവ) ഇദാനീ ശോരോചമാനോഭവ |

ആശയം—അല്ലയോ സോമ, അവിടുന്ന് സമീപസ്ഥങ്ങളായ പശുവിൻപാൽകളോട് ചേന്നവനായി, പരുന്ത് സ്വസ്ഥാന ത്തിരിക്കുന്നതു പോലെ, സ്വസ്ഥാനത്തിരുന്ന് ഇപ്പോഴം ശോഭ മാനനായി ഭവിച്ചാലും

22 സപവസ്വയആവി

ധേന്ദ്രായവൃത്രായഹന്തവേ

വവ്രിവാംസംമഹീരപഃ

അന്വയം —

| | |
|---|---|
| (ഹേ സോമ,) യഃ (ത്വം) മഹീഃ അപഃ | — മഹാന്ത്യുദകാനി |
| വവ്രി—വാംസം | — നിരുന്ധാനം |

വൃത്രായ ഹന്തവേ — വൃത്രം ഹന്തും
ഇന്ദ്രം ആവിഥ — അരക്ഷഃ
സഃ (ത്വം) പവസ്വ — ധാരയാ ക്ഷര

അർത്ഥം—അല്ലയോ സോമ, യാതൊരവിടന്നു് പെരിയ ജലങ്ങളെ തടുത്തുനിർത്തുന്ന വൃത്രനെക്കൊല്ലാനായി ഇന്ദ്രനെ രക്ഷിച്ചുവോ, (സോമപാനത്താലാണിന്ദ്രൻ വൃത്രനെക്കൊല്ലാൻ പ്രാപ്തനായതു്) ആ അവിടന്നു് ധാരയായൊഴുകിയാലും.

23 സുവീരാസോവയന്ധനാ

ജയേമസോമമീഢ്വഃ

പുനാനോവർദ്ധനോഗിരഃ

അന്വയം:—

ഹേ മീഢ്വഃ, സോമ,
സു–വീരാസഃ സേകതസ്സോമ, കല്യാണപുത്രാഃ
വയം ധനാ ജയേമ — അമഹീയവ ആങ്ഗിരസാഃ
ശത്രൂണാം ധനാനി ജയേമ
പുനാനഃ നഃ ഗിരഃ വർദ്ധ — പൂയമാനസ്ത്വമസ്മാകം സ്തുതിരൂപാ
വാചോവർദ്ധയ ച

അർത്ഥം—ഒലിക്കുന്ന സ്വഭാവമുററ സോമ, സൽപുത്രന്മാരോടുകൂടിയ ഞങ്ങളും, ആങ്ഗിരസന്മാരായ അമഹീയുക്കളും, ശത്രുക്കളുടെ ധനങ്ങളും ജയിച്ചുനേടാവൂ. ശുദ്ധികരനായ അവിടന്നു ഞങ്ങളുടെ സ്തുതിവചനങ്ങളെ വളർത്തുകയും ചെയ്യാലും.

24 ത്വോതാസസ്തവാവസാ

സ്യാമവന്വന്തആമുരഃ

സോമവ്രതേഷുജാഗൃഹി

19 യസ്തേമദോവരേണ്യ

സ്തേനാപവസ്വാന്ധസാ

ദേവാവീരഘശംസഹാ

അന്വയം —

| | |
|---|---|
| (ഹേ സോമ,) തേ ദേവ– | |
| അവീഃ | — തവ ദേവകാമഃ |
| അഘശംസ–ഹാ | — രാക്ഷസാനാം ഹന്താ |
| വരേണ്യഃ മദഃ യഃ | — സർവ്വൈർവ്വരണീയോ മദകരോയോരസോ വിദ്യതേ |
| തേന അന്ധസാ പവസ്വ | തേന രസേനാന്നാത്മനാ ക്ഷര |

അർത്ഥം—അല്ലയോ സോമ, ദേവകാമവും രാക്ഷസവിനാശകവും ഏവകഠം വരണീയവും ഹഷ്കരവുമായി അവിടത്തെ യാതൊരു രസമുണ്ടോ, അതിനാൽ അന്നരൂപമായി ഒഴകിയാലും

20 ജഘ്നിർവൃത്രമമിത്രിയം

സസ്നിർവ്വാജന്ദിവേദിവേ

ഗോഷാഉഅശ്വസാഅസി വ 21

അന്വയം:–

| | |
|---|---|
| (ഹേ സോമ, ത്വം) | |
| അമിത്രിയം | — അമിത്രഭവം |
| വൃത്രം ജഘ്നിഃ അസി | — ശത്രും ഹന്താ ഭവസി |
| (കിഞ്ച) ദിവേ–ദിവേ | — പ്രതിദിനം |
| വാജം സസ്നിഃ | — സങ്ഗ്രാമം സംഭക്താസി |
| (കിഞ്ച) ഗോ–സാഃ, | |
| അശ്വ–സാഃ ഉ | — ഗവാന്ദാതാ, അശ്വാനാന്ദാതാ ചാസി |

അന്വയം:—

| | |
|---|---|
| ഹേ പവമാന, ഇന്ദോ, | — പൂയമാന, സോമ, |
| നഃ മഹഃ രായഃ ആ ഭര | — മഹാന്തി ധനാന്യാഹര |
| മൃധഃ ജഹി | — ഹിംസകാഞ്ഛത്രൂന്മാരയ |
| വീര—വൽ യശഃ രാസ്വ | — പുത്രാദ്യുപേതാം കീർത്തിന്ദേഹി |

അർത്ഥം—ശുദ്ധികരനായ സോമ, മഹത്തുക്കളായ ധനങ്ങരം ഞങ്ങരംക്ക കൊണ്ടുതന്നാലും. ദ്രോഹികളെക്കൊന്നാലും. മക്കളോടുകൂടിയ കീർത്തി തന്നരുളിയാലും.

27 നത്വാശതഞ്ചനഹ്രുതോ

രാധോദിധ്സന്തമാമിനൻ

യൽപുനാനോമഖസ്യസേ

അന്വയം:—

| | |
|---|---|
| (ഹേ സോമ,) യൽ | |
| പുനാനഃ | — യദാപൂയമാനസ്ത്വം |
| മഖസ്യസേ | — അസ്മഭ്യം ധനം ദാതുമിച്ഛസി |
| (തദാ) രാധഃ ആ | |
| ദിധ്സന്തം ത്വാ | — ധനമാദാതുമിച്ഛന്തന്ത്വാം |
| ശതം ചന ഹ്രുതഃ ന | |
| മിനൻ | — ബഹവോപി ഹിംസകാശ്ശത്രവോന ഹിംസന്തി |

അർത്ഥം—അല്ലയോ സോമ, ശുദ്ധികരനായ അവിടുന്ന് ഞങ്ങരംക്ക ധനമേകാനിച്ഛിക്കുമ്പോരം, (ശത്രുക്കളിൽ നിന്നതിന്നുവേണ്ടി) ധനം പിടിച്ചുവാങ്ങാനിച്ഛിക്കുന്ന അവിടുത്തെ, ദ്രോഹികളായ ശത്രുക്കരം പലരെങ്കിലും അവിടുത്തെ തടയുന്നില്ല, മുടക്കുന്നില്ല.

28 പവസ്വേന്ദോവൃഷാസുതഃ

കൃധീനോയശസോജനേ

വിശ്വാഅപദ്വിഷോജഹി

30 യാതേഭീമാന്യായുധാ

തിഗ്മാനിസന്തിധൂർവ്വണേ

രക്ഷാസമസ്യനോനിദഃ വ. 23

അന്വയം:—

| | |
|---|---|
| (ഹേ സോമ,) തേ യാ | |
| ഭീമാനി | — യാനി ഭയങ്കരാണി |
| തിഗ്മാനി ആയുധാ | — തീക്ഷ്ണാന്യായുധാനി |
| ധൂർവ്വണേ സന്തി | — ശത്രുവധാത്ഥം ഭവന്തി |
| (തൈരായുധൈഃ) സമസ്യ | — സർവ്വസ്യ ശത്രോഃ |
| നിദഃ നഃ രക്ഷ | — നിന്ദായാ അസ്മാൻ രക്ഷ |

അത്ഥം—അല്ലയോ സോമ, അവിടേയ്ക്കു ചേന്ന ഭയങ്കരങ്ങളും മൂച്ചയുററവയുമായ അയുധങ്ങളേവ ശത്രുവധത്തിന്നായുണ്ടോ, ആ ആയുധങ്ങളാൽ എല്ലാ ശത്രുക്കളുടെയും നിന്ദയിൽനിന്നു ഞങ്ങളെ രക്ഷിച്ചാലും.

വഗ്ഗം: 24 മുതൽ 29 കൂടി ഭാഗ്ഗവോജമദഗ്നിഃ ഋഷിഃ

1 ഏതേഅസൃഗ്രമിന്ദവ

സ്തിരഃപവിത്രമാശവഃ

വിശ്വാന്യഭിസൌഭഗാ

അന്വയം:—

| | |
|---|---|
| ആശവഃ ഏതേ ഇന്ദവഃ | — ശീഘ്രാഃ പവമാനാസ്സോമാഃ |
| വിശ്വാനി സൌഭഗാ | |
| അഭി | — സർവ്വാണി സൌഭഗാനി, ധനാന്യഭിലക്ഷ്യ |
| പവിത്രം തിരഃ അസൃഗ്രം | — ഋത്വിഗ്ഭിസ്സൃജ്യന്തേ |

അത്ഥം—ഗതിവേഗമുററ, ഒഴുകുന്ന സോമങ്ങാം എല്ലാ ധനങ്ങളെയുമുന്നംവെച്ച് ഋത്വിക്കുകളാൽ ദശാപവിത്രം പ്രാപിക്കപ്പെടുന്നു.

2 വിഘ്നന്തോദുരിതാപുരു

സുഗാതോകായവാജിനഃ

തനാകൃണ്വന്തോഅർവ്വതേ

അന്വയം —

വാജിനഃ — ബലവന്തസ്സോമാഃ
പുരു ദുഃ—ഇതാ വി—ഘ്നന്തഃ— ബഹൂനി ദുരിതാനി വിശേഷേണ നാശയന്തഃ
തോകായ അർവ്വതേ — അസ്മാകം പുത്രായാശ്വായ ച
സു—ഗാ തനാ കൃണ്വന്തഃ — സുഖാനി, ധനാനി ച കർവ്വന്തസ്സിരഃ പവിത്രം സൃജ്യന്തേ

അർത്ഥം—ബലമുററ സോമങ്ങൾ അളവററ ദുരിതങ്ങളെ ഒട്ടുക്കി, നമ്മുടെ മകന്നും കുതിരയ്ക്കും സുഖങ്ങളും, ധനങ്ങളുമുണ്ടാക്കിക്കൊണ്ട്, ഋത്വിക്കുകളാൽ ദശാപവിത്രം പ്രാപിപ്പിയ്ക്കപ്പെടുന്നു

3 കൃണ്വന്തോവരിവോഗവേ

ഽഭ്യർഷന്തിസുഷ്ടുതിം

ഇളാമസ്മഭ്യംസംയതം

അന്വയം:—

(അസ്മാകം) ഗവേ
അസ്മഭ്യം — ച
സം—യതം — യദസ്മാൻ സംയച്ഛതി തൻ
വരിവഃ, ഇളാം കൃണ്വന്തഃ — ധനമന്നഞ്ചകർവ്വന്തസ്സോമാഃ
സു—സ്തുതിം അഭി അർഷന്തി— അസ്മദീയാം ശോഭനാം സ്തുതിമഭിമുഖ്യേന ഗച്ഛന്തി

അർത്ഥം—നമ്മുടെ പശുവിന്നും നമുക്കും നമ്മെ പൊറുപ്പിച്ചുനിർത്തുന്ന ധനവുമന്നവുമുണ്ടാക്കുന്ന സോമങ്ങൾ, നമ്മുടെ ശോഭനസ്തുതിയെ നേരെ പ്രാപിക്കുന്നു.

4 അസാവ്യംശുർമ്മദാ

യാപ്സുദക്ഷോഗിരിഷ്ഠാഃ

ശ്യേനോനയോനിമാസദൽ

അന്വയം:-

| | |
|---|---|
| ഗിരി-സ്ഥാഃ അംശുഃ | — പർവ്വതേ ജാതസ്സോമഃ |
| മദായ അസാവി | — മദാർത്ഥമഭിഷുതഃ |
| അപ്-സു ദക്ഷഃ | — വസതീവരീഷു പ്രവൃദ്ധഃ |
| (കിഞ്ച) ശ്യേനഃ ന | — യഥാ ശ്യേനസ്വസ്ഥാന മാസീദതി തദ്വദയം സോമഃ |
| യോനിം ആ അസദൽ | — സ്വകീയം സ്ഥാനമാസീദതി |

അർത്ഥം:-മലയിൽ മുളച്ച സോമൻ ഹർഷത്തിനുവേണ്ടി സംസ്കരിക്കപ്പെട്ടു. വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ വളന്നു. എന്നിട്ട്, പരുന്ത് സ്വസ്ഥാനത്തിരിക്കുന്നതുപോലെ, ഈ സോമൻ സ്വകീയസ്ഥാനത്തിരിക്കുന്നു.

5 ശുഭ്രമന്ധോദേവവാത

മപ്സുധൂതോനൃഭിസ്സുതഃ

സ്വദന്തിഗാവഃപയോഭിഃ വ. 24

അന്വയം:-

| | |
|---|---|
| (യൽ) ദേവ-വാതം ശുഭ്രം അന്ധഃ | — ദേവൈഃ പ്രാർത്ഥിതം ശോഭനമന്നം |
| ഗാവഃ പയഃ-ഭിഃ സ്വദന്തി | — ആശിരൈസ്സ്വാദയന്തി |
| (സോമഃ) നൃ-ഭിഃ സുതഃ | — നേതൃഭിഃ ഋത്വിഗ്ഭി രഭിഷുതസ്സൻ |
| അപ്-സു ധൂതഃ | — വസതീവരീഷു ശോധിതോ ഭവതി |

അർത്ഥം:-ദേവന്മാരാലിഷ്ടപ്പെട്ട നല്ല സോമാന്നം പശുക്കൾ പാൽകളാൽ (പാൽചേർത്ത്) സ്വാദുവാക്കുന്നതുകൊണ്ട്, സോ

മൻ നേതാക്കളായ ഋത്വിക്കുകളാൽ സംസ്കരിക്കപ്പെട്ടവനായി വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ ശുദ്ധീകരിക്കപ്പെട്ട.

6 ആദീമശ്വന്നഹോതാ
രോശ്രുശ്രുണന്നമൃതായ
മധോരസംസധമാദേ

അന്വയം —

| | |
|---|---|
| ആത് ഹോതാരഃ | — അനന്തരം പ്രേരകാഋത്വിജഃ |
| സധ—മാദേ ഈം | — യജ്ഞേ ഏനം |
| മധ്വഃ രസം | — മദകരസ്യ സോമസ്യ രസം |
| അമൃതായ | — അമരണായ |
| അശ്വം ന അശ്രുശ്രുണൻ | — അശ്വമിവശോഭയന്തി |

അർത്ഥം—അനന്തരം പ്രേരകരായ ഋത്വിക്കുകൾ, ഹർഷകരമായ ഈ സോമരസത്തെ അമരത്വത്തിന്നവേണ്ടി കുതിരയെ ചമയിക്കുന്നപോലെ, ശോഭിപ്പിക്കുന്ന

7 യാസ്തേധാരാമധുശ്ചു
തോസൃഗ്രമിന്ദഊതയേ
താഭിഃപവിത്രമാസദഃ

അന്വയം —

| | |
|---|---|
| ഹേ ഇന്ദോ, തേ മധു—ശ്ചുതഃ | — തവ മധുരരസസ്യ ശ്ചോതയിത്ര്യഃ |
| യാഃ ധാരാഃ ഊതയേ അസൃഗ്രം | — രക്ഷണായ സൃജ്യന്തേ |
| താഭിഃ പവിത്രം ആ അസദഃ | — ആസീദ |

അർത്ഥം—അല്ലയോ സോമ, അവിടത്തെ മധുരരസം ഇറ്റുന്ന ധാരകൾ, രക്ഷയ്ക്കായി ഋത്വിക്കുകളാൽ സൃഷ്ടിക്കപ്പെടുന്നുവോ, ആ ധാരകളോടുകൂടി വന്നിരുന്നാലും.

8 സോഅഷേന്ദ്രായപീതയേ

തിരോരോമാണ്യവ്യയാ

സീദൻയോനാവനേഷ്വാ

അന്വയം:—

| | |
|---|---|
| (ഹേ സോമ,) സഃ | |
| അവ്യയാ രോമാണി | — അഭിഷുതസ്ത്വമവിമയാനി വാലാനി |
| തിരഃ വനേഷു | — തിരസ്ക്കർവ്വൻ പാത്രേഷു |
| യോനാ ആ സീദൻ | — സ്ഥാനേ നിഷണ്ണഃ |
| ഇന്ദ്രായ പീതയേ അഷ് | — ഇന്ദ്രസ്യ പാനായ ക്ഷര |

അർത്ഥം—അല്ലയോ സോമ, സംസ്കരിക്കപ്പെട്ട അവിടന്ന് ആട്ടിൻരോമമുററ ദശാപവിത്രത്തെത്തള്ളിക്കടന്ന് പാത്രങ്ങളിൽ സ്ഥാനത്തിരുന്ന് ഇന്ദ്രന്നു കുടിയ്ക്കാനായൊഴുകിയാലും.

9 ത്വമിന്ദോപരിസ്രവ

സ്വാദിഷ്ഠോഅങ്ഗിരോഭ്യഃ

വരിവോവിദ്ഘൃതംപയഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, സ്വാദിഷ്ഠഃ | — സോമ, സ്വാദുതമഃ |
| വരിവഃ-വിൽ | — അസ്മദഭിലഷിതസ്യ ധനസ്യ ലംഭകശ്ച |
| ത്വം അങ്ഗിരഃ-ഭ്യഃ | — അങ്ഗിരസാമർത്ഥായ |
| ഘൃതം പയഃ പരി സ്രവ | — പരിക്ഷര |

അർത്ഥം—അല്ലയോ സോമ, ഏററവും സ്വാദുതരനും ഞങ്ങളാലാഗ്രഹിയ്ക്കപ്പെട്ട ധനം നേടിത്തരുന്നവനുമായ അവിടന്ന് അങ്ഗിരസ്സുകൾക്കുവേണ്ടി നെയ്യും പാലുമൊഴുക്കിയാലും. (കറവപശുക്കളെത്തന്നരുളിയാലും.)

10 അയംവിചർഷണിർഹിതഃ

പവമാനസ്സചേതതി

ഹിന്വാനആപ്യംബൃഹൽ വ. 25

അന്വയം:—

| | |
|---|---|
| വി—ചർഷണിഃ ഹിതഃ | — വിദ്രഷ്ടാ, പാത്രേഷു നിഹിതഃ |
| പവമാനഃ സഃ അയം | — സോമഃ |
| ആപ്യം ബൃഹൽ | |
| ഹിന്വാനഃ | — അപ്പുഭവം മഹദന്നം പ്രേരയൻ |
| ചേതതി | — സർവ്വൈർജ്ഞായതേ |

അർത്ഥം—എല്ലാം കാണുന്നവനും പാത്രങ്ങളിൽ വെയ്ക്കപ്പെട്ട വനും ശുദ്ധീകരനും പ്രസിദ്ധനമായ ഈ സോമൻ ജലങ്ങളിലു ണ്ടായ മഹത്തായ അന്നത്തെത്തിയ്ക്കുന്നവനെന്ന് പരക്കെ അറിയ പ്പെടുന്നു.

11 ഏഷവൃഷാവൃഷവ്രതഃ

പവമാനോഅശസ്തിഹാ

കരദ്വസൂനിദാശുഷേ

അന്വയം:—

| | |
|---|---|
| വൃഷാ, വൃഷ—വ്രതഃ | — കാമാനാം സേക്താ, വർഷകർമ്മാ |
| അശസ്തി—ഹാ പവമാനഃ | |
| ഏഷഃ | — രാക്ഷസാനാം ഹന്താസോമഃ |
| ദാശുഷേ വസൂനി കരൽ | — ഹവിർദ്ദാത്രേ യജമാനായ ധനാനി കരോതി പ്രയച്ഛതി |

അർത്ഥം—കാമവർഷകനും വർഷണശീലനും രാക്ഷസന്മാരുടെ ഹന്താവുമായ ഈ സോമൻ ഹവിസ്സേകുന്ന യജമാനന്നു ധനങ്ങളു ണ്ടാക്കുന്നു, കൊടുക്കു...

12 ആപവസ്വസഹസ്രിണം

രയിങ്ഗോമന്തമശ്വിനം

പുരുശ്ചന്ദ്രംപുരുസ്പൃഹം

അന്വയം:—

(ഹേ സോമ, ത്വം)

| | |
|---|---|
| സഹസ്രിണം | — ബഹുസംഖ്യാകം |
| ഗോ—മന്തം, അശ്വിനം | — ഗോഭിരുപേതം, അശ്വവന്തം |
| പുരു—ചന്ദ്രം, | |
| പുരു—സ്പൃഹം | — ബഹൂനാം ഹർഷകം, ബഹുഭി സ്പൃഹണീയം |
| രയിം ആ പവസ്വ | — പരിക്ഷര |

അർത്ഥം—അല്ലയോ സോമ, അവിടുന്നു കണക്കററതും പശ്വക്കളോടുകൂടിയതും കുതിരകളൊത്തതും ഏവക്കുമാഹ്ലാദകരവും. ഏവരാലുമാശിക്കത്തക്കതുമായ ധനം കോരിച്ചൊരിഞ്ഞാലും.

13 ഏഷസ്യപരിഷിച്യതേ

മർമൃജ്യമാനആയുഭിഃ

ഉരുഗായഃകവിക്രതുഃ

അന്വയം:—

| | |
|---|---|
| ഉരു—ഗായഃ, കവി—ക്രതുഃ | — ബഹുസ്തുതിഃ, ക്രാന്തകർമ്മാ |
| സ്യഃ ഏഷഃ | — സോയം സോമഃ |
| ആയു—ഭിഃ മർമൃജ്യമാനഃ | — മനുഷ്യൈഃ, ഋത്വിഗ്ഭിശ്ശോധ്യമാനഃ |
| പരി സിച്യതേ | — ധാരയാ സൃജ്യതേ |

അർത്ഥം—വളരെ സ്തുതികൾക്കു വിഷയഭൂതനും കവിഞ്ഞ കർമ്മമൊത്തവനുമായ ആ സോമൻ മനുഷ്യരായ ഋത്വിക്കുകളാൽ ശുദ്ധീകരിക്കപ്പെടുന്ന[illegible] ൂ ഒഴുക്കപ്പെടുന്നു.

14 സഹസ്രോതിശ്ശതാമഘോ

വിമാനോരജസഃകവിഃ

ഇന്ദ്രായപവതേമദഃ

അന്വയം:—

| | |
|---|---|
| സഹസ്ര—ഊതിഃ | — അപരിമിതരക്ഷണഃ |
| ശത—മഘഃ, രജസഃ | |
| വി—മാനഃ | — ബഹുധനഃ, ലോകസ്യ നിർമ്മാതാ |
| കവിഃ മദഃ | — ക്രാന്തകർമ്മാ മദകരസ്സോമഃ |
| ഇന്ദ്രായ പവതേ | — ഇന്ദ്രാർത്ഥം ക്ഷരതി |

അർത്ഥം—കണക്കററ രക്ഷകളൊത്തവനും ധാരാളം ധനത്തോടുകൂടിയവനും ലോകത്തിൻെറ നിർമ്മാതാവും കവിഞ്ഞ കർമ്മമുററവനും ഹർഷകരനമായ സോമൻ ഇന്ദ്രനവേണ്ടി ഒഴുകുന്നു.

15 ഗിരാജാതഇഹസ്തുത

ഇന്ദുരിന്ദ്രായധീയതേ

വിര്യോനാവസതാവിവ വ 26

അന്വയം:—

| | |
|---|---|
| ജാതഃ ഇന്ദുഃ ഗിരാ സ്തുതഃ | — പ്രാദുർഭൂതസ്സോമസ്സ്തുത്യാ സ്തുതഃ |
| ഇഹ യോനൗ | — അസ്മിൻയോനൌ, യജ്ഞേ സ്വസ്ഥാനേ |
| വിഃ വസതൌ—ഇവ | — പക്ഷീസ്വനീഡേ ഇവ |
| ഇന്ദ്രായ ധീയതേ | — ഇന്ദ്രാർത്ഥം നിധീയതേ |

അർത്ഥം—ഉല്പന്നനായ സോമൻ സ്തുതിയാൽ പുകഴ്ന്നവനായി ഈ യജ്ഞത്തിൽ സ്വസ്ഥാനത്തു്, പക്ഷി തൻെറ പൊത്തിലെന്നപോലെ, ഇന്ദ്രനവേണ്ടി ഉറപ്പിക്കപ്പെടുന്നു.

16 പവമാനസ്സുതോനൃഭി
സ്സോമോവാജമിവാസരൽ
ചമൂഷുശക്മനാസദം

അന്വയം:—

| | |
|---|---|
| നൃ–ഭിഃ സുതഃ | — നേതൃഭിരൃത്വിഗ്ഭിരഭിഷുതഃ |
| പവമാനഃ സോമഃ ചമൂഷു | — ചമസേഷു |
| ശക്മനാ ആ–സദം | — ബലേനോപവേഷ്ടും |
| വാജം–ഇവ അസരൽ | — യുദ്ധമിവസ്ഥാനം സരതി |

അൎത്ഥം—നേതാക്കളായ ഋത്വിക്കുകളാൽ സംസ്കരിക്കപ്പെട്ട സോമൻ വാലന്മരികകളിൽ ഊക്കോടുകൂടി പ്രവേശിപ്പാനായി, യുദ്ധത്തിലെ നില്പിടത്തിലേയ്ക്കെന്നപോലെ, നീങ്ങുന്നു.

17 തന്ത്രിപൃഷ്ഠേത്രിവന്ധുരേ
രഥേയുഞ്ജന്തിയാതവേ
ഋഷീണാംസപ്തധീതിഭിഃ

അന്വയം:—

| | |
|---|---|
| ത്രി–പൃഷ്ഠേ, ത്രി–വന്ധുരേ | — ത്രിഷവണപൃഷ്ഠേ, ത്രിവേദവന്ധുരേ |
| ഋഷീണാം രഥേ തം | — യജ്ഞരഥേസോമം |
| സപ്ത ധീതി–ഭിഃ | — സപ്തഭിശ്ഛന്ദോഭിഃ |
| യാതവേ യുഞ്ജന്തി | — ദേവാൻ പ്രതിഗന്തുമൃത്വിജോ യോജയന്തി |

അൎത്ഥം—മൂന്നു സവനങ്ങളാകുന്ന പൃഷ്ഠഭാഗങ്ങളോടും മൂന്നു വേദങ്ങളാകുന്ന ഇരുപ്പിടങ്ങളോടും കൂടിയ ഋഷികളുടെ യജ്ഞമാകുന്ന തേരിൽ, സോമനെ, ഗായത്രി മുതലായ ഏഴു ഛന്ദസ്സുകളാൽ ദേവന്മാരെ പ്രാപിക്കാനായി, ഋത്വിക്കുകൾ യോജിപ്പിക്കുന്നു, കയററുന്നു

18 തംസോതാരോധനസ്പൃത

മാശുംവാജായയാതവേ

ഹരിംഹിനോതവാജിനം

അന്വയം —

ഹേ സോതാരഃ — അഭിഷവകർത്താരഋത്വിജഃ
ധന–സ്പൃതം വാജിനം — ധനാനാം സ്പ്രഷ്ടാരം, ബലവന്തം
ആശും തം ഹരിം — വേഗവന്തം സോമാത്മകമശ്വം
വാജായ യാതവേ
ഹിനോത — യജ്ഞാഖ്യം സങ്ഗ്രാമം ഗന്തും പ്രേരയത

അർത്ഥം–അല്ലയോ സോമസംസ്കർത്താക്കളായ ഋത്വിക്കുകളേ ധനത്തെപ്പോഴും സ്പർശിക്കുന്നവനും ബലവാനും വേഗവാനുമായ ആ സോമനാകുന്ന കതിരയെ യജ്ഞമാകുന്ന യുദ്ധത്തിൽ വരാൻ പ്രേരിപ്പിക്കുക (വാജമെന്ന പദം യജ്ഞത്തിന്നും യുദ്ധത്തിന്നും പ്രയോഗിക്കുന്നു ഇവിടെയാകട്ടെ യജ്ഞമാകുന്ന യുദ്ധമെന്ന് രൂപണം ചെയ്തിരിക്കുന്നു )

19 ആവിശൻകലശംസുതോ

വിശ്വാഅർഷന്നഭിശ്രിയഃ

ശൂരോനഗോഷുതിഷ്ഠതി

അന്വയം —

സുതഃ കലശം ആ–വിശൻ — അഭിഷുതസ്സോമോദ്രോണകലശം പ്രവിശൻ
വിശ്വാഃ ശ്രിയഃ അഭി അർഷൻ — സർവ്വാസ്സമ്പദോഽസ്മാനഭിഗമയൻ
ഗോഷു ശൂരഃ ന തിഷ്ഠതി — ശത്രൂണാം പശുഷു യഥാനിശ്ശങ്കസ്തദ്വ്യജേതവ്യ നിശ്ശങ്കസ്തിഷ്ഠതി

അത്ഥം—സംസ്കരിക്കപ്പെട്ട സോമൻ ദ്രോണകലശത്തിൽ പ്രവേശിച്ച് എല്ലാ സമ്പത്തുക്കളും നമുക്കെത്തിച്ചുകൊണ്ട്, ശത്രുക്കളുടെ പശുക്കളിൽ ശരംവിട്ടു പിടിച്ചുനിൽക്കുന്ന വീരനെന്നപോലെ യജ്ഞങ്ങളിൽ ഉറച്ചുനിൽക്കുന്നു.

20 ആതഇന്ദോമദായകം
പയോദുഹന്ത്യായവഃ
ദേവാദേവേഭ്യോമധു വ. 27

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, തേ മധു പയഃ | — തവ മധുഭൃതം പേയം രസം |
| ദേവാഃ ആയവഃ | — സ്തോതാരോമനുഷ്യാഃ |
| മദായ കം | — മദാത്ഥം സുഖേന |
| ദേവേഭ്യഃ ആ ദുഹന്തി | — ആഭിമുഖ്യേന ദുഹന്തി |

അത്ഥം—അല്ലയോ സോമ, കുടിപ്പാൻ പററിയ അവിടത്തെ തേനൊത്ത രസം സ്തോതാക്കളായ മനുഷ്യർ ഹഷത്തിന്നുവേണ്ടി സുഖമാംവണ്ണം ഇന്ദ്രാദിദേവന്മാക്കായി കറക്കുന്നു.

21 ആനസ്സോമംപവിത്രആ
സൃജതാമധുമത്തമം
ദേവേഭ്യോദേവശ്രുത്തമം

അന്വയം:—

(ഹേ ഋത്വിജഃ,) നഃ

| | |
|---|---|
| ദേവശ്രുൽ—തമം | — അസ്മാകം ദേവൈരത്യന്തം |
| | — ശ്രൂയമാണം |
| മധുമൽ—തമം | — അതിശയേന മധുമന്തം |
| സോമം ദേവേഭ്യഃ ആ | — ഇന്ദ്രാദിഭ്യഃ ആഭിമുഖ്യേന |
| പവിത്രേ ആ സൃജത | — ദശാപവിത്രേ സമന്താൽ സാധയത |

അർഥം—അദ്ധ്വര്യോ ഋത്വിക്കുകളേ, ദേവന്മാരാൽ ഏറ്റവും കാംക്ഷിക്കപ്പെടുന്നവനും അത്യന്തം മധുരാസ്വാദനനായ സോമനെ ദേവന്മാർക്കുവേണ്ടി നേരെ ദശാപവിത്രത്തിലൊഴിക്കുക

22 ഏതേസോമാഅസൃക്ഷത
ഗൃണാനാശ്രവസേമഹേ
മദിന്തമസ്യധാരയാ

അന്വയം —

ഗൃണാനാഃ ഏതേ സോമാഃ — സ്തൂയമാനാ ഇമേസോമാഃ
മഹേ ശ്രവസേ — മഹതേന്നായ
മദിൻ–തമസ്യ — മാദയിതൃതമസ്യ രസസ്യ
ധാരയാ അസൃക്ഷത — ഋത്വിഗ്ഭിസ്സൃജ്യന്തേ

അർഥം—സ്തുതിക്കപ്പെടുന്ന ഈ സോമങ്ങൾ മഹത്തായ അന്നത്തിനുവേണ്ടി ഏറ്റവും ഹർഷിപ്പിക്കുന്ന രസത്തിന്റെ ധാരയായി ഋത്വിക്കുകളാൽ വിട്ടൊഴുക്കപ്പെടുന്നു

23 അഭിഗവ്യാനിവീതയേ
നൃമ്ണാപുനാനോഅർഷസി
സനദ്വാജഃപരിസ്രവ

അന്വയം —

(ഹേ സോമ,) പുനാനഃ — പൂയമാനസ്ത്വം
വീതയേ ഗവ്യാനി
നൃമ്ണാ — ഭക്ഷണായ ഗോസംബന്ധീനി ധനാനി, ക്ഷീരാദീനി
അഭി അർഷസി — അഭിഗച്ഛസി
(ത്വം) സനത്–വാജഃ
പരി സ്രവ — ദീയമാനാന്നഃ പരിക്ഷര

അത്ഥം—അല്ലയോ സോമ, ശുദ്ധികർന്നായ അവിടുന്നു് ഭക്ഷണത്തിന്നായി, പശുവിൻപാൽ മുതലായ ധനങ്ങളെ നേരെ പ്രാപിക്കുന്നു. ഞങ്ങാക്കു തരാനുള്ള അന്നത്തോടുകൂടിയവനാ യൊഴുകിയാലും.

24 ഉതനോഗോമതീരിഷോ

വിശ്വാഅഷ്പരിഷ്ടുഭഃ

ഗൃണാനോജമദഗ്നിനാ

അന്വയം:—

| | |
|---|---|
| (ഹേ സോമ,) ഉത | |
| ജമത്—അഗ്നിനാ | — അപിച ജമദഗ്നിനാമ്നാ ഋഷിണാ,മയാ |
| ഗൃണാനഃ | — സ്തൂയമാനസ്ത്വം |
| നഃ ഗോ—മതീഃ, | |
| പരി—സ്തുഭഃ | — ഗോഭിര്യുക്താനി, പരിത സ്തോതവ്യാനി |
| വിശ്വാഃ ഇഷഃ അഷ് | — സർവ്വാണ്യന്നാനിക്ഷര, ദേഹി |

അത്ഥം—അല്ലയോ സോമ, ജമദഗ്നിയെന്ന ഋഷിയായ എന്നാൽ സ്തുതിക്കപ്പെടുന്ന അവിടുന്നു് പശുക്കളോടുകൂടിയവയും എമ്പാടും സ്തുത്യങ്ങളുമായ എല്ലാ അന്നങ്ങളും ഞങ്ങാക്കു തന്ന രുളിയാലും.

25 പവസ്വവാചോഅഗ്രിയ

സ്തോമപിത്രാഭിരൂതിഭിഃ

അഭിവിശ്വാനികാവ്യാ വ. 28

അന്വയം:—

| | |
|---|---|
| ഹേ സോമ, അഗ്രിയഃ | — മുഖ്യസ്ത്വം |
| ചിത്രാഭിഃ ഊതി—ഭിഃ | — പൂജനീയൈരക്ഷണൈസ്സഹ |

വാചഃ അഭി പവസ്വ — അസ്മദീയാസ്സുതീരഭി പ്രേരയ
വിശ്വാനി കാവ്യാ — സർവ്വാണി സ്തുത്യാത്മകാനി വാക്യാനി പവസ്വ

അർത്ഥം—അല്ലയോ സോമ ധന്യങ്ങളായ രക്ഷണങ്ങളോടു കൂടി, ഞങ്ങളുടെ സ്തുതികളെ നേരെ പ്രേരിപ്പിച്ചൊഴുകിയാലും എല്ലാ സ്തുതിപരങ്ങളായ വാക്യങ്ങളെയും പ്രേരിപ്പിച്ചൊഴുകിയാലും

26 ത്വംസമുദ്രിയാഅ

പോഗ്രിയോവാചഈരയൻ

പവസ്വവിശ്വമേജയ

അന്വയം —

ഹേ വിശ്വം-ഏജയ — വിശ്വകമ്പക സോമ
അഗ്രിയഃ ത്വം വാചഃ
ഈരയൻ — മുഖ്യസ്ത്വം സ്തുതീഃ പ്രേരയൻ
സമുദ്രിയാഃ അപഃ പവസ്വ— ആന്തരിക്ഷാണ്യുദകാനി ധാരയാക്ഷര

അർത്ഥം—എല്ലാം ഇളക്കുന്ന സോമ, മുഖ്യനായ അവിടുന്ന സ്തുതികളെ പ്രേരിപ്പിക്കുന്നവനായി, അന്തരിക്ഷത്തിലുള്ള ജലങ്ങളെ ധാരയായൊഴുക്കിയാലും (മഴപെയ്യിച്ചാലും)

27 തുഭ്യേമാഭുവനാകവേ

മഹിമ്നേസോമതസ്ഥിരേ

തുഭ്യമർഷന്തിസിന്ധവഃ

അന്വയം —

ഹേ കവേ, സോമ — ക്രാന്തകർമൻ, സോമ
തുഭ്യ മഹിമ്നേ — തുഭ്യം, തവമഹത്വായ

| | |
|---|---|
| ഇമാ ഭുവനാ തസ്ഥിരേ | — ഇമാനി ഭുവനാനിത്വാമേവ പുരസ്കൃത്യതിഷ്ഠന്തി |
| (അപിച) സിന്ധവഃ തുഭ്യം അഷ്ന്തി | — നദ്യസ്തുഭ്യമേവഗച്ഛന്തി |

അത്ഥം—അല്ലയോ കവിഞ്ഞ കമ്മമൊത്ത സോമ, അവിടുത്തെ മഹത്വത്തിനുവേണ്ടിയാണ്, അവിടുത്തെ മുൻനിത്തിയാണ്, ഇക്കണ്ട ഭൂതജാതങ്ങൾ നിലകൊള്ളുന്നത്. മാത്രമല്ല, അവിടേയ്ക്കുവേണ്ടിത്തന്നെയാണ് നദികളൊഴുകുന്നത്.

28 പ്രതേദിവോനവൃഷ്ടയോ

ധാരായന്ത്യസശ്ചതഃ

അഭിശുക്രാമുപസ്തിരം

അന്വയം:—

| | |
|---|---|
| (ഹേ സോമ) തേ | — തവാസങ്ഗാധാരാഃ |
| അസശ്ചതഃ ധാരാഃ | |
| ദിവഃ വൃഷ്ടയഃ ന | — അന്തരിക്ഷാൽ വഷാണിവ |
| ശുക്രാം | — ശുക്രവണ്ണാം, ശുക്ലവണ്ണ്ം |
| ഉപ—സ്തിരം അഭി | — ഉപസ്തീര്യമാണം പവിത്രം |
| പ്ര യന്തി | പ്രതി പ്രയന്തി |

അത്ഥം—അല്ലയോ സോമ, ഒന്നിനോടും ചേരാത്ത അവിടുത്തെ പ്രവാഹങ്ങൾ വാനിൽനിന്ന വഷംപോലെ, വെൺനിറങ്ങളൊത്ത നൂറിപ്പിടമായ ദശാപവിത്രത്തിൽ ചെന്ന ചേരുന്നു.

29 ഇന്ദ്രായേന്ദോ പുനീത

സോമ ഗ്രാമഷാത്രസാധനാ

ഇന്ദ്രാണംവീതിരാധസം

വാചഃ അഭി പവസ്വ — അസ്മദീയാസ്തുതീരഭി പ്രേരയ
വിശ്വാനി കാവ്യാ — സർവ്വാണി സ്തുത്യാത്മകാനി വാക്യാനി പവസ്വ

അത്ഥം ജലങ്ങളോ സോമ ധന്യങ്ങളായ രശ്മിജാലങ്ങളോടു കൂടി ഞങ്ങളുടെ സ്തുതികളെ നേരെ പ്രേരിപ്പിച്ചൊഴുകിയാലും എല്ലാ സ്തുതിപരങ്ങളായ വാക്യങ്ങളെയും പ്രേരിപ്പിച്ചൊഴുകിയാലും

26 ത്വംസമുദ്രിയാഅ

പോഗ്രിയോവാചഈരയൻ

പവസ്വവിശ്വമേജയ

അന്വയം —

ഹേ വിശ്വം—എജയ — വിശ്വകമ്പക സോമ
അഗ്രിയഃ ത്വം വാചഃ
ഈരയൻ — മുഖ്യസ്ത്വം സ്തുതീഃ പ്രേരയൻ
സമുദ്രിയാ അപ പവസ്വ— ആന്തരിക്ഷാണ്യുദകാനി ധാരയാക്ഷര

അത്ഥം—എല്ലാം ഇളക്കുന്ന സോമ മുഖ്യനായ അവിടുന്ന സ്തുതികളെ പ്രേരിപ്പിക്കുന്നവനായി അന്തരിക്ഷത്തിലുള്ള ജലങ്ങളെ ധാരയായൊഴുകിയാലും (പെയ്യിച്ചാലും)

27 തുഭ്യേമാഭുവനാകവേ

മഹിമ്നേസോമതസ്ഥിരേ

തുഭ്യമർഷന്തിസിന്ധവ

അന്വയം —

ഹേ കവേ സോമ — ക്രാന്തകർമ്മൻ സോമ
തുഭ്യ മഹിമ്നേ — തുഭ്യം തവമഹത്വായ

ഇമാ ഭുവനാ തസ്ഥിരേ — ഇമാനി ഭുവനാനിത്വാമേവ പുരസ്കൃത്യതിഷ്ഠന്തി
(അപിച) സിന്ധവഃ
തുഭ്യം അർഷന്തി — നദ്യസ്തുഭ്യമേവഗച്ഛന്തി

അർത്ഥം—അല്ലയോ കവിഞ്ഞ കർമ്മമൊത്ത സോമ, അവിടത്തെ മഹത്വത്തിനുവേണ്ടിയാണ്, അവിടത്തെ മുൻനിർത്തിയാണ്, ഇക്കണ്ട ഭൂതജാതങ്ങൾ നിലകൊള്ളുന്നത്. മാത്രമല്ല, അവിടേയ്ക്കുവേണ്ടിത്തന്നെയാണ് നദികളൊഴുകുന്നത്.

28 പ്രതേദിവോനവൃഷ്ടയോ
ധാരായന്ത്യസശ്ചതഃ
അഭിശുക്രാമുപസ്തിരം

അന്വയം:—

(ഹേ സോമ) തേ
അസശ്ചതഃ ധാരാഃ — തവാസങ്ഗാധാരാഃ
ദിവഃ വൃഷ്ടയഃ ന — അന്തരിക്ഷാൽ വർഷാണിവ
ശുക്രാം — ശുക്രവർണ്ണാം, ശുക്ലവർണ്ണഃ
ഉപ—സ്തിരം അഭി
പ്ര യന്തി — ഉപസ്തീര്യമാണം പവിത്രം പ്രതി പ്രയന്തി

അർത്ഥം—അല്ലയോ സോമ, ഒന്നിനോടും ചേരാത്ത അവിടത്തെ പ്രവാഹങ്ങൾ വാനിൽനിന്നു വർഷംപോലെ, വെൺനിറങ്ങളൊത്ത ഇരിപ്പിടമായ ദശാപവിത്രത്തിൽ ചെന്നു ചേരുന്നു.

29 ഇന്ദ്രായേന്ദും പുനീത
നോഗ്രന്ദക്ഷായ സാധനം
ഈശാനം വീതിരാധസം

അന്വയം —

(ഹേ ഋത്വിജഃ) ഉഗ്രം
ദക്ഷായ സാധനം — ഉത്കൃഷ്ടം ബലസ്യകാരണം
ഈശാനം വീതി–രാധസം — ധനാനാമീശ്വരം ദത്തധനം
ഇന്ദും ഇന്ദ്രായ പവിതന — സോമമിന്ദ്രാർത്ഥം പവിത

അർത്ഥം—അല്ലയോ ഋത്വിക്കുകളേ ഉൽകൃഷ്ടവും ബലകാരണം ധനേശ്വരം, (നൽകപ്പെട്ട ഹവിസ്സാകുന്ന ധനത്തോടുകൂടിയവനം) ആയ സോമനെ ഇന്ദ്രനുവേണ്ടി ശുദ്ധീകരിക്കുക, സംസ്കരിക്കുക

30 പവമാനഋതഃകവി

സ്സോമഃപവിത്രമാസദൽ

ദധൽസ്തോത്രേസുവീര്യം വ 29

അന്വയം —

| | |
|---|---|
| ഋതഃ കവിഃ | — സത്യഭൂതഃ ക്രാന്തകർമ്മാ |
| പവമാനഃ സോമഃ | — പൂയമാനസ്സോമസ്തോതുർവീര്യേ |
| സ്തോത്രേ സു–വീര്യം | |
| ദധൽ | — ശോഭനവീര്യം പ്രയച്ഛൻ |
| പവിത്രം ആ അസദൽ | — ദശാപവിത്രമാസീദതി |

അർത്ഥം—സത്യഭൂതനും കവിഞ്ഞ കർമ്മത്തോടുകൂടിയവനും ശുദ്ധീകരണമായ സോമൻ നമ്മുടെ സ്തോതാവിന്ന് (അല്ലെങ്കിൽ സ്തുതിയിൽ പ്രീതനായി) ശോഭന വീര്യമരുളിക്കൊണ്ട് ദശാപവിത്രത്തിലിരിക്കുന്നു

വർഗ്ഗം 30 മുതൽ 35 കൂടി കാശ്യപോനിധ്രുവിഃ ഋഷിഃ

1 ആപവസ്വസഹസ്രിണം

രയിംസോമസുവീര്യം

അസ്മേശ്രവാംസിധാരയ

അന്വയം:—

| | |
|---|---|
| ഹേ സോമ, (ത്വം) | |
| സഹസ്രിണം | — ബഹുസംഖ്യാകം |
| സു–വീര്യം രയിം | — ശോഭനവീര്യം ധനം |
| ആ പവസ്വ | — ആഭിമുഖ്യേന ക്ഷര |
| അസ്മേ ശ്രവാംസി ധാരയ | — അസ്മാസ്വന്നാനി സ്ഥാപയ |

അത്ഥം—അല്ലയോ സോമ, അവിടുന്നു കണക്കററതും നല്ല വീര്യമുററതുമായ ധനം നേരെ ഒഴുക്കിത്തന്നാലും. ഞങ്ങളിലന്നങ്ങളുണ്ടാക്കിയാലും.

2 ഇഷമൂജ്ജഞ്ചപിന്വസ

ഇന്ദ്രായമത്സരിന്തമഃ

ചമൂഷ്വാനിഷീദസി

അന്വയം:—

| | |
|---|---|
| (ഹേ സോമ,) | |
| മത്സരിൻ–തമഃ | — അതിശയേനമാദയിതൃതമസ്ത്വം |
| ഇന്ദ്രായ ഇഷം ഊജ്ജം ച | — ഇന്ദ്രാത്ഥമന്നം രസഞ്ച |
| പിന്വസേ | — ക്ഷരസി |
| (അപി ച) ചമൂഷു | |
| ആ നി സീദസി | — ചമസേഷു തിഷ്ഠസി |

അത്ഥം—അല്ലയോ സോമ, ഏററവും ഹഷിപ്പിക്കുന്ന അവിടുന്നു് ഇന്ദ്രന്നുവേണ്ടി അന്നവും രസവുമൊഴുക്കുന്നു. പിന്നെ വാലന്മരികകളിൽ ചെന്നിരിക്കുന്നു.

3 സുതഇന്ദ്രായവിഷ്ണവേ

സോമഃകലശേക്ഷരൽ

മധുമാँഅസ്തുവായവേ

അന്വയം —

ഇന്ദ്രായ, വിഷ്ണവേ — ഇന്ദ്രാത്ഥം, വിഷ്ണ്വത്ഥം
വായവേ സുതഃ സോമഃ — വായ്വത്ഥഞ്ചാഭിഷുതസ്സ്വ
കലശേ അക്ഷരൻ — ദ്രോണകലശേ ക്ഷരതി
(സസോമഃ) മധു–മാൻ
അസ്തു — മധുരരസവാൻ ഭവതു

അത്ഥം—ഇന്ദ്രനും വിഷ്ണുവിന്നും വായുവിന്നുംവേണ്ടി സംസ്കരിക്കപ്പെട്ട സോമൻ ദ്രോണകലശത്തിലൊഴുകുന്ന ആ സോമൻ മധുരരസമൊത്തവനാവട്ടെ

4 ഏതേഅസൃഗ്രമാശ
വോതിഹ്വരാംസിബഭ്രവഃ
സോമാഋതസ്യധാരയാ

അന്വയം —

ബഭ്രവഃ, ആശവഃ — ബഭ്രുവർണ്ണാഃ ശീഘ്രാഃ
ഏതേ സോമാഃ ഋതസ്യ — ഉദകസ്യ
ധാരയാ അസൃഗ്രം — സൃജ്യന്തേ
ഹ്വരാംസി അതി — രക്ഷാംസ്യതിക്രമ്യാഭിഗച്ഛന്തി

അത്ഥം—തവിട്ടുനിറമുള്ളവയും ഗതിവേഗമിയന്നവയുമായ ഈ സോമങ്ങൾ ജലധാരയോടുകൂടി പുറത്തുവിടപ്പെടുന്ന രക്ഷസ്സുകളെ അതിക്രമിച്ചു പുറത്തുവരുന്നു

5 ഇന്ദ്രംവർദ്ധന്തോഅപ്തുരഃ
കൃണ്വന്തോവിശ്വമാര്യം
അപഘ്നന്തോഅരാവ്ണഃ വ 30

അന്വയം —

ഇന്ദ്രം വർദ്ധ
അപ്–തുരഃ — വർദ്ധന്തഃ, ഉദകസ്യപ്രേരകാഃ
വിശ്വം ആര്യം കൃണ്വന്തഃ — സർവ്വം ഭദ്രം കർവ്വന്തഃ
[illegible]ണഃ അപ–ഘ്നന്തഃ — അദാതൄൻ വിനാശയന്തഃ

അർത്ഥം—ഇന്ദ്രനെ വർദ്ധിപ്പിക്കുന്നവയും ജലത്തെ വിടുന്നവയും എല്ലാം മംഗളമാക്കുന്നവയും, (ധനമുണ്ടായിട്ടും) കൊടുക്കാത്തവരെ നശിപ്പിയ്ക്കുന്നവയും,

6 സുതാഅനുസ്വമാരജ
ജ്യോഭ്യർഷന്തിബഭ്രവഃ
ഇന്ദ്രംഗച്ഛന്തഇന്ദവഃ

അന്വയം:—

ബഭ്രവഃ, സുതാഃ — ബഭ്രുവർണ്ണാഃ, അഭിഷുതാഃ
ഇന്ദവഃ ഇന്ദ്രം ആ ഗച്ഛന്തഃ — ആഭിമുഖ്യേന തം പ്രാപ്നുവന്തഃ
സ്വം രജഃ അനു — സ്വകീയം സ്ഥാനം പ്രതി
അഭി അർഷന്തി — അഭിഗച്ഛന്തി

അർത്ഥം—തവിട്ടുനിറമിയന്നവയും സംസ്കരിക്കപ്പെട്ടവയുമായ സോമങ്ങൾ ഇന്ദ്രനെ പ്രാപിക്കുന്നവയായി, സ്വന്തം സ്ഥാനത്തെ ഉദ്ദേശിച്ചഭിഗമിക്കുന്നു (യുഗ്മകം)

7 അയാപവസ്വധാരയാ
യയാസൂര്യമരോചയഃ
ഹിന്വാനോമാനുഷീരപഃ

അന്വയം.—

(ഹേ സോമ,) മാനുഷീഃ
അപഃ ഹിന്വാനഃ — മനുഷ്യഹിതാന്യുദകാനി പ്രേരയംസ്ത്വം
യയാ സൂര്യം അരോചയഃ — യയാ ധാരയാ സൂര്യം പ്രാകാശയഃ
അയാ ധാരയാ പവസ്വ — അനയാ ധാരയാ ക്ഷര

അർത്ഥം—അല്ലയോ സോമ, മനുഷ്യർക്ക് ഹിതകരങ്ങളായ ജലങ്ങളെത്തിക്കുന്ന അവിടുന്ന് ഏതു ധാരയാലാണോ സൂര്യനെ പ്രകാശിപ്പിച്ചതു്, ആ ധാരയോടുകൂടി ഒഴുകിയാലും.

അന്വയം:—

| | |
|---|---|
| ഹേ ഗിരഃ | — സ്തോതാരഃ, യൂയം |
| വായവേ ഇന്ദ്രായ | — വായ്വർത്ഥമിന്ദ്രാർത്ഥഞ്ച |
| സുതം, മത്സരം | — അഭിഷുതം, മദകരം സോമം |
| ഇതഃ അവ്യഃ വാരേഷു | — അഭിഷവദേശാദുദ്ധൃത്യാ വേർവ്വാലേഷു |
| പരി സിഞ്ചത | — പരിക്ഷിപ |

അർത്ഥം—അല്ലയോ സ്തോതാക്കളേ, വായുവിന്നും ഇന്ദ്രന്നും വേണ്ടി സംസ്കരിക്കപ്പെട്ടവനും ഹർഷകരനുമായ സോമനെ നിങ്ങാം സംസ്കരണസ്ഥാനത്തു നിന്നുകൊണ്ടു വന്ന് ആട്ടിൻരോമമുററ ദശാപവിത്രത്തിൽ വീഴ്ത്തുക.

11 പവമാനവിദാരയി

മസ്മഭ്യംസോമദുഷ്ടരം

യോദൂണാശോവനഷ്യതാ

അന്വയം:—

| | |
|---|---|
| ഹേ പവമാന, സോമ, യഃ | — യോരയിഃ |
| വനഷ്യതാ ദൂഃ—നശഃ | — ഹിംസകേന ശത്രുണാ നാശയിതു മശക്യഃ |
| (തം ശത്രുഭിഃ) ദുഷ്ടരം | |
| രയിം അസ്മഭ്യം വിദാഃ | — ദേഹി |

അർത്ഥം—അല്ലയോ ശുദ്ധീകരനായ സോമ, യാതൊരു ധനം ദ്രോഹിയായ ശത്രുവിനാൽ നശിപ്പിയ്ക്കാൻ പററാത്തതാണോ, ശത്രുവിനെത്താൻ പററാത്ത ആ ധനം ഞങ്ങാംക്കു തന്നാലും. (ആ ധനം ജ്ഞാനംതന്നെ.)

12 അത്യർഷസഹസ്രിണം

രയിങ്ഗോമന്തമശ്വിനം

അഭിവാജമുതശ്രവഃ

അന്വയം:—

(ഹേ സോമ. ത്വം)

| | |
|---|---|
| സഹസ്രിണം | — ബഹുസംഖ്യാകം |
| ഗോ-മന്തം അശ്വിനം | |
| രയിം | — ഗോഭിര്യുക്തം, അശ്വവന്തം ധനം |
| അഭി അര്‍ഷ | — അസ്മാനഭിഗമയ |
| ഉത വാജം ശ്രവഃ അഭി | — ബലമന്നഞ്ചാഭിഗമയ |

അർത്ഥം—അല്ലയോ സോമ, അവിടുന്ന് കണക്കററതും പശുക്കളോടും കുതിരകളോടും കൂടിയതുമായ ധനം ഞങ്ങൾക്കെത്തിച്ചാലും. പിന്നെ ബലവുമന്നവുമെത്തിച്ചാലും.

13 സോമോദേവോനസൂ

ര്യോദ്രിഭിഃപവതേസുതഃ

ദധാനഃകലശേരസം

അന്വയം —

| | |
|---|---|
| ദേവഃ സൂര്യഃ ന | — രോചമാനസ്സൂര്യഇവ |
| സോമഃ അദ്രി-ഭിഃ സുതഃ | — ഗ്രാവഭിരഭിഷുതസ്സൻ |
| കലശേ രസം ദധാനഃ | — ദ്രോണകലശേ രസം ധാരയൻ |
| പവതേ | — ധാരയാ ക്ഷരതി |

അർത്ഥം—ശോഭമാനനായ സൂര്യനെന്നപോലെ, സോമൻ പിടിക്കല്ലുകളാൽ സംസ്കരിക്കപ്പെട്ടവനായി, ദ്രോണകലശത്തിൽ രസമേന്തിക്കൊണ്ടു ധാരയായൊഴുകുന്നു

14 ഏതേധാമാന്യാര്യാ

ശുക്രാഋതസ്യധാരയാ

വാജംഗോമന്തമക്ഷരൻ

അന്വയം:–

| | |
|---|---|
| ഏതേ ശുക്രാഃ | — ഇമേ അഭിഷുതാദീപ്താസ്സോമാഃ |
| (യജമാനാനാം) | |
| ആര്യാ ധാമാനി | — ആര്യാണാം, ശ്രേഷ്ഠാനാം കർമ്മിണാം ഗൃഹാൻ പ്രതി |
| ഗോ–മന്തം വാജം | — ഗോഭിര്യുക്തമന്നം |
| ഋതസ്യ ധാരയാ അക്ഷരൻ | — ഉദകസ്യ രസസ്യ ധാരയാ ക്ഷരന്തി |

അർത്ഥം–ഈ സംസ്കരിക്കപ്പെട്ട ശോഭനസോമങ്ങൾ ശ്രേഷ്ഠന്മാരായ യജമാനന്മാരുടെ ഗൃഹങ്ങളിലേയ്ക്ക്, പശുക്കളൊത്ത അന്നം ജലരസധാരയോടുകൂടി ഒഴുകുന്നു.

15 സുതാഇന്ദ്രായവജ്രിണേ

സോമാസോദധ്യാശിരഃ

പവിത്രമത്യക്ഷരൻ വ 32

അന്വയം:–

| | |
|---|---|
| വജ്രിണേ ഇന്ദ്രായ | — ഇന്ദ്രാർത്ഥം |
| സുതാഃ ദധി–ആശിരഃ | — അഭിഷുതാഃ ദധിസംസ്കൃതാഃ |
| സോമാസഃ പവിത്രം | |
| അതി | — അതിക്രമ്യ |
| അക്ഷരൻ | — ധാരയാക്ഷരന്തി |

അർത്ഥം–വജ്രായുധനായ ഇന്ദ്രനുവേണ്ടി സംസ്കരിക്കപ്പെട്ടവയും തൈർ ചേർന്നവയുമായ സോമങ്ങൾ ദശാപവിത്രത്തെ കവിഞ്ഞു ധാരയായൊഴുകുന്നു.

16 പ്രസോമമധുമത്തമോ

രായേഅർഷപവിത്രആ

മദോയോദേവവീതമഃ

അന്വയം —

ഹേ സോമ, യഃ മദഃ — യോരസഃ
മധുമത്–തമഃ — അത്യന്തം മധുമാൻ
ദേവ–വീതമഃ — അത്യന്തം ദേവകാമശ്ച
(തം രസം) രായേ — അസ്മാകം ധനാർത്ഥം
പവിത്രേ പ്ര ആ അർഷ — ധാരയാക്ഷര

അർത്ഥം–അല്ലയോ സോമ ഏതുരസം ഏറ്റവും മാധുര്യമുറ്റതും ദേവന്മാരെ ഏറ്റവും കാമിക്കുന്നതുമാണോ ആ രസത്തെ ഞങ്ങൾക്ക ധനത്തിന്നായി ദശാപവിത്രത്തിൽ ധാരയായൊഴുക്കിയാലും

17 തമീമൃജന്ത്യായവോ
ഹരിന്നദീഷുവാജിനം
ഇന്ദുമിന്ദ്രായമത്സരം

അന്വയം —

ഹരിം വാജിനം — ഹരിതവർണ്ണം ബലിനം
മത്സരം തം ഈം ഇന്ദും — മദകാരിണം സോമം
ആയവഃ നദീഷു ഇന്ദ്രായ മൃജന്തി — മനുഷ്യാഃ ഋത്വിജഃ വസതീവരീഷു ഇന്ദ്രാർത്ഥം മാർജ്ജയന്തി

അർത്ഥം–പച്ചനിറമുള്ളവനും ബലവാനും ഹർഷകാരനുമായ ഈ സോമനെ, മനുഷ്യരായ ഋത്വിക്കുകൾ വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ ഇന്ദ്രനവേണ്ടി ശുദ്ധീകരിക്കുന്നു

18 ആപവസ്വഹിരണ്യവ
ച്ഛോവത്സോമവീരവത്
വാജംഗോമന്തമാഭര

അന്വയം:—

ഹേ സോമ,

| | |
|---|---|
| ഹിരണ്യ—വൽ | — ത്വം സുവർണ്ണോപേതം |
| അശ്വ—വൽ, വീര—വൽ | — അശ്വയുക്തം, പുത്രാദ്യുപേതഞ്ച ധനം |
| ആ പവസ്വ | — അസ്മാൻ പ്രതിക്ഷര |
| (അപി ച) ഗോ—മന്തം | |
| വാജം ആ ഭര | — ഗോഭിര്യുക്തമന്നമസ്മഭ്യമാഹര |

അർത്ഥം—അല്ലയോ സോമ, അവിടുന്ന് സ്വർണ്ണമൊത്തതും കുതിരകളോടുകൂടിയതും പുത്രാദികളോടു ചേർന്നതുമായ ധനം ഞങ്ങൾക്ക നേരെ ഒഴുക്കിയാലും. പിന്നെ, പശുക്കളോടു ചേർന്ന അന്നം ഞങ്ങൾക്ക കൊണ്ടുതന്നാലും.

19 പരിവാജേനവാജയു

മവ്യോവാരേഷുസിഞ്ചത

ഇന്ദ്രായമധുമത്തമം

അന്വയം:

| | |
|---|---|
| (ഹേ ഋത്വിജഃ) വാജ—യും | — യുദ്ധകാമം |
| മധുമൽ—തമം | — അതിശയേന മധുമന്തം സോമം |
| ഇന്ദ്രായ അവ്യഃ വാരേഷു | — അവേർവ്വാലേഷു, ദശാപവിത്രേ |
| വാജേ ന പരി സിഞ്ചത | — യുദ്ധേ ഇവ പരിക്ഷര |

അർത്ഥം—അല്ലയോ ഋത്വിക്കുകളേ. യുദ്ധകാമനും (താൻ നല്കുന്ന ഹർഷംകൊണ്ട് പൊരുതാനുത്സാഹമുണ്ടാക്കുന്നവനും) ഏററവും മധുരരസമുററവനുമായ സോമനെ, ഇന്ദ്രനുവേണ്ടി ആട്ടിൻ രോമമിയന്ന ദശാപവിത്രത്തിൽ, ഒരു പോർക്കളത്തിലെന്നപോലെ എത്തിയ്ക്കുക.

20 കവിമ്മൃജന്തിമർജ്യ

ന്ധീഭിർവ്വിപ്രാഅവസ്യവഃ

വൃഷാകനിക്രദഷ്തി

വ. 33

അന്വയം:–

| | |
|---|---|
| അവസ്യവഃ വിപ്രാഃ | — രക്ഷണകാമാമേധാവിനഃ, ഋത്വിജഃ |
| ധീഭിഃ മർജ്യം | — അങ്ഗുലീഭിർശോധനീയം |
| കവിം മൃജന്തി | — ക്രാന്തകർമാണം സോമം മാർജയന്തി |
| വൃഷാ കനിക്രൽ അർഷതി | — സേചകസ്സശബ്ദംകർവ്വൻ ധാരയാക്ഷരതി |

അർത്ഥം—രക്ഷ കാംക്ഷിക്കുന്ന മേധാവികളായ ഋത്വിക്കുകൾ വിരലുകളാൽ ശുദ്ധീകരിയ്ക്കപ്പെടേണ്ടവനും കവിഞ്ഞ കർമ്മൊത്തവനുമായ സോമനെ, ശുദ്ധീകരിക്കുന്ന വർഷിക്കുന്ന അവിടുന്ന് ശബ്ദമുണ്ടാക്കിക്കൊണ്ടു ധാരയായൊഴുകുന്നു.

21 വൃഷണന്ധീഭിരപ്തുരം

സോമമൃതസ്യധാരയാ

മതീവിപ്രാസ്സമസ്വരൻ

അന്വയം:–

| | |
|---|---|
| വിപ്രാഃ | — മേധാവിനഃ, ഋത്വിജഃ |
| വൃഷണം, അപ്–തുരം | — കാമാനാം വർഷകം, ഉദകാനാം പ്രേരകം |
| സോമം ധീഭിഃ, മതീ | — അങ്ഗുലീഭിഃ, മത്യാ, സ്തുത്യാ ച |
| ഋതസ്യ ധാരയാ സം അസ്വരൻ | — ഉദകസ്യ ധാരയാ പ്രേരയന്തി |

അർത്ഥം—മേധാവികളായ ഋത്വിക്കുകൾ അഭീഷ്ടവർഷകനും ജലങ്ങളെ വിടുന്നവനുമായ സോമനെ വിരലുകളാലും സ്തുതിയാലും ജലധാരയാലും പ്രേരിപ്പിക്കുന്നു, പുറത്തു വരുത്തുന്നു

22 പവസ്വദേവായുഷ

ഗിന്ദ്രംഗച്ഛതുതേമദഃ

വായുമാരോഹധർമ്മണാ

അന്വയം:–

ഹേ ദേവ, പവസ്വ — ക്ഷര
(അപിച) തേ മദഃ
ആയുഷക് — തവരസാനുഷകതം
ഇന്ദ്രം (പ്രതി) ഗച്ഛതു — പ്രാപ്നോതു
(കിഞ്ചത്വം) വായും
ധർമ്മണാ ആ രോഹ — ധാരകേണ രസേന പ്രാപ്നുഹി

അർത്ഥം—പ്രകാശമാനനായ സോമ, ഒഴുകിയാലും. കൂടാതെ അവിടത്തെ രസം ചേർച്ചയ്ക്കൊത്തവിധമിന്ദ്രനെ പ്രാപിക്കട്ടെ. പിന്നെ, അവിടന്ന് സ്വയമേന്തിയ രസത്തോടുകൂടി വായുവിനെ പ്രാപിച്ചാലും.

23 പവമാനനിതോശസേ

രയിംസോമശ്രവായ്യം

പ്രിയസ്സമുദ്രമാവിശ

അന്വയം:–

ഹേ പവമാന, സോമ, — യസ്ത്വം
ശ്രവായ്യം രയിം — ശ്രവണീയം ശത്രൂണാം ധനം
നി തോശസേ — നിതരാം പീഡയസി
(സത്വം) പ്രിയഃ (സൻ)
സമുദ്രം — ദ്രോണകലശം
ആ വിശ — പ്രവിശ

അർത്ഥം—ആപ്യയോ ശുദ്ധികരനായ സോമ, യാതൊരവിടന്ന് ശത്രുക്കളുടെ കേൾവിപ്പെട്ട ധനത്തെ ഏറ്റവും പീഡിപ്പിക്കുന്നുവോ, നശിപ്പിക്കുന്നുവോ, ആ അവിടന്ന് പ്രീതനായി ദ്രോണകലശത്തിൽ പ്രവേശിച്ചാലും.

24 അപഘ്നൻപവസേമൃധഃ

ക്രതുവിത്സോമമത്സരഃ

നുദസ്വാദേവയുഞ്ജനം

അന്വയം —

| | |
|---|---|
| ഹേ സോമ, ഫേ°സരഃ | — മദകരോ യസ്ത്വം |
| മൃധഃ അപ—ഘ്നൻ | — ഹിംസകാഞ്ഛത്രൂന്മാരയൻ |
| ക്രതു—വിത് പവസേ | — നാന്ദ്യം പ്രജ്ഞാം പ്രയച്ഛൻ ക്ഷരസേ |
| (സത്വം) അദേവ—യും ജനം നദസ്വ | — അദേവകാമം ജനം രാക്ഷസവർഗ്ഗം പ്രേരയ |

അർത്ഥം—അല്ലയോ സോമ ഹർഷകരനായ യാതൊരവിടുന്ന് ദ്രോഹികളായ ശത്രുക്കളെ ഒടുക്കുന്നവനായി ഞങ്ങൾക്കു പ്രജ്ഞയേകിക്കൊണ്ടൊഴുകുന്നുവോ ആ അവിടുന്ന് ദേവന്മാരെ ഇഷ്ടപ്പെടാത്ത രാക്ഷസവർഗ്ഗത്തെ അകററിയാലും, ദൂരെ അയച്ചാലും

25 പവമാനാ അസൃക്ഷത

സോമാശ്ശുക്രാസ ഇന്ദവഃ

അഭിവിശ്വാനികാവ്യാ വ 34

അന്വയം —

| | |
|---|---|
| ശുക്രാസഃ ഇന്ദവഃ, | |
| പവമാനാഃ സോമാഃ | — ഉജ്ജ്വലാഃ ദീപ്താഃ, |
| | — ക്ഷരന്തസ്സോമാഃ |
| വിശ്വാനി കാവ്യാ അഭി അസൃക്ഷത | — സർവ്വാണി കാവ്യാനി, സ്തോത്രാണി സ്തുതിഭി സൃജ്യന്തേ |

അർത്ഥം—ശുഭ്രങ്ങളും ശോഭമാനങ്ങളും ഒഴുകുന്നവയുമായ സോമങ്ങളും എല്ലാ സ്തോത്രങ്ങളും സ്തുതികളാൽ സൃഷ്ടിക്കപ്പെടുന്നു

26 പവമാനാസ ആശവ

ശുഭ്രാ അസൃഗ്രമിന്ദവ.

ഘ്നന്തോവിശ്വാഅപദ്വിഷഃ

അന്വയം:—

| | |
|---|---|
| ആശവഃ ശുഭ്രാഃ | — ശീഘ്രാഃ, ശോഭമാനാഃ |
| പവമാനാസഃ ഇന്ദവഃ | — ക്ഷരന്തസ്സോമാഃ |
| വിശ്വാഃ ദ്വിഷഃ | — സർവ്വാൻ ദ്വേഷ്ടൄൻ, ശത്രൂൻ |
| അപ ഘ്നന്തഃ അസൃഗ്രം | — മാരയന്തസ്സൃജ്യന്തേ |

അത്ഥം—ഗതിവേഗമുററവയും പ്രകാശിക്കുന്നവയും ഒഴുകുന്നവയുമായ സോമങ്ങൾ എല്ലാ ശത്രുക്കളെയുമൊടുക്കിക്കൊണ്ടു് ഋത്വിക്കുകളാൽ പുറത്തുവരുത്തപ്പെടുന്നു.

27 പവമാനാദിവസ്പ

ര്യന്തരിക്ഷാദസൃക്ഷത

പൃഥിവ്യാഅധിസാനവി

അന്വയം:—

| | |
|---|---|
| പവമാനാഃ ദിവഃ | — സോമാഃ ദ്യുലോകാൽ |
| അന്തരിക്ഷാൽ പൃഥിവ്യാഃ | — ഭൂമ്യാശ്ച |
| അധി സാനവി | — സമുച്ഛ്രിതേ ദേശേ ദേവയജനേ |
| പരി അസൃക്ഷത | — സൃജ്യന്തേ |

അത്ഥം—സോമങ്ങൾ ദ്യുലോകത്തേക്കാളും അന്തരിക്ഷത്തെക്കാളും ഭൂമിയേക്കാളും ഉയൎന്ന ദേവയജനദേശത്തിൽ ഋത്വിക്കുകളാൽ വരുത്തപ്പെടുന്നു.

28 പുനാനസ്സോമധാര

യേന്ദോവിശ്വാഅപസ്രിധഃ

ജഹിരക്ഷാംസിസുക്രതോ

അന്വയം:—

| | |
|---|---|
| ഹേ സു-ക്രതോ, ഇന്ദോ, | |
| സോമ, | — സുകൎമ്മൻ, ദീപ്ത, സോമ, |
| പുനാനഃ ധാരയാ | — പൂയമാനസ്ത്വം ധാരയാ |

വിശ്വാഃ സ്രിധഃ
രക്ഷാംസി — സർവ്വാഞ്ഛത്രൂൻ രാക്ഷസാംശ്ച
അപ ജഹി — മാരയ

അർത്ഥം—ശോഭനകർമ്മാവും ഭാസമാനപ്രകാശനമായ സോമ, ശുദ്ധികരനായ അവിടുന്ന ധാരയായൊഴുകി എല്ലാ ശത്രുക്കളെയും രാക്ഷസന്മാരെയും കൊന്നാലും.

29 അപഘ്നന്ത്സോമരക്ഷ
സോഽഭ്യർഷകനിക്രദത്
ദ്യുമന്തംശുഷ്മമുത്തമം

അന്വയം —

ഹേ സോമ, (ത്വം)
രക്ഷസഃ — രക്ഷാംസി
അപ–ഘ്നൻ കനിക്രദത് — വിനാശയൻ ശബ്ദംകർവ്വൻ
ദ്യു–മന്തം, ഉത്–തമം — ദീപ്തിമന്തം, ശ്രേഷ്ഠം
ശുഷ്മം അഭി അർഷ — ബലമസ്മാൻ പ്രതിപവസ്വ

അർത്ഥം—അല്ലയോ സോമ, അവിടുന്ന രക്ഷസ്സുകളെ ഒടുക്കി, ശബ്ദമുണ്ടാക്കിക്കൊണ്ട് പ്രകാശവത്തും ശ്രേഷ്ഠവുമായ ബലം ഞങ്ങൾക്കുനേരെ ഒഴുക്കിയാലും.

30 അസ്മേവസൂനിധാരയ
സോമദിവ്യാനിപാർത്ഥിവാ
ഇന്ദോവിശ്വാനിവാര്യാ

വ 35

അന്വയം —

ഹേ ഇന്ദോ, സോമ — ദീപ്ത, സോമ
, ദിവ്യാനി, പാർത്ഥിവാ — ദിവിഭവാനി പൃഥിവ്യാം ഭവാനി ച
വിശ്വാനി വാര്യാ — സർവ്വാണി വരണീയാനി
വസൂനി അസ്മേ ധാരയ — ധനാന്യസ്മാസുപ്രക്ഷിപ

അത്ഥം—അല്പയോ ദീപ്തനായ സോമ, ദ്യോവിലും ഭുവിലു മുള്ള എല്ലാ ശ്രേഷ്ഠധനങ്ങളും ഞങ്ങളിൽ ചേർത്താലും.

വർഗ്ഗം 36 മുതൽ 41 കൂടി – മാരീചഃ കശ്യപഃ ഋഷിഃ

1 വൃഷാസോമദ്യുമാँഅസി

വൃഷാദേവവൃഷവ്രതഃ

വൃഷാധർമ്മാണിദധിഷേ

അന്വയം:—

| | |
|---|---|
| ഹേ ദേവ, സോമ, വൃഷാ | — വർഷകസ്ത്വം |
| ദ്യു—മാൻ അസി | — ദീപ്തിമാൻ ഭവസി |
| വൃഷാ (ത്വം) വൃഷ—വ്രതഃ | — വർഷണശീലകർമ്മാസി |
| വൃഷാ (ത്വം) ധർമ്മാണി | |
| ദധിഷേ | — ദേവമനുഷ്യാണാം ഹിതാനി കർമ്മാണി ധാരയസി |

അത്ഥം—അല്പയോ ദേവനായ സോമ, വർഷിക്കുന്ന അവിടുന്നു പ്രകാശവാനാകുന്നു. വർഷിക്കുന്ന അവിടുന്നു് അഭീഷ്ട വർഷണകർമ്മശീലനാകുന്നു. അവിടുന്നാണു ദേവന്മാർക്കും മനു ഷ്യർക്കും ഹിതങ്ങളായ കർമ്മങ്ങളെ ധരിക്കുന്നതു്.

2 വൃഷ്ണസ്തേവൃഷ്ണ്യംശവോ

വൃഷാവനംവൃഷാമദഃ

സത്യംവൃഷന്നിവൃഷേദസി

അന്വയം:—

| | |
|---|---|
| ഹേ വൃഷൻ, വൃഷ്ണഃ തേ | — കാമവർഷക, വർഷിതുസ്തവ |
| ശവഃ വൃഷ്ണ്യം | — ബലം വർഷണശീലം |
| വനം വൃഷാ | — സംഭജനം അപി വർഷണശീലം |
| മദഃ വൃഷാ | — തവരസോപി വർഷണശീലഃ |
| സത്യം (ത്വം) വൃഷാ ഇത് | |
| അസി | — വർഷണശീലഏവഭവസി |

അർത്ഥം—അല്ലയോ കാമവർഷകനായ സോമ, വർഷകനായ അവിടത്തെ ബലം വർഷണശീലമുററതത്രേ. അവിടത്തെ പ്രാപ്തി (വരവ്) ഫലവർഷിയത്രേ അവിടത്തെ രസം ഹർഷവർഷിയാകുന്ന സത്യമായും അവിടന്ന് (എല്ലാം) വർഷിയ്ക്കുന്നവൻ തന്നെയാകുന്ന

3 അശ്വോനചക്രദോവൃഷാ

സങ്ഗാഇന്ദോസമർവ്വതഃ

വിനോരായേദുരോവൃധി

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, വൃഷാ | |
| (യസ്ത്വം) അശ്വഃ ന | — അശ്വഇവ |
| സം ചക്രദഃ | — സ്(ക്രന്ദസേ |
| (സത്വം) ഗാഃ | |
| അർവ്വതഃ സം | — പശൂനശ്വാംശ്ചാസ്മഭ്യം സമ്പ്രയച്ഛ |
| (കിഞ്ച) നഃ രായേ ദുരഃ | |
| വി വൃധി | — അസ്മാകം ധനായ ദ്വാരാണി വിവൃതാനി കുരു |

അർത്ഥം—അല്ലയോ സോമ, കാമവർഷകനായ യാതൊരവിടന്ന കുതിരപോലെ ശബ്ദിക്കുന്നുവോ, ആ അവിടന്ന ഞങ്ങാംക്ക് പശുക്കളെയും കുതിരകളെയും തന്നരുളിയാലും. പിന്നെ, ഞങ്ങാംക്ക ധനാഗമത്തിന്നുള്ള വാതിലുകറം തുറന്നാലും.

4 അസൃക്ഷതപ്രവാജിനോ

ഗവ്യാസോമാസോഅശ്വയാ

ശുക്രാസോവീരയാശവഃ

അന്വയം:—

| | |
|---|---|
| വാജിനഃ ശുക്രാസഃ | — ബലവന്തഃ ഉജ്ജ്വലാഃ |
| ആശവഃ സോമാസഃ | — വേഗവന്തസ്സോമാഃ |

ഗവ്യാ, അശ്വ–യാ — ഗവേച്ഛയാ, അശ്വേച്ഛയാ
വീര–യാ പ്ര അസൃക്ഷത — പുത്രേച്ഛയാ ച ഋത്വിഗ്ഭി സ്സൃജ്യന്തേ

അർത്ഥം–ബലമുററവയും പ്രകാശമിയന്നവയും വേഗമൊത്ത വയുമായ സോമങ്ങൾ പശുക്കളെക്കുറിച്ച ഇച്ഛയാലും കുതിരക ളെപ്പററിയ ആശയാലും പുത്രനെസ്സംബന്ധിച്ച ആഗ്രഹത്താലും ഋത്വിക്കുകളാൽ ഒഴുക്കപ്പെടുന്നു

5 ശുംഭമാനാഋതായുഭി
മൃജ്യമാനാഗഭസ്ത്യോഃ
പവന്തേവാരേഅവ്യയേ വ. 36

അന്വയം:–

ഋതയു–ഭിഃ ശുംഭമാനാഃ — യജ്ഞകാമൈരലങ്കിയമാണാഃ
ഗഭസ്ത്യോഃ മൃജ്യമാനാഃ — ബാഹുഭ്യാം ശോധ്യമാനാസ്സോമാഃ
അവ്യയേ വാരേ പവന്തേ — അവിമയേവാലേ പവിത്രേ ക്ഷരന്തി

അർത്ഥം–യജ്ഞകാമന്മാരാൽ അലങ്കരിക്കപ്പെടുന്നവയും ഇരു കൈകളാൽ ശുദ്ധീകരിയ്ക്കപ്പെടുന്നവയുമായ സോമങ്ങൾ, ആ ട്ടിൻരോമമുററ ദശാപവിത്രത്തിലൊഴുകിച്ചെല്ലുന്നു.

6 തേവിശ്വാദാശുഷേവസു
സോമാദിവ്യാനിപാർത്ഥിവാ
പവന്താമാന്തരിക്ഷ്യാ

അന്വയം:–

തേ സോമാഃ ദിവ്യാനി — ദിവി ഭവാനി
പാർത്ഥിവാ അന്തരിക്ഷ്യാ — പൃഥിവ്യാം സംഭൃതാനി അന്തരിക്ഷേ ജാതാനി

വിശ്വാ വസൂ ദാശുഷേ — സർവ്വാണി ധനാനി ഹവിർദ്ദാത്രേ യജമാനായ

ആ പവന്താം — ആഭിമുഖ്യേന ക്ഷരന്തു

അത്ഥം—ആ സോമങ്ങാം ദ്യോവിലും ഭൂവിലുമന്തരിക്ഷത്തിലുമുളവായ എല്ലാ ധനങ്ങളും ഹവിസ്സേകുന്ന യജമാനന്നായി നേരെ ഒഴുക്കട്ടെ.

7 പവമാനസ്യവിശ്വവിൽ

പ്രതേസർഗ്ഗാഅസൃക്ഷത

സൂര്യസ്യേവനരശ്മയഃ

അന്വയം:—

ഹേ വിശ്വ—വിൽ — വിശ്വസ്യ ദ്രഷ്ടഃ, സോമ,

പവമാനസ്യ തേ സർഗ്ഗാഃ — ക്ഷരതസ്തവസൃജ്യമാനാധാരാഃ

സൂര്യസ്യ—ഇവ രശ്മയഃ — കിരണാ ഇവ പ്രകാശമാനാഃ

ന പ്ര അസൃക്ഷത — (ന സമ്പ്രത്യർത്ഥ) ഇദാനീം പ്രസൃജ്യന്തേ

അത്ഥം—എല്ലാം കാണുന്ന സോമ, പ്രവഹിക്കുന്ന അവിടുന്ന് സൃഷ്ടിക്കുന്ന ധാരകൾ, സൂര്യന്റെ രശ്മികൾ പോലെ ശോഭമാനങ്ങളായി, ഇപ്പോൾ ഋത്വിക്കുകളാൽ വേണ്ടപോലെ പുറത്തുവിടപ്പെടുന്നു

8 കേതുംകൃണ്വന്ദിവസ്പരി

വിശ്വാരൂപാഭ്യർഷസി

സമുദ്രസ്സോമപിന്വസേ

അന്വയം —

ഹേ സോമ, സമുദ്രഃ — സമുദ്രവന്തി യസ്മാദ്രസാഃ, സത്വം

കേതും കൃണ്വൻ — പ്രജ്ഞാനം കുർവ്വന്നസ്മാകം

വിശ്വാ രൂപാ — സർവ്വാണി രൂപാണി

ദിവഃ അഭി അഷ്സി — അന്തരിക്ഷാൽ പവസേ
പരി പിന്വസേ — നാനാ ധനാന്യസ്മഭ്യം പരിതഃ പ്രയച്ഛസി

അത്ഥം—അല്ലയോ സോമ, രസം മേൽപ്പോട്ടുവിടുന്ന അവിടുന്നു് അടയാളമുണ്ടാക്കിക്കൊണ്ടു്, ഞങ്ങാംക്കു് എല്ലാ ദ്രവ്യങ്ങളെയും അന്തരിക്ഷത്തിൽനിന്നു് ഒഴുക്കിത്തരുന്നു. നാനാധനങ്ങാം എമ്പാടും ഞങ്ങാംക്കു തന്നരുളുന്നു.

9 ഹിന്വാനോവാചമിഷ്യസി

പവമാനവിധർമ്മണി

അക്രാന്ദേവോനസൂര്യഃ

അന്വയം:—

ഹേ പവമാന ഹിന്വാനഃ — പ്രേര്യമാണസ്ത്വം
(യദാതവരസഃ) സൂര്യഃ
ദേവഃ ന — സ്വയമദ്യോതമാനഃ
വി–ധർമ്മണി അക്രാൻ — വിധാരകേ പവിത്രേ അക്രമീൽ, തദാ
വാചം ഇഷ്യസി — ശബ്ദം പ്രേരയസി

അത്ഥം—അല്ലയോ സോമ, (പുറത്തുവരാൻ) പ്രേരിപ്പിക്കപ്പെടുന്ന അവിടുന്നു്, അവിടുത്തെ രസം സൂര്യദേവനെന്നപോലെ പ്രകാശിച്ചുകൊണ്ടു്തന്നെ ധരിക്കുന്ന ദശാപവിത്രത്തെ അതിക്രമിക്കുമ്പോാം ശബ്ദമുണ്ടാക്കുന്നു

10 ഇന്ദുഃപവിഷ്ടചേതനഃ

പ്രിയഃകവീനാമ്മതീ

സൃജദശ്വംരഥീരിവ

വ. 37

അന്വയം:—

ചേതനഃ, പ്രിയഃ ഇന്ദുഃ — പ്രജ്ഞാപകഃ ദേവാനാം പ്രീതികരസ്സോമഃ

കവീനാം മതീ പവിഷ്ഠ — സ്തോതൄണാം മത്യാ, സ്തുത്യാ പവതേ

അശ്വം രഥീഃ-ഇവ സൃജൻ— രഥീവോർമ്മിം സൃജതി

അർത്ഥം—വരവറിയിക്കുന്നവനും ദേവന്മാക്കു പ്രീതികരനമായ സോമൻ സ്തോതാക്കളുടെ സ്തോത്രത്തോടുകൂടി ഒഴുകുന്നു. തേരാളി കുതിരയെ വെള്ളത്തിലിറക്കിക്കുഴുകുമ്പോളെന്നപോലെ നീർപ്പോള വിടുന്നു

11 ഊർമ്മിര്യസ്തേപവിത്രആ

ദേവാവീഃപര്യക്ഷരത്

സീദന്നൃതസ്യയോനിമാ

അന്വയം:—

(ഹേ സോമ,) തേ യഃ

ദേവ-അവീഃ ഊർമ്മിഃ — ദേവകാമസ്തരംഗഃ

ഋതസ്യ യോനിം ആ

സീദൻ — യജ്ഞസ്യ സ്ഥാനം നിഷീദൻ

പവിത്രേ പരി-അക്ഷരത് — പരിക്ഷരതി, സ ഊർമ്മിംസൃജതി

അർത്ഥം—അല്ലയോ സോമ, ദേവന്മാരെ കാമിക്കുന്ന അവിടത്തെ യാതൊരു തിര, ഓളം, യജ്ഞസ്ഥാനത്തിരുന്നുകൊണ്ട് ദശാപവിത്രത്തിലൊഴുകുന്നുവോ, അതു നീർപ്പോള വിടുന്നു.

12 സനോഅർഷപവിത്രആ

മദോയോദേവവീതമഃ

ഇന്ദവിന്ദ്രായപീതയേ

അന്വയം:—

ഹേ ഇന്ദോ യഃ (ത്വം)

ദേവ-വീതമഃ — അതിശയേന ദേവകാമഃ

മദഃ — മദകരോ ഭവസി,

സഃ (ത്വം) നഃ പവിത്രേ — അസ്മാകം ദശാപവിത്രേ
ഇന്ദ്രായ പീതയേ ആ
അഷ് — ഇന്ദ്രസ്യ പാനായാപവസ്വ

അൎത്ഥം—അല്പയോ സോമ, യാതൊരവിടന്നു് ഏററവും ദേവകാമനം ഹഷ്കരനമാണോ, ആ അവിടന്നു് ഇന്ദ്രന്ന കുടിയ്ക്കാനായി ഞങ്ങളുടെ ദശാപവിത്രത്തിലൊഴുകിയാലും.

13 ഇഷേപവസ്വധാരയാ

മൃജ്യമാനോമനീഷിഭിഃ

ഇന്ദോരുചാഭിഗാഇഹി

അന്വയം:—
ഹേ ഇന്ദോ, മനീഷി–ഭിഃ — സ്തുതിഭിഃ
മൃജ്യമാനഃ — ശോധ്യമാനസ്ത്വം
ഇഷേ ധാരയാ പവസ്വ — അസ്മാകമന്നായ ക്ഷര
രുചാ ഗാഃ അഭി ഇഹി — രോചമാനേനാന്ധസാ പശൂനഭിഗച്ഛ

അൎത്ഥം—അല്പയോ സോമ, സ്തുതികകളാൽ ശുദ്ധീകരിയ്ക്കപ്പെടുന്ന അവിടന്നു് ഞങ്ങൾക്കന്നത്തിന്നവേണ്ടി ധാരയായൊഴുകിയാലും. തിളങ്ങുന്ന അന്നത്തോടുകൂടി പശുക്കളെ അഭിഗമിച്ചാലും.

14 പുനാനോവരിവസ്കൃ

ധ്യൂൎജ്ജംജനായഗിൎവ്വണഃ

ഹരേസൃജാനആശിരം

അന്വയം:—
ഹേ ഗിൎവ്വണഃ, ഹരേ, — ഗീൎഭിൎവ്വനനീയ, ഹരിതവൎണ്ണ സോമ,
ആ–ശിരം സൃജാനഃ — ക്ഷീരം പ്രതി വിസൃജ്യമാനഃ

| | |
|---|---|
| പുനാനഃ | — പൂയമാനസ്ത്വം |
| ജനായ വരിവഃ ഊർജം കൃധി | — യജമാനാർത്ഥം ധനമന്നഞ്ചകുരു |

അർത്ഥം—സ്തുതികളാൽ ഭജനീയനും പച്ചനിറമുററവനുമായ സോമ, പാലിനു നേരെ ഒഴുക്കപ്പെടുന്ന ശുദ്ധികരനായ അവിടുന്ന് യജമാനനുവേണ്ടി ധനവുമന്നവും ഉണ്ടാക്കിയാലും.

15 പുനാനോദേവവീതയ
ഇന്ദ്രസ്യയാഹിനിഷ്കൃതം
ദ്യുതാനോവാജിഭിര്യതഃ വ 38

അന്വയം—

| | |
|---|---|
| (ഹേ സോമ) ദ്യുതാനഃ | — ദീപ്യമാനഃ |
| വാജി-ഭിഃ യതഃ | — ബലിഭിര്യജമാനൈസ്സംഗ്ഗൃഹീതഃ |
| ദേവ-വീതയേ പുനാനഃ | — യജ്ഞാർത്ഥം പൂയമാനസ്ത്വം |
| ഇന്ദ്രസ്യ നിഃ-കൃതം യാഹി | — സ്ഥാനംഗച്ഛ |

അർത്ഥം—അല്ലയോ സോമ, പ്രകാശമാനനും ബലവാന്മാരായ യജമാനന്മാരാൽ പിടിച്ചുനിർത്തപ്പെട്ടവനും യജ്ഞത്തിനു വേണ്ടി ശുദ്ധിപ്പെടുന്നവനുമായ അവിടുന്ന് ഇന്ദ്രന്റെ സ്ഥാനം പ്രാപിച്ചാലും.

16 പ്രഹിന്വാനാസഇന്ദ
വോച്ഛാസമുദ്രമാശവഃ
ധിയാജൂതാഅസൃക്ഷത

അന്വയം —

| | |
|---|---|
| ആശവഃ ഇന്ദവഃ | — വേഗവന്തസ്സോമ |
| സമുദ്രം അച്ഛ പ്രഹിന്വാനാസഃ | — അന്തരിക്ഷം പ്രതിപ്രഹിന്വാനാഃ പ്രേര്യമാണാഃ |

ധിയാ ജൂതാഃ — അങ്ഗുല്യാകൃഷ്ടാശ്ച
പ്ര അസൃക്ഷത — പ്രസൃജ്യന്തേ

അൎത്ഥം—വേഗവത്തുക്കളായ സോമങ്ങൾ അന്തരിക്ഷത്തിന്റെ നേരെ ചെല്ലാൻ ഋത്വിക്കുകളാൽ പ്രേരിപ്പിക്കപ്പെട്ടന്നവയും വിരലാൽ തിരുമ്പപ്പെട്ടവയുമായി വിടപ്പെടുന്നു.

17 മൎമ്മൃജാനാസ്ആയവോ
വൃഥാസമുദ്രമിന്ദവഃ
അഗ്മന്നൃതസ്യയോനിമാ

അന്വയം:—

മൎമ്മൃജാനാസഃ — മൎമ്മൃജ്യമാനാഃ
ആയവഃ ഇന്ദവഃ — ഗന്താരസ്സോമാഃ
വൃഥാ ഋതസ്യ യോനിം
സമുദ്രം ആ അഗ്മൻ — അനായാസേനോദകസ്യസ്ഥാനം അന്തരിക്ഷം ഗച്ഛന്തി

അൎത്ഥം—ശുദ്ധീകരിക്കപ്പെടുന്നവയും ഒഴുകിനടക്കുന്നവയുമായ സോമങ്ങൾ അനായാസമായി ജലസ്ഥാനമായ അന്തരിക്ഷത്തെ പ്രാപിക്കുന്നു.

18 പരിണോയാഹ്യസ്മയു
ൎവിശ്വാവസൂന്യോജസാ
പാഹിനശ്ശൎമ്മവീരവൽ

അന്വയം:—

(ഹേ സോമ) അസ്മ-യുഃ — അസ്മൽകാമസ്ത്വം
നഃ വിശ്വാ വസൂനി — വിശ്വാനി, സൎവ്വാണി ധനാനി
ഓജസാ പരി യാഹി — ബലേനസംഹരക്ഷാൎത്ഥം പരിഗച്ഛ
(അപിച) വീര-വൽ
നഃ ശൎമ്മ പാഹി — പുത്രവദസ്മാകം ഗൃഹംരക്ഷ

അർത്ഥം—അല്ലയോ സോമ, ഞങ്ങളെ ഇഷ്ടപ്പെടുന്ന അവിടുന്ന് ഞങ്ങളുടെ എല്ലാ ധനങ്ങളെയും, രക്ഷയ്ക്കായി ബലത്തോടു കൂടി പരിഗമിച്ചാലും, (ചുററി നില്ക്കൊണ്ടാലും.) പിന്നെ, പുത്രന്മാരൊത്ത ഞങ്ങളുടെ ഗൃഹത്തെ രക്ഷിച്ചാലും.

19 മിമാതിവഹ്നിരേതശഃ

പദംയുജാനഋക്വഭിഃ

പ്രയത്സമുദ്രആഹിതഃ

അന്വയം:—

| | |
|---|---|
| (ഹേ സോമ,) യത് | |
| വഹ്നിഃ ഏതശഃ മിമാതി | — യദാവഹനശീലോശ്വശ്ശബ്ദം കരോതി |
| ഋക്വ—ഭിഃ പദം യുജാനഃ | — ഋത്വിഗ്ഭിഃ, സ്തോതൃഭിഃ യജ്ഞനിധധൻ സ്തോത്രശ്രവണാർത്ഥമാഗച്ഛതി ച, തദാ |
| (സയജ്ഞവാഹകോ ഗമനോ ത്വം) സമുദ്രേ | — വസതീവരീഷു |
| പ്ര ആ—ഹിതഃ | — നിഹിതോഭവസി |

അർത്ഥം—അല്ലയോ സോമ, എപ്പോഴാണ് ഭാരമേററുന്ന കുതിര (പോലെ) ശബ്ദമുണ്ടാക്കുകയും ഋത്വിക്കുകളാൽ യജ്ഞത്തിൽ സ്ഥാപിതനായി സ്തോത്രം കേൾക്കാൻ വരുകയും ചെയ്യുന്നവോ, അപ്പോൾ യജ്ഞം വഹിക്കുന്ന കുതിരയായ അവിടുന്ന് വസതീവരികളെന്ന കുംഭജലങ്ങളിലിരുത്തപ്പെടുന്നു

20 ആയത് ഗീംഹിരണ്യയ

പ്രസീദതി

തസഃ

അന്വയം:—

| | |
|---|---|
| യൽ ആശുഃ | — യദാ വേഗവാൻ സോമഃ |
| ഋതസ്യ ഹിരണ്യയം | |
| യോനിം | — യജ്ഞസ്യ ഹിരണ്മയം സ്ഥാനം |
| ആ സീദതി | — നിഷണ്ണോ ഭവതി, തദാനീം |
| അപ്ര-ചേതസഃ ജഹാതി | — വിസൃജതി (അസ്തോതൄണാം യജ്ഞം നാഭി ഗച്ഛതി) |

അർത്ഥം—വേഗവാനായ സോമൻ, യജ്ഞത്തിന്റെ സ്വർണ്ണമയസ്ഥാനത്തിരിക്കുമ്പോൾ സ്തോതാക്കളെല്ലാത്തവരെ അവിടുന്നുപേക്ഷിക്കുന്നു. (''ഹിരണ്യപാണിരഭിഷുണോതി'' എന്ന പ്രമാണം കൊണ്ടു സ്വർണ്ണമോതിരമിട്ട കൈകൊണ്ടുവേണം സോമം സംസ്കരിക്കാനെന്നു പറയുന്നു )

21 അഭിവേനാഅനൂഷ

തേയക്ഷന്തിപ്രചേതസഃ

മജ്ജന്ത്യവിചേതസഃ

അന്വയം:—

| | |
|---|---|
| വേനാഃ അഭി അനൂഷത | — കാന്താസ്തോതാരസ്സോമമഭിഷ്ടുവന്തി |
| പ്ര-ചേതസഃ ഇക്ഷയന്തി | — സുമതയോയഷ്ടുമിച്ഛന്തി ച |
| അവി-ചേതസഃ | — വിപരീതമതയഃ |
| മജ്ജന്തി | — നിമജ്ജന്തി, നരകേ പതന്തി |

അർത്ഥം—ദേവകാമന്മാരായ സ്തോതാക്കൾ സോമനെ സ്തുതിക്കുന്നു. സുബുദ്ധികൾ, വിവേകശാലികൾ യജിക്കാനിച്ഛിക്കുകയും ചെയ്യുന്നു. അവിവേകികൾ, ദുർബ്ബുദ്ധികൾ (കർമ്മങ്ങളനുസരിക്കാതെ) മുങ്ങുന്നു, നരകത്തിൽ വീഴുന്നു.

22 ഇന്ദ്രായേന്ദോമരുത്വതേ

പവസ്വമധുമത്തമഃ

ഋതസ്യയോനിമാസദം

അന്വയം:—

ഹേ ഇന്ദോ, മധുമത്-തമഃ — സോമ, അതിശയേന മധുമാൻ ത്വം

ഋതസ്യ യോനിം ആ-സദം — യജ്ഞസ്യസ്ഥാനമുപവേഷ്ടും

മരുത്വതേ ഇന്ദ്രായ പവസ്വ — മരുത്ഭിര്യുക്തായ തസ്മൈ, തദർത്ഥം ക്ഷര

അർത്ഥം—അല്ലയോ സോമ, ഏററവും മാധുര്യവാനായ അവിടന്ന് യജ്ഞസ്ഥാനത്തിലിരിയ്ക്കുവാനായി മരുത്തുക്കളോടു കൂടിയ ഇന്ദ്രനുവേണ്ടി ഒഴുകിയാലും.

23 തന്ത്വാവിപ്രാവചോവിദഃ

പരിഷ്കൃണ്വന്തിവേധസഃ

സന്ത്വാമൃജന്ത്യായവഃ

അന്വയം:—

(ഹേ സോമ,) തം ത്വാ

വിപ്രാഃ — ത്വാം പ്രാജ്ഞാഃ

വേധസഃ വചഃ-വിദഃ — കർമ്മണാം കർത്താരഃ സ്തോതാരഃ

പരി കൃണ്വന്തി — അലങ്കർവ്വന്തി

(അപിച) ത്വാ ആയവഃ

സം മൃജന്തി — ത്വാം മനുഷ്യാസ്സമ്യക് ശോധയന്തി

അർത്ഥം—അല്ലയോ സോമ, അപ്രകാരമുള്ള അവിടത്തെ വിദ്വാന്മാരും കർമ്മകർത്താക്കളുമായ സ്തോതാക്കൾ (സ്തുതികളാൽ) അലങ്കരിയ്ക്കുന്നു പിന്നെ, മനുഷ്യരായ ഋത്വിക്കുകൾ അവിടത്തെ വേണ്ടപോലെ ശുദ്ധീകരിക്കുന്നു

24 രസന്തേമിത്രോഅര്യമാ

പിബന്തിവരുണഃകവേ

പവമാനസ്യമരുതഃ

അന്വയം:—

ഹേ കവേ, പവമാനസ്യ
തേ രസം — ക്രാന്തകർമ്മൻ, ക്ഷരതസ്തവരസം
മിത്രഃ, അര്യമാ, വരുണഃ, മരുതഃ പിബന്തി

അർത്ഥം—അല്ലയോ കവിഞ്ഞ കർമ്മമൊത്ത സോമ, ഒഴുകുന്ന അവിടത്തെ രസം മിത്രനും അര്യമാവും വരുണനും മരുത്തുകളും കുടിയ്ക്കുന്നു.

25 ത്വംസോമവിപശ്ചിതം

പുനാനോവാചമിഷ്യസി

ഇന്ദോസഹസ്രഭർണ്ണസം വ. 40

അന്വയം:—

ഹേ ഇന്ദോ, സോമ, — ദീപ്ത, സോമ,
പുനാനഃ ത്വം — പൂയമാനസ്ത്വം
വിപഃ—ചിതം — പ്രാജ്ഞം, തസ്മൈ
സഹസ്ര—ഭർണ്ണസം — ബഹുഭരണാം
വാചം ഇഷ്യസി — പ്രേരയസി

അർത്ഥം—അല്ലയോ പ്രകാശമുററ സോമ, ശുദ്ധികരനായ അവിടന്ന്, വിദ്വാന്ന് വളരെപേരെ ഭരിക്കാൻ പര്യാപ്തമായ, അത്ര ആജ്ഞാശക്തിയുള്ള വാക്ക് ഉള്ളിലുണർത്തി ഉയർത്തുന്നു.

26 ഉതോസഹസ്രഭർണ്ണസം

വാചംസോമമഖസ്യുവം

പുനാനഇന്ദവാഭര

അന്വയം:—

ഉതോ ഹേ ഇന്ദോ, സോമ — അപിചദീപ്ത, സോമ
പുനാനഃ സഹസ്ര—ഭർണ്ണസം— പൂയമാനസ്ത്വം ബഹുഭരണാം
മഖസ്യുവം വാചം ആ ഭര — ധനകാമാം വാചമസ്മഭ്യമാഹര

അത്ഥം—പിന്നെ, അല്ലയോ തിളൗന്ദുന്ന സോമ ശുദ്ധികര നായ അവിടുന്ന് വളരെപ്പേരെ ഭരിക്കുന്ന (പ്രവൃത്തിയിൽ വരുത്തുന്ന) ധനകാമമുററ വാക്കിനെ ഞങ്ങാംക്കുണ്ടാക്കിയാലും (ധനലാഭത്തിന്ന പററിയ സ്തുതി ഞങ്ങാംക്കു ചൊല്ലുവാൻ തോന്നിച്ചാലും )

27 പുനാനഇന്ദവേഷാം
പുരുഹൂതജനാനാം
പ്രിയസ്സമുദ്രമാവിശ

അന്വയം —
ഹേ പുരു–ഹൂത, ഇന്ദോ — ബഹുഭിരാഹൂത, സോമ
പുനാനഃ ഏഷാം ജനാനാം— പൂയമാനസ്ത്വമസ്മിൻ യാഗേസ്തോതൃജനാനാം
പ്രിയഃ സമുദ്രം ആ വിശ — പ്രീതികരസ്സൻ ദ്രോണകലശം പ്രവിശ

അത്ഥം—പലരാലും വിളിക്കപ്പെട്ട സോമ, ശുദ്ധികരനായ അവിടുന്ന് ഈ യാഗത്തിൽ സ്തോത്രം ചൊല്ലുന്ന ജനങ്ങാംക്ക് പ്രീതികരനായി, ദ്രോണകലശത്തെ പ്രവേശിച്ചാലും

28 ദവിദ്യുതത്യാരുചാ
പരിഷ്ടോഭന്ത്യാകൃപാ
സോമാശ്ശുക്രാഗവാശിരഃ

അന്വയം —
ദവിദ്യുതത്യാ രുചാ
ശുക്രാഃ — ദ്യോതമാനയാദീപ്ത്യാ ഉജ്വലാഃ
പരി–സ്തോഭന്ത്യാ — പരിതശ്ശബ്ദായമാനയാ
കൃപാ സോമാഃ — ധാരയായുക്താസ്സോമാഃ
ഗോ–ആശിരഃ — ഗവ്യേന, പയസാമിശ്രിതാ ഭവന്തി

അൎത്ഥം—മിന്നുന്ന തിളക്കംകൊണ്ടുജ്വലിക്കുന്നവയും മുററും മുഴങ്ങുന്നവിധം ശബ്ദിക്കുന്ന ധാരയോടുകൂടിയവയുമായ സോമങ്ങരം പശുവിൻപാലിനോടു ചേൎന്നവയായി ഭവിക്കുന്നു.

29 ഹിന്വാനോഹേതൃഭിര്യത

ആവാജംവാജ്യക്രമീൽ

സീദന്തോവനഷോയഥാ

അന്വയം:—

| | |
|---|---|
| വാജീ, ഹേതൃ–ഭിഃ | — ബലവാൻ സോമഃ പ്രേരകൈസ്സ്തോതൃഭിഃ |
| ഹിന്വാനഃ | — സ്തോത്രൈഃ പ്രേൎയ്യമാണഃ |
| യഥാ വനഷഃ സീദന്തഃ | — ഹന്താരോഭടായുദ്ധം പ്രവിശന്തിതദ്വൽ |
| യതഃ വാജം ആ അക്രമീൽ | — സംയതസ്സൻ യാഗാഖ്യം യുദ്ധം ആക്രമതി |

അൎത്ഥം—ബലവാനായ സോമൻ സ്തോതാക്കളാൽ സ്തോത്രങ്ങളെക്കൊണ്ടു് പ്രേരിപ്പിയ്ക്കപ്പെടുന്നവനായി, കൊലയന്മാരായ ഭടന്മാർ പോൎക്കളം പൂകുന്നതുപോലെ, ഉള്ളുറപ്പൊത്തവനായി യാഗമാകുന്ന യുദ്ധത്തെ ആക്രമിക്കുന്നു. (അതിൽ കടന്നു ചെല്ലുന്നു.)

30 ഋധക്സോമസ്വസ്തയേ

സഞ്ജഗ്മാനോദിവഃകവിഃ

പവസ്വസൂൎയ്യോദൃശേ വ. 41

അന്വയം:—

| | |
|---|---|
| ഹേ സോമ, കവിഃ, സൂൎയ്യഃ | — ക്രാന്തകൎമ്മാ, സുവീൎയ്യസ്ത്വം |
| ഋധക്, സം–ജഗ്മാനഃ | — ഋധ്ഗ്നവൻ, സങ്ഗച്ഛമാനഃ |
| സ്വസ്തയേ ദൃശേ ദിവഃ | |
| പവസ്വ | — ക്ഷേമായ ദൎശനായ ച ക്ഷര |

അൎത്ഥം—അല്ലയോ സോമ, കവിഞ്ഞ കൎമ്മമൊത്തവനും ശോഭനവീൎയ്യന്മാരവനമായ അവിടുന്ന് വരുന്ന് വേണ്ടപോലെ വരുന്നവനായി, ഞങ്ങൾക്കു ക്ഷേമത്തിന്നും ദശനത്തിന്നും വേണ്ടി ദ്യോവിൽനിന്നൊഴുകിയാലും (ഇവിടെ നിലാവിനെയാണ് പരാമൎശിക്കുന്നതു് )

ഒന്നാം അദ്ധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം-7-അദ്ധ്യായം-2

7 മുതൽ 12 കൂടി വർഗ്ഗങ്ങളടങ്ങിയ സൂക്തത്തിൽ പവമാന സോമനെപ്പോലെ പവമാനാഗ്നി ദേവത 13 മുതൽ 18കൂടി വർഗ്ഗങ്ങളടങ്ങിയ സൂക്തത്തിൽ പവമാനസോമന്ന് പുറമെ പവമാനപൂഷാവ്, പവമാനാഗ്നി, പവമാനസവിതാവ്, പാവമന്യധ്യേതാവ് എന്നിവ ദേവതകൾ. 17–18 വർഗ്ഗം പുണ്യാഹമന്ത്രങ്ങളിൽ പെട്ടതാണ് ഭയങ്ങളും മാനസികവാചികദൈഹികാശുദ്ധികളും പാപങ്ങളും തീർക്കുന്നവയാണ്. 27–ാം മന്ത്രം സർവ്വപാപഹരവും സർവ്വാശുദ്ധിഹരവുമാണ് ഒടുവിലത്തെ രണ്ടു ഋക്കുകൾ വേദത്തിൽ വിരളമായ ഫലശ്രുതിയാണ്. ഇതോടു കൂടി ചെറുപവമാനം കഴിഞ്ഞു മേൽപോട്ട് പെരുംപവമാനമാണ്. 19–20 സോമൻ തന്നെ ദേവത 5–ാം മന്ത്രത്തിൽ സൂര്യചന്ദ്രന്മാരുടെ ആവിർഭാവവും, ചന്ദ്രൻ ഭൂമിയിൽനിന്നുണ്ടായതാണെന്നും പറയുന്നു

വർഗ്ഗം 1 മുതൽ 6 കൂടി വാരുണിർഭൃഗുഃ ഋഷിഃ, ഗായത്രീച്ഛന്ദഃ, സോമഃ പവമാനോ ദേവതാ

1 ഹിന്വന്തിസൂരമുസ്രയ

സ്വസാരോജാമയസ്പതിം

മഹാമിന്ദുംമഹീയുവഃ

അന്വയം:–

| | |
|---|---|
| ജാമയഃ, ഉസ്രയഃ | — ഏകസ്മാൽ പാണേരുല്പന്നത്വാൽ ബന്ധുഭൂതാഃ, കർമ്മാർത്ഥം നിവസന്ത്യഃ |
| സ്വസാരഃ, മഹീയുവഃ | — അങ്ഗുലയഃ, ത്വദഭിഷവകാമയമാനാഃ |
| സൂരം, പതിം | — സുവീര്യം, സ്ഥാവരജങ്ഗമസ്യ സ്വാമിനം |
| മഹാം ഇന്ദും ഹിന്വന്തി | — മഹാന്തം സോമം പ്രേരയന്തി |

അർത്ഥം—ഒരേ കൈപ്പടത്തിൽ നിന്നുളവായതുകൊണ്ടു ബന്ധുതുമുററവയും കർമ്മത്തിന്നുവേണ്ടി നിലക്കൊള്ളുന്നവയുമായ (ഋത്വിക്കുകളുടെ) വിരലുകാം സോമസംസ്കരണമിച്ഛിക്കുന്നവയായി ശോഭനവീര്യമൊത്തവനം ചരാചരങ്ങാംക്കു നാഥനം മഹാനമായ സോമനെ പുറത്തുവരാൻ പ്രേരിപ്പിക്കുന്നു

2 പവമാനത്വചാത്വചാ

ദേവോദേവേഭ്യസ്പരി

വിശ്വാവസൂന്യാവിശ

അന്വയം.—

ഹേ പവമാന,

| | |
|---|---|
| ത്വചാ—ത്വചാ | — സർവ്വേണ തേജസാ |
| ദേവഃ ദേവേഭ്യഃ പരി | — ദീപ്യമാനസ്ത്വം ദേവേഭ്യസ്സകാശാൽ |
| വിശ്വാ വസൂനി ആ വിശ— | സർവ്വാണി വസൂന്യസ്മാകം പ്രാപയ |

അർത്ഥം—അല്ലയോ സോമ, എല്ലാ തേജസ്സുകളോടുംകൂടി പ്രകാശിക്കുന്ന അവിടുന്ന്, ദേവന്മാരിൽനിന്നെല്ലാ ധനങ്ങളെയും ഞങ്ങാംക്കെത്തിച്ചാലും.

3 ആപവമാനസുഷ്ടുതിം

വൃഷ്ടിന്ദേവേഭ്യോദുവഃ

ഇഷേപവസ്വസംയതം

അന്വയം.—

ഹേ പവമാന,

| | |
|---|---|
| ദേവേഭ്യഃ ദുവഃ | — ദേവാനാം ദുവസേ, പരിചരണായ |
| സു-സ്തുതിം വൃഷ്ടിം ആ പവസ്വ | — ശോഭനസ്തുതിയുക്താം വൃഷ്ടിമാഗമയ |

(കിഞ്ചാസ്മാകം) ഇഷേ
സം—യതം — അന്നായ സമൃഗ്ഗച്ഛന്തീം വൃഷ്ടിം കുരു

അത്ഥം—അല്ലയോ സോമ, ദേവന്മാക്ക പരിചരണത്തിന്ന വേണ്ടി, നല്ല സ്തുതികളാകുന്ന വിഷയഭൂതമായ മഴയെ എത്തിച്ചാലും. (മഴപെയ്തു ധാന്യാദികളുണ്ടായിട്ടു വേണം ദേവന്മാരെ പരിചരിക്കുന്ന യാഗാദികർമ്മങ്ങൾ ചെയ്‌വാൻ.) പിന്നെ, ഞങ്ങൾക്കന്നത്തിന്നായി വേണ്ടപോലെ വരുന്ന മഴയുണ്ടാക്കിയാലും.

4 വൃഷാഹ്യസിഭാനുനാ

ദ്യുമന്തന്ത്വാഹവാമഹേ

പവമാനസ്വാധ്യഃ

അന്വയം:—

ഹേ പവമാന, (ത്വം)

| | |
|---|---|
| വൃഷാ അസി ഹി | — അഭിമതവർഷിതാ ഭവതി ഖലു |
| സ്വ—ആധ്യഃ | — ശോഭനകർമ്മാണോ വയം |
| ഭാനുനാ ദ്യു—മന്തം ത്വാ | — തേജസാദീപ്തം ത്വാം |
| ഹവാമഹേ | — യജ്ഞേഷ്വാഹ്വയാമഹേ |

അത്ഥം—അല്ലയോ സോമ, അവിടുന്നഭീഷ്ടവർഷകനാണല്ലോ. സൽക്കർമ്മവാന്മാരായ ഞങ്ങൾ തേജസ്സുകൊണ്ടു പ്രകാശിക്കുന്ന അവിടത്തെ യജ്ഞങ്ങളിൽ വിളിക്കുന്നു.

5 ആപവസ്വസുവീര്യം

മന്ദമാനസ്വായുധ

ഇഹോഷ്വിന്ദവാഗഹി വ. 1

അന്വയം –

| | |
|---|---|
| ഹേ സു–ആയുധ, ഇന്ദോ, | — സ്ഫ്യാദീനി ദശായുധാനി യസ്യ താദൃശ, സോമ, ത്വം |
| മന്ദമാനഃ സു–വീര്യം ആ പവസ്വ | — മോദമാനഃ ശോഭനപുത്രാദിക മസ്മാകം ക്ഷര |
| (കിഞ്ച) ഇഹോ സു ആ ഗഹി | — ഇഹൈവാസ്മദീയേ യജ്ഞേ സുഷ്ഠ്വാഗച്ഛ |

അർത്ഥം–ചമത മുതലായി നല്ല പത്ത് ആയുധങ്ങളോട കൂടിയ സോമ, അവിടുന്ന മോദമാനനായി സൽപുത്രാദികളെ ഞങ്ങൾക്കൊഴുക്കിത്തന്നാലും. കൂടാതെ ഇവിടെത്തന്നെ ഞങ്ങളുടെ യജ്ഞത്തിൽ നന്നായി വന്നാലും

6 യദ്ദ്ഭിഃപരിഷിച്യസേ
മൃജ്യമാനോഗഭസ്ത്യോഃ
ദ്രുണാസധസ്ഥമശ്നുഷേ

അന്വയം –

| | |
|---|---|
| (ഹേ സോമ,) ഗഭസ്ത്യോഃ മൃജ്യമാനഃ | — ബാഹുഭ്യാം ശോധ്യമാനസ്സൻ |
| അൽ–ഭിഃ യൽ പരി–സിച്യസേ | — വസതീവരീഭിരേകധനാഭിശ്ച യദാ പരിതസ്സിച്യമാനോ ഭവസി |
| (തദാനീം) ദ്രുണാ | — ദ്രുമമയേന പാത്രേണ ഗൃഹ്യമാണസ്സൻ |
| സധ–സ്ഥം അശ്നഷേ | — ഗ്രഹചമസാദികം സ്ഥാനം പ്രാപ്നോഷി |

അർത്ഥം–നല്ലവരോ സോമ, കൈകളാൽ ശുദ്ധീകരിക്കപ്പെടുന്നവനായി വസതീവരികാം, ഏകധനകാം എന്നീ മന്ത്രപൂത ജലങ്ങളാൽ എപ്പോൾ കഴുകപ്പെടുന്നുവോ, അപ്പോൾ മരപ്പാത്ര

ങ്ങളിൽ നിറയ്ക്കപ്പെട്ട്, കണ്ടൻ–വാലന്മരികകളാകുന്ന സ്ഥാനം പ്രാപിക്കുന്നു.

7 പ്രസോമായവൃശചവൽ

പവമാനായഗായത

മഹേസഹസ്രചക്ഷസേ

അന്വയം:–

| | | |
|---|---|---|
| (ഹേ സ്തോതാരഃ) മഹേ | — | ദേവേഭ്യസ്വീക്രിയമാണത്വേന മഹതേ |
| സഹസ്ര–ചക്ഷസേ | — | നാനാവിധൈർദ്ദ്രഷ്ടവ്യായ |
| പവമാനായ സോമായ | — | പൂയമാനായ തസ്മൈ |
| വൃശച–വൽ പ്ര ഗായത | — | യഥാപൂർവ്വം വൃശ്ചോനാമർഷി സ്തോമമഗാസീത്തഥാഗാനം കുരുത |

അർത്ഥം–അല്ലയോ സ്തോതാക്കളേ, ദേവന്മാർക്ക് സ്വീകാര്യനായതുകൊണ്ടു മഹാനും പലദേവന്മാർക്കും ദർശനീയനും ശുദ്ധികരനമായ സോമനുവേണ്ടി, പണ്ട് വൃശചനെന്ന ഋഷി സോമത്തെപ്പാടിപ്പുകഴ്ത്തിയപോലെ പാടുക.

8 യസ്യവർണ്ണംമധുശ്ചുതം

ഹരിംഹിന്വന്ത്യദ്രിഭിഃ

ഇന്ദുമിന്ദ്രായപീതയേ

അന്വയം:–

(ഹേ അധ്വര്യവഃ)

| | | |
|---|---|---|
| വർണ്ണം | — | ശത്രൂണാം വാരകം |
| മധു–ശ്ചുതം | — | മധുരരസസ്യ ച്യാവയിതാരം |
| ഹരിം ഇന്ദും | — | ഹരിതവർണ്ണം സോമം |

| | |
|---|---|
| യസ്യ | — യസ്യേന്ദ്രസ്യകാരണാദംശും |
| അദ്രി–ഭിഃ ഹിന്വന്തി | — ഗ്രാവഭിരഭിഷുണ്വന്തി |
| (തം തമ്പൈ) ഇന്ദ്രായ | |
| പീതയേ | — ഇന്ദ്രസ്യപാനായ പ്രയച്ഛത |

അർത്ഥം–അല്ലയോ അധ്വര്യു മുതലായവരേ, (ഹർഷം വളർത്തി ബലമേകി) ശത്രുക്കളെ അകററുന്നവനും മധുരരസം പൊഴിക്കുന്നവനും പച്ചനിറമുററവനുമായ സോമനെ, ആർക്കുവേണ്ടിയാണോ പിടികല്ലുകളാൽ സംസ്കരിക്കുന്നതു്, ആ ഇന്ദ്രനു കുടിയ്ക്കാനായിക്കൊടുക്കുക

9 തസ്യതേവാജിനോവയം
വിശ്വാധനാനിജിഗ്യുഷഃ
സഖിത്വമാവൃണീമഹേ

അന്വയം'–

| | |
|---|---|
| (ഹേ സോമ,) വാജിന | |
| വയം | — സംഭൃതഹവിഷ്കാവയം |
| വിശ്വാ ധനാനി ജിഗ്യുഷഃ | — സർവ്വാണി ശത്രുധനാനി ജിതവതഃ |
| തസ്യ തേ സഖി–ത്വം | — തവ സ്തുത്യസ്തോതൃസഖ്യം |
| ആ വൃണീമഹേ | — സംഭജാമഹേ |

അർത്ഥം–അല്ലയോ സോമ, ഹവിസ്സേന്തിയ ഞങ്ങൾ, ശത്രുക്കളുടെ എല്ലാ ധനങ്ങളെയും ജയിച്ചുനേടിയ ആ അവിടത്തോടു് സ്തുത്യനും സ്തോതാവും തമ്മിലുള്ള ചങ്ങാതത്തെ വരിയ്ക്കുന്നു, പ്രാർത്ഥിക്കുന്നു

10 വൃഷാപവസ്വധാരയാ
മരുത്വതേചമത്സരഃ
വിശ്വാദധാനഓജസാ

അന്വയം:-

(ഹേ സോമ, ത്വം) വൃഷാ
ധാരയാ പവസ്വ — അഭിമതവർഷകസ്സൻ ക്ഷര
വിശ്വാ ഓജസാ ദധാനഃ — വിശ്വാനി ധനാനി ബലേന സ്തോതൃഭ്യഃ പ്രയച്ഛൻ
മരുത്വതേ മത്സരഃ ച — മരുദ്ഭിര്യുക്തായേന്ദ്രായ മദകരശ്ച ഭവ

അർത്ഥം—അല്ലയോ സോമ, അവിടുന്നു അഭീഷ്ടവർഷകനായി ധാരയായൊഴുകിയാലും. എല്ലാ ധനങ്ങളും സ്വന്തമോജസ്സാൽ സ്തോതാക്കൾക്കു കൊടുക്കുന്നവനായി, മരുത്തുക്കളൊത്ത ഇന്ദ്രന്നു ഹർഷകരനായി ഭവിച്ചാലും.

11 തന്ത്വാധർത്താരമോണ്യോഃ
പവമാനസ്വർദൃശം
ഹിന്വേവാജേഷുവാജിനം

അന്വയം:-

ഹേ പവമാന, ഓണ്യോഃ — ദ്യാവാപൃഥിവ്യോഃ
ധർത്താരം, സ്വഃ-ദൃശം — ധാരകം, അതഏവസർവ്വസ്യ ദ്രഷ്ടാരം
വാജിനം തം ത്വാ — ബലവന്തം ത്വാം
വാജേഷു ഹിന്വേ — അന്നവിഷയേഷു ഹിനോമി, പ്രേരയാമി (അന്നാദികം പ്രയച്ഛ)

അർത്ഥം—അല്ലയോ സോമ, ദ്യാവാപൃഥിവികളെ ധരിക്കുന്നവനും അതുകൊണ്ടുതന്നെ എല്ലാം കാണുന്നവനും ബലവാനുമായ ആ അവിടത്തെ അന്നവിഷയങ്ങളിൽ ഞാൻ പ്രേരിപ്പിക്കുന്നു. (അന്നമേകാൻ പ്രചോദിപ്പിക്കുന്നു, തന്നരുളിയാലും.)

12 അയാചിത്തോവിപാനയാ
ഹരിഃപവസ്വധാരയാ
യുജംവാജേഷുചോദയ

അന്വയം:—

| | |
|---|---|
| (ഹേ സോമ) അയാ<br>അനയാ വിപാ | — കർമാത്ഥമിതസ്തതോഗച്ഛന്ത്യാ<br>ങ്ഗുല്യാ, അങ്ഗുലീഭി: . |
| ചിത്തഃ ഹരിഃ ധാരയാ<br>പവസ്വ | — ജ്ഞാതഃ, നിഗ്ഗതഃ,<br>ഹരിതവണ്ണസ്സ്വംക്ഷര |
| (കിഞ്ച) യുജം വാജേഷു<br>ചോദയ | — സഖായമിന്ദ്രം സങ്ഗ്രാമേഷു<br>പ്രേരയ |

അത്ഥം—അല്ലയോ സോമ, കമ്മത്തിന്നവേണ്ടി അങ്ങുമി ങ്ങും ചലിക്കുന്ന ഈ വിരലുകളെക്കൊണ്ടു പുറത്തുവന്ന പച്ചനി റമുററ അവിടുന്നു ധാരയായൊഴുകിയാലും. പിന്നെ, സഖാവാ യ ഇന്ദ്രനെ യുദ്ധങ്ങളിൽ (സഹായിപ്പാൻ) പ്രേരിപ്പിച്ചാലും.

13 ആനഇന്ദോമഹീമിഷം
പവസ്വവിശ്വദശതഃ
അസ്മഭ്യംസോമഗാതുവിൽ

അന്വയം —

| | |
|---|---|
| ഹേ ഇന്ദോ, സോമ,<br>വിശ്വ—ദശ്തഃ | — വിശ്വൈഃ, സർവ്വൈദ്ദശ്<br>നീയസ്ത്വം |
| നഃ മഹീം ഇഷം ആ<br>പവസ്വ | — അസ്മഭ്യം മഹാന്നമാഗമയ |
| (കിഞ്ച) അസ്മഭ്യം<br>ഗാതു—വിൽ | — സ്വഗ്ഗമാഗ്ഗസ്യജ്ഞാപയിതാഭവ |

അത്ഥം—അല്ലയോ പ്രകാശമാനനായ സോമ, എല്ലവക്കും ദശനീയനായ അവിടുന്നു ഞങ്ങാംക്കു മഹത്തായ അന്നമെത്തി ച്ചാലും. പിന്നെ, സ്വഗ്ഗത്തിലേയ്ക്കുള്ളവഴി ഞങ്ങാംക്കു അറി യിക്കുന്നവനായാലും.

14 ആകലശാഅനൂഷ

തേന്ദോധാരാഭിരോജസാ

ഏന്ദ്രസ്യപീതയേവിശ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, ഓജസാ | — ബലേനയുക്തസ്യതവ |
| ധാരാഭിഃ കലശാഃ | — ധാരാഭിസ്സഹിതാദ്രോണ കലശാഃ |
| ആ അനൂഷത | — സ്തോതൃഭിരാഭിമുഖ്യേന സ്തൂയന്തേ |
| (തതസ്ത്വം) ഇന്ദ്രസ്യ പീതയേ ആ വിശ | — തസ്യപാനായ ഗ്രഹചമസാൻ പ്രവിശ |

അർത്ഥം—അല്ലയോ സോമ, ബലമുററ അവിടുത്തെ ധാരകളോടുകൂടിയ ദ്രോണകലശങ്ങൾ സ്തോതാക്കളാൽ സ്തുതിക്കപ്പെടുന്നു. ഇനി അവിടുന്ന് ഇന്ദ്രന്നു കുടിക്കാനായി മരികകളിൽ പ്രവേശിച്ചാലും.

15 യസ്യതേമദ്യംരസ

ന്തീവ്രന്ദുഹന്ത്യദ്രിഭിഃ

സപവസ്വാഭിമാതിഹാ

വ. 3

അന്വയം:—

| | |
|---|---|
| (ഹേ സോമ,) യസ്യ തേ മദ്യം | — തവമദകരം |
| തീവ്രം രസം | — ക്ഷിപ്രമദകാരിണം രസം |
| അദ്രി–ഭിഃ ദുഹന്തി | — അധ്വര്യവാദയഃ ഗ്രാവഭിരഭിഷുണ്വന്തി |
| സഃ (ത്വം) അഭിമാതി–ഹാ പവസ്വ | — പാപരൂപാണാം ശത്രൂണാം ഹന്താസൻ സർവ്വതോ ഗച്ഛ |

അത്ഥം—അല്ലയോ സോമ, യാതൊരവിടുത്തെ ഹഷ്കരവും വേഗത്തിൽ മോദമിയററുന്നതുമായ രസത്തെ അധ്വര്യ മുതലായവർ പിടികള്ളകളാൽ കറക്കുന്നുവോ, സംസ്കരിക്കുന്നുവോ, ആ അവിടുന്ന പാപരൂപന്മാരായ ശത്രുക്കളെ നശിപ്പിക്കുന്നവനായി എമ്പാടുമൊഴുകിയാലും. (സോമയാഗാനുഷ്ഠാതാക്കാം പാപമററു സുകൃതികളാവുന്നു.)

16 രാജാമേധാഭിരീയതേ

പവമാനോമനാവധി

അന്തരിക്ഷേണയാതവേ

അന്വയം:—

| | |
|---|---|
| മനൌ അധി | — മനുഷ്യേ യാഗം കർവ്വാണേ സതി |
| പവമാനഃ രാജാ | — പൂയമാനസ്സോമഃ |
| അന്തരിക്ഷേണ യാതവേ | — ആകാശമാർഗ്ഗേണ ദ്രോണകലശം പ്രതിയാതും |
| മേധാഭിഃ ഈയതേ | — സ്തുതിഭിസ്സഹഗച്ഛതി |

(ദ്രോണാഭിഗമനകാലേഹി സ്തോതൃഭിസ്തൂയതേ)

അത്ഥം—മനുഷ്യൻ യാഗമനുഷ്ഠിക്കവേ ഒഴുകുന്ന സോമൻ ആകാശമാർഗ്ഗത്തിലൂടെ ദ്രോണകലശത്തിലെത്താനായി സ്തുതികളോടുകൂടിപ്പോകുന്നു. (ദ്രോണകലശത്തിലേയ്ക്കു കൊണ്ടുപോകുമ്പോഠം സോമൻ സ്തോതാക്കളാൽ സ്തുതിക്കപ്പെടുന്നു.)

17 ആന്നഇന്ദോശതഗ്വിന

ങ്ഗവാംപോഷംസ്വശ്വ്യം

വഹാഭഗത്തിമൂതയേ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, ശത–ഗ്വിനം | — ശതസംഖ്യാകഗോഭിര്യുക്തം |
| ഗവാം പോഷം | — ഗവാദീനാം പുഷ്ടിവദ്ധനം |
| സു–അശ്വ്യം | — ശോഭനാശ്വസഹിതം |

ഭഗത്തിം — ഭഗദത്തിം ഭജനീയധനദാനഞ്ച
ഊതയേ നഃ ആ വഹ — പ്രാപയ

അത്ഥം—അല്ലയോ സോമ, നൂറുകണക്കിൽ പശുക്കളോട കൂടിയതും പശു മുതലായവയ്ക്കു പുഷ്ടിചേക്കുന്നതും നല്ല കതിരക ളൊത്തതും ഭജനീയവുമായ ധനത്തിൻെറ ദാനം രക്ഷക്കായി ഞങ്ങരംക്കെത്തിച്ചാലും. (അവിടത്തെ ഉരംപ്രേരണകൊണ്ടു ഔ ദാര്യമതികളായ ധനവാന്മാരുടെ ദാനങ്ങരം ഞങ്ങരംക്കുണ്ടാക്കി യാലും.)

18 ആന്സ്സോമസഹോജുവോ

രൂപന്നവച്ചസേരേ

സുഷ്വാണോദേവവീതയേ

അന്വയം:—

ഹേ സോമ,
ദേവ—വീതയേ — ദേവപാനായ
സുസ്വാനഃ — അഭിഷൂയമാണസ്ത്വം
സഹഃ ജുവഃ ന — ശത്രുഭിഗമനസമത്ഥം ബലം, ശീഘ്രഗമനം ബലഞ്ച പ്രയച്ഛ (നേതിചാത്ഥേ)
വച്ചസേ രൂപം നഃ ആ ഭര — ദീപ്ത്യൈരൂപമസ്മഭ്യമാഹര

അത്ഥം—അല്ലയോ സോമ, ദേവന്മാക്ക കുടിപ്പാനായി സം സ്കരിക്കപ്പെടുന്ന അവിടന്നു ശത്രുക്കളെ നേരിടുവാൻ സമത്ഥവും വേഗവത്തുമായ ബലം തന്നാലും. സ്വപ്രകാശത്തിന്നു തക്ക രൂ പവും കൊണ്ടുതന്നാലും.

19 അഷാസോമദ്യുമത്ത

മോഭിദ്രോണാനിരോത്തവർ

സീദഞ്ചേ്യനോനയോനിമാ

അന്വയം:—

ഹേ സോമ, ദ്യുമൽ–തമഃ — അതിശയേന ദീപ്തിമാംസ്ത്വം

ദ്രോണാനി അഭി രോരുവൽ — ദ്രോണാന്യഭിലക്ഷ്യശം ശബ്ദം കർവ്വൻ

ശ്യേനഃ ന യോനിം ആ സീദൻ — യഥാശ്യേനസ്വസ്ഥാനം കലായം പ്രതിഗച്ഛതി തദ്വൽ

അർഷ — ആഗച്ഛ

അർത്ഥം—അല്ലയോ സോമ, ഏറ്റവും തിളക്കമേറ്റ അവിടന്ന് നല്ല ശബ്ദമുണ്ടാക്കിക്കൊണ്ട്, പരുന്ത് അങ്ങിങ്ങുപാറി സ്വസ്ഥാനമായ കൂട് പ്രാപിക്കുന്നപോലെ, ദ്രോണകലശങ്ങളെ ലക്ഷ്യമാക്കി വന്നാലും

20 അപ്സാഇന്ദ്രായവായവേ

വരുണായമരുദ്ഭ്യഃ

സോമോഅർഷതിവിഷ്ണവേ വ. 4

അന്വയം —

അപ്സാഃ സോമഃ — വസതീവാര്യപാം സംഭക്താ സോമഃ

ഇന്ദ്രായ, വായവേ, വരുണായ, മരുത്–ഭ്യഃ, വിഷ്ണവേ

അർഷതി — ക്ഷരതി

അർത്ഥം—വസതീവരികളെന്ന മന്ത്രപൂതജലങ്ങളെ പ്രാപിക്കുന്ന സോമൻ ഇന്ദ്രന്നും വായുവിന്നും വരുണന്നും മരുത്തുക്കൾക്കും വിഷ്ണുവിന്നുംവേണ്ടി ഒഴുകുന്നു

21 ഇഷംതോകായനോദധ

ദസ്മഭ്യംസോമവിശ്വതഃ

ആപവസ്വസഹസ്രിണം

അന്വയം —

ഹേ സോമ, (ത്വം) നഃ

| | |
|---|---|
| തോകായ | — പുത്രായ |
| ഇഷം ദധൽ | — അന്നം വിദധൽ, പ്രയച്ഛൻ |
| സഹസ്രിണം വിശ്വതഃ | — സഹസ്രസംഖ്യാകം ധനം സർവ്വതഃ |
| അസ്മഭ്യം (ച) ആ | |
| പവസ്വ | — ആ പ്രാപയ |

അർത്ഥം—അല്ലയോ സോമ, അവിടുന്നു ഞങ്ങളുടെ പുത്രന്നു ധനമേകിക്കൊണ്ട് ആയിരക്കണക്കിൽ ധനമെമ്പാടും ഞങ്ങൾക്കുമെത്തിച്ചാലും.

22 യേസോമാസഃപരാവതി

യേഅർവ്വാവതിസുന്വിരേ

യേവാദശ്ശര്യണാവതി

അന്വയം —

യേ സോമാസഃ

| | |
|---|---|
| പരാ—വതി | — സോമാഃ വിപ്രകൃഷ്ടേ ദേശേ |
| യേ (വാ) അർവ്വാ—വതി | |
| സുന്വിരേ | — അന്തികേവാ ദേശേ ഇന്ദ്രാർത്ഥമഭിഷൂയന്തേ |
| യേ വാ ശര്യണാ—വതി | — കുരുക്ഷേത്രസ്യ ജഘനാർദ്ധേ |
| അദഃ | — അസ്മിൻ സരസ്യഭിഷൂയന്തേ |

അർത്ഥം—സോമങ്ങളേവ ദൂരദേശത്തോ, ഏവ സമീപദേശത്തോ സംസ്കരിക്കപ്പെടുന്നുവോ, ഏവ കുരുക്ഷേത്രത്തിന്റെ താഴ്ന്ന ഭാഗത്തു സരസ്സിൽ സംസ്കരിക്കപ്പെടുന്നുവോ,

23 യആർജ്ജീകേഷുകൃത്വസു

യേമദ്ധ്യേപസ്ത്യാനാം

യേവാജനേഷുപഞ്ചസു

അത്ഥം—അങ്ങിങ്ങ സംസ്കരിയ്ക്കപ്പെടുന്ന പ്രകാശമാനങ്ങളായ ആ സോമങ്ങാം അന്തരിക്ഷത്തിൽനിന്ന മഴയെയും ശോഭനവീര്യമുററ പുത്രനെയും നമുക്ക പ്രാപിപ്പിക്കട്ടെ.

25 പവ്തേഹര്യതോഹരി

ഗൃണാനോജമദഗ്നിനാ

ഹിന്വാനോഗോരധിത്വചി വ. 5

അന്വയം:—

| | |
|---|---|
| ഹര്യതഃ, ഹരിഃ | — ദേവകാമഃ, ഹരിതവര്ണ്ണഃ |
| ഗോഃ അധി ത്വചി | — ആനഡുഹേ ചമ്മണി |
| ഹിന്വാനഃ | — പ്രേര്യമാണസ്സോമഃ |
| ജമൽ–അഗ്നിനാ ഗൃണാനഃ | |
| പവതേ | — മന്ത്രദ്രഷ്ടാ ഋഷിണാസ്തൂയമാനഃ പാത്രാണ്യഭിഗച്ഛതി |

അത്ഥം—ദേവകാമനും പച്ചനിറമിയന്നവനും കാളത്തോലിൽ വെക്കപ്പെടുന്നവനുമായ സോമൻ സൂക്തദ്രഷ്ടാവായ ജമദഗ്നിയാൽ സ്തുതിക്കപ്പെടുന്നവനായി പാത്രങ്ങളിലേക്കൊഴുകുന്നു.

26 പ്രശുക്രാസോവയോജ്ജവോ

ഹിന്വാനാസോനസപ്തയഃ

ശ്രീണാനാഅപ്സുമൃഞ്ജത

അന്വയം:—

| | |
|---|---|
| ശുക്രാസഃ, വയഃ–ജുവഃ | — ദീപ്താഃ അന്നം പ്രേരയന്തഃ സോമാഃ |
| ശ്രീണാനാഃ | — ദധിക്ഷീരാദിഭിശ്ശ്രീയമാണാസ്സന്തഃ |
| ഹിന്വാനാസഃ ന സപ്തയഃ | — യഥാശ്വാസ്സാദിഭിഃ പ്രേര്യമാണാസ്സന്തഃ അപ്സു പ്രശോധിതാ ഭവന്തി തദ്വൽ |
| അപ്–സു പ്ര മൃഞ്ജത | — ഋത്വിഗ്ഭിഃ പ്രമൃജ്യന്തേ, വസതീവര്യേകധനാസു ശോധ്യന്തേ |

അർത്ഥം—പ്രകാശിക്കുന്നവയും അന്നമെത്തിക്കുന്നവയുമായ സോമങ്ങൾ നൈർ പാൽ മുതലായവയോട് ചേരുന്നവയായി, കതിരകൾ നോക്കകാരാൽ വെള്ളത്തിൽ കഴുകപ്പെടുന്നതുപോലെ വസതീവരികൾ ഏകധനകൾ എന്നീ മന്ത്രപൂതജലങ്ങളിൽ ശുദ്ധീകരിക്കപ്പെടുന്നു

27 തന്ത്വാസുതേഷ്വാഭുവോ

ഹിന്വിരേദേവതാതയേ

സപവസ്വാനയാരുചാ ,

അന്വയം —

(ഹേ സോമ ) ആ–ഭുവഃ — കർമ്മകരണാർത്ഥം സമന്താൽ ഭവന്തീത്യാഭുവഃ ഋത്വിജഃ

സുതേഷു — അഭിഷുത സോമവൽസു യജ്ഞേഷു

ദേവ–താതയേ — ഇന്ദ്രാദി ദേവേഭ്യഃ

തം ത്വാ ഹിന്വിരേ — ഗ്രാവഭിഃ പ്രേരയന്തി, അഭിഷുണ്വന്തി

സഃ (ത്വം) അനയാ
രുചാ പവസ്വ — ദീപ്യമാനയാ ധാരയാ ഗച്ഛ

അർത്ഥം—അല്ലയോ സോമ കർമ്മത്തിലേപ്പെട്ട ഋത്വിക്കുകൾ സംസ്കരിച്ച സോമമൊത്ത യജ്ഞത്തിൽ ഇന്ദ്രാദിദേവന്മാർക്കുവേണ്ടി ആ അവിടത്തെ പിടികല്ലുകളാൽ സംസ്കരിക്കുന്ന ആ അവിടന്ന് പ്രകാശമുററ ധാരയാൽ ഒഴുകിവന്നാലും

28 ആതേദക്ഷംമയോഭുവം

വഹ്നിമദ്യാവൃണീമഹേ

പാന്തമാപുരുസ്പൃഹം

അന്വയം —

(ഹേ സോമ, യഷ്ടാരോ
വയം) മയഃ–ഭുവം — സുഖസ്യ ഭാവയിതാരം
വഹ്നിം ആ പാന്തം — ധനാദീനാം പ്രാപകം, ശത്രുഭ്യസ്സമന്താൽ രക്ഷകം

പുരു–സ്പൃഹം തേ ദക്ഷം — പുരുഭിഃ, ബഹുഭിസ്പൃഹണീയം തവബലം
അദ്യ ആ വൃണീമഹേ — അസ്മിൻ യാഗദിനേ ആഭിമുഖ്യേന സംഭജാമഹേ

അത്ഥം—അല്ലയോ സോമ, യാഗാനുഷ്ഠാതാക്കളായ ഞങ്ങൾ സുഖമുണ്ടാക്കുന്നതും ധനാദികളെ പ്രാപിപ്പിക്കുന്നതും ശത്രുക്കളിൽനിന്ന എമ്പാടും രക്ഷിക്കുന്നതും, എവരാലുമാശിക്കത്തക്കതുമായ അവിടുത്തെ ബലത്തെ ഈ യാഗദിനത്തിൽ നേരെ ഭജിക്കുന്നു.

29 ആമന്ദ്രമാവരേണ്യ
മാവിപ്രമാമനീഷിണം
പാന്തമാപുരുസ്പൃഹം

അന്വയം:—

(ഹേ സോമ,) മന്ദ്രം ആ — സ്തുത്യന്ത്വാമാഭിമുഖ്യേന വൃണീമഹേ
വരേണ്യം ആ — സർവ്വൈർവ്വരണീയം ത്വാമാവൃണീമഹേ
വിപ്രം ആ — മേധാവിനം ത്വാമാവൃണീമഹേ
മനീഷിണം ആ — സ്തുതിമന്തന്ത്വാമാവൃണീമഹേ
പാന്തം പുരു–സ്പൃഹം ആ— സർവ്വേഷാം രക്ഷകം, സർവ്വൈസ്പൃഹണീയം ത്വാമാവൃണീമഹേ

അത്ഥം—അല്ലയോ സോമ, സ്തുത്യനായ അവിടുത്തെ നേരെ ഭജിക്കുന്നു. എവരാലും വരണീയനായ അവിടുത്തെ നേരെ വരിക്കുന്നു. മേധാവിയായ അവിടുത്തെ നേരെ പ്രാപിക്കുന്നു. സ്തുതികളൊത്ത (സ്തുതികൾക്ക വിഷയനായ) അവിടുത്തെ നേരെ അണയുന്നു. എവക്കും രക്ഷകനും കാമ്യനമായ അവിടുത്തെ സമീപിക്കുന്നു.

30 ആരയിമാസ്യചേതന

മാസ്ക്രതോതന്വഷ്വാ

പാന്തമാപുരുസ്പൃഹം വ. 6

അന്വയം:-

| | |
|---|---|
| ഹേ സു-ക്രതോ, രയിം ആ— | ശോഭനപ്രജ്ഞ, സോമ, ത്വദീയം ധനം വയമാവൃണീമഹേ |
| സു-ചേതുനം ആ | — സുജ്ഞാനം ആവൃണീമഹേ |
| ആ തനൂഷു ആ | — ആഭിമുഖ്യേന അസ്മൽ പുത്രേഷു ധനം സുജ്ഞാനഞ്ചാവൃണീമഹേ |
| (തഥാ) പാന്തം | |
| പുരു-സ്പൃഹം ആ | — സർവ്വസ്യ രക്ഷകം, സർവ്വൈ സ്പൃഹണീയം ത്വാം സംഭോമഹേ |

അർത്ഥം—അല്ലയോ ശോഭനജ്ഞാനനായ സോമ, അവിടത്തെ ധനത്തെ ഞങ്ങൾ നേരെ വരിയ്ക്കുന്ന തെളിഞ്ഞ ജ്ഞാനത്തെയും നേരെ പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ പുത്രന്മാരിലും പൂർണ്ണമായി ധനവും ജ്ഞാനവും (ഉണ്ടാവാൻ) ആഗ്രഹിക്കുന്നു. എല്ലവർക്കും രക്ഷകനും കാമ്യനുമായ അവിടത്തെ ഞങ്ങൾ പ്രാപിക്കുന്നു.

വർഗ്ഗം—7 മുതൽ 12 കൂടി. ശതം വൈഖാനസാഃ ഋഷയഃ, ഗായത്ര്യനുഷ്ടുഭൌച്ഛന്ദസീ, സോമഃ പവമാനഃ അഗ്നിഃ പവമാനശ്ച ദേവതാ.

1 പവസ്വവിശ്വചർഷ

ണേഭിവിശ്വാനികാവ്യാ

സഖാസഖിഭ്യഈഡ്യഃ

അന്വയം:-

| | |
|---|---|
| ഹേ വിശ്വ-ചർഷണേ, | — സർവ്വസ്യദ്രഷ്ടഃ, സോമ, |
| സഖാ, ഈഡ്യഃ | — സഖീഭൂതഃ സ്തോതവ്യസ്ത്വൻ |

| | |
|---|---|
| സഖി–ഭ്യഃ | — മിത്രഭൂതേഭ്യോസ്മഭ്യം |
| വിശ്വാനി കാവ്യാ അഭി പവസ്വ | — കാവ്യാനി, സ്തോത്രാണ്യഭി ലക്ഷ്യ ക്ഷര |

അത്ഥം—എല്ലാം കാണുന്ന സോമ, ചങ്ങാതിയായിത്തീൎന്ന വനം (അതേസമയത്ത്) സ്തുത്യനമായി, ചങ്ങാതികളായ ഞങ്ങാക്കവേണ്ടി ഞങ്ങളുടെ എല്ലാ സ്തോത്രങ്ങളെയും ലക്ഷ്യമാക്കി ഒഴുകിവന്നാലും.

2 താഭ്യാംവിശ്വസ്യരാജസി
യേപവമാനധാമനി
പ്രതീചീസോമതസ്ഥതുഃ

അന്വയം:—

| | |
|---|---|
| ഹേ പവമാന, സൊമ, | — പൂയമാന സോമ, |
| യേ ധാമനീ | — പൂർവ്വപക്ഷാപരപക്ഷയോഃ ലതാരൂപസ്യ സോമസ്യ തവ ഏകൈകവൎണ്ണവൃദ്ധിഹ്രാസാഭ്യാം സ്വഭൂതൌ, പൂർവ്വാദിപക്ഷൌ |
| പ്രതീചീ തസ്ഥതുഃ | — ത്വദഭിമുഖം ഗച്ഛന്ത്യപജഗ്മതുഃ |
| താഭ്യാം വിശ്വസ്യ രാജസി | — സർവ്വസ്യ ലോകസ്യ സ്വാമീ ഭവസി |

അത്ഥം—അല്ലയോ ശുദ്ധികരനായ സോമ, വെളുത്തതും കറുത്തതുമായ പക്ഷങ്ങളിൽ ലതാരൂപനായ അവിടുത്തെ ഓരോ ഇലയും വൃദ്ധിക്ഷയങ്ങളേല്ക്കുന്നു. അതിൽ വെളുത്ത പക്ഷത്തിൽ ആകാശസ്ഥനായ അവിടുന്ന് ഭൂമിസ്ഥനായ അവിടുത്തെ നേരെ ഗമിക്കുന്നു. ആകാശസ്ഥമായ ചന്ദ്രരൂപംകൊണ്ടും ഭൂമിസ്ഥമായ ലതാരൂപംകൊണ്ടും അവിടുന്ന് സർവ്വലോകത്തിന്നും രാജാവാകുന്നു. (ദേവന്മാരവിടുത്തെ ചന്ദ്രരൂപത്തിലുള്ള വൃദ്ധിക്ഷയങ്ങളാൽ കലകളെ കുടിക്കുന്നു. ഭൂവിലുള്ളവർ ലതാരൂപനായ അവിടുത്തെ സംസ്കരിച്ച് യാഗാദി കർമ്മങ്ങളാലഭീഷ്ടങ്ങളെ നേടുന്നു.)

3 പരിധാമാനിയാനിതേ

ത്വംസോമാസിവിശ്വതഃ

പവമാനഋതുഭിഃകവേ

അന്വയം —

ഹേ കവേ, പവമാന, സോമ,
തേ യാനി ധാമാനി പരി — ക്രാന്തകർമ്മൻ, സോമ, യസ്മാൽ ത്വദീയാനി തേജാംസി പരിതോ വേത്തി
(തസ്മാൽ) ത്വം ഋതു—ഭിഃ — വസന്താദി കാലവിശേഷൈസ്സഹ
വിശ്വതഃ അസി — സർവ്വതോഭവസി

അർത്ഥം—കവിഞ്ഞ കർമ്മമൊത്ത, ശുദ്ധികരനായ സോമ, അവിടത്തെ തേജസ്സുകളേവ എമ്പാടും വേകന്നുവോ, അതുകൊണ്ട് വസന്തം മുതലായ വിശേഷ കാലങ്ങളിൽ അവിടന്നെങ്ങും ഭവിക്കുന്നു

4 പവസ്വജനയന്നി

ഷോഭിവിശ്വാനിവാര്യാ

സഖാസഖിഭ്യഊതയേ

അന്വയം:—

(ഹേ സോമ) സഖാ — സഖീഭൂതസ്ത്വം
വിശ്വാനി വാര്യാ അഭി — സർവ്വാണ്യസ്മത്കൃതാനി വരണീയ സ്തോത്രാണ്യഭിലക്ഷ്യ
സഖി—ഭ്യഃ ഊതയേ — മിത്രഭൂതേഭ്യോസ്മഭ്യം രക്ഷണായ
ഇഷഃ ജനയൻ പവസ്വ — അന്നാനി പ്രയച്ഛന്നാഗച്ഛ

അർത്ഥം—തല്പരോ സോമ, ചങ്ങാതിയായിത്തീന്ന അവിടന്ന് ഞങ്ങളുടെ സ്തോത്രങ്ങളെയെല്ലാം ലക്ഷ്യമാക്കി, കണക്കിലെടുത്ത്, ചങ്ങാതികളായ ഞങ്ങൾക്ക് രക്ഷയ്ക്കായി, അന്നങ്ങളേകുന്നവനായി വന്നാലും.

5 തവ്ശുക്രാസോഅച്ച്യോ

ദിവസ്പൃഷ്ഠേവിതന്വതേ

പവിത്രംസോമധാമഭിഃ വ. 7

അന്വയം:—

| | |
|---|---|
| ഹേ സോമ, ശുക്രാസഃ | — ജ്വലനശീലാഃ |
| ധാമ–ഭിഃ തവ അച്ച്യഃ | — തേജോഭിസ്സഹിതസ്യ തവസ്വഭൂതാരശ്മയഃ |
| ദിവഃ പൃഷ്ഠേ | — ദ്യുലോകസ്യാധാരഭാഗേ, പൃഥിവ്യാം |
| പവിത്രം വി തന്വതേ | — പവനസാധനഭൂതമുദകം വിശേഷേണവിതന്വന്തി, വിസ്താരയന്തി |

അൎത്ഥം—അല്ലയോ സോമ, തിളങ്ങുന്ന തേജസ്സുകളൊത്ത അവിടത്തെ സ്വന്തം രശ്മികൾ ദ്യുലോകത്തിന്നു താഴെ, ഭൂമിയിൽ, ശുദ്ധീകരണസാധനമായ ജലത്തെ പരത്തുന്നു.

6 തവേമേസപ്തസിന്ധവഃ

പ്രശിഷംസോമസിസ്രതേ

തുഭ്യംധാവന്തിധേനവഃ

അന്വയം:—

| | |
|---|---|
| ഹേ സോമ, ഇമേ | |
| സപ്ത സിന്ധവഃ | — ഇമാസ്സപ്തയാസ്സപ്താഗങ്ഗാദ്യാ നദ്യഃ |
| തവ പ്ര–ശിഷം സിസ്രതേ | — പ്രശാസനമനുസരന്തി |
| (കിഞ്ച) ധേനവഃ | — നവപ്രസൂതികാഃ, ദേവാനാം ഹവിഷ്പ്രദാനേന പ്രീണയിത്ര്യോഗാവഃ |
| തുഭ്യം ധാവന്തി | — ''ത്വദൎത്ഥമേവാശിരം പ്രയച്ഛാമഃ'' ഇത്യാഗച്ഛന്തി |

അൎത്ഥം—അല്ലയോ സോമ, അവിടുന്നു സൃഷ്ടിച്ച ഗങ്ഗാദി കളായ ഏഴു നദികഠം അവിടത്തെ ശാസനത്തെ, ആജ്ഞയെ അനുസരിക്കുന്നു പിന്നെ, കറവുള്ളവയും ഹവിസ്സിൽ പാൽ മുതലായവ ചേൎത്തു ദേവന്മാൎക്കു ഇഷ്ടമിയററുന്നവയുമായ പശു ക്കഠം, ''അവിടത്തെ ഹവിസ്സിൽ ചേൎക്കാൻ പാലും തൈരും തരാം'' എന്നു പറഞ്ഞുകൊണ്ടു വരുന്നു.

7 പ്രസോമയാഹിധാരയാ

സുതഇന്ദ്രായമത്സരഃ

ദധാനോഅക്ഷിതിശ്രവഃ

അന്വയം:—

ഹേ സോമ, മത്സരഃ

സുതഃ — മദകരസ്ത്വമസ്മാഭിരഭിഷുതസ്സൻ

അക്ഷിതി ശ്രവഃ ദധാനഃ — അക്ഷീണമന്നമസ്മഭ്യം പ്രയച്ഛൻ

ഇന്ദ്രായ ധാരയാ പ്ര

യാഹി — ഇന്ദ്രാൎത്ഥം ധാരയാ പ്രകൎഷേണ പ്രാപ്നുഹി

അൎത്ഥം—അല്ലയോ സോമ, ഹൎഷകരനായ അവിടുന്നു ഞ ങ്ങളാൽ സംസ്കരിക്കപ്പെട്ടവനായി, ഞങ്ങഠംക്കു നശിക്കാത്ത അ ന്നമരുളിക്കൊണ്ടു, ഇന്ദ്രനുവേണ്ടി വേണ്ടപോലെ വന്നാലും.

8 സമുത്വാധീഭിരസ്വര

ന്ഹിന്വതീസ്സപ്തജാമയഃ

വിപ്രമാജാവിവസ്വതഃ

അന്വയം:—

(ഹേ സോമ,) ഹിന്വതീഃ — സ്തുതീഃ പ്രേരയന്ത്യഃ (ലിങ്ഗവ്യത്യയഃ)

സപ്ത ജാമയഃ — ഹോതൃപ്രഭൃതയസ്സപ്തഹോത്രകാഃ

വിവസ്വതഃ ആജൌ
വിപ്രം ത്വാ — പരിചരതോ യജമാനസ്യ ആജൌ, യജ്ഞേ മേധാവിനം ത്വാം
ധീഭിഃ സം അസ്വരൻ ഉ — ധീതിഭിഃ, സ്തുതിഭിരശബ്ദയൻ, അസ്തുവന്നേവ

അർത്ഥം—അല്ലയോ സോമ, സ്തുതികളെ പ്രേരിപ്പിക്കുന്ന ഹോതാവു മുതലായ ഏഴു ഹോത്രകന്മാർ പരിചരിക്കുന്ന യജമാനൻെറ യജ്ഞത്തിൽ മേധാവിയായ അവിടത്തെ സ്തുതികളാൽ ശബ്ദംമുഴക്കി, പുകഴ്ത്തുകതന്നെ ചെയ്തു.

9 മൃജന്തിത്വാസമഗ്രുവോവ്യേജീരാവധിഷ്വണി
രേഭോയദജ്യസേവനേ

അന്വയം:—

(ഹേ സോമ,) യത്
രേഭഃ — ഉദകമദ്ധ്യേ പ്രക്ഷേപേണ ശബ്ദായമാനസ്ത്വം യദാ
വനേ അജ്യസേ — വസതീവര്യാഖ്യേ ജലേ അക്തഃ, സക്തോഭവസി, തദാ
അഗ്രുവഃ — അസ്മദീയാ അങ്ഗുലയഃ
ജീരൌ സ്വനി അധി — പാപാനാമഭിഭാവുകേ, അധികം ശബ്ദായമാനേ
അവ്യേ ത്വാ സം മൃജന്തി — അവിവാലേനകൃതേ ദശാപവിത്രേ ത്വാം സമ്യക് ശോധയന്തി

അർത്ഥം—അല്ലയോ സോമ, വെള്ളത്തിലിട്ടതിനാൽ ശബ്ദിക്കുന്ന അവിടന്ന് വസതീവരിയെന്ന മന്ത്രപൂതജലത്തിൽ മുങ്ങുമ്പോൾ ഞങ്ങളുടെ വിരലുകൾ, പാപനാശകമായ ശബ്ദമുണ്ടാക്കുന്ന ആട്ടിൻരോമമുററ ദശാപവിത്രത്തിൽ അവിടത്തെ അരിക്കുന്നു, ശുദ്ധീകരിക്കുന്നു.

10 പവമാനസ്യതേകവേ

വാജിന്ത്സർഗ്ഗാഅസൃക്ഷത

അർവ്വന്തോനശ്രവസ്യവഃ വ. 8

അന്വയം:—

| | |
|---|---|
| ഹേ കവേ, വാജിൻ | — ക്രാന്തപ്രജ്ഞ, അന്നവൻ, സോമ, |
| പവമാനസ്യ തേ | |
| ശ്രവസ്യവഃ | — തവയഷ്ട്രൃണാമന്നം കാമയമാനാഃ |
| സർഗ്ഗാഃ അർവ്വന്തഃ ന | — ധാരാഃ യഥാശ്വാമന്ദുരാതോ നിർഗ്ഗച്ഛന്തി തദ്വൽ |
| അസൃക്ഷത | — സൃജന്തി, നിർഗ്ഗച്ഛന്തി |

അർത്ഥം—കവിഞ്ഞ ജ്ഞാനമൊത്തവനും അന്നവാനുമായ സോമ, ശുദ്ധികരനായ അവിടുത്തെസ്സംബന്ധിച്ച, യഷ്ടാക്കളുടെ അന്നമിച്ഛിക്കുന്ന ധാരകൾ, കുതിരകൾ പന്തിയിൽ നിന്നെന്നപോലെ പുറത്തുവരുന്നു.

11 അച്ഛാകോശംമധുശ്ചുത

മസൃഗ്രംവാരേഅവ്യയേ

അവാവശന്തധീതയഃ

അന്വയം:—

| | |
|---|---|
| മധു—ശ്ചുതം കോശം അച്ഛ | — മധുരരസസ്യ ച്യാവയിതാരം ദ്രോണകലശമഭിലക്ഷ്യ |
| അവ്യയേ വാരേ അസൃഗ്രം | — അവിമയേവാലേ, ദശാപവിത്രേ സോമാ ഋത്വിഗ്ഭിസ്സൃജ്യന്തേ |
| (കിഞ്ച) ധീതയഃ അവാവശന്ത | — അംഗുലയസ്സോൻ സോമാൻ പുനഃപുനർമ്മാർജ്ജനാർത്ഥം കാമയന്തേ |

അത്ഥം—മധുരരസം പൊഴിയ്ക്കുന്ന ദ്രോണകലശത്തെ ലക്ഷ്യമാക്കി ആട്ടിൻരോമംകൊണ്ടുള്ള ദശാപവിത്രത്തിൽ സോമങ്ങൾ ഋത്വിക്കുകളാൽ എത്തിയ്ക്കപ്പെടുന്നു. പിന്നെ, അവരുടെ വിരലുകൾ ആ സോമങ്ങളെ വീണ്ടും വീണ്ടും ശുദ്ധീകരിക്കാനിച്ഛിക്കുന്നു.

12 അച്ഛാസമുദ്രമിന്ദ

വോസ്തങ്ഗാവോനധേനവഃ

അഗ്മന്നൃതസ്യയോനിമാ

അന്വയം:—

| | | |
|---|---|---|
| ഇന്ദവഃ സമുദ്രം അച്ഛ | — | സോമാദ്രോണകലശമഭിലക്ഷ്യ |
| ധേനവഃ ഗാവഃ ന അസ്തം | — | നവപ്രസൂതികാഗാവഃ യഥാ ഗൃഹമഭിഗച്ഛന്തി തദ്വൽ |
| ഋതസ്യ യോനിം ആ അഗ്മൻ | — | യജ്ഞസ്യ സ്ഥാനമാഭിമുഖ്യേന ഗച്ഛന്തി |

അത്ഥം—സോമങ്ങൾ ദ്രോണകലശത്തെ ലക്ഷ്യമാക്കി, കറവപ്പശുക്കൾ ഗൃഹത്തിലേക്ക വരുന്നപോലെ, യജ്ഞത്തിന്റെ സ്ഥാനത്തേക്ക നേരെ വരുന്നു.

13 പ്രണ്ണഇന്ദോമഹേരണ

ആപോഅഷന്തിസിന്ധവഃ

യദ്ഗോഭിർവ്വാസയിഷ്യസേ

അന്വയം:—

| | | |
|---|---|---|
| യൽ ഇന്ദോ, നഃ മഹേ രണേ | — | മഹതേ രണായ, യജ്ഞായ (രണന്തി, സ്തുവന്തി ദേവാനത്രേതിരണോയജ്ഞഃ) |

അത്ഥം—മധുരരസം പൊഴിയ്ക്കുന്ന ദ്രോണകലശത്തെ ലക്ഷ്യമാക്കി ആട്ടിൻരോമംകൊണ്ടുള്ള ദശാപവിത്രത്തിൽ സോമങ്ങാം ഋത്വിക്കുകളാൽ എത്തിയ്ക്കപ്പെടുന്നു. പിന്നെ, അവരുടെ വിരലുകാം ആ സോമങ്ങളെ വീണ്ടും വീണ്ടും ശുദ്ധീകരിക്കാനിച്ഛിക്കുന്നു.

12 അച്ഛാസമുദ്രമിന്ദ

വോസ്തങ്ഗാവോനധേനവഃ

അഗ്മന്നൃതസ്യയോനിമാ

അന്വയം:—

| | |
|---|---|
| ഇന്ദവഃ സമുദ്രം അച്ഛ | — സോമാദ്രോണകലശമഭിലക്ഷ്യ |
| ധേനവഃ ഗാവഃ ന അസ്തം | — നവപ്രസൂതികാഗാവഃ യഥാ ഗൃഹമഭിഗച്ഛന്തി തദ്വൽ |
| ഋതസ്യ യോനിം ആ അഗ്മൻ | — യജ്ഞസ്യ സ്ഥാനമാഭിമുഖ്യേന ഗച്ഛന്തി |

അത്ഥം—സോമങ്ങാം ദ്രോണകലശത്തെ ലക്ഷ്യമാക്കി, കറവപ്പശുക്കാം ഗൃഹത്തിലേക്കു വരുന്നപോലെ, യജ്ഞത്തിന്റെ സ്ഥാനത്തേക്കു നേരെ വരുന്നു.

13 പ്രണ്ണഇന്ദോമഹേരണ

ആപോഅഷ്ന്തിസിന്ധവഃ

യദ്ഗോഭിർവ്വാസയിഷ്യസേ

അന്വയം:—

| | |
|---|---|
| യൽ ഇന്ദോ, നഃ മഹേ രണേ | — മഹതേ രണായ, യജ്ഞായ (രണന്തി, സ്തുവന്തി ദേവാനത്രേതിരണോയജ്ഞഃ) |

സിന്ധവഃ ആപഃ പ്ര

| | |
|---|---|
| അഷന്തി | — സ്യന്ദമാനാവസതീവാഹ്യാഖ്യാ ആപഃ സോമസേകാർത്ഥം പ്രഗച്ഛന്തി |
| യൽ ഗോഭിഃ | — യദാത്വം ഗവ്യൈഃ, ധേികക്ഷീരാദിഭിഃ |
| വാസയിഷ്യസേ | — ആച്ഛാദ്യസേ, മിശ്രിതോഭവസി |

അർത്ഥം—അല്ലയോ സോമ, ഞങ്ങളുടെ മഹത്തായ യജ്ഞത്തിന് വസതീവാരികളെന്ന മന്ത്രപൂത ജലങ്ങൾ സോമനായ അവിടത്തെ നനയ്ക്കുവാൻവേണ്ടി വരുന്നു അപ്പോളവിടന്ന് പശുവിൻ തൈർ, പാൽ മുതലായവയോട് ചേർക്കപ്പെടുന്നു, അവയാൽ മൂടപ്പെടുന്നു

14 അസ്യതേസഖ്യേവയ
മിയക്ഷന്തസ്ത്വോതയഃ
ഇന്ദോസഖിത്വമുശ്മസി

അന്വയം —

| | |
|---|---|
| ഹേ ഇന്ദോ, ഇയക്ഷന്തഃ | — യഷ്ടുമിച്ഛന്തഃ |
| അസ്യ തേ സഖ്യേ | — തവസഖിത്വകർമണിസ്ഥിതാഃ |
| വയം ത്വാ—ഊതയഃ | — ത്വയാദത്തരക്ഷണാസ്സന്തഃ |
| സഖി—ത്വം ഉശ്മസി | — കാമയാമഹേ |

അർത്ഥം—അല്ലയോ സോമ, യാഗമനുഷ്ഠിപ്പാനിച്ഛിക്കുന്നവരും ഈ അവിടത്തെ ചങ്ങാത്തത്തിൽ വർത്തിക്കുന്നവരുമായ ഞങ്ങളും അവിടന്നരുളിയ രക്ഷയോടുകൂടിയവരായി അവിടത്തെ കൂട്ടുകെട്ടിനെകാംക്ഷിക്കുന്നു

15 ആപവസ്വഗവിഷ്ടയേ
മഹേസോമനൃചക്ഷസേ
ഏന്ദ്രസ്യജഠരേവിശ

അന്വയം:—

ഹേ സോമ, ഗോ–ഇഷ്ടയേ — അങ്ഗിരസാങ്ഗവാമന്വേഷ്ട്രേ
മഹേ, നൃ–ചക്ഷസേ — മഹതേ, നൃണാം, മനുഷ്യാണാം ദ്രഷ്ട്രേ ഇന്ദ്രായ
ആ പവസ്വ — പാത്രേഷ്വദശാപവിത്രേണ പൂതോഭവ
(തതഃ) ഇന്ദ്രസ്യ ജഠരേ
ആ വിശ — ഉദരേ, ഉദരഭൂതേദ്രോണകലശേ പ്രവിശ

അർത്ഥം–അല്ലയോ സോമ, അംഗിരസ്സുകളുടെ പൈക്കളെ അന്വേഷിക്കുന്നവനും മഹാനും, മനുഷ്യരെ (അവരുടെ കർമ്മങ്ങളെ) കാണുന്നവനുമായ ഇന്ദ്രന്നായി ദശാപവിത്രത്താൽ ശുദ്ധീകരിക്കപ്പെട്ട്, പാത്രങ്ങളിലേക്കൊഴുകിയാലും. അതിന്നുശേഷം ഇന്ദ്രന്റെ വയറായ ദ്രോണകലശത്തിൽ പ്രവേശിച്ചാലും.

16 മഹാँഅസിസോമജ്യേഷ്ഠ
ഉഗ്രാണാമിന്ദഓജിഷ്ഠഃ
യുധ്വാസഞ്ഛശ്വജ്ജിഗേഥ

അന്വയം:—

ഹേ ഇന്ദോ, സോമ — പവമാന സോമ
(ത്വം) മഹാൻ അസി — മഹാൻഭവസി
ജ്യേഷ്ഠഃ — പ്രശസ്യതമോഭവസി
ഉഗ്രാണാം ഓജിഷ്ഠഃ — ഉൽഗൂർണ്ണബലാനാമപ്യോജസ്വിതമോ ഭവസി
യുധ്വാ സൻ — ശത്രുഭിസ്സഹയുദ്ധങ്കർവ്വന്നേവ
ശശ്വൽ ജിഗേഥ — സർവ്വദാ ശത്രൂൻ, തേഷാം ധനാനി ച ജിതവാനസി

അർത്ഥം–അല്ലയോ ശുദ്ധീകരനായ സോമ, അവിടുന്ന് മഹാനാകുന്നു. ഏററവും പ്രശസ്യനാകുന്നു. ഊക്കന്മാരേക്കാളും പോലുമധികമോജസ്വിയാകുന്നു. ശത്രുക്കളോടു യുദ്ധംചെയ്തുകൊണ്ട്, എപ്പോഴുമവരെയും അവരുടെ ധനങ്ങളെയും ജയിച്ചവനാകുന്നു.

17 യ ഉഗ്രേഭ്യശ്ചിദോജീയാ

ഞ്ഛൂരേഭ്യശ്ചിച്ഛൂരതരഃ

ഭൂരിദാഭ്യശ്ചിന്മംഹീയാൻ

അന്വയം –

യഃ ഉഗ്രേഭ്യഃ ചിത് ഓജീയാൻ — ഉദ്ഗൂർണ്ണബലേഭ്യോഽപ്യോജസ്വിതമഃ

(യഃ) ശൂരേഭ്യഃ ചിത് ശൂര–തരഃ — വീരേഭ്യോഽപ്യത്യന്തം വീരോ ഭവതി

(യഃ) ഭൂരി–ദാഭ്യഃ ചിത് മംഹീയാൻ — ബഹുധനാനാം ദാതൃഭ്യോഽപി ദാതൃതമഃ

അർത്ഥം–ആർ ഉഗ്രന്മാരേക്കാളധികം ഓജസ്വിയാണോ, ആർ വീരന്മാരേക്കാളും കൂടുതൽ വീരനാണോ, ആർ ധാരാളം ധനദാനം ചെയ്യുന്നവരിലും വെച്ച് ഏറെ ദാനശീലനാണോ.

18 ത്വം സോമ സൂര ഏഷസ്

തോകസ്യ സാതാ തനൂനാം

വൃണീമഹേ സഖ്യായ

വൃണീമഹേ യുജ്യായ

അന്വയം–

ഹേ സോമ, സൂരഃ (സഃ) ത്വം — സർവ്വസ്യ കർമ്മപ്രേരകഃ, താദൃശസ്ത്വം

ഇഷഃ ആ — അന്നാദ്യാധേഹി, ദേഹി

(ക്രിയതാം) തോകസ്യ, തനൂനാം സാതാ — പുത്രസ്യ, തനയാനാം, പൌത്രാണാഞ്ച ദാതാ ഭവ

(വയം തം ത്വാം) സഖ്യായ
വൃണീമഹേ — സഖിഭാവായ സംഭജാമഹേ
(തഥാ) യുജ്യായ
വൃണീമഹേ — ശത്രുവധാദിലക്ഷണസാഹാ
 യ്യായ ച സംഭജാമഹേ

അർത്ഥം—അല്ലയോ സോമ, ഏവക്കും കർമ്മപ്രേരകനായ ആ അവിടുന്നു് അന്നങ്ങൾ തന്നരുളിയാലും. അതിനുപുറമേ, മകനേയും മകൻെറ മക്കളെയും തന്നരുളുന്നവനായാലും. ഞങ്ങൾ ആ അവിടുത്തെ ചങ്ങാതത്തിന്നായി പ്രാപിക്കുന്നു. അതുപോലെ *ശത്രുഹനനാദിയായ സാഹായ്യത്തിന്നായി* വരിക്കുന്നു (യുഗ്മകം)

19 അഗ്ന ആയൂംഷി പവസ
ആസുവോർജമിഷം ച നഃ
ആരേ ബാധസ്വ ദുച്ഛുനാം

അന്വയം:—

ഹേ അഗ്നേ, ആയൂംഷി
പവസേ — *പവമാനരൂപാഗ്നേ, ത്വമസ്മാകം ജീവനാനി രക്ഷസി*
നഃ ഊർജം ഇഷം ച
ആ സുവ — അന്നരസമന്നഞ്ചപ്രേരയ
ദുച്ഛുനാം ആരേ ബാധസ്വ — രക്ഷാംസ്യസ്മത്തോ ദൂര ഏവ സംപീഡയ

അർത്ഥം—അല്ലയോ *പവമാനരൂപനായ അഗ്നേ, അവിടുന്നാ*ണു് ഞങ്ങളുടെ ആയുസ്സുകളെ രക്ഷിക്കുന്നതു്. അന്നരസവുമന്നവും ഞങ്ങൾക്കെത്തിച്ചാലും. രക്ഷസ്സുകളെ ഞങ്ങളിൽനിന്നകലെവെച്ചുതന്നെ (അടുക്കുംമുമ്പുതന്നെ) അമർത്തിയാലും.

20 അഗ്നിരൃഷിഃ പവമാനഃ
പാഞ്ചജന്യഃ പുരോഹിതഃ
തമീമഹേ മഹാഗയം

22 പവമാനോഅതിസ്രി

ധോഭ്യേഷ്തിസുഷ്ടുതിം

സൂരോനവിശ്വദർശതഃ

അന്വയം:—

പവമാനഃ സ്രിധഃ അതി — സോമോഹിംസകാൻ അതിക്രമ്യ ഗച്ഛതി

സു–സ്തുതിം അഭി അഷ്തി — ആഭിമുഖ്യേന പ്രാപ്നോതി

(കിഞ്ച) സൂരഃ ന വിശ്വ–ദർശതഃ — സൂര്യ ഇവവിശ്വൈഃ, സർവ്വൈർദ്ദർശനീയഃ

അർത്ഥം–സോമൻ ദ്രോഹികളെ അതിക്രമിച്ചു ചെല്ലുന്നു. നല്ല സ്തുതിയെ നേരെ പ്രാപിക്കുന്നു. പിന്നെ, സൂര്യനെന്നപോലെ എല്ലാവക്കും ദർശനീയനാകുന്നു.

23 സമർമ്മൃജാനആയുഭിഃ

പ്രയസ്വാൻപ്രയസേഹിതഃ

ഇന്ദുരത്യോവിചക്ഷണഃ

അന്വയം:—

ആയു–ഭിഃ മർമൃജാനഃ — കർമ്മനേതൃഭിർമ്മനുഷ്യൈ ശ്ശോദ്ധ്യമാനഃ

പ്രയസ്വാൻ പ്രയസേ ഹിതഃ — അന്നവാൻ, ഹവീരൂപായാന്നാ യ ഹിതഃ

വി–ചക്ഷണഃ സഃ ഇന്ദുഃ — സർവ്വസ്യ വിദ്രഷ്ടാ സോമഃ

അത്യഃ — ദേവാൻ സതതങ്ഗന്താഭവതി

അർത്ഥം–കർമ്മനേതാക്കളായ മനുഷ്യരാൽ ശുദ്ധീകരിക്കപ്പെട്ടുന്നവനും അന്നവാനും, ഹവീരൂപമായ അന്നത്തിന്നായിരുത്തപ്പെട്ടവനും എല്ലാം കാണുന്നവനുമായ ആ സോമൻ ദേവന്മാരെ എപ്പോഴും പ്രാപിക്കുന്നവനാകുന്നു.

24 പവമാന ഋതം ബൃഹ

ച്ഛുക്രഞ്ജ്യോതിരജീജനത്

കൃഷ്ണാതമാംസിജങ്ഘനത്

അന്വയം —

പവമാനഃ കൃഷ്ണാ തമാംസി
ജങ്ഘനത് — കൃഷ്ണവർണ്ണാനി തമാംസി വിനാശയൻ

ഋതം, ബൃഹത് — യഥാർത്ഥഭൂതം, മഹത്, സർവ്വദേശവ്യാപകം

ശുക്രം ജ്യോതിഃ — ദീപ്തം, ശോഭവർണ്ണം തേജഃ

അജീജനത് — ദ്യുലോകേ ഉദപാദയത്

അർത്ഥം—സോമൻ കരിനിറമൊത്ത ഇരുട്ടുകളകററിക്കൊണ്ട്, സത്യഭൂതവും മഹത്തും എങ്ങും വ്യാപിച്ചതും വെളുത്തതുമായ തേജസ്സിനെ ദ്യുലോകത്തിലുളവാക്കി (ഇവിടെ ചന്ദ്രനെയും നിലാവിനെയുമാണ് പരാമർശിക്കുന്നത്)

25 പവമാനസ്യജങ്ഘ്നതോ

ഹരേശ്ചന്ദ്രാഅസൃക്ഷത

ജീരാഅജിരശോചിഷഃ വ 11

അന്വയം —

ജങ്ഘ്നതഃ — പുനഃപുനസ്തമാംസി വിനാശയതഃ

ഹരേഃ, അജിരശോചിഷഃ — ഹരിതവർണ്ണസ്യ ഗമനശീലതേജസഃ

പവമാനസ്യ ചന്ദ്രാഃ — ആഹ്ലാദയിത്ര്യഃ

ജീരാഃ അസൃക്ഷത — ക്ഷിപ്രക്ഷരണശീലാധാരാഃ പവിത്രാന്നിർഗ്ഗച്ഛന്തി

അൎത്ഥം—വീണ്ടുംവീണ്ടുമിരുട്ടുകളകററുന്നവനും പച്ചനിറമുററവനും വ്യാപിക്കുന്ന തേജസ്സോത്തവനുമായ സോമന്റെ ആറ്റുദമിയററുന്നവയും ഗതിവേഗമിയന്നവയുമായ ധാരകൾ ദശാപവിത്രത്തിൽനിന്നു പുറത്തുവരുന്നു.

26 പവമാനോരഥീതമ

ശുഭ്രേഭിശുഭ്രശസ്തമഃ

ഹരിശ്ചന്ദ്രോമരുദ്ഗണഃ

അന്വയം:—

പവമാനഃ, രഥി—തമഃ — പൂയമാനഃ,അതിശയേന രഥവാൻ

(തഥാ) ശുഭ്രേഭിഃ

ശുഭ്രശഃ—തമഃ — ശോഭായുക്തേഭ്യസ്തേജോഭ്യോപ്യത്യന്ത ദീപ്യമാനശ്ച

ഹരി—ചന്ദ്രഃ — ഹരിതവൎണ്ണ ദീപ്തിഃ

മരുൽ—ഗണഃ — മരുതഃ യസ്യ സഹായഭൂതാഃ, തഥോക്തഃ

അൎത്ഥം—ശുദ്ധീകരനും മികച്ച തേരാളിയും ശോഭയുററ തേജസ്സുകളേക്കാളധികം ശോഭമാനനും പച്ചനിറത്തിലുള്ള പ്രകാശമാൎന്നവനും മരുത്തുക്കളൊകുന്ന സഹായന്മാരോടുകൂടിയവനും,

27 പവമാനോവ്യശ്നവ

ദ്രശ്മിഭിർവ്വാജസാതമഃ

ദധൽസ്തോത്രേസുവീൎയ്യം

അന്വയം:—

വാജ—സാതമഃ — അതിശയേനാന്നസ്യദാതാ

(സഃ) പവമാനഃ

രശ്മി—ഭിഃ — സോമഃ കിരണൈഃ

വി അശ്നവത് — സർവ്വജഗദ്വ്യാപ്നോതു
(തഥാ) സ്തോത്രേ
സു-വീര്യം ദധത് — ശോഭനവീര്യോപേതം പുത്രം വ്യാപ്നോതു

അർത്ഥം—ഏറ്റവും അന്നദാനശീലനായ ആ സോമൻ സ്വന്തം രശ്മികളാൽ ജഗത്തു മുഴുവൻ വ്യാപിക്കട്ടെ അതുപോലെ സ്തോതാവിന്ന് ശോഭന വീര്യമിയന്ന പുത്രനെ എത്തിക്കട്ടെ (യുഗ്മകം)

28 പ്രസ്വാനഇന്ദുരക്ഷാഃ

പവിത്രമത്യവ്യയം

പുനാനഇന്ദുരിന്ദ്രമാ

അന്വയം –

സ്വാനഃ ഇന്ദുഃ — അഭിഷൂയമാണസ്സോമഃ
അവ്യയം അതി പ്ര
അക്ഷാഃ — അവിമയം ദശാപവിത്രമതീത്യ പ്രകർഷേണ ക്ഷരതി
(തതഃ) പവിത്രം പുനാനഃ
ഇന്ദുഃ — ദശാപവിത്രേണ ശുദ്ധസ്സോമഃ
ഇന്ദ്രം ആ — ആവിശതി;

അർത്ഥം—സംസ്കരിക്കപ്പെടുന്ന സോമൻ ആട്ടിൻരോമംകൊണ്ടുള്ള ദശാപവിത്രത്തെ കടന്ന് നന്നായൊഴുകുന്നു പിന്നെ ദശാപവിത്രത്താൽ ശുദ്ധനായ സോമൻ ഇന്ദ്രനെ ആവേശിക്കുന്നു, ഇന്ദ്രങ്കലെത്തുന്നു

29 ഏഷസോമോഅധിത്വചി

ഗവാംക്രീളത്യദ്രിഭിഃ

ഇന്ദ്രംമദായജോഹുവത്

അന്വയം:—

| | | |
|---|---|---|
| ഏഷഃ സോമഃ | — | അംശുരൂപസ്സോമഃ |
| ഗവാം ത്വചി അധി | — | ആനഡുഹ ചർമ്മണി (അധിശബ്ദ ഉപര്യർത്ഥ ദ്യോതകഃ) |
| ഇന്ദ്രം മദായ ജോഹുവൽ | — | സോമപാനേന മാദയിതു മാഹ്വയൻ |
| അദ്രി–ഭിഃ ക്രീളതി | — | ഗ്രാവഭിസ്സഹാഭിഷവായ സങ്ക്രീഡതേ |

(തൽകാലേ ഇന്ദ്രവിഷയാംസ്തുതിങ്കർവ്വന്തി)

അർത്ഥം—ഈ ലതാരൂപനായ സോമൻ കാളത്തോലിൻ മീതേ, ഇന്ദ്രനെ സോമപാനത്താൽ ഹർഷിപ്പിക്കാനായി, വിളിച്ചുകൊണ്ട്, പിടികല്ലുകളോടുകൂടി ക്രീഡിക്കുന്നു. (ഈ സമയത്തു് ഇന്ദ്രസ്തുതികൾ ചൊല്ലുന്നു.)

30 യസ്യതേദ്യുമ്നവൽപയഃ
പവമാനാഭൃതന്ദിവഃ
തേനനോമൃളജീവസേ വ. 12

അന്വയം:—

ഹേ പവമാന, ദിവഃ

| | | |
|---|---|---|
| ആ–ഭൃതം | — | ദ്യുലോകാൽശ്യേന രൂപയാഗായത്ര്യാഹൃതം |
| ദ്യുമ്ന–വൽ പയഃ | — | ശ്രേയോയുക്തം സോമാന്നം |
| യസ്യ തേ | — | യസ്യ തവസ്വഭൂതഃ |
| തേന നഃ ജീവസേ മൃള | — | തേനാന്നേനാസ്മാൻ ചിരജീവനായ മൃളയ, സുഖയ |

അർത്ഥം—അല്ലയോ സോമ, ദ്യുലോകത്തിൽനിന്നു് പരുന്തിന്റെ രൂപംപൂണ്ട ഗായത്രിയാൽ കൊണ്ടുവരപ്പെട്ട ശ്രേയസ്സുറ്റ സോമാന്നം യാതൊരുവിടേയ്ക്കു സ്വന്തമാണോ, അതിനാൽ ഞങ്ങളെ ദീർഘായുസ്സിന്നുവേണ്ടി സുഖിപ്പിച്ചാലും.

വര്‍ഗ്ഗം–13–മുതല്‍ 18 കൂടി ബാര്‍ഹസ്പത്യോഭരദ്വാജഃ ഋഷിഃ, മാരീചഃ കശ്യപഃ ഋഷിഃ, രാഹൂഗണോഗോതമഃ ഋഷിഃ, ഭൗമോത്രിഃ ഋഷിഃ, ഗാഥിനോ വിശ്വാമിത്രഃ ഋഷിഃ, ഭാര്‍ഗ്ഗവോജമദഗ്നിഃ ഋഷിഃ, ആംഗിരസമൈത്രാവരുണിപവിത്രവസിഷ്ഠാ വൃഷീ ഗായത്രീദ്വിപദാഗായത്രീപുരഉഷ്ണിഗനുഷ്ടുപ്ഛന്ദാംസി, സോമഃപവമാനഃ പൂഷാപവമാനഃ അഗ്നിഃപവമാനഃ, സവിതാപവമാനഃ, അഗ്നാസവിതാരൗ പവമാനൗ വിശ്വേദേവാഃ പവമാനഃ, പാവമാന്യദ്ധ്യേതാപവമാനഃ ദേവതാ

1 ത്വംസോമാസിധാരയു

മന്ദ്രഓജിഷ്ഠോഅധ്വരേ

പവസ്വമംഹയദ്രയിഃ

അന്വയം –

ഹേ സോമ, മന്ദ്ര,

| | |
|---|---|
| ഓജിഷ്ഠഃ ത്വം | — മാദയിതൃതമഃ, ഓജസ്വിതമസ്ത്വം |
| അധ്വരേ ധാരയുഃ അസി | — ഹിംസാരഹിതേസ്മദീയേ യജ്ഞേ അഭിഷവണധാരാകാമോ ഭവസി |
| (തതസ്ത്വം) | |
| മംഹയത്–രയിഃ | — സ്തോതൃഭ്യഃ പ്രദീയമാനധനസ്സൻ |
| പവസ്വ | — ദ്രോണകലശേഗ്രഹാദിഷുച ക്ഷര |

അര്‍ത്ഥം–അല്ലയോ സോമ ഏററവും ഹര്‍ഷിപ്പിക്കുന്നവനും അത്യന്തമോജസ്വിയുമായ അവിടുന്ന് ഞങ്ങളുടെ ഹിംസാരഹിതമായ യാഗത്തിൽ സംസ്കരിക്കപ്പെട്ട്, ധാരയായൊഴുകാനിച്ഛിക്കുന്നു പിന്നെ, സ്തോതാക്കാക്കു് കൊടുക്കാനുള്ള ധനമൊത്തവനായി ദ്രോണകലശത്തിലും മരിക കളിലുമൊഴുകിയാലും.

2 ത്വംസുതോനൃമാദനോ

ദധന്വാന്മത്സരിന്തമഃ

ഇന്ദ്രായസൂരിരന്ധസാ

അന്വയം:—

| | | |
|---|---|---|
| (ഹേ സോമ,) നൃ–മാദനഃ | — | നൃണാം, നേതൄണാം, ഋത്വിജാം മാദയിതാ |
| (അതഏവ) ദധന്വാൻ | — | യജ്ഞസ്യ ധാരകഃ |
| സൂരിഃ, സുതഃ ത്വം | — | പ്രാജ്ഞഃ, അസ്മാഭിരഭിഷുതസ്ത്വം |
| അന്ധസാ ഇന്ദ്രായ | — | ഹവീരൂപേണാന്നേന തസ്മൈ |
| മഥ്സരിൻ–തമഃ | — | അതിശയേന മദകാരീ ഭവ |

അർത്ഥം—അല്ലയോ സോമ, നേതാക്കളായ ഋത്വിക്കുകളെ ഹർഷിപ്പിക്കുന്നവനും അതുകൊണ്ടുതന്നെ യജ്ഞം ധരിക്കുന്നവനും പ്രാജ്ഞനും, ഞങ്ങളാൽ സംസ്കരിക്കപ്പെട്ടവനുമായ അവിടുന്ന് ഹവീരൂപമായ അന്നത്താൽ ഇന്ദ്രന്ന് ഏററവും ഹർഷകാരിയായി ഭവിച്ചാലും.

3 ത്വംസുഷ്വാണോഅദ്രിഭി

രഭ്യർഷകനിക്രദൽ

ദ്യുമന്തംശുഷ്മമുത്തമം .

അന്വയം:—

| | | |
|---|---|---|
| (ഹേ സോമ,) അദ്രി–ഭിഃ സുഷ്വാണഃ | — | ഗ്രാവഭിരഭിഷൂയമാണഃ |
| ത്വം കനിക്രദൽ അഭി അർഷ | — | ശബ്ദങ്കുർവ്വൻ കലശമഭിഗച്ഛ |
| (തഥാ) ദ്യു–മന്തം, ഉത്–തമം, ശുഷ്മം | — | ദീപ്തിയുക്തം, ഉൽകൃഷ്ടം, ശത്രൂണാം ശോഷകം ബലം പ്രാപ്നഹി |

അർത്ഥം—അല്ലയോ സോമ, പിടിക്കല്ലുകളാൽ സംസ്കരിക്കപ്പെടുന്ന അവിടുന്ന് ശബ്ദമുണ്ടാക്കികൊണ്ട്, ദ്രോണകലശത്തെ പ്രാപിച്ചാലും. പിന്നെ, പ്രകാശയുക്തവും ഉൽകൃഷ്ടവും ശത്രുക്കളെ ക്ഷയിപ്പിക്കുന്നതുമായ ബലത്തെ പ്രാപിച്ചാലും.

4 ഇന്ദുർഹിന്വാനോഅർഷതി

തിരോവാരാണ്യവ്യയാ

ഹരിർവ്വാജമചിക്രദത്

അന്വയം —

ഹിന്വാനഃ ഇന്ദുഃ — ഗ്രാവഭിഃ പ്രേര്യമാണസ്സോമഃ
അവ്യയാ വാരാണി — ആവ്യയാനി, അവിമയാനി
വാലാനി, പവിത്രാണി
തിരഃ അർഷതി — തിരസ്കൃത്യനിർഗ്ഗച്ഛതി
(സോയം) ഹരിഃ വാജം — ഹരിതവർണ്ണഃ അന്നം
അചിക്രദത് — ശബ്ദയതി
(ത്വയാസഹേന്ദ്രമാഹ്വയാമി)

അർത്ഥം—പിടികാല്ലുകളാൽ സംസ്കരിക്കപ്പെടുന്ന സോമൻ ദശാപവിത്രത്തെ തള്ളിപ്പുറത്തുവരുന്ന അവിടുന്ന് പച്ചനിറമ റവനായി തന്നിലുള്ള അന്നത്തെ, (രസത്തെ) ശബ്ദിപ്പിക്കുന്നു (ആ ശബ്ദം ഇന്ദ്രനെ വിളിക്കലാണെന്ന് സങ്കല്പിക്കുന്നു അവിടുത്തോടൊപ്പം ഞാനമിന്ദ്രനെ വിളിക്കുന്നു )

5 ഇന്ദോവ്യവ്യമർഷസി

വിശ്രവാംസിവിസൌഭഗാ

വിവാജാന്ത്സോമഗോമതഃ വ 13

അന്വയം —

ഹേ ഇന്ദോ സോമ
അവ്യം വി അർഷസി — ദീപ്യമാനസോമ അവിവാലേ
ഭവം പവിത്രം ധാരാഭിർഗ്ഗച്ഛസി
(കിഞ്ച) ശ്രവാംസി വി — ഹവീരൂപാണ്യന്നാനി
വിശേഷേണ ഗച്ഛസി
(തഥാ) സൌഭഗാ വി — സൌഭഗാനി, ധനാനി വിവിധം
പ്രാപ്യോഷി
(തഥാ) ഗോമതഃ
വാജാൻ വി — പശുമന്തി ബലാനി ച
വിവിധം പ്രാപ്നഹി

അത്ഥം–അല്ലയോ പ്രകാശമാനനായ സോമ, അവിടന്നു് ആട്ടിൻരോമമുററ പവിത്രത്തിൽ ധാരയായൊഴുകുന്നു. ഹവീരൂപങ്ങളായ അന്നങ്ങളെ നന്നായി പ്രാപിക്കുന്നു. സൌഭഗങ്ങളെ, ധനങ്ങളെ പലപാടു പ്രാപിക്കുന്നു. പശുക്കളൊത്ത ബലങ്ങളെയും പലവിധത്തിൽ പ്രാപിപ്പിച്ചാലും, ഞങ്ങൾക്കുണ്ടാക്കിയാലും.

6 ആന്നഇന്ദോശതഗ്വിനം

രയിങ്ഗോമന്തമശ്വിനം

ഭരാസോമസഹസ്രിണം

അന്വയം:–

| | |
|---|---|
| ഹേ ഇന്ദോ, സോമ, നഃ | — അസ്മഭ്യം |
| ശത–ഗ്വിനം | — ശതങ്ഗാവഃ യസ്യസഃ ശതഗുഃ, തദ്വന്തം |
| ഗോ–മന്തം, അശ്വിനം | — പ്രശസ്തപശുയുക്തം, അശ്വയുക്തം |
| സഹസ്രിണം രയിം | |
| ആ ഭര | — സഹസ്രസംഖ്യാകം ധനം സമ്പാദയ, ദേഹി |

അത്ഥം–അല്ലയോ പ്രകാശമാനനായ സോമ, ഞങ്ങൾക്കു് നൂറു് പൈക്കളോടു കൂടിയതും മികച്ച കറവപ്പശുക്കളുള്ളതും കുതിരകളുള്ളതും ആയിരക്കണക്കിലുള്ളതുമായ ധനമുണ്ടാക്കിയാലും, തന്നാലും.

7 പവമാനാസഇന്ദവ

സ്തിരഃപവിത്രമാശവഃ

ഇന്ദ്രംയാമേഭിരാശത

അന്വയം:–

| | |
|---|---|
| പവിത്രം തിരഃ | — ദശാപവിത്രം തിരസ്കൃത്യ |
| പവമാനാസഃ, ആശവഃ, | |
| ഇന്ദവഃ | — ക്ഷരന്തഃ, ശീഘ്രഗതയസ്സോമാഃ |
| യാമേഭിഃ ഇന്ദ്രം ആശത | — സ്വീയൈർഗ്ഗമനൈരിന്ദ്രം പ്രാപ്നുവന്തി |

അർത്ഥം—കർമ്മം ചെയ്വാനങ്ങിങ്ങ ചരിക്കുന്ന വിരലുകൾ മധുരരസം പൊഴിക്കുന്നവനും നല്ല വീര്യമുററവനുമായ സോമനെ പുറത്തുവിടുന്നു. പിന്നെ, സ്തോതാക്കൾ സ്തുതിയാലവിടത്തെപ്പുകഴ്ത്തുന്നു

10 അവിതാനോഅജാശ്വഃ
പൂഷായാമനിയാമനി
ആഭക്ഷൽകന്യാസുനഃ വ. 14

അന്വയം:—

| | |
|---|---|
| അജ—അശ്വഃ പൂഷാ | — അജവാഹനോ ദേവഃ |
| യാമനി—യാമനി | — സർവ്വസ്മിൻ ഗമനേ, ഭൗമദിവ്യലക്ഷണേ |
| നഃ അവിതാ | — അസ്മാകം പാലയിതാ ഭവതു |
| (കിഞ്ച) കന്യാസു നഃ ആഭക്ഷൽ | — കമനീയാസ്വഭിമതാസു സ്ത്രീഷ്വസ്മാനാ ഭജതു, അസ്മാകം കന്യാഃ പ്രയച്ഛതു |

അർത്ഥം—ആടാകുന്ന വാഹനത്തോടുകൂടിയ പൂഷാവെന്ന ദേവൻ ഭൂവിലും ദ്യോവിലുമുള്ള എല്ലാ സഞ്ചാരങ്ങളിലും നമുക്ക് രക്ഷിതാവായി ഭവിക്കട്ടെ പിന്നെ, സുന്ദരിമാരും ഇഷ്ടപ്പെട്ടവരുമായ കന്യകകളിൽ നമ്മെ എത്തിക്കട്ടെ. നമുക്ക് ഒത്ത കന്യകകളെ തന്നരുളട്ടെ.

11 അയംസോമഃകപർദ്ദിനേ
ഘൃതന്നപവതേമധു
ആഭക്ഷൽകന്യാസുനഃ

അന്വയം:—

| | |
|---|---|
| കപർദ്ദിനേ | — കല്യാണ മുകുടവതേ പൂഷ്ണേ |
| അയം സോമഃ | — അസ്മദീയസ്സോമഃ |

അർത്ഥം—കർമ്മം ചെയ്‌വാനങ്ങിങ്ങ ചരിക്കുന്ന വിരലുകൾ മധുരരസം പൊഴിക്കുന്നവനും നല്ല വീര്യമുററവനുമായ സോമനെ പുറത്തുവിടുന്നു. പിന്നെ, സ്തോതാക്കൾ സ്തുതിയാലവിടത്തെപ്പുകഴ്ത്തുന്നു

10 അവിതാനോഅജാശ്വഃ

പൂഷായാമനിയാമനി

ആഭക്ഷൽകന്യാസുനഃ വ. 14

അന്വയം:—

| | |
|---|---|
| അജ—അശ്വഃ പൂഷാ | — അജവാഹനോ ദേവഃ |
| യാമനി—യാമനി | — സർവ്വസ്മിൻ ഗമനേ, ഭൌമദിവ്യലക്ഷണേ |
| നഃ അവിതാ | — അസ്മാകം പാലയിതാ ഭവതു |
| (കിഞ്ച) കന്യാസു നഃ ആഭക്ഷൽ | — കമനീയാസ്വഭിമതാസു സ്ത്രീഷ്വസ്മാനാ ഭജതു, അസ്മാകം കന്യാഃ പ്രയച്ഛതു |

അർത്ഥം—ആടാകുന്ന വാഹനത്തോടുകൂടിയ പൂഷാവെന്ന ദേവൻ ഭൂവിലും ദ്യോവിലുമുള്ള എല്ലാ സഞ്ചാരങ്ങളിലും നമുക്ക് രക്ഷിതാവായി ഭവിക്കട്ടെ. പിന്നെ, സുന്ദരിമാരും ഇഷ്ടപ്പെട്ടവരുമായ കന്യകകളിൽ നമ്മെ എത്തിക്കട്ടെ. നമുക്ക് ഒത്ത കന്യകകളെ തന്നരുളട്ടെ.

11 അയംസോമഃകപർദ്ദിനേ

ഘൃതന്നപവതേമധു

ആഭക്ഷൽകന്യാസുനഃ

അന്വയം:—

| | |
|---|---|
| കപർദ്ദിനേ | — കല്യാണ മകുടവതേ പൂഷ്ണേ |
| അയം സോമഃ | — അസ്മദീയസ്സോമഃ |

ഘൃതം ന മധു പവതേ — മാദകം ഹവിരൂപണ്ഘൃതം യഥാ പൂഷണണ്ഗച്ഛതി തദ്വൽ ഗച്ഛതി
കന്യാസു നഃ ആ ഭക്ഷൽ — അസ്മാനാഭജതു

അർത്ഥം—ഭംഗിയുള്ള മുടിച്ചുടിയ പൂഷാവിനുവേണ്ടി നമ്മുടെ ഈ സോമൻ ഹർഷകരവും ഹവിരൂപവുമായ നെയ് പൂഷാവിനെ പ്രാപിക്കുന്നപോലെ (നെയ് പ്രാപിക്കുന്നതോടൊപ്പം സോമവും) അവിടത്തെ പ്രാപിക്കുന്ന അവിടുന്ന് കന്യകകളിൽ നമ്മളെ എത്തിക്കട്ടെ .

12 അയന്ത്വാഘൃണേസുതോ
ഘൃതന്നപവതേശുചി
ആഭക്ഷൽകന്യാസുനഃ

അന്വയം —

ഹേ ആഘൃണേ, — സർവ്വതോദീപ്യമാന, പൂഷൻ,
തേ സുതഃ അയം — ത്വദർത്ഥമഭിഷുതോയം സോമഃ
ഘൃതം ന ശുചി പവതേ — ശുദ്ധം ഘൃതം യഥാത്വാം പ്രാപ്നോതി തദ്വൽ ത്വദഭിമുഖമാഗച്ഛതി
കന്യാസു നഃ ആ ഭക്ഷൽ — അസ്മാനാഭജതു

അർത്ഥം—എമ്പാടും പ്രകാശിക്കുന്ന പൂഷാവേ അവിടേയ്ക്കുവേണ്ടി സംസ്കരിക്കപ്പെട്ട സോമൻ ശുദ്ധമായ നെയ് അവിടത്തെ പ്രാപിക്കുന്നപോലെ അവിടേയ്ക്കഭിമുഖമായി വരുന്ന അവിടുന്ന് കന്യകകളിൽ നമ്മളെ എത്തിക്കട്ടെ

13 വാചോജന്തുഃകവീനാം
പവസ്വസോമധാരയാ
ദേവേഷുരത്നധാഅസി

അന്വയം:–

ഹേ സോമ, കവീനാം
വാചഃ ജന്തുഃ — ക്രാന്തപ്രജ്ഞാനാം സ്തോതൄണാം വാചോജനയിതാ, അത്യന്തം വാഗ്മീത്വം

ധാരയാ പവസ്വ — ദ്രോണകലശം ഗ്രഹാംശ്ച പ്രാപ്നുഹി

(തതഃ) ദേവേഷു രത്നധാഃ
അസി — ഇന്ദ്രാദിഷു രമണീയസ്യ സോമസ്യ നിധാതാ ഭവസി

അർത്ഥം–അല്ലയോ സോമ, കവിഞ്ഞ ജ്ഞാനമുററ സ്തോതാക്കരംക്ക് വാക്കുകരം ജനിപ്പിച്ചുകൊടുക്കുന്ന, തോന്നിക്കുന്ന, അത്യന്തം വാഗ്മിയായ അവിടുന്ന് ദ്രോണകലശത്തിലേക്കും മരികകളിലേക്കുമൊഴുകിയാലും പിന്നെ, ഇന്ദ്രാദിദേവന്മാരിൽ രമ്യമായ സോമം എത്തിക്കുന്നവനായാലും.

14 ആകലശേഷുധാവതി

ശ്യേനോവമ്മവിഗാഹതേ

അഭിദ്രോണാകനിക്രദൽ

അന്വയം:–

(യഥാ) ശ്യേനഃ വർമ്മ വിഗാഹതേ — വരണീയം കുലായം പ്രവിശതി തദ്വൽ

(സോമഃ) കലശേഷു ആധാവതി — ദ്രോണകലശേഷു സർവ്വതോ ഗച്ഛതി

കനിക്രദൽ ദ്രോണാ അഭി — ശബ്ദങ്കുർവ്വന്ദ്രോണകലശാനഭി ഗച്ഛതി

അർത്ഥം–പരുന്ത് തന്റെ നല്ല കൂട്ടിൽ പ്രവേശിക്കുന്നതുപോലെ സോമൻ ദ്രോണകലശങ്ങളിലേയ്ക്കു എമ്പാടും ഗമിക്കുന്നു. ശബ്ദം പുറപ്പെടുവിച്ചുകൊണ്ടാണ് കലശങ്ങരംക്കു നേരെ ഒഴുകുന്നതു്.

15 പരിപ്രസോമതേര

സോസ്ഥജികലശേസുതഃ

ശ്യേനോനതക്തോഅർഷതി വ. 15

അന്വയം:–

ഹേ സോമ, ശ്യേനഃ

ന തക്തഃ അർഷതി — ഗമനശീലോ യഥാ സർവ്വത്ര ഗച്ഛതി തദ്വത്

കലശേ സുതഃ തേ രസഃ — ദ്രോണകലശേഷ്വഭിഷുതസ്യ തവ രസഃ

പരി പ്ര അസർജി — പരിതോ ഗ്രഹപാത്രേഷു പ്രസൃഷ്ടഃ, വിക്ഷോ ഭവതി

അർത്ഥം–അല്ലയോ സോമ, പരുന്ത് സഞ്ചാരശീലനായി എങ്ങും ഗമിക്കുന്നപോലെ, ദ്രോണകലശത്തിൽ സംസ്കരിക്കപ്പെട്ട അവിടത്തെ രസം കണ്ണൻമരികകളിലും വാലൻമരികകളിലും വെവ്വേറെ വെളുപ്പെട്ടതായി വേർക്കുന്നു.

16 പവസ്വസോമമന്ദയ

ന്നിന്ദ്രായമധുമത്തമഃ

അന്വയം:–

ഹേ സോമ, മധുമത്–തമഃ — അതിശയേന മധുരരസവാംസ്ത്വം

മന്ദയൻ — സ്വയം മാദയിതാ ഭവൻ

ഇന്ദ്രായ പവസ്വ — ഇന്ദ്രാർത്ഥം ക്ഷര

അർത്ഥം–അല്ലയോ സോമ, ഏറ്റവും മാധുര്യമേറ്റ അവിടന്ന് സ്വയം ഹർഷിപ്പിക്കുന്നവനായി ഇന്ദ്രനുവേണ്ടി ഒഴുകിയാലും.

17 അസൃഗ്രന്ദേവവീതയേ

വാജയന്തോരഥാഇവ

അന്വയം:—

(സോമാഃ) വാജ–യന്തഃ — യജമാനാനാമന്നമിച്ഛന്തസ്സന്തഃ
ദേവ–വീതയേ രഥാഃ–ഇവ— ദേവാനാം പാനായതേഷാം വാഹനാ ഇവ
അസൃഗ്രൻ — സ്തുതിഭിർവ്വിസൃജ്യന്തേ

അൎത്ഥം–സോമങ്ങൾ, യജമാനന്മാൎക്കന്നമിച്ഛിക്കുന്നവയായി ദേവന്മാൎക്ക് കുടിക്കാനായി അവരുടെ വാഹനങ്ങളായ തേരുകൾപോലെ സ്തുതികളാൽ വിടപ്പെടുന്നു.

18 തേസുതാസോമദിന്തമാ
ശ്ശുക്രാവായുമസൃക്ഷത

അന്വയം:—

സുതാസഃ, മദിൻ–തമാഃ — അഭിഷുതാഃ, അതിശയേന മാദയിതാരഃ
ശുക്രാഃ തേ വായും
അസൃക്ഷത — ദീപ്യമാനാസ്സോമാശ്ശബ്ദമസൃജൻ

അൎത്ഥം–സംസ്കരിക്കപ്പെട്ടവയും ഏററവും ഹൎഷമിയററുന്നവയും പ്രകാശമാനങ്ങളുമായ ആ സോമങ്ങൾ ശബ്ദം പുറത്തു വിടുന്നു.

19 ഗ്രാവ്ണാതുന്നോഅഭിഷ്ടുതഃ
പവിത്രംസോമഗച്ഛസി
ദധൽസ്തോത്രേസുവീൎയ്യം

അന്വയം:—

ഹേ സോമ, ഗ്രാവ്ണാ
തുന്നഃ — അഭിപീഡിതസ്ത്വം
(സ്തോതൃഭിഃ) അഭി–സ്തുതഃ — സംസ്തുതസ്സൻ
സ്തോത്രേ സു–വീൎയ്യം ദധൽ— ശോഭനവീൎയ്യം ധനാദികം വിദധൽ, പ്രയച്ഛൻ
പവിത്രം ഗച്ഛസി — പ്രാപ്നോഷി

അത്ഥം-അല്ലയോ സോമ പിടികല്ലിനാൽ ചതയ്ക്കപ്പെട്ട് അവിടന്ന് സ്തോതാക്കളാൽ പുകഴ്ത്തപ്പെട്ടവനായി, സ്തോതാവിന്ന് വീര്യമുററ ധനാദികളുണ്ടാക്കുന്നവനായി ദശാപവിത്രം പ്രാപിക്കുന്നു

20 ഏഷ തൂന്നോ അഭിഷ്ടുത.

പവിത്രമതിഗാഹതേ

രക്ഷോഹാ വാരമവ്യയം വ 16

അന്വയം –

| | |
|---|---|
| തുന്ന. | — ഗ്രാവഭിരഭിവ്യഥിതഃ സുതഃ |
| (അത ഏവ സർവ്വൈഃ) | |
| അഭി–സ്തുതഃ ഏഷഃ | — സംസ്തുതോസ്മദീയസ്തോമൈഃ |
| രക്ഷഃ–ഹാ | — കമ്മവിഘ്നകാരിണാം രക്ഷസാം പാപാനാം വാഹന്താഭവൻ |
| അവ്യയം വാരം പവിത്രം | — അവിമയം വാലം തേനകൃതം ദശാപവിത്രം |
| അതി ഗാഹതേ | — അതിക്രമ്യ ദ്രോണകലശം പ്രവിശതി |

അത്ഥം–പിടികല്ലുകളാൽ മർദ്ദിക്കപ്പെട്ട്, സംസ്കരിക്കപ്പെട്ടവനും ഏവരാലും പുകഴ്ത്തപ്പെട്ടവനുമായ സോമൻ കമ്മവിഘ്നകാരികളായ രാക്ഷസന്മാക്ക് (അല്ലെങ്കിൽ പാപങ്ങാക്ക്) ഹന്താവായി വേിച്ച ആട്ടിൻരോമംകൊണ്ടുള്ള ദശാപവിത്രത്തെ അവിടന്ന് അതിക്രമിച്ച് പ്രവേശിക്കുന്നു

21 യദന്തിയച്ചദൂരകേ

ഭയംവിന്ദതിമാമിഹ

പവമാനവിതജ്ജഹി

അന്വയം –

| | |
|---|---|
| ഹേ പവമാന, | — പൂയമാനസോമ, |
| യൽ ഭയം അന്തി | — അന്തികേ |

| | |
|---|---|
| യൽ ച (ഭയം) ദൂരകേ | — അതിദൂരേ ദേശേ |
| (യൽ) ഇഹ മാം വിന്ദതി | — അസ്മിൻ ലോകേ പ്രാപ്നോതി |
| തൽ വി ജഹി | — വിശേഷേണ നാശയ |

അത്ഥം—അല്ലയോ ശുദ്ധീകരനായ സോമ, യാതൊരു ഭയം സമീപത്തിൽ, യാതൊരു ഭയം അതിദൂരദേശത്തിൽ, യാതൊന്ന് ഈ ലോകത്തിൽ (അല്ലങ്കിൽ ഈ കമ്മത്തിന്റെ നിർവ്വഹണത്തിൽ) എന്നെ ബാധിക്കുന്നുവോ, ആ ഭയത്തെ തീരെ നശിപ്പിച്ചാലും.

22 പവമാനസ്സോഅദ്യനഃ

പവിത്രേണവിചഷ്ണിഃ

യഃപോതാസപുനാതുനഃ

അന്വയം:—

| | |
|---|---|
| യഃ നഃ പോതാ | — അസ്മാകം യജ്ഞസ്വരൂപഃ |
| സഃ വി—ചഷ്ണിഃ | — പ്രസിദ്ധഃ സർവ്വസ്യ ദ്രഷ്ടാ |
| സഃ പവമാനഃ അദ്യ | |
| പവിത്രേണ | — സോമഇദാനീമേവ പാപ ശോധകേന തേജസാ |
| നഃ പുനാതു | — അസ്മാൻ പാപരഹിതാൻ കരോതു |

അത്ഥം—യാതൊരു ദേവനായ യജ്ഞസ്വരൂപനുണ്ടോ, അവിടുന്ന് സർവ്വദ്രഷ്ടാവും ശുദ്ധീകരനമാകുന്നു. ആ സോമൻ ഇപ്പോഴംതന്നെ പാപം കഴുകി കളയുന്ന തേജസ്സാൽ നമ്മളെ ശുദ്ധീകരിക്കട്ടെ.

23 യത്തേപവിത്രമച്ചി

ഷ്യഗ്നേവിതതമന്തരാ

ബ്രഹ്മതേനപുനീഹിനഃ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, തേ | |
| പവിത്രം യത് | — ത്വദീയം യത്തേജഃ |
| അർച്ചിഷി അന്തഃ | — സൌരവൈദ്യുതാഗ്നിതേജസാം മദ്ധ്യേ |
| ആ വിതതം | — ആവിസ്തൃതം വിദ്യതേ |
| തേന ബ്രഹ്മ നഃ പുനീഹി | — തേന തേജസാ പുത്രാദി വർദ്ധനകാര്യസ്മാകം ശരീരം പാപരഹിതം കുരു |

അർത്ഥം:—അല്ലയോ അഗ്നേ, ശുദ്ധീകരിക്കുന്ന അവിടത്തെ യാതൊരു തേജസ്സാണോ സൌരവൈദ്യുതാദി ജ്യോതിസ്സുകളുടെ മദ്ധ്യത്തിൽ പരന്നു കിടക്കുന്നത്, ആ തേജസ്സിനാൽ സന്താനാദി പുഷ്ടിക്കു പാത്രമായ ഞങ്ങളുടെ ശരീരത്തെ പാപരഹിതമാക്കിയാലും. (ശരീരശുദ്ധിയിലൂടെ മാത്രമേ സന്താനശുദ്ധി ലഭിക്കുകയുള്ളൂ.)

24 യത്തേപവിത്രമർച്ചിവ
ദഗ്നേതേനപുനീഹിനഃ
ബ്രഹ്മസവൈഃപുനീഹിനഃ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, പവിത്രം, | |
| അർച്ചിവത് | — ശോധകം, അർച്ചിർവ്വത് |
| തേ യത് | — ത്വദീയം സൌരാദി തേജോയുക്തം തേജഃ |
| തേന നഃ പുനീഹി | — അസ്മാൻ പൂതാൻ കുരു |
| (കിഞ്ച) ബ്രഹ്മസവൈഃ നഃ പുനീഹി | — ബ്രഹ്മസോമഃ, തസ്യാഭിഷവൈരസ്മാൻ ശുദ്ധീകുരു |

അർത്ഥം:—അല്ലയോ അഗ്നേ, ശോധകമായി തേജസ്സാർന്നതായി സൌരാദി ജ്യോതിസ്സുകളോടുകൂടിയ അവിടത്തെ യാതൊരു പ്രകാശമുണ്ടോ അതിനാൽ ഞങ്ങളെ പൂതന്മാരാക്കിയാലും.

പിന്നെ, സോമത്തിൻെറ സംസ്കരണംകൊണ്ടു് ഞങ്ങളെ പരിശുദ്ധരാക്കിയാലും.

25 ഉഭാഭ്യാന്ദേവസവിതഃ
പവിത്രേണസവേനച
മാംപുനീഹിവിശ്വതഃ വ. 17

അന്വയം:—
ഹേ സവിതഃ, ദേവ, — സർവ്വസ്യ പ്രേരക, ദ്യോതമാന സോമ, ത്വം
പവിത്രേണ — പാപശോധകേന തേജസാ
സവേന ച — അഭിഷവേണ ച
ഉഭാഭ്യാം വിശ്വതഃ മാം പുനീഹി — സർവ്വതോമാം പൂതം കുരു

അർത്ഥം—സർവ്വപ്രേരകനും പ്രകാശമാനനുമായ സോമ, പാപശോധകമായ അവിടുത്തെ തേജസ്സിനാലും സംസ്കരണത്തിനാലും രണ്ടുകൊണ്ടും എന്നെ എല്ലാ വിധത്തിലും പരിശുദ്ധനാക്കിയാലും. (ഇവിടെ പവമാനവിശിഷ്ടനായ സൂര്യനെയാണു് ഉദ്ദേശിക്കുന്നതു്. മുൻഋക്കിലെ അഗ്നിയും പവമാനവിശിഷ്ടനാണു്. അഗ്നി, സൂര്യൻ, സോമൻ—എല്ലാം സർവ്വനിയന്താവായ പരമേശ്വരൻ തന്നെയാണു്. സോമശബ്ദത്തിന്നു് ബ്രഹ്മശബ്ദത്തിൻെറ അർത്ഥവുമുണ്ടു്).

26 ത്രിഭിഷ്ട്വന്ദേവസവിത
ർവ്വർഷിഷ്ഠൈസ്സോമധാമഭിഃ
അഗ്നേദക്ഷൈഃപുനീഹിനഃ

അന്വയം:—
ഹേ ദേവ, സവിതഃ, സോമ, — ദീപ്യമാന, സർവ്വസ്യ സ്വസ്വകർമ്മാണി ചോദയിതഃ, പവമാനഗുണവിശിഷ്ട,

ഹേ അഗ്നേ, ത്വം
വർഷിഷ്ഠൈഃ — വൃദ്ധതമൈഃ അത ഏവ
ഭദ്രൈഃ ത്രി-ഭിഃ
ധാമ-ഭിഃ — സാമർത്ഥ്യവദ്ഭിഃ അഗ്നി സൂര്യവായ്വാത്മകൈ സ്ത്രിഭിശ്ശരീരൈഃ
നഃ പുനീഹി — അസ്മാൻ പൂതാൻ കുരു

അർഥം–പവമാനവിശിഷ്ടനും പ്രകാശമാനനുമായ സവിതാവേ, പവമാനവിശിഷ്ടനായ സോമ, പവമാനവിശിഷ്ടനായ അഗ്നേ, അവിടുന്ന് പ്രവൃദ്ധങ്ങളും സാമർത്ഥ്യവത്തുക്കളും അഗ്നിസൂര്യവായ്വാത്മകങ്ങളുമായ മൂന്നു ശരീരങ്ങളെക്കൊണ്ട്, ഞങ്ങളെ പരിശുദ്ധരാക്കിയാലും

27 പുനന്തുമാംദേവജനാഃ

പുനന്തുവസവോധിയാ

വിശ്വേദേവാഃപുനീതമാ

ജാതവേദഃപുനീഹിമാ

അന്വയം –
ദേവ-ജനാഃ മാം പുനന്തു — ഇന്ദ്രാദിദേവഗണാഃ മാം പൂതം കുർവന്തു
(തഥാ) വസവഃ ധിയാ പുനന്തു — വാസകാദേവാആത്മീയേന കർമ്മണാ മാം ശുദ്ധീകുർവന്തു
ഹേ വിശ്വേ ദേവാഃ മാ പുനീത — സർവ്വേദേവാഃ, മാം പൂതം കുരുത
ഹേ ജാത-വേദഃ, മാ പുനീഹി — മാം പൂതം കുരു

അർഥം–ഇന്ദ്രാദിദേവഗണങ്ങൾ എന്നെ പരിശുദ്ധനാക്കട്ടെ. വസുക്കൾ ആത്മീയകർമ്മത്താൽ എന്നെ പൂതനാക്കട്ടെ

അല്ലയോ സർവ്വദേവന്മാരേ, എന്നെ പാപരഹിതനാക്കിയാലും. എല്ലാമറിയുന്ന അഗ്നേ, എന്നെ പവിത്രനാക്കിയാലും.

28 പ്രപ്യായസ്വപ്രസ്യന്ദസ്വ

സോമവിശ്വേഭിരംശുഭിഃ

ദേവേഭ്യഉത്തമംഹവിഃ

അന്വയം –

| | |
|---|---|
| ഹേ സോമ, പ്ര പ്യായസ്വ— | അസ്മാൻ പ്രകർഷേണ വർദ്ധയ |
| വിശ്വേഭിഃ അംശു–ഭിഃ | — സർവൈസ്സ്വദീയൈരംശുഭിഃ |
| ഉൽ–തമം ഹവിഃ | — പ്രശസ്തതമം സോമരൂപം ഹവിഃ |
| ദേവേഭ്യഃ പ്ര സ്യന്ദസ്വ | — കലശാദീൻ പ്രതിപ്രസ്രവ, പ്രയച്ഛ |

അർത്ഥം–അല്ലയോ സോമ, ഞങ്ങൾക്ക മേൽക്കുമേൽ ഉൽകർഷമുണ്ടാക്കിയാലും. അവിടത്തെ ഒമ്പതു് അംശുക്കളെക്കൊണ്ടും (അംശുക്കൾ – അംശങ്ങൾ) പ്രശസ്തതമമായി സോമരൂപമായ ഹവിസ്സു് ദേവന്മാർക്കവേണ്ടി കലശങ്ങളിലൂടെ ഒഴുകിയാലും. (സോമത്തിന്റെ ഒമ്പതംശങ്ങൾ – പ്രത്നം, തൃപ്തം, രസം, വൃഷം, ശുക്രം, ജീവം, ഋഗ്യജുസ്സാമങ്ങൾ എന്നിവയാകുന്നു )

29 ഉപപ്രിയംപനിപ്നതം

യുവാനമാഹുതീവൃധം

അഗന്മബിഭ്രതോനമഃ

അന്വയം:–

| | |
|---|---|
| പ്രിയം, പനിപ്നതം | — സർവ്വസ്യ പ്രീണയിതാരം, അത്യന്തം ശബ്ദായമാനം |
| യുവാനം, ആഹുതി–വൃധം | — തരുണം, ആഹുതിഭിർവ്വർദ്ധനീയം സോമം |
| നമഃ ബിഭ്രതഃ | — ധാരയന്തസ്സന്തോവയം |
| ഉപ അഗന്മ | — ഉപഗച്ഛേമ |

5 യഥാപൂർവ്വേഭ്യശ്ശതസാഅമൃധ്ര

സ്സഹസ്രസാഃപര്യയാവാജമിന്ദോ

ഏവാപവസ്വസുവിതായനവ്യസേ

തവവ്രതമന്വാപസ്സചന്തേ വ. 7

അന്വയം:–

ഹേ ഇന്ദോ, യഥാ
പൂർവ്വേഭ്യഃ — മഹർഷിഭ്യഃ
ശത–സാഃ സഹസ്ര–സാഃ — ശതസംഖ്യാകസ്യ, സഹസ്ര സംഖ്യാകസ്യ ധനസ്യ ദാതാസൻ
അമൃധ്രഃ വാജം
പരി–അയാഃ — അഹിംസകഃ യജ്ഞം പരിഗച്ഛേഃ
ഏവ — ഏവമിദാനീമസ്മദ്വിഷയേപി
നവ്യസേ സുവിതായ
പവസ്വ — നവതരായാഭ്യുദയായക്ഷര
തവ വ്രതം അനു ആപഃ
സചന്തേ — കർമ്മ വസതീവര്യസ്സേവന്തേ

അർത്ഥം–അല്ലയോ സോമ, പൂർവ്വന്മാരായ മഹർഷിമാർക്ക് നൂറുമായിരവും കണക്കിൽ ധനദാതാവായി അഹിംസകനായ അവിടുന്ന് യജ്ഞം പുകിയപോലെ, ഇപ്പോഴും ഞങ്ങളുടെ വിഷയത്തിലും പുതുപുതുതായ അഭ്യുദയത്തിന്നായൊഴുകിയാലും അവിടത്തെ കർമ്മത്തെ വസതീവരികളെന്ന മന്ത്രപൂത ജലങ്ങൾ കൈക്കൊള്ളുന്നു.

വർഗ്ഗഃ–8. ആങ്ഗിരസഃ പവിത്രഃ ഋഷിഃ ജഗതീച്ഛന്ദഃ

1 പവിത്രന്തേവിതതംബ്രഹ്മണസ്പതേ

പ്രഭുർഗ്ഗാത്രാണിപര്യേഷിവിശ്വതഃ

അതപ്തതനൂർന്നതദാമോഅശ്നതേ

ശൃതാസഇദ്വഹന്തസ്തത്സമാശത

അന്വയം:-

| | | |
|---|---|---|
| ഹേ ബ്രഹ്മണഃ പതേ | — | മന്ത്രസ്യ സ്വാമിൻ, സോമ, |
| തേ പവിത്രം വി-തതം | — | ശോധകമംഗം സർവ്വത്ര വിസ്തൃതം |
| (സഃ) പ്ര-ഭുഃ ഗാത്രാണി | — | പ്രഭവിതാത്വം പാത്രങ്ങ്ഗാനി |
| വിശ്വതഃ പരി ഏഷി | — | സർവ്വതഃ പരിഗച്ഛസി |
| (തവ) തത് അതപ്ത-തനുഃ | — | പയോവ്രതാദിനാ അസന്തപ്ത ഗാത്രാഃ |
| ആമഃ ന അശ്നുതേ | — | അപക്വ ഇവ വ്യാപ്നോതി |
| ശൃതാസഃ ഇത് | — | ശൃതാഃ പരിപക്വാ ഏവ |
| വഹന്തഃ തത് സം ആശത | — | യാഗം നിർവ്വഹന്തഃ പവിത്രം വ്യാപ്നുവന്തി |

അർത്ഥം-അല്പയോ മന്ത്രനാഥനായ സോമ, അവിടുത്തെ ശുദ്ധികരമായ അംഗം എങ്ങും പരന്നതത്രേ. ആ അവിടുന്ന് പ്രഭാവമിയന്നവനായി, കുടിക്കുന്നവൻെറ അംഗങ്ങളെ എമ്പാടും പ്രാപിക്കുന്നു. അവിടുത്തെ ആ ശുദ്ധികരമായ അംഗത്തെ വ്രതാനുഷ്ഠാനാദികൾകൊണ്ട് തപിക്കാത്തവർ, പഴുക്കാത്ത, മൂപ്പെത്താത്ത പഴത്തെയെന്നപോലെയാണ് പ്രാപിക്കുന്നത്. (ശ്രദ്ധാപൂർവ്വവും ത്യാഗസമന്വിതവുമായ വ്രതാനുഷ്ഠാനംകൊണ്ടു മാത്രമേ പക്വത വരികയുള്ളു.) വ്രതാദികളാൽ പാകംവന്നവർ മാത്രമേ യാഗം നിർവ്വഹിക്കുന്നവരായി അവിടുത്തെ അംഗത്തെ പ്രാപിക്കുകയുള്ളു.

2 തപോഷ്പവിത്രംവിതതന്ദിവസ്പദേ

ശോചന്തോഅസ്യതന്തവോവ്യസ്ഥിരൻ

അവന്ത്യസ്യപവീതാരമാശവോ

ദിവസ്പൃഷ്ഠമധിതിഷ്ഠന്തിചേതസാ

അന്വയം:-

| | | |
|---|---|---|
| തപോഃ | — | ശത്രൂണാം താപകസ്യ സോമസ്യ |

പവിത്രം ദിവഃ പദേ വിതതം — ശോധകമംഗം ദ്യുലോകസ്യോത്കൃഷ്ടസ്ഥാനേ വിസ്തൃതം

അസ്യ തന്തവഃ ശോചന്തഃ വി അസ്ഥിരൻ — അംശവോദീപ്യമാനാ വിവിധം തിഷ്ഠന്തി

അസ്യ ആശവഃ — ശീഘ്രഗമനാ രസാഃ

പവിതാരം അവന്തി — പാവയിതാരം യജമാനം രക്ഷന്തി

ദിവഃ പൃഷ്ഠം — ദ്യുലോകസ്യോന്നതം ദേശം

ചേതസാ അധി തിഷ്ഠന്തി — ദേവഗമനേച്ഛാവതാ മനസാ ശ്രയന്തേ

അർത്ഥം—ശത്രുക്കളെ തപിപ്പിക്കുന്ന സോമൻെറ ശുദ്ധിപ്രദമായ അംഗം ദ്യുലോകത്തിൻെറ ഉത്തമസ്ഥാനത്തു നിറഞ്ഞിരിക്കുന്നു. (ദ്യുലോകത്തിന്ന് അധമമധ്യമോത്തമങ്ങളായി മൂന്നു തലങ്ങളുണ്ട്.) അവിടത്തെ തന്തുക്കൾ, അംശുക്കൾ പ്രകാശമാനങ്ങളായി പലവിധം വർത്തിക്കുന്നു. ഗതിവേഗമാർന്ന അവിടത്തെ രസങ്ങൾ ശുദ്ധികാരനായ യജമാനനെ രക്ഷിക്കുന്നു. പിന്നെ, ദ്യുലോകത്തിൻെറ ഉന്നതസ്ഥാനത്തെത്താനുള്ള ഇച്ഛയൊത്ത മനസ്സോടുകൂടി അവിടം പ്രാപിക്കുന്നു.

3 അരൂരുചദുഷസഃ പൃശ്നിരഗ്രിയ
ഉക്ഷാബിഭർത്തിഭുവനാനിവാജയുഃ
മായാവിനോമമിരേഅസ്യമായയാ
നൃചക്ഷസഃപിതരോഗർഭമാദധുഃ

അന്വയം:—

ഉഷസഃ (സംബന്ധീ)
പൃശ്നിഃ — ആദിത്യഃ
അഗ്രിയഃ അരൂരുചത് — മുഖ്യസ്സോമോരോചയതി
വാജയുഃ (സഃ) — അന്നമിച്ഛൻ

ഉക്ഷാ ഭുവനാനി ബിഭർത്തി— ജലസ്യസേക്ത്വാ ഭൂതജാതാനി പുഷ്ണാതി
മായാ–വിനഃ — പ്രജ്ഞാവന്തോദേവാഃ
അസ്യ മായയാ മമിരേ — സോമസ്യ പ്രജ്ഞയാനിർമ്മാന്തി, സോമസ്യപാനേന ജാതബലാഃ സ്വസ്വവ്യാപാരേണ ജഗൽ സൃജന്തി
(തഥാസ്യമായയാ)
നൃ–ചക്ഷസഃ — നൃണാം ദ്രഷ്ടാരഃ
പിതരഃ ഗർഭം ആ ദധുഃ — പാലകാദേവോ ഓഷധീഷു ഗർഭം ധാരയന്തി

അർത്ഥം:–ഉഷസ്സംബന്ധിയായ ആദിത്യനായി മുഖ്യനായ സോമൻ പ്രകാശിക്കുന്നു. ഹവിരന്നമിച്ഛിക്കുന്ന അവിടുന്ന് ജലം പൊഴിച്ചുകൊണ്ടല്ലോ ഭൂതജാതങ്ങളെയും പോഷിപ്പിക്കുന്നു. പ്രാജ്ഞന്മാരായ ദേവന്മാർ അവിടത്തെ പ്രജ്ഞാനംകൊണ്ടാണ്, സോമപാനം കൊണ്ടുണ്ടായ ബലമിയന്നാണ്, ജഗത്തിൽ അവരവരുടെ സൃഷ്ടികർമ്മങ്ങൾ നടത്തുന്നത്. പിന്നെ അവിടത്തെ പ്രജ്ഞാനം കൊണ്ടാണ് മനുഷ്യരെ കാണുന്ന ലോകപാലന്മാരായ ദേവന്മാർ സസ്യാദികളിൽ ഗർഭം ധരിക്കുന്നതു്, ഉൽപ്പാദിപ്പിക്കുന്നതു്.

4 ഗന്ധർവ്വഇത്ഥാപദമസ്യരക്ഷതി
പാതിദേവാനാഞ്ജനിമാന്യദ്ഭുതഃ
ഗൃഭ്ണാതിരിപുന്നിധയാനിധാപതി
സ്സുകൃത്തമാമധുനോഭക്ഷമാശത

അന്വയം:–
ഗന്ധർവ്വഃ — ഉദകാനാം ധാരക ആദിത്യഃ
അസ്യ പദം ഇത്ഥാ
രക്ഷതി — സോമസ്യ സ്ഥാനം സത്യം രക്ഷതി

അദ്ഭുതഃ ദേവാനാം
ജനിമാനി പാതി — മഹാൻ സജന്മനഃ ദേവാൻ
(കിഞ്ചായം) രിപും
നി-ധയാ — പാശ്യാ, പാശസമൂഹേന
ഗൃഭ്ണാതി — അസ്മദ്വൈരിണങ്ഗൃഹ്ണാതി
(സഃ)നിധാ-പതിഃ — പാശസമൂഹസ്യ സ്വാമീ
(തസ്യ) മധുനഃ ഭക്ഷം — മധുരരസസ്യ ഭക്ഷണം
സുകൃത്-തമാഃ ആശത — സുകൃതകത്താര ഏവ പ്രാപ്നുവന്തി

അത്ഥം—ജലവാഹിയായ ആദിത്യനാണ് സോമൻെറ സ്ഥാനം സത്യമായും രക്ഷിക്കുന്നത് മഹാനായ സോമൻ ഉൽപത്തികളോടുകൂടി ദേവന്മാരെ അറിയുന്നു പിന്നെ കയർ കൂട്ടത്താൽ നമ്മുടെ ശത്രുവിനെ ബന്ധിക്കുന്നു അവിടുന്ന് കയർ കൂട്ടത്തിന്നധീശനാകുന്നു അവിടത്തെ മധുരരസത്തിൻെറ ഭക്ഷണം ഏററവും സുകൃതികൾ മാത്രമേ നേടുന്നുള്ളു

5 ഹവിർഹവിഷ്മോമഹിസദ്മദൈവ്യ

നഭോവസാനഃപരിയാസ്യധ്വരം

രാജാപവിത്രരഥോവാജമാരുഹ

സ്സഹസ്രഭൃഷ്ടിർജയസിശ്രവോബൃഹത് വ 8

അന്വയം —
ഹേ ഹവിഷ്മഃ, ഹവിഃ നഭഃ
വസാനഃ — ഹവിരിത്യുദകനാമ, ഉദകവൻ, ഹവിർഭൂതം ഉദകരസമാച്ഛാദയന
അധ്വരം മഹി ദൈവ്യം
സദ്മ — യജ്ഞം നിർവ്വോഢും മഹദ്യാഗ ഗൃഹം
പരി യാസി — ത്വം പരിഗച്ഛസി
(കിഞ്ച) രാജാ,
പവിത്ര-രഥഃ — രാജമാനഃ, പാവനരഥഃ
വാജം ആ അരുഹഃ — യജ്ഞാഖ്യം സങ്ഗ്രാമമാരോഹസി

(കിഞ്ച) സഹസ്ര–ഭൃഷ്ടിഃ — ബഹുഭ്രംശഃ, ഇതസ്തതോഗന്താ സൻ
ബൃഹൽ ശ്രവഃ ജയസി — മഹദന്നമസ്മാകം ലംഭയസി

അത്ഥം–അല്ലയോ ജലവാനായ സോമ, ഹവിസ്സായ ജലരസത്തെ മൂടികൊണ്ടു് (അതിന്നുമേൽ പതിച്ചുകൊണ്ടു്) യജ്ഞം നിർവ്വഹിക്കാനായി മഹത്തായ യാഗശാലയെ അവിടുന്നു പൂകുന്നു. പിന്നെ, പ്രകാശമാനനായി യജ്ഞമാകുന്ന യുദ്ധത്തിലവിടുന്നു് കയറിച്ചെല്ലുന്നു. മാത്രമല്ല, എങ്ങും തുമ്പിത്തുളുമ്പികൊണ്ടു് ഞങ്ങൾക്കു മഹത്തായ അന്നം നേടുന്നു.

വർഗ്ഗം:–9 വാച്യഃ പ്രജാപതിഃ ഋഷിഃ

1 പവസ്വദേവമാദനോവിചർഷണി
രപ്സാഇന്ദ്രായവരുണായവായവേ
കൃധീനോഅദ്യവരിവസ്വസ്തിമ
ദുരുക്ഷിതൌഗൃണീഹിദൈവ്യഞ്ജനം

അന്വയം:–

(ഹേ സോമ) ദേവ–മാദനഃ — ദേവാനാം മാദയിതാ
വി–ചർഷണിഃ, അപ്സാഃ — വിദ്രഷ്ടാ, അപാം ദാതാത്വം
ഇന്ദ്രായ, വരുണായ,
വായവേ പവസ്വ — ക്ഷര
അദ്യ നഃ സ്വസ്തി–മൽ
വരിവഃ കൃധി — അവിനാശം ധനം കുരു
ഉരു–ക്ഷിതൌ — വിസ്തീർണ്ണായാം യജ്ഞസംബന്ധിന്യാം ഭൂമൌ
ദൈവ്യം ജനം ഗൃണീഹി — ശബ്ദയ, യഥാത്വദീയാഭിഷവശബ്ദം ശ്രുത്വാദേവാആഗച്ഛന്തി, തഥാശബ്ദയ (ജനശബ്ദസ്സംഘവാചീ)

അത്ഥം–അല്ലയോ സോമ, ദേവന്മാരെ ഹർഷിപ്പിക്കുന്നവനും എല്ലാം കാണുന്നവനും ജലദാതാവുമായ അവിടുന്നു് ഇന്ദ്ര

ന്നം വരുണന്നം വായുവിന്നംവേണ്ടി ഒഴുകിയാലും ഞങ്ങാക്ക് എടുത്താലും കൊടുത്താലുമൊടുങ്ങാത്ത ധനമുണ്ടാക്കിയാലും വിസ്തീർണ്ണമായ യാഗഭൂമിയിൽ, അവിടത്തെ സംസ്കരിക്കുന്ന ശബ്ദം കേട്ട് ദേവസമൂഹം വരത്തക്കവണ്ണം ശബ്ദമുണ്ടാക്കിയാലും

2 ആയസ്തസ്ഥൗഭുവനാന്യമർത്ത്യോ
വിശ്വാനിസോമഃപരിതാന്യർഷതി
കൃണ്വന്ത്സഞ്ചൃതംവിചൃതമഭിഷ്ടയ
ഇന്ദുസ്സിഷക്ത്യുഷസന്നസൂര്യഃ

അന്വയം:—

| | |
|---|---|
| യഃ അമർത്ത്യഃ സോമഃ | — ദേവസ്സഃ |
| ഭുവനാനി ആ തസ്ഥൗ | — ലോകാനാസ്ഥിതവാൻ |
| താനി വിശ്വാനി പരി | |
| അർഷതി | — പരിതോഗച്ഛതി, രക്ഷതി |
| (സഃ) ഇന്ദുഃ (യജ്ഞം) | |
| സം—ചൃതം | — ദേവൈസ്സംബദ്ധം |
| വി—ചൃതം കൃണ്വൻ | — അസുരൈർവ്വിമുക്തഞ്ച കർവ്വൻ |
| സൂര്യഃ ഉഷസം ന | |
| അഭിഷ്ടയേ | — യഥാഭിതോഗമനായ പ്രകാശൈസ്സംമ്പൃതം തമോഭിർവ്വിചൃതം ചലോകം കർവ്വൻസേവതേ തഥാ |
| സിഷക്തി | — സേവതേ |

. അർത്ഥം—ദേവനായ ഏതൊരു സോമൻ ലോകങ്ങളിൽ സ്ഥിര ചെയ്യുന്നുവോ അവിടന്ന് ആ ഭുവനങ്ങളെ മുഴുവൻ പ്രാപിക്കുന്ന രക്ഷിക്കുന്ന ആ സോമൻ യജ്ഞത്തെ ദേവന്മാരോട് സംയുക്തവും അസുരന്മാരോട് വിയുക്തവുമാക്കിക്കൊണ്ട്, സൂര്യൻ പ്രഭാതത്തെ പ്രകാശങ്ങളോട് ചേർന്നും ഇരുട്ടുകളോട് വേർപെട്ടുമാക്കുന്നപോലെ, സേവിക്കുന്ന (ദേവന്മാർ പ്രകാശത്തിന്റെ ജ്ഞാനത്തിന്റെ പ്രതീകങ്ങളും അസുരന്മാർ ഇരുട്ടിന്റെ, ·

ജ്ഞാനത്തിൻെറ പ്രതീകങ്ങളമത്രേ. വേദത്തിൽ കാണുന്ന ദേവാസുരവിഭാഗത്തെ മുഴുവൻതന്നെ ഈ നിലയ്ക്കെടുക്കാൻ കഴിയും)

3 ആയോഗോഭിസ്സൃജ്യതഓഷധീ

ഷ്വാദേവാനാംസുമ്നഇഷയന്നുപാവസുഃ

ആവിദ്യുതാപവതേധാരയാസുത

ഇന്ദ്രംസോമോമാദയന്ദൈവ്യഞ്ജനം

അന്വയം:—

| | |
|---|---|
| ഇഷയൻ യഃ ഗോഭിഃ | — ദേവാൻ പ്രാപ്തുമിച്ഛൻ യസ്സോമോ രശ്മിഭിഃ |
| ദേവാനാം സുമ്നേ | — സുഖേ നിമിത്തഭൂതേ |
| ഓഷധീഷു ആ സൃജ്യതേ | — സ്ഥാപിതവാൻ |
| (യഃ) ഉപ_വസുഃ | — ശത്രുഭ്യസ്സകാശാൽ പ്രാപ്തധനഃ |
| (സഃ) സോമഃ വി_ദ്യുതാ ധാരയാ | — വിദ്യോതമാനയാ ധാരയാ |
| ഇന്ദ്രം ദൈവ്യം ജനം ആ മാദയൻ | — ദേവസമൂഹഞ്ച സമന്താൽ ഹർഷയൻ |
| സുതഃ ആ പവതേ | — അഭിഷുതസ്സൻ ക്ഷരതി |

അർത്ഥം:—ദേവന്മാരെ പ്രാപിയ്ക്കാനിച്ഛിക്കുന്ന ഏതു സോമൻ രശ്മികളാൽ ദേവന്മാർക്ക സുഖത്തിന്നുവേണ്ടി സസ്യാദികളിൽ സ്ഥാപിതനാണോ, ഏവൻ ശത്രുക്കളിൽനിന്ന കിട്ടിയ ധനമൊത്തവനാണോ, ആ സോമൻ പ്രകാശിക്കുന്ന പ്രവാഹത്താൽ ഇന്ദ്രനെയും ദേവസമൂഹത്തെയും മുഴുകെ ഹർഷിപ്പിച്ചുകൊണ്ടു് സംസ്കരിക്കപ്പെട്ടവനായൊഴുകുന്നു.

4 ഏഷസ്യസോമഃപവതേസഹസ്രജി

ദ്ധിന്വാനോവാചമിഷിരാമുഷർബ്ബുധം

ഇന്ദുസ്സമുദ്രമുദിയത്തിവായുഭി

രേന്ദ്രസ്യഹാർദ്ദികലശേഷുസീദതി

അന്വയം:—

| | |
|---|---|
| സഹസ്ര—ജിൽ ഏഷഃ | |
| സ്യഃ സോമഃ | — സഹസ്രസ്യ ജേതാ സസോമഃ |
| ഇഷിരാം ഉഷഃ—ബുധം | — സ്തുത്യം ഗന്ത്രീം, ഉഷസി പ്രബുദ്ധാം |
| വാചം ഹിന്വാനഃ | |
| പവതേ | — പ്രേരയൻ പൂയതേ |
| (സഃ) ഇന്ദുഃ വായു—ഭിഃ | — ഗന്തൃഭിരധ്വര്യ്വാദിഭിഃ പ്രേര്യമാണസ്സൻ |
| സമുദ്രം ഉൽ ഇയർത്തി | — സമുദ്രിയം രസമുൽഗമയതി |
| (തഥാ) ഇന്ദ്രസ്യ ഹാർദ്ദി | — ഹാർദ്ദംപ്രിയം, ഇന്ദ്രസ്യ പ്രിയവദ്യഥാ തഥാ |
| കലശേഷു ആ സീദതി | — ദ്രോണകലശാദിഷു നിഷീദതി |

അർത്ഥം—കണക്കററവരെ ജയിക്കുന്ന ആ സോമൻ ഉപാസ്യ ദേവകളെഉണർത്തുന്നതും പ്രഭാതത്തിലുണർന്നതുമായ സ്തുതിവാക്കിനെ പ്രേരിപ്പിച്ചുകൊണ്ടൊഴുകുന്ന ആ സോമൻ യാഗശാലയിൽ നടക്കുന്ന അധ്വര്യു മുതലായവരാൽ പ്രേരിപ്പിക്കപ്പെടുന്നവനായി, സമുദ്രസമാനമായ രസത്തെ പുറത്തുവിടുന്ന പിന്നെ, ഇന്ദ്രന്നു പ്രിയമാംവണ്ണം ദ്രോണകലശാദികളിൽ ചെന്നിരിക്കുന്നു.

5 അഭീത്യങ്ഗാവഃപയസാപയോവൃധം
സോമംശ്രീണന്തിമതിഭിസ്സ്വർവ്വിദം
ധനഞ്ജയഃപവതേകൃത്വ്യോരസോ
വിപ്രഃകവിഃകാവ്യേനാസ്വച്ചനാഃ വ. 9

അന്വയം:—

| | |
|---|---|
| (യഃ) മതി—ഭിഃ | — സ്തുതിഭിസ്സം പ്രയച്ഛതി |
| ത്യം പയഃ—വൃധം സ്വഃ—വിദം സോമം | — തം പയസോ വർദ്ധകം സ്വർഗ്ഗലംഭകം സോമം |
| ഗാവഃ പയസാ ശ്രീണന്തി | — ക്ഷീരേണ ശ്രയണം കർവ്വന്തി |

| | |
|---|---|
| (സഃ) ധനം–ജയഃ | — ശത്രുധനാനാം ജേതാ |
| കൃത്വ്യഃ, രസഃ, വിപ്രഃ | — കർമ്മണ്യഃ രസരൂപഃ, മേധാവീ |
| കവിഃ, സ്വഃ–ഷനാഃ | — ക്രാന്തപ്രജ്ഞഃ, സർവ്വാന്നഃ |
| കാവ്യേന അഭി പവതേ | — കർമ്മണാഭിപൂയതേ |

അർത്ഥം–ഏതുവൻ സ്തുതികളാൽ (പ്രസാദിച്ച്) എല്ലാം കൊടുക്കുന്നുവോ, പാൽ വളർത്തുന്നവനും സ്വർഗ്ഗം നേടിത്തരുന്നവനുമായ ആ സോമനെ പശുക്കൾ തങ്ങളുടെ പാലിനോടു കൂട്ടിച്ചേർക്കുന്നു. ശത്രുധനം നേടുന്നവനും കർമ്മവാനും രസരൂപനും മേധാവിയും കവിഞ്ഞ ജ്ഞാനമൊത്തവനുമായ അവിടുന്ന്, കർമ്മത്തോടുകൂടിയാണൊഴുകുന്നത്. (കർമ്മത്തോടു ബന്ധിക്കാത്ത സോമനീരിന്ന് പാപഹരത്വമോ ബലകരത്വമോ ഇല്ല.)

വർഗ്ഗം:–10–11 ഭാർഗ്ഗവോവേനഃ ഋഷിഃ ജഗതീത്രിഷ്ടുഭൌ ഛന്ദസീ

1 ഇന്ദ്രായസോമസുഷുതഃപരിസ്രവ

വാപാമീവാഭവതുരക്ഷസാസഹ

മാതേരസസ്യമത്സതദ്വയാവിനോ

ദ്രവിണസ്വന്തഇഹസന്ത്വിന്ദവഃ

അന്വയം:–

ഹേ സോമ, (ത്വം)

| | |
|---|---|
| സു–സുതഃ | — സുഷ്ഠ്വഭിഷുതസ്സൻ |
| ഇന്ദ്രായ പരി സ്രവ | — ഗച്ഛ, രസം മുഞ്ച |
| അമീവാ രക്ഷസാ സഹ | — രോഗസ്തേന സഹ |
| അപ ഭവതു | — അപഗതോ ഭവതു |
| തേ രസസ്യ | — ത്വദീയരസം പീത്വാ |
| ദ്വയാവിനഃ | — ദ്വയം സത്യാനൃതം, തേനയുക്താഃ പാപിനഃ |
| മാ മത്സത | — മാ മാദ്യന്തു |
| (കിഞ്ച) ഇന്ദവഃ ഇഹ | |
| ദ്രവിണസ്വന്തഃ സന്തു | — ത്വരസാ അസ്മിൻ യജ്ഞേ ധനവന്തോ ഭവന്തു |

അർത്ഥം—അല്ലയോ സോമ, അവിടുന്ന് നന്നായി സംസ്കരിക്കപ്പെട്ട്, ഇന്ദ്രനുവേണ്ടി വന്നാലും, രസം പൊഴിച്ചാലും രോഗം രക്ഷസ്സിനോടുകൂടി അകലട്ടെ അവിടുത്തെ സ്വാംശമായ രസം കുടിച്ചു, ദ്വയാവികൾ (ഉള്ളിലൊന്നും പുറത്തു മറ്റൊന്നുമായ പാപികൾ) ഹർഷിക്കാതിരിക്കട്ടെ അവിടുത്തെ രസങ്ങൾ ഈ യജ്ഞത്തിൽ ധനവത്തുക്കളാവട്ടെ

2 അസ്മാന്ത്സമര്യേപവമാനചോദയ

ദക്ഷോദേവാനാമസിഹിപ്രിയോമദഃ

ജഹിശത്രൂംരഭ്യാഭന്ദനായതഃ

പിബേന്ദ്രസോമമവനോമൃധോജഹി

അന്വയം—

| | |
|---|---|
| ഹേ പവമാന, അസ്മാൻ | |
| സമര്യേ ചോദയ | — സംഗ്രാമേ പ്രേരയ |
| ദക്ഷഃ ദേവാനാം പ്രിയഃ | |
| മദഃ അസി ഹി | — സമർത്ഥസ്ത്വം ദേവാനാം പ്രിയഭൂതഃ, മാദയിതാസ്യേവ |
| ശത്രൂൻ ജഹി | — അസ്മാകം ശത്രൂൻ വിനാശയ |
| ഭന്ദനായതഃ അഭി ആ | — ഭന്ദനാസ്തുതയഃ, താ ഇച്ഛതോസ്മാനഭിഗച്ഛ |
| ഹേ ഇന്ദ്ര, സോമം പിബ, | |
| നഃ മൃധഃ അവ ജഹി | — അസ്മാൻ ഹിംസതോ മാരയ |

അർത്ഥം—അല്ലയോ ശുദ്ധികരനായ സോമ, ഞങ്ങളെ യുദ്ധത്തിൽ പ്രേരിപ്പിച്ചാലും (പൊരുതി ജയിക്കാനുള്ള കരുത്തുണ്ടാക്കിയാലും) സമർത്ഥനായ അവിടുന്ന് ദേവന്മാർക്ക് പ്രിയഭൂതനും അവരെ ഹർഷിപ്പിക്കുന്നവനുമാണല്ലോ ഞങ്ങളുടെ ശത്രുക്കളെ ഒടുക്കിയാലും സ്തുതികളിച്ഛിക്കുന്ന ഞങ്ങളെ നേരെ പ്രാപിച്ചാലും. അല്ലയോ ഇന്ദ്ര, സോമം കുടിച്ചാലും, ഞങ്ങളെ ദ്രോഹിക്കുന്നവരെ നശിപ്പിച്ചാലും

3 അദബ്ധഇന്ദോപവസേമദിന്തമ

ആത്മേന്ദ്രസ്യഭവസിധാസിരുത്തമഃ

അഭിസ്വരന്തിബഹവോമനീഷിണോ

രാജാനമസ്യഭുവനസ്യനിംസതേ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, അദബ്ധഃ | — അഹിംസിതഃ |
| മദിൻ—തമഃ പവസേ | — മാദയിതൃതമസ്ത്വം പൂയസേ |
| ആത്മാ ഉൽ—തമഃ | — സ്വയമേവോൽകൃഷ്ടതമഃ |
| ഇന്ദ്രസ്യ ധാസിഃ ഭവസി | — അന്നം ഭവസി |
| അസ്യ ഭുവനസ്യ രാജാനം | — സോമം |
| ബഹവഃ മനീഷിണഃ | |
| അഭി സ്വരന്തി | — സ്തോതാരോഭിഷ്ടുവന്തി |
| നിംസതേ | — ഗച്ഛന്തി ച |

അർത്ഥം—അല്ലയോ സോമ, ആരാലും ഹിംസിക്കപ്പെടാത്തവനും ഏവരെയുമേററവും ഹർഷിപ്പിക്കുന്നവനുമായ അവിടുന്ന് ഒഴുകിവരുന്നു. സ്വയം ഉൽകൃഷ്ടതമനായ അവിടുന്ന് ഇന്ദ്രന്ന് അന്നമാകുന്നു. ഈ ഭുവനത്തിന്നു രാജാവായ സോമനെ സ്തോതാക്കൾ പുകഴ്ത്തുന്നു, അവിടുത്തെ പ്രാപിക്കുകയും ചെയ്യുന്നു

4 സഹസ്രണീഥശ്ശതധാരോഅദ്ഭുത

ഇന്ദ്രായേന്ദുഃപവതേകാമ്യംമധു

ജയൻക്ഷേത്രമഭ്യർഷാജയന്നപ .

ഉരുന്നോഗാതുംകൃണുസോമമീഢ്വഃ

അന്വയം:—

| | |
|---|---|
| സഹസ്ര—നീഥഃ | — ബഹുപ്രകാരനയനഃ |
| ശത—ധാരഃ | — അപരിമിതധാരോപേതഃ |
| അദ്ഭുതഃ ഇന്ദുഃ | — ആശ്ചര്യകരഃ മഹാൻ സോമഃ |

ഇന്ദ്രായ കാമ്യം മധു
പവതേ — ക്ഷരതി
ഹേ മീഢ്വഃ സോമ, — സേക്'തഃ, സോമ,
ക്ഷേത്രം ജയൻ, അപഃ
ജയൻ അഭി അഷ് — അഭി ഗച്ഛ
നഃ ഗാതും ഉരും കൃണ — മാർഗ്ഗം വിസ്തീർണ്ണം കുരു

അർത്ഥം:—ആയിരം മട്ടിൽ ഭൂതജാതങ്ങളെ നയിക്കുന്നവനും കണക്കററ ധാരകളോടുകൂടിയവനും ആശ്ചര്യകരനും (മഹാനും) ആയ സോമൻ ഇന്ദ്രന്നുവേണ്ടി കാമ്യമായ മധുരരസം പൊഴിക്കുന്നു. അല്ലയോ വർഷകനായ സോമ, വയൽ നേടിക്കൊണ്ടും വെള്ളം നേടിക്കൊണ്ടും നേരെ വന്നാലും (ദശാപവിത്രം പ്രാപിച്ചാലും.) ഞങ്ങളുടെ മാർഗ്ഗം വിശാലമാക്കിയാലും.

5 കനിക്രദൽകലശേഗോഭിരജ്യസേ
വ്യ൪വ്യയംസമയാവാരമർഷസി
മർമൃജ്യമാനോഅത്യോനസാനസി
രിന്ദ്രസ്യസോമജാഠരേസമക്ഷരഃ

അന്വയം:—
ഹേ സോമ, കനിക്രദൽ
കലശേ — ശബ്ദംകർവ്വൻ കലശേ വർത്തമാനസ്ത്വം
ഗോഭിഃ അജ്യസേ — ഗോവികാരൈഃ പയോഭിസ്സിക്തോ ഭവസി
അവ്യയം വാരം — അവിമയം വാലം, ദശാപവിത്രം
സമയാ വി അർഷസി — തൽസമീപേ വിവിധം ഗച്ഛസി
മർമൃജ്യമാനഃ അത്യഃ ന — ശോധ്യ അശ്വ ഇവ
സാനസിഃ — സംഭജനീയസ്ത്വം
ഇന്ദ്രസ്യ ജഠരേ സം അക്ഷരഃ — തസ്യോദരേ ക്ഷരസി

അർത്ഥം:—അല്ലയോ സോമ, ശബ്ദിച്ചുകൊണ്ട് കലശത്തിൽ വാഴികുന്ന അവിടുന്ന് പശുവിൻപാലുകളാൽ നനയ്ക്കപ്പെട്ടിരി

ക്കന്നു. ആട്ടിൻരോമമിയന്ന ദശാപവിത്രത്തിന്റെ സമീപത്തിൽ പലപാടെത്തുന്നു. കഴകപ്പെട്ട കതിരപോലെ, ഇണങ്ങി ഇന്ദ്രന്റെ വയററിലൊഴകിച്ചെല്ലുന്നു.

6 സ്വാദുഃപവസ്വദിവ്യായജന്മനേ

സ്വാദുരിന്ദ്രായസുഹവീതുനാമ്നേ

സ്വാദുർമ്മിത്രായവരുണായവായവേ

ബൃഹസ്പതയേമധുമാംഅദാഭ്യഃ വ. 10

അന്വയം:—

(ഹേ സോമ,) സ്വാദുഃ
(ത്വം) ദിവ്യായ ജന്മനേ
പവസ്വ — ദേവഗണായക്ഷര
സുഹവീതു—നാമ്നേ ഇന്ദ്രായ
സ്വാദുഃ — ശോഭനാഹ്വാനനാമധേയായ
തസ്മൈ സ്വാദുസ്സൻ പവസ്വ
മധു—മാൻ, അദാഭ്യഃ — മധുരരസഃ, അഹിംസ്യസ്ത്വം
മിത്രായ വരുണായ വായ
വേ, ബൃഹസ്പതയേ സ്വാദുഃ — പവസ്വ

അർത്ഥം—അല്ലയോ സോമ, സ്വാദുവായ (മാധുര്യമുററ) അവിടുന്ന് ദേവഗണത്തിന്നുവേണ്ടി ഒഴകിയാലും. ശോഭനമായ വിളിയൊത്തവനെന്നറിയപ്പെടുന്ന ഇന്ദ്രനുവേണ്ടി സ്വാദുവായൊഴകിയാലും. മധുരരസവാനും ഹിംസിക്കപ്പെടാൻ കഴിയാത്തവനുമായ അവിടുന്ന് മിത്രനും വരുണനും വായുവിന്നും ബൃഹസ്പതിക്കുംവേണ്ടി സ്വാദുവായൊഴകിയാലും.

7 അത്യംമൃജന്തികലശേദശക്ഷിപഃ

പ്രവിപ്രാണാമ്മതയോവാചഈരതേ

പവമാനാഅഭ്യർഷന്തിസുഷ്ടുതി

മേന്ദ്രംവിശന്തിമദിരാസഇന്ദവഃ

അന്വയം:—

അത്യം കലശേ ദശ
ക്ഷിപഃ — അതനവന്തം സോമം
ദശാങ്ഗുലയഃ
മൃജന്തി — ശോധയന്തി
(തഥാ) വിപ്രാണാം
മതയഃ — തേഷാം മധ്യേസ്തോതാരഃ
വാചഃ പ്ര ഈരതേ — സ്തുതീഃ പ്രേരയന്തി
പവമാനാഃ സു–സ്തുതിം
അഭി അർഷന്തി — ശോഭനസ്തുതിമഭിഗച്ഛന്തി
മദിരാസഃ ഇന്ദവഃ — മദകരാസ്സോമാഃ
ഇന്ദ്രം ആ വിശന്തി — പ്രവിശന്തി

അർത്ഥം—ഗമനശീലനായ സോമത്തെ കലശത്തിലധ്വര്യു മുതലായവരുടെ പത്തുവിരലുകൾ ശുദ്ധീകരിക്കുന്നു. മേധാവികൾക്കിടയിൽ സ്തോതാക്കൾ സ്തോത്രങ്ങളെ പ്രേരിപ്പിക്കുന്നു. സോമങ്ങൾ ആ നല്ല സ്തുതിക്കുനേരെ വരുന്നു ഹർഷകരങ്ങളായ സോമങ്ങൾ ഇന്ദ്രനെ പ്രാപിക്കുന്നു

8 പവ്മാനോഅത്യർഷാസുവീര്യ

മുർവ്വീങ്ഗവ്യൂതിമ്മഹിശർമ്മസപ്രഥഃ

മാകിന്നോഅസ്യപരിഷൂതിരീശ

തേന്ദോജയേമത്വയാധനന്ധനം

അന്വയം —

ഹേ ഇന്ദോ, പവമാനഃ — പൂയമാനസ്ത്വം
സു–വീര്യം, ഉർവ്വീം
ഗവ്യൂതിം — ശോഭനവീര്യം, മഹൽഗോമാർഗ്ഗം
മഹി സ–പ്രഥഃ ശർമ — മഹത്, സർവ്വതഃ പൃഥുസുഖഞ്ച
അഭി അർഷ — അഭിഗമയ
നഃ അസ്യ പരി–സൂതിഃ — അസ്മാകം കർമ്മണോഹിംസായാഃ
പരിപ്രാപ്തഃ, ദ്വേഷ്ടീ

| | |
|---|---|
| മാകിഃ ഈശത | — മേശ്വരോ ഭവതു |
| ത്വയാ ധനം-ധനം ജയേമ | — ത്വയാസാധനേന സർവ്വമപി ധനം ലഭേമ |

അത്ഥം—അല്ലയോ സോമ, ശുദ്ധീകരനായ അവിടുന്നു് ശോഭനമായ വീര്യവും പശുമേപ്പിന്നുള്ള വിസ്തൃതമായ മാർഗ്ഗവും പലപാടും മഹത്തായ സുഖവും ഞങ്ങൾക്കെത്തിച്ചാലും. ഞങ്ങളുടെ കർമ്മത്തിന്നു് മുടക്കം വരുത്തുന്ന ശത്രു, ഞങ്ങൾക്കു മേലാളനാകരുതു്. അവിടുത്തെക്കൊണ്ടു ഞങ്ങൾ എല്ലാ ധനങ്ങളും നേടാവൂ.

9 അധിദ്യാമസ്ഥാദ്വൃഷഭോവിചക്ഷ
ണോത്രുചദ്വിദിവോരോചനാകവിഃ
രാജാപവിത്രമത്യേതിരോരുവ
ദ്ദിവഃപീയൂഷന്ദുഹതേനൃചക്ഷസഃ

അന്വയം:—

| | |
|---|---|
| വൃഷഭഃ വി-ചക്ഷണഃ | — വർഷിതാ, വിദ്രഷ്ടായം സോമഃ |
| ദ്യാം അധി അസ്ഥാത് | — ദ്യുലോകമധിതിഷ്ഠതി |
| (തഥാ കൃത്വാ) ദിവഃ രോചനാ | — ദ്യുലോകസംബന്ധിനിരോചനാനി, നക്ഷത്രാണി |
| വി അരുരുചത് | — രോചയതി |
| കവിഃ രാജാ | — കവിസ്സൻ രാജാസോമഃ |
| പവിത്രം അതി ഏതി | — ദശാപവിത്രമതിക്രമ്യഗച്ഛതി |
| രോരുവത് ദിവഃ പീയൂഷം | — ശബ്ദംകുർവ്വൻ ദ്യുലോകസ്യ സാരഭൂതം രസം |
| നൃ-ചക്ഷസഃ ദുഹതേ | — നൃണാം ദ്രഷ്ടാരസ്സോമാസ്സ്രവന്തി, |

അത്ഥം—വർഷകനും എല്ലാം കാണുന്നവനുമായ ഈ സോമൻ ദ്യുലോകത്തിൽ വർത്തിക്കുന്നു. അപ്രകാരം ചെയ്തിട്ടു് ദ്യുലോകപ്രകാശങ്ങളായ നക്ഷത്രങ്ങളെ പ്രശോഭിപ്പിക്കുന്നു. കവിഞ്ഞ അറിവൊത്തവനായി, രാജാവായ സോമൻ ദശാപവിത്രത്തെ

അതിക്രമിച്ചുവരുന്ന ശബ്ദിച്ചുകൊണ്ടു് ദ്യുലോകത്തിൻെറ സത്തായ രസം, അമൃതമാണു് മനുഷ്യരെ കാണുന്ന സോമങ്ങൾ ചുരത്തുന്നതു്, പൊഴിക്കുന്നതു്.

10 ദിവോനാകേമധുജിഹ്വാഅസശ്ചതോ

വേനാദുഹന്ത്യുക്ഷണംഗിരിഷ്ഠാം

അപ്സുദ്രപ്സംവാവൃധാനംസമുദ്രആ

സിന്ധോരൂർമ്മാമധുമന്തംപവിത്രആ

അന്വയം:—

| | |
|---|---|
| ദിവഃ നാകേ | — യജ്ഞസംബന്ധിനി ദുഃഖരഹിതേ ഹവിർധാനാഖ്യേ സ്ഥാനേ |
| മധു–ജിഹ്വാഃ, അസശ്ചതഃ | — മധുരവാചഃ, അസംസക്താഃ, പൃഥക്പൃഥക് |
| വേനാഃ ദുഹന്തി | — വേനനാമകാ ഋഷയ സ്തോമൈരീഷുണന്തി |
| (തം സോമം) ഉക്ഷണം | — സേക്താരം |
| ഗിരി–സ്ഥാം | — ഗിരൌ, ഉന്നതേ ദേശേ വർത്തമാനം |
| അപ്–സു വവൃധാനം, ദ്രപ്സം | — വസതീവരീഷ്വന്തർവ്വർദ്ധമാനം രസരൂപം |
| സമുദ്രേ സിന്ധോഃ ഊർമ്മാ ആ | — സമുദ്രവത് പ്രവൃദ്ധേ ദ്രോണകലശേ, ഉദകസ്യോർമ്മൌ, പൂരേ ആ സിഞ്ചന്തി |

അർഥം—യജ്ഞത്തസ്സംബന്ധിച്ച ദുഃഖരഹിതമായ ഹവിർധാനസ്ഥാനത്തിൽ മധുരവാക്കുകളോടുകൂടിയവരും കൂടിച്ചേരാതെ വെവ്വേറെ നില്ക്കുന്നവരുമായ വേനന്മാരെന്ന ഋഷികൾ സോമനെ സംസ്തുതിക്കുന്നു. എല്ലാം നനയ്ക്കുന്നവനും കുന്നുകളിൽ വർത്തിക്കുന്നവനും വസതീവരികളെന്ന മന്ത്രപൂതജലങ്ങൾക്കുള്ളിൽ

വളരുന്നവനും രസത്രൂപനുമായ ആ സോമനെ സമുദ്രംപോലെ വല്യപ്പമുററ ദ്രോണകലശത്തിലെ ജലരാശിയിൽ, മുക്കുന്നു. അതിന്നുവേണ്ടി മധുരരസത്തെ ദശാപവിത്രത്തിലൊഴിക്കുന്നു.

11 നാകേസുപൎണ്ണമുപപപ്തിവാംസ

ങ്ഗിരോവേനാനാമകൃപന്തപൂർവ്വീഃ

ശിശ്രുംരിഹന്തിമതയഃപനിപ്നതം

ഹിരണ്യയംശകുനംക്ഷാമണിസ്ഥാം

അന്വയം:—

| | |
|---|---|
| നാകേ സു-പൎണ്ണം | — ദ്യുലോകേ വൎത്തമാനം ശോഭനപൎണ്ണം |
| ഉപപപ്തി-വാംസം | — ഉൽപതന്തം സോമം |
| വേനാനാം പൂർവ്വീഃ ഗിരഃ | — തേഷാം സംബന്ധിന്യഃ ബഹ്വ്യസ്തുതയഃ |
| അകൃപന്ത | — ഉപകല്പന്തേ, അഭിഷ്ടുവന്തി |
| പനിപ്നതം, ഹിരണ്യയം | — ശബ്ദായന്തം, ഹിരണ്മയം |
| ക്ഷാമണി സ്ഥാം | — ക്ഷമായാംഹവിർദ്ധാനേവൎത്തമാനം |
| (തം) ശിശ്രും ശകുനം | — ശിശുവൽ സംസ്കൎത്തവ്യം സോമാത്മകം പക്ഷിണം |
| മതയഃ രിഹന്തി | — സ്തുതയോലഹിന്തി, സ്പൃശന്തി |

അൎത്ഥം—ദ്യുലോകത്തിൽ വൎത്തിപ്പുന്നവനും നൽച്ചിറകുററവനും പറക്കുന്നവനുമായ സോമനെ വേനന്മാരുടെ കുണക്കറെ സ്തുതികൾ പുകഴ്ത്തുന്നു. ശബ്ദിക്കുന്നവനും സ്വൎണ്ണമയനും ഭൂമിയിൽ ഹവിൎദ്ധാനത്തിലിരിക്കുന്നവനും ഒരു കുഞ്ഞിനെപ്പോലെ നോക്കിവളൎത്തേണ്ടവനുമായ സോമരൂപനായ പക്ഷിയെ സ്തുതികൾ നക്കിത്തുടക്കുന്നു, സ്പൎശിക്കുന്നു.

12 ഊൎദ്ധ്വോഗന്ധൎവ്വോഅധിനാകേഅസ്ഥാ

ദ്വിശ്വാരൂപാപ്രതിചക്ഷാണോഅസ്യ

ഭാനുശ്ശുക്രേണശോചിഷാവ്യദ്യൌൽ

പ്രാരൂരുചദ്രോദസീമാതരാശുചിഃ വ. 11

അന്വയം:–

| | |
|---|---|
| ഊർധ്വഃ, ഗന്ധർവ്വഃ നാകേ | — ഉന്നതഃ, രശ്മീനാം ധാരകസ്സോമ ആദിത്യേ |
| അസ്യ വിശ്വാ രൂപാ പ്രതി–ചക്ഷാണഃ | — ആദിത്യസ്യ സർവ്വാണി രൂപാണി പ്രതിപശ്യൻ |
| അധി അസ്ഥാൽ | — അധിതിഷ്ഠതി |
| ശുചിഃ ഭാനുഃ | — ദീപ്ത ആദിത്യസ്സോമാധിഷ്ഠിതസ്സൻ |
| ശുക്രേണ ശോചിഷാ വി അദ്യൌൽ | — ദീപ്തേന തേജസാ വിദ്യോതതേ |
| (നകേവലം സ്വയമേവ, അപിതു) മാതരാ രോദസീ | — നിർമ്മാത്ര്യൌ ദ്യാവാപൃഥിവ്യൌ |
| പ്ര അരുരചൽ | — പ്രരോചയതി |

അർത്ഥം–ഉന്നതനും രശ്മികളണിഞ്ഞവനുമായ സോമൻ ആദിത്യങ്കൽ, അവിടത്തെ എല്ലാ രൂപങ്ങളെയും കണ്ടുകൊണ്ടു വർത്തിക്കുന്നു. പ്രകാശമാനനായ ആദിത്യൻ സോമനോടുകൂടി വർത്തിച്ചിട്ടാണ് ശോഭനമായ തേജസ്സാൽ വിളങ്ങുന്നത്. സ്വയം വിളങ്ങുക മാത്രമല്ല, എല്ലാം നിർമ്മിക്കുന്ന ദ്യാവാപൃഥിവികളെ തെളിയിക്കുകയും ചെയ്യുന്നു

വർഗ്ഗം–12 മുതൽ 21 കൂടി അകൃഷ്ടാമാഷാഃ, സികതാനിവാവരീഃ, പൃശ്നയോജാഃ, അത്രയഃ, ഭൌമോത്രിഃ, ശൌനകോ ഗൃത്സമദഃ,–ഏതേ ഋഷയഃ, ജഗതിച്ഛന്ദഃ

1 പ്രത്യാശവഃപവമാനധീജവോ

മദാഅർഷന്തിരഘുജാഇവത്മനാ

ദിവ്യാസ്സുപർണ്ണാമധ്വന്തഇന്ദവോ

മദിന്തമാസഃപരികോശമാസതേ

അന്വയം:—

| | |
|---|---|
| ഹേ പവമാന, ആശവഃ | — വ്യാപ്താഃ |
| ധീ—ജവഃ മദാഃ | — മനോവേഗാഃ, മദകരാരസാഃ |
| രഘ്വജാഃ—ഇവ | — ശീഘ്രഗാബഡവാ ഇവ |
| ത്മനാ പ്ര അഷ്ന്തി | — സ്വയമേവ, അനായാസേന പ്രഗച്ഛന്തി |
| (നിഷ്ക്രാന്താഃ) തേ ദിവ്യാഃ | — ദിവിഭവാഃ അന്തരിക്ഷേ ദശാപവിത്രേധാര്യമാണാഃ |
| സു—പർണ്ണാഃ, മധു—മന്തഃ | — സുപതനാഃ, മാധുര്യോപേതാഃ |
| മദിൻ—തമാസഃ | — അതിശയേന മാദയിതാരഃ |
| ഇന്ദവഃ കോശം പരി ആസതേ | — ദീപ്താരസാഃ ദ്രോണകലശം പര്യുപവിശന്തി |

അൎത്ഥം—അല്ലയോ ശുദ്ധികരനായ സോമ, എങ്ങും വ്യാപിച്ചവയും മനസ്സിന്റെ വേഗമുററവയും ഹൎഷകരങ്ങളുമായ അവിടത്തെ രസങ്ങളും, ശീഘ്രഗതികളായ പെൺകുതിരകളുംപോലെ അനായാസമായി സ്വയം വരുന്നു. പുറത്തുവന്ന അവ അന്തരിക്ഷത്തിലെ ദശാപവിത്രങ്ങളിൽ ധരിക്കപ്പെടുന്നവയും ഭംഗിയിൽ വീഴുന്നവയും മാധുര്യമിയന്നവയും ഏററവും ഹൎഷിപ്പിക്കുന്നവയുമായ ശോഭനരസങ്ങളായി ദ്രോണകലശത്തിൽ മുററും പ്രവേശിക്കുന്നു.

2 പ്രതേമദാസോമദിരാസആശ
വോസൃക്ഷതരഥ്യാസോയഥാപൃഥക്
ധേനൻവഥ്സംപയസാഭിവജ്രിണ
മിന്ദ്രമിന്ദവോമധുമന്തഊൎമ്മയഃ

അന്വയം:—

(ഹേ സോമ,) തേ

| | |
|---|---|
| മദിരാസഃ ആശവഃ മദാസഃ | — തവമദകരാഃ, വ്യാപ്താരസാഃ |
| രഥ്യാസഃ യഥാ പൃഥക് | — രഥ്യാഅശ്വാ യഥാ പൃഥക് പ്രസൃജ്യന്തേതഥാ |

അന്വയം:—

ഊർധ്വഃ, ഗന്ധർവ്വഃ
നാകേ — ഉന്നതഃ, രശ്മീനാം ധാരകസ്സോമ ആദിത്യേ

അസ്യ വിശ്വാ രൂപാ
പ്രതി—ചക്ഷാണഃ — ആദിത്യസ്യ സർവ്വാണി രൂപാണി പ്രതിപശ്യൻ

അധി അസ്ഥാൽ — അധിതിഷ്ഠതി
ശുചിഃ ഭാനുഃ — ദീപ്ത ആദിത്യസ്സോമാധിഷ്ഠിതസ്സൻ

ശുക്രേണ ശോചിഷാ
വി അദ്യൌൽ — ദീപ്തേന തേജസാ വിദ്യോതതേ
(നകേവലം സ്വയമേവ,
അപിതു) മാതരാ രോദസീ— നിർമ്മാത്ര്യൌ ദ്യാവാപൃഥിവ്യൌ
പ്ര അരുരുചൽ — പ്രരോചയതി

അർത്ഥം—ഉന്നതനും രശ്മികളണിഞ്ഞവനുമായ സോമൻ ആദിത്യങ്കൽ, അവിടത്തെ എല്ലാ രൂപങ്ങളെയും കണ്ടുകൊണ്ടു വർത്തിക്കുന്നു. പ്രകാശമാനനായ ആദിത്യൻ സോമനോടുകൂടി വർത്തിച്ചിട്ടാണ് ശോഭനമായ തേജസ്സാൽ വിളങ്ങുന്നത്. സ്വയം വിളങ്ങുക മാത്രമല്ല, എല്ലാം നിർമ്മിക്കുന്ന ദ്യാവാപൃഥിവികളെ തെളിയിക്കുകയും ചെയ്യുന്നു

വർഗ്ഗം—12 മുതൽ 21 കൂടി അകൃഷ്ടാമാഷാഃ, സികതാനിവാവരീഃ, പൃശ്നയോജാഃ, അത്രയഃ, ഭൌമോത്രിഃ, ശൌനകോ ഗൃത്സമദഃ,—ഏതേ ഋഷയഃ, ജഗതീച്ഛന്ദഃ

1 പ്രത്ആശവഃപവമാനധീജവോ
മദാഅർഷന്തിരഘുജാഇവത്മനാ
ദിവ്യാസ്സുപർണ്ണാമധുമന്തഇന്ദവോ
മദിന്തമാസഃപരികോശമാസതേ

അന്വയം:—

| | |
|---|---|
| ഹേ പവമാന, ആശവഃ | — വ്യാപ്താഃ |
| ധീ—ജവഃ മദാഃ | — മനോവേഗാഃ, മദകരാരസാഃ |
| രഘ്വജാഃ—ഇവ | — ശീഘ്രഗാബഡവാ ഇവ |
| ത്മനാ പ്ര അർഷന്തി | — സ്വയമേവ, അനായാസേന പ്രഗച്ഛന്തി |
| (നിഗ്ഗതാഃ) തേ ദിവ്യാഃ | — ദിവിഭവാഃ അന്തരിക്ഷേ ദശാപവിത്രേധാര്യമാണാഃ |
| സു—പർണ്ണാഃ, മധു—മന്തഃ | — സുപതനാഃ, മാധുര്യോപേതാഃ |
| മദിൻ—തമാസഃ | — അതിശയേന മാദയിതാരഃ |
| ഇന്ദവഃ കോശം പരി ആസതേ | — ദീപ്താരസാഃ ദ്രോണകലശം പര്യുപവിശന്തി |

അർത്ഥം—അല്ലയോ ശുദ്ധികരനായ സോമ, എങ്ങും വ്യാപിച്ചവയും മനസ്സിൻെറ വേഗമുററവയും ഹർഷകരങ്ങളുമായ അവിടത്തെ രസങ്ങൾ, ശീഘ്രഗതികളായ പെൺകുതിരകൾപോലെ അനായാസമായി സ്വയം വരുന്നു. പുറത്തുവന്ന അവ അന്തരിക്ഷത്തിലെ ദശാപവിത്രത്തിൽ ധരിക്കപ്പെടുന്നവയും ഭംഗിയിൽ വീഴുന്നവയും മാധുര്യമിയന്നവയും ഏററവും ഹർഷിപ്പിക്കുന്നവയുമായ ശോഭനരസങ്ങളായി ദ്രോണകലശത്തിൽ മുററും പ്രവേശിക്കുന്നു

2 പ്രതേമദാസോമദിരാസആശ

വോസൃക്ഷതരഥ്യാസോയഥാപൃഥക്

ധേനുന്നവത്സംപയസാഭിവജ്രിണ

മിന്ദ്രമിന്ദവോമധുമന്തഊർമ്മയഃ

അന്വയം:—

(ഹേ സോമ,) തേ

| | |
|---|---|
| മദിരാസഃ ആശവഃ മദാസഃ | — തവമദകരാഃ, വ്യാപ്താരസാഃ |
| രഥ്യാസഃ യഥാ പൃഥക് | — രഥ്യാഅശ്വാ യഥാ പൃഥക് പ്രസൃജ്യന്തേതഥാ |

| | |
|---|---|
| പ്ര അസൃക്ഷത | — പ്രസൃജ്യന്തേ |
| മധു–മന്തഃ, ഊർമയഃ ഇന്ദവഃ | — മാധുര്യോപേതാഃ, പ്രവൃദ്ധാസ്സോമാഃ |
| ധേനുഃ ന പയസാ | |
| വത്സം | — സ്വരസേനൈവ |
| വജ്രിണം ഇന്ദ്രം അഭി | — ഗച്ഛന്തി |

അർത്ഥം—അല്ലയോ സോമ, ഹവികരങ്ങളും വ്യാപ്തങ്ങളുമായ അവിടത്തെ രസങ്ങൾ തേർകതിരകളൊന്നുപോലെ വിടപ്പെടുന്ന പോലെ, വിടപ്പെടുന്ന മാധുര്യമാർ രസവുമുള്ളവരായ സോമങ്ങൾ സ്വന്തം പാലോടുകൂടി തള്ളപ്പശു കുട്ടിയെ എന്നപോലെ വജ്രായുധനായ ഇന്ദ്രനെ അണയുന്നു

3 അത്യോനഹിയാനോഅഭിവാജമർഷ

സ്വർവ്വിത്കോശന്ദിവോഅദ്രിമാതരം

വൃഷാപവിത്രേഅധിസാനോഅവ്യയേ

സോമഃപുനാനഇന്ദ്രിയായധായസേ

അന്വയം —

| | |
|---|---|
| (ഹേ സോമ) അത്യഃ ന | |
| ഹിയാനഃ | — അശ്വഇവപ്രേര്യമാണഃ |
| വാജം | — സങ്ഗ്രാമമിവ |
| (ത്വം) സ്വഃ–വിത് | — സർവ്വവിത് |
| ദിവഃ അദ്രി–മാതരം | |
| കോശം | — അദ്രിഃ മേഘഃ തേനോദകന്യ മകം ലക്ഷ്യതേ ദ്യുലോകാത് തസ്യ നിർമാതാരം ദ്രോണകലശം |
| അഭി അർഷ | — അഭിഗച്ഛ |
| (അഥപരോക്ഷഃ) വൃഷാ | |
| സോമഃ അവ്യയേ | — അവിമയേ |
| അധി സാനൌ പവിത്രേ | — സമുച്ഛ്രിതേ സ്ഥാനേ ദശാ പവിത്രേ |

പുനാനഃ ധായസേ
ഇന്ദ്രിയായ — പൂയമാനസ്സൻ ധാരകായേന്ദ്രായ,
തദർത്ഥമഭിഷുതഃ

അർത്ഥം—അല്ലയോ സോമ, കുതിര തെളിക്കപ്പെട്ട പോക്കുളത്തെ എന്നപോലെ, എല്ലാമറിയുന്ന അവിടുന്ന് ദ്യോവിൽനിന്ന് മേഘമാകുന്ന അമ്മയോടുകൂടിയ, ജലമുണ്ടാക്കുന്ന ദ്രോണകലശത്തെ പ്രാപിച്ചാലും. (സോമയാഗംകൊണ്ടു മഴപെയ്യുമെന്നതിനാൽ ജലമുണ്ടാക്കുന്നതെന്നു ദ്രോണകലശത്തിന്നു വിശേഷണം. ഇനി പരോക്ഷം.) വർഷകനായ സോമൻ ആട്ടിൻരോമമുറ, ഉന്നതസ്ഥാനത്തുള്ള ദശാപവിത്രത്തിൽ ശുദ്ധീകരനായി എല്ലാം ധരിക്കുന്ന ഇന്ദ്രനുവേണ്ടി സംസ്കരിക്കപ്പെട്ടിരിക്കുന്നു.

4 പ്രതആശ്വിനീഃപവമാനധീജുവോ
ദിവ്യാഅസൃഗ്രൻപയസാധരീമണി
പ്രാന്തരൃഷയസ്ഥാവിരീരസൃക്ഷത
യേത്വാമൃജന്ത്യൃഷിഷാണവേധസഃ

അന്വയം:—

ഹേ പവമാന, തേ
ആശ്വിനീഃ — തവവ്യാപ്താഃ
ധീ–ജുവഃ, ദിവ്യാഃ — മനോവേഗാഃ, ദിവഃ പതന്ത്യോ ധാരാഃ
പയസാ ധരീമണി പ്ര
അസൃഗ്രൻ — പയസായുക്താഃ ധാരകേ ദ്രോണകലശേ ഗച്ഛന്തി
ഹേ ഋഷി–സാന, — ഋഷിഭിസ്സംഭജനീയ
യേ വേധസഃ ഋഷയഃ — വിധാതാരസ്തേ
ത്വാ മൃജന്തി — ത്വാം അഭിഷുണ്വന്തി, തേ ഋഷയഃ
സ്ഥാവിരീഃ അന്തഃ പ്ര
അസൃക്ഷത — സ്ഥവിരാധാരാഃ പാത്രസ്യാന്തഃ പ്രസൃജന്തി

അത്ഥം–അല്ലയോ ശുദ്ധികരനായ സോമ, വ്യാപ്തങ്ങളും മനസ്സിന്റെ വേഗമൊത്തവയും ദ്യോവിൽനിന്ന വീഴുന്നവയുമായ അവിടത്തെ ധാരകൾ പാൽ ചേൎന്നവയായി അവിടത്തെ താങ്ങുന്ന ദ്രോണകലശത്തെ പ്രാപിക്കുന്നു ഋഷികളാൽ പ്രാപ്യനായ സോമ, വിധാതാക്കളായ മഹർഷിമാരവിടത്തെ സംസ്കരിക്കുന്നുണ്ടല്ലോ. അവർ പാത്രത്തിന്നുള്ളിൽ ഉറച്ചു നില്ക്കുന്ന ധാരകളുണ്ടാക്കുന്നു

5 വിശ്വാധാമാനിവിശ്വചക്ഷഋഭ്വസഃ
പ്രഭോസ്തേസതഃപരിയന്തികേതവഃ
വ്യാനശിഃപവസേസോമധർമ്മഭിഃ
പതിർവ്വിശ്വസ്യഭുവനസ്യരാജസി വ. 12

അന്വയം:–

| | |
|---|---|
| ഹേ വിശ്വ–ചക്ഷഃ, സോമ, | — സർവ്വസ്യ ദ്രഷ്ടഃ, സോമ, |
| പ്ര–ഭോഃ സതഃ തേ | — പരിവൃഢസ്യ തവ |
| ഋഭ്വസഃ കേതവഃ | — മഹാന്തോ രശ്മയഃ |
| വിശ്വാ ധാമാനി പരി യന്തി | — സർവ്വാണി തേജസ്ഥാനാനി ദേവശരീരാണി പരിഗച്ഛന്തി, പ്രകാശയന്തി |
| വി–ആനശിഃ ധർമ്മ–ഭിഃ പവസേ | — വ്യാപനശീലസ്ത്വം ധാരകൈരംശൈഃ പൂയസേ |
| വിശ്വസ്യ ഭുവനസ്യ പതിഃ രാജസി | — സ്വാമിത്വമീശ്വരോ ഭവസി |

അത്ഥം–എല്ലാം കാണുന്ന സോമ, പ്രഭുവായ അവിടത്തെ മഹത്തുകളായ രശ്മികൾ തേജസ്ഥാനങ്ങളായ എല്ലാ ദേവശരീരങ്ങളെയും പ്രാപിക്കുന്നു, തിളക്കുന്നു വ്യാപകനായ അവിടന്ന് ഉൾക്കൊണ്ട അംശങ്ങളോടുകൂടിയാണൊഴുകുന്നത്. എല്ലാത്തിന്നും സ്വാമിയായ അവിടുന്ന് ഈശ്വരനാകുന്നു.

6 ഉഭയതഃപവമാനസ്യരശ്മയോ

ധ്രുവസ്യസതഃപരിയന്തികേതവഃ

യദീപവിത്രേഅധിമൃജ്യതേഹരി

സ്സത്താനിയോനാകലശേഷുസീദതി

അന്വയം:—

| | |
|---|---|
| പവമാനസ്യ ധ്രുവസ്യ സതഃ | — സ്വയമവിചലിതസ്യ വിദ്യമാനസ്യ സോമസ്യ |
| കേതവഃ രശ്മയഃ | — പ്രജ്ഞാപകാരശ്മയഃ |
| ഉഭയതഃ പരി യന്തി | — ഇതശ്ചാമുതശ്ച പരിഗച്ഛന്തി |
| യദി പവിത്രേ ഹരിഃ അധി മൃജ്യതേ | — യദാഹരിതവർണ്ണോയമഭിഷൂയതേ |
| (തദാനീം) സത്താ നി യോനാ | — സദനശീലോയം സ്വീയേ യോനൌ സ്ഥാനേ ഭവേഷു |
| കലശേഷു സീദതി | — നിഷീദതി |

അർത്ഥം—ശുദ്ധികരനും ചലിക്കാത്തവനുമായ സോമൻെറ രശ്മികൾ ഇഹലോകത്തിലും പരലോകത്തിലും ചുററുന്നു. ദശാപവിത്രത്തിൽ പച്ചനിറമിയന്ന അവിടുന്നു സംസ്കരിക്കപ്പെട്ടപ്പോൾ ഇരിപ്പിടത്തിൽ ഒതുങ്ങിയിരിക്ക ശീലമായ അവിടുന്ന്, സ്വസ്ഥാനത്തുള്ള കലശങ്ങളിൽ ഇരിക്കുന്നു.

7 യജ്ഞസ്യകേതുഃപവതേസ്വധ്വര

സ്സോമോദേവാനാമുപയാതിനിഷ്കൃതം

സഹസ്രധാരഃപരികോശമർഷതി

വൃഷാപവിത്രമത്യേതിരോരുവൽ

അന്വയം –

യജ്ഞസ്യ കേതുഃ — പ്രജ്ഞാപകഃ
സു–അധ്വരഃ സോമഃ
പവതേ — ശോഭനയാഗഃ പൂയതേ, അഭി
ഷൂയതേ

(സഃ) ദേവാനാം നിഃ–കൃതം
ഉപ യാതി — സംസ്കൃതം സ്ഥാനം ഗച്ഛതി
സഹസ്ര–ധാരഃ കോശം
പരി അഷതി — അസംഖ്യേയധാരായുക്തസ്സൻ
ദ്രോണകലശം പരിതഃ ഗച്ഛതി
(തദർത്ഥം) വൃഷാ രോരുവൽ— സേക്താ ശബ്ദയൻ
പവിത്രം അതി ഏതി — അതിക്രമ്യ ഗച്ഛതി

അർത്ഥം–യജ്ഞമറിയിക്കുന്നവനും സ്വയം നല്ല യജ്ഞത്തോടുകൂടിയവനുമായ സോമൻ സംസ്കരിക്കപ്പെടുന്നു. അവിടുന്നു ദേവന്മാരുടെ ഉത്തമമായ സ്ഥാനം പ്രാപിക്കുന്നു. കണക്കററ ധാരകളോടുത്തവനായി ദ്രോണകലശത്തെ മുററും പ്രാപിക്കുന്നു. അതിനുവേണ്ടി രസവർഷിയായി, ശബ്ദിക്കുന്നവനായി, ദശാപവിത്രത്തെത്തള്ളിക്കടക്കുന്നു.

8 രാജാസമുദ്രന്നദ്യോ൨വിഗാഹ

തേപാമൂർമിംസചതേസിന്ധുഷുശ്രിതഃ

അധ്യസ്ഥാത്സാനുപവമാനോഅവ്യയ

ന്നാഭാപൃഥിവ്യാധരുണോമഹോദിവഃ

അന്വയം:–

രാജാ (അയം) സമുദ്രം
നദ്യഃ വി ഗാഹതേ — അന്തരിക്ഷം തത്രത്യാഅപശ്ച
പ്രാപ്നോതി
സിന്ധുഷു ശ്രിതഃ — ഉദകേഷുഗതസ്സൻ
അപാം ഊർമിം സചതേ — ഉദകപൂരം സ്രവതി
(പശ്ചാത്) മഹഃ ദിവഃ
ധരുണഃ — മഹതോദ്യുലോകസ്യധാരകഃ

പവമാനഃ പൃഥിവ്യാഃ നാഭാ — നാഭിസ്ഥാനീയേ യജ്ഞേ
അവ്യയം സാനു അധി അസ്ഥാൽ — സമുച്ഛ്രിതം ദശാപവിത്ര മധിതിഷ്ഠതി

അർത്ഥം—രാജാവായ അവിടുന്ന് അന്തരിക്ഷത്തിലും അവിടെയുള്ള ജലങ്ങളിലുമിറങ്ങുന്നു. ജലങ്ങളിൽ മുഴകിയിറങ്ങിയിട്ട്, ജലരാശിയെ ഒഴുക്കുന്നു. പിന്നീട്ട മഹത്തായ ദ്യോവിനെ ധരിക്കുന്ന സോമൻ ഭൂമിയുടെ പ്രധാന സ്ഥാനമായ യജ്ഞത്തിൽ, യജ്ഞത്തിലെ ഹവിർദ്ധാനത്തിൽ, ഉന്നതമായ ദശാപവിത്രത്തിൽ സ്ഥിതിചെയ്യുന്നു.

9 ദിവോനസാനുസ്തനയന്നചിക്രദ
ദ്യൌശ്ചയസ്യപൃഥിവീചധർമ്മഭിഃ
ഇന്ദ്രസ്യസഖ്യംപവതേവിവേവിദൽ
സോമഃപുനാനഃകലശേഷുസീദതി

അന്വയം:—
ദിവഃ ന സാനു സ്തനയൻ — ദ്യുലോകസ്യസമുച്ഛ്രിതംസ്ഥാനം ശബ്ദയന്നിവ
അചിക്രദൽ — സോമഃ ക്രന്ദതേ
യസ്യ ധർമ്മ—ഭിഃ ദ്യൌഃ ച പൃഥിവീ ച — ധൃതേസ്യാതാം
(വൃഷ്ട്യുൽപാദനദ്വാരാ ഓഷധ്യുൽപാദനേന ദേവാനാം ഹവിർഭാവേനോഭയധാരകത്വം)
(താദൃശഃ) സോമഃ പുനാനഃ— പൂയമാനഃ
ഇന്ദ്രസ്യ സഖ്യം
വി—വേവിദൽ പവതേ — ജാനൻ പവിത്രേ പൂയതേ
(സഃ) കലശേഷു സീദതി — നിവസതി

അർത്ഥം—ദ്യുലോകത്തിൻെറ ഉന്നതസ്ഥാനം ശബ്ദായമാനമാക്കിക്കൊണ്ട്, സോമൻ ശബ്ദിക്കുന്നു. ആരുടെ താങ്ങലുകളാലാണോ, ദ്യോവും ഭൂവും നിലനിൽക്കുന്നത്, (മഴപൊഴിച്ച സ

സ്യാദികളുൽപാദിപ്പിച്ചു ഭൂവും, ദേവന്മാർക്ക് ഹവിസ്സിനാൽ ദ്യോവും) അപ്രകാരമുള്ള സോമൻ ശുദ്ധീകരിക്കപ്പെടുന്നവനായി, ഇന്ദ്രന്റെ ചങ്ങാതമറിയുന്നവനായി, ദശാപവിത്രത്തിലൊഴുകുന്നു. അവിടുന്നു കലശങ്ങളിൽ നിവസിക്കുന്നു

10 ജ്യോതിര്യജ്ഞസ്യപവതേമധുപ്രിയം

പിതാദേവാനാംജനിതാവിഭൂവസുഃ

ദധാതിരത്നംസ്വധയോരപീച്യം

മദിന്തമോമത്സരഇന്ദ്രിയോരസഃ വ 13

അന്വയം:-

| | |
|---|---|
| യജ്ഞസ്യ ജ്യോതിഃ | — പ്രകാശകസ്സോമഃ |
| ദേവാനാം പ്രിയം മധു | |
| പവതേ | — മധുരം രസം ക്ഷരതി |
| പിതാ, (ദേവാനാം) | |
| ജനിതാ | — പാലയിതാ, തേഷാമുൽപാദകഃ |
| വിഭൂവസുഃ | — പ്രഭൂതധനസ്സഃ |
| സ്വധയോഃ അപീച്യം | — ദ്യാവാപൃഥിവ്യോരന്തർഹിതം |
| രത്നം ദധാതി | — രമണീയം ധനം സ്തോതൃഷു സ്ഥാപയതി |
| മദിൻ-തമഃ മത്സരഃ | — മാദയിതൃതമസ്സോമഃ |
| ഇന്ദ്രിയഃ രസഃ | — ഇന്ദ്രസ്യവർദ്ധകോരസോഭവതി |

അർത്ഥം—യജ്ഞത്തെ പ്രകാശിപ്പിക്കുന്ന സോമൻ ദേവന്മാർക്കു പ്രിയമായ മധുരരസം പൊഴിക്കുന്നു. ജഗത്തിനു രക്ഷിതാവും ദേവന്മാരുടെ ജനയിതാവും മഹാധനനുമായ അവിടുന്ന്, ദ്യാവാപൃഥിവികരംകളുള്ളിലുള്ള *ഉത്തമധനം* സ്തോതാക്കളിൽ സ്ഥാപിക്കുന്ന ഏററവും ഹർഷിപ്പിക്കുന്ന സോമൻ ഇന്ദ്രനു വളർച്ചയുണ്ടാക്കുന്ന രസമത്രേ.

11 അഭിക്രന്ദൻകലശംവാജ്യർഷതി

പതിർദിവശ്ശതധാരോവിചക്ഷണഃ

ഹരിർമിത്രസ്യസദനേഷുസീദതി

മർമൃജാനോവിഭിസ്സിന്ധുഭിർവൃഷാ

അന്വയം:—

| | |
|---|---|
| ദിവഃ പതിഃ, ശത—ധാരഃ | — ദ്യുലോകസ്വാമീ, ശതസംഖ്യാക ധാരായുക്തഃ |
| വി—ചക്ഷണഃ വാജീ | — വിദ്രഷ്ടാ, വേജനവാൻ സോമഃ |
| അഭി—ക്രന്ദൻ കലശം | |
| അഷ്തി | — ശബ്ദംകുർവ്വന്നഭിഗച്ഛതി |
| സിന്ധു—ഭിഃ അവി—ഭിഃ | — സ്യന്ദനസാധനൈഃ ദശാപവിത്രച്ഛിദ്രൈഃ |
| മർമ്മൃജാനഃ, വൃഷാ, ഹരിഃ | — ശോധ്യമാനഃ, വഷ്കഃ, ഹരിതവർണ്ണസ്സോമഃ |
| മിത്രസ്യ സദനേഷു | — ദേവാനാം മിത്രഭൂതസ്യ പാത്രേഷു ധൃതസ്സൻ |
| സീദതി | — സ്ഥാനേഷുനിഷീദതി |

അത്ഥം—ദ്യുലോകസ്വാമിയും കണക്കററ ധാരകളൊത്തവനും എല്ലാം കാണുന്നവനും വേഗവാനുമായ സോമൻ ശബ്ദിച്ചുകൊണ്ട് കലശത്തെ പ്രാപിക്കുന്നു ഒഴുകാൻ പോന്ന ദശാപവിത്രത്തിൻെറ തുളകളിലൂടെ, ശുദ്ധീകരിക്കപ്പെടുന്നവനും വഷ്കനും പച്ചനിറമിയന്നവനുമായ സോമൻ ദേവന്മാൎക്കിഷ്ടനായിച്ചമഞ്ഞ യജമാനൻെറ പാത്രങ്ങളിൽ ധരിക്കപ്പെട്ട്, സ്ഥാനങ്ങളിലിരിക്കുന്നു.

12 അഗ്രേസിന്ധൂനാംപവമാനോഅഷ്

ത്യഗ്രേവാചോഅഗ്രിയോഗോഷുഗച്ഛതി

അഗ്രേവാജസ്യഭജതേമഹാധനം

സ്വായുധസ്സോതൃഭിഃപൂയതേവൃഷാ

അന്വയം:—

| | |
|---|---|
| (യഃ) പവമാനഃ | |
| സിന്ധൂനാം | — സ്യന്ദമാനാനാമുദകാനാം |
| അഗ്രേ അഷ്തി | — പുരതോഗച്ഛതി |
| (തഥാ) അഗ്രിയഃ വാചഃ | |
| അഗ്രേ | — അഗ്രാഹഃ, ശ്രേഷ്ഠഃ മാധ്യമികായാ അഗ്രേ അഷ്തി, |

(തഥാ) ഗോഷു ഗച്ഛതി — രശ്മിഷു ഗച്ഛതി
(തഥാ) വാജസ്യ മഹാ—
ധനം അഗ്രേ ജേതേ — അന്നസ്യ ലംഭായ സങ്ഗ്രാമം പുരതഃ പ്രാപ്നോതി,
(സഃ) സു—ആയുധഃ, വൃഷാ — ശോഭനായുധഃ, വർഷകസ്സോമഃ
സോതൃ—ഭിഃ പൂയതേ — അഭിഷവകർത്തൃഭിഃ പവതേ

അർത്ഥം—ഏതു സോമൻ ഒഴുകുന്ന ജലങ്ങളുടെ മുമ്പിൽ നടക്കുന്നുവോ, ശ്രേഷ്ഠനായി മാധ്യമികവാക്കിന്റെ മുമ്പിൽ നടക്കുന്നുവോ, രശ്മികളിലെത്തുന്നുവോ, അന്നലാഭത്തിന്നായി യുദ്ധത്തെ മുന്നിൽ പ്രാപിക്കുന്നുവോ, ആ ശോഭനായുധനും വർഷകനുമായ സോമൻ സംസ്കർത്താക്കളാൽ ശുദ്ധീകരിക്കപ്പെടുന്നു.

13 അയംമതവാഞ്ഛകുനോയഥാഹിതോ
അവ്യേസസാരപവമാനഊർമിണാ
തവക്രത്വാരോദസീഅന്തരാകവേ
ശുചിർധിയാപവതേസോമഇന്ദ്രതേ

അന്വയഃ:—
*അയം മത—വാൻ,*
*പവമാനഃ* — സ്തോത്രവാൻ, ശോധ്യമാനസ്സൻ
*ഹിതഃ ശകുനഃ യഥാ* — പ്രേരിതഃ പക്ഷീയഥാ ശീഘ്രം ഗച്ഛതി, തഥാ
അവ്യേ ഊർമിണാ
സസാര — പവിത്രേ രസേന ഗച്ഛതി
ഹേ കവേ, ഇന്ദ്ര, തവ
ക്രത്വാ, ധിയാ — കർമ്മണാ പ്രജ്ഞയാച
രോദസീ അന്തരാ — ദ്യാവാപൃഥിവ്യോർമധ്യേ
ശുചിഃ സോമഃ പവതേ — പൂയതേ

അർത്ഥം—ഈ സോമൻ സ്തോത്രമൊത്തവനും ശുദ്ധീകരിക്കപ്പെടുന്നവനുമായി, അയക്കപ്പെട്ട പക്ഷി വേഗമെത്തുന്നപോലെ, ആട്ടിൻരോമമാർന്ന ദശാപവിത്രത്തിൽ രസത്തോടുകൂടി എത്തുന്നു. കവിഞ്ജ, ജ്ഞാനമൊത്ത ഇന്ദ്ര, അവിടത്തെ കർമ

ത്താലും ജ്ഞാനത്താലുമാണ് ദ്യാവാപൃഥിവികളുടെ മധ്യത്തിൽ പ്രകാശമാനനായ സോമൻ ഒഴുകുന്നത്.

14 ദ്രാപിംവസാനോയജതോദിവിസ്പൃശ

മന്തരിക്ഷപ്രാഭുവനേഷ്വർപ്പിതഃ

സ്വർജജ്ഞാനോനഭസാഭ്യക്രമീൽ

പ്രത്നമസ്യപിതരമാവിവാസതി

അന്വയം:–

| | |
|---|---|
| ദിവി–സ്പൃശം ദ്രാപിം | — ദിവിസ്പ്രഷ്ടാരം തേജോരൂപം കവചം |
| വസാനഃ, യജതഃ | — ആച്ഛാദയൻ, യഷ്ടവ്യഃ |
| അന്തരിക്ഷ–പ്രാഃ | — ഉദകേനാന്തരിക്ഷസ്യ പൂരകഃ |
| ഭുവനേഷു അർപ്പിതഃ | — ഉദകേഷ്വർപ്പിതഃ |
| സ്വഃ ജജ്ഞാനഃ | — സർവ്വംസ്വേന പായയി തവ്യന്ദേവസംഘഞ്ജനയൻ സോമഃ |
| നഭസാ അഭി അക്രമീൽ | — ഉദകേനാഭിക്രമതി |
| അസ്യ പിതരം | — ഉദകസ്യ പാലയിതാരം |
| പ്രത്നം ആ വിവാസതി | — പുരാണമിന്ദ്രം പരിചരതി |

അർത്ഥം–ദ്യോവു മുട്ടുന്ന തന്റെ തേജസ്സാകുന്ന കവചമണിഞ്ഞു് യഷ്ടവ്യനും ജലംകൊണ്ടന്തരിക്ഷം നിറക്കുന്നവനും വസതീവരി മുതലായ മന്ത്രപൂതജലങ്ങളിലർപ്പിക്കപ്പെട്ടവനും, തന്റെ രസം ഏവർക്ക പാനയോഗ്യമാണോ, ആ ദേവസമൂഹത്തെ ജനിപ്പിക്കുന്നവനുമായ സോമൻ നീരോടുകൂടി നേരെ കുതിക്കുന്നു. ജലപാലകനായ, പുരാതനനായ ഇന്ദ്രനെ പരിചരിക്കുന്നു.

15 സോഅസ്യവിശേമഹിശർമ്മയച്ഛതി

യോഅസ്യധാമപ്രഥമംവ്യാനശേ

പദംയദസ്യപരമേവ്യോമ

ന്യതോവിശ്വാഅഭിസംയാതിസംയതഃ വ. 14

അന്വയം:—

| | |
|---|---|
| യഃ അസ്യ ധാമ | — ഇന്ദ്രസ്യ തേജോയുക്തം ശരീരം |
| പ്രഥമം വി-ആനശേ | — ഇതരദേവപ്രാപ്തേഃ പൂർവ്വം പ്രാപ്തവാൻ |
| യൽ അസ്യ പരമേ വി-ഓമനി പദം | — യസ്യ സോമസ്യ വിശേഷേണ രക്ഷകേദ്യുലോകേ സ്ഥാനം വേത്തി |
| അതഃ വിശ്വാഃ സം-യതഃ | — യസ്മാൽ സോമാൽ തൃപ്തഃ ഇന്ദ്ര സ്സർവ്വാൻ സംഗ്രാമാൻ |
| അഭി സം യാതി | — സമ്യഗഭിഗച്ഛതി |
| സഃ അസ്യ വിദശ | — സോമഃ ഇന്ദ്രസ്യ പ്രവേശനായ |
| മഹി ശർമ്മ യച്ഛതി | — മഹൽസുഖം പ്രയച്ഛതി |

അർത്ഥം—ഏവൻ ഇന്ദ്രന്റെ തേജസ്സുററ ശരീരത്തെ ആദ്യം, മററു ദേവന്മാർക്കുമുമ്പ്, പ്രാപിച്ചുവോ, ഏതു സോമന്ന് പരമ രക്ഷകമായ ദ്യുലോകത്തിലാണോ സ്ഥാനമുള്ളതു്, ഏതു സോ മങ്കൽ തൃപ്തിപൂണ്ടാണോ, (സോമപാനംകൊണ്ടു ഹൃഷ്ടനായിട്ടാ. ണോ) യുദ്ധങ്ങളെ പ്രാപിക്കുന്നതു്, ആ ഇന്ദ്രങ്കൽ പ്രവേശി ക്കുന്നവന്ന് (ഇന്ദ്രനെ ഉപാസിച്ച വരുന്നവന്ന്) സോമൻ മഹത്തായ സുഖം നൽകുന്നു.

16 പ്രോ॑യാസീ॒ദിന്ദു॒രിന്ദ്ര॑സ്യനി॒ഷ്കൃതം

സഖാ॒സഖ്യു॒ന്നപ്ര॑മിനാതിസം॒ഗിരം

മര്യ॑ഇവയു॒വ॒തിഭി॒സ്സമ॑ർഷതി

സോമഃ॑കല॒ശേശ॑തയാ॒മ്നാപ॒ഥാ

അന്വയം:—

| | |
|---|---|
| ഇന്ദുഃ ഇന്ദ്രസ്യ നിഃ-കൃതം | — സ്ഥാനം, ഉദരം |
| പ്രോ അയാസീൽ | — പ്രൈവഗച്ഛതി |
| (ഗത്വാച) സഖാ സഖ്യുഃ | — ഇന്ദ്രസ്യ |
| സം-ഗിരം ന പ്ര മിനാതി | — സമ്യഗ്ഗിരണാധാരഭൂതമുദകന്ന ഹിനസ്തി |

(കിഞ്ച) മര്യഃ–ഇവ
യുവതി–ഭിഃ സം അഷ്തി — യഥാമർത്ത്യോയുവതിഭിസ്സഹ സംഗച്ഛതേ

(ഏവം) സോമഃ
ശത–യാമ്നാ — അനേകയാനസാധുച്ഛിദ്രോപേതേന
പഥാ കലശേ — ദ്രോണകലശേ വസതീവരീഭിസ്സഹഗച്ഛതി

അത്ഥം–സോമൻ ഇന്ദ്രൻെറ ഉദരത്തെ വേണ്ടപോലെത്തന്നെ പ്രാപിക്കുന്നു, അവിടെച്ചെന്നിട്ട്, ചങ്ങാതിയായ അവിടുന്ന് ചങ്ങാതിയായ ഇന്ദ്രൻെറ ഭക്ഷണാധാരമായ ഉദരത്തെ കേടു വരുത്തുന്നില്ല. പിന്നെ, മനുഷ്യൻ യുവതികളോടുകൂടി സംഗമിക്കുന്നതുപോലെ, സോമൻ പുറത്തുവരാൻ പല തുളകളുള്ള മാർഗ്ഗത്തിലൂടെ ദ്രോണകലശത്തിൽ വസതീവരികളെന്ന മന്ത്രപൂതജലങ്ങളോട് (അവരാകുന്ന യുവതികളോട്) ചേരുന്നു.

17 പ്രവോധിയോമന്ദ്രയുവോവിപന്യവഃ
പനസ്യുവസ്സംവസനേഷ്വക്രമുഃ
സോമംമനീഷാഅഭ്യനൂഷതസ്തു
ഭോഭിധേനവഃപയസേമശിശ്രയുഃ

അന്വയം:–
(ഹേ സോമ) വഃ ധിയഃ — യുഷ്മാകം ധ്യാതാരഃ
മന്ദ്ര–യുവഃ, പനസ്യുവഃ — മദകരം ശബ്ദംകാമയമാനാഃ, സ്തുതിമിച്ഛന്തഃ
വിപന്യവഃ
സം–വസനേഷു — സ്തോതാരസ്സംവാസയോഗ്യേഷു യാഗഗൃഹേഷു
പ്ര അക്രമുഃ — പ്രക്രമന്തേ
സോമം മനീഷാഃ സ്തുഭഃ — മനസഈശ്വരാസ്തോതാരഃ
അഭി അനൂഷത — അഭിഷ്ടുവന്തി
ധേനവഃ പയസാ ഈം — ഏനം സോമം
അഭി അശിശ്രയുഃ — അഭിശ്രീണന്തി

അത്ഥം—അല്ലയോ സോമ, അവിടുത്തെ ഉപാസകരും, ഹ ഷകരമായ ശബ്ദവും സ്തുതിയുമിഷ്ടപ്പെടുന്നവരുമായ സ്തോതാക്കാം, നിവാസയോഗ്യങ്ങളായ യാഗശാലകളിൽ കടക്കുന്ന മനസ്സിന്നീശരായ (ആ) സ്തോതാക്കാം സോമനെ സ്തുതിക്കുന്ന പശുക്കളും പാലിനാൽ ഈ സോമനോടു ചേരുന്നു

18 ആന്സ്സോമസംയതംപിപ്യുഷീമിഷ
മിന്ദോപവസ്വപവമാനോഅസ്രിധം
യാനോദോഹതേത്രിരഹന്നസശ്ചുഷീ
ക്ഷുമദ്വാജവന്മധുമൽസുവീര്യം

അന്വയം —

| | |
|---|---|
| ഹേ ഇന്ദോ സോമ, | — ദീപ്തസോമ |
| യാ നഃ അഹൻ | — അസ്മാകമഹനി അഹ്നഃ |
| ത്രിഃ അസശ്ചുഷീ ആ | |
| ദോഹതേ | — ത്രിഷുസവനേഷു പ്രതിബന്ധാക്ഷരതി |
| (യാ) ക്ഷു-മത് | — ശബ്ദോപേതം സർവ്വത്ര ശ്രൂയമാണം |
| വാജ-വത് മധു-മത് | — ബലവത് മാധുര്യോപേതം |
| സു-വീര്യം | — ശോഭനവീര്യം പുത്രംദോഹതേ ദദാതി |
| പവമാനഃ നഃ | — പൂയമാനസ്ത്വമസ്മാകം |
| സം-യതം പിപ്യുഷീം | |
| (താം) ഇഷം | — സങ്ഗൃഹീതം പ്രവൃദ്ധമന്നം |
| അസ്രിധം പവസ്വ | — അക്ഷീണം ക്ഷര പ്രയച്ഛ |

അത്ഥം—അല്ലയോ ദീപ്തനായ സോമ യാതൊന്ന ഞങ്ങൾക്ക പകൽ മൂന്ന സവനങ്ങളിലും തടവാറുവരുന്നവോ യാതൊന്ന്, എങ്ങും കേൾവിപ്പെട്ടവരും, ബലവാരും, മധുരശീലമുറാവനും നല്ല വീര്യമൊത്തവനുമായ പുത്രനെ പ്രദാനം ചെയ്യുമോ, കയ്യേന്തിയ ആ പുഷ്ടമായ അന്നം ശുദ്ധികാനായ അവിടുന്ന് അക്ഷീണമായി ഞങ്ങൾക്ക തന്നരുളിയാലും.

19 വൃഷാമതീനാംപവതേവിചക്ഷണ

സ്സോമോഅഹ്നഃപ്രതരീതോഷസോദിവഃ

ക്രാണാസിന്ധൂനാങ്കലശാँഅവീവശ

ദിന്ദ്രസ്യഹാർദ്യാവിശന്മനീഷിഭിഃ

അന്വയം:-

| | |
|---|---|
| മതീനാം വൃഷാ, വി-ചക്ഷണഃ | — സ്തോതൄണാം കാമവർഷകഃ, വിദ്രഷ്ടാ |
| അഹ്നഃ, ഉഷസഃ, ദിവഃ പ്ര-തരീതാ | — ദ്യുലോകസ്യ ച വദ്ധയിതാ |
| സോമഃ പവതേ | — അഭിഷൂയതേ |
| (കിഞ്ച) സിന്ധൂനാം ക്രാണാ | — സ്യന്ദമാനാനാമുദകാനാം കർത്താസഃ |
| ഇന്ദ്രസ്യ ഹാർദ്ദി ആ-വിശൻ | — ഹൃദയം പ്രവിശൻ |
| മനീഷി-ഭിഃ | — സ്തോതൃഭിസ്സുതഃ |
| കലശാൻ അവീവശൽ | — പ്രവേഷ്ടും കാമയതേ |

അർത്ഥം—സ്തോതാക്കൾക്കഭീഷ്ടവർഷകനും എല്ലാം കാണുന്നവനും ദിവസം, പ്രഭാതം, ദ്യോവ് എന്നിവയെ സ്വമഹിമകൊണ്ടു വളർത്തുന്നവനുമായ സോമൻ സംസ്കരിക്കപ്പെടുന്നു. പിന്നെ, ഒഴുകുന്ന ജലങ്ങൾക്കു കർത്താവായ അവിടുന്നു് ഇന്ദ്രന്റെ ഹൃദയം പുകി, സ്തോതാക്കളാൽ പുകഴ്ത്തപ്പെട്ടു്, കലശങ്ങളെ പ്രാപിക്കാനിച്ഛിക്കുന്നു.

20 മനീഷിഭിഃപവതേപൂർവ്യഃകവി

ന്നൃഭിര്യതഃപരികോശാँഅചിക്രദൽ

ത്രിതസ്യനാമജനയന്മധുക്ഷര

ദിന്ദ്രസ്യവായോസ്സഖ്യായകർത്തവേ വ. 15

*19

അന്വയം:-

| | |
|---|---|
| പൂർവ്വ്യഃ കവിഃ | — പുരാണഃ മേധാവീ സോമഃ |
| മനീഷി-ഭിഃ പവതേ | — മേധാവിഭിരധ്വര്യ്വാദിഭിഃ പൂയതേ |
| നൃ-ഭിഃ യതഃ | — കർമ്മനേതൃഭിർന്നിയമിതസ്സൻ |
| കോശാൻ പരി | |
| അചിക്രദത് | — കലശാൻപ്രാപ്തും പരിക്രന്ദതേ ശബ്ദം കരോതി |
| ത്രിതസ്യ നാമ ജനയൻ | — ത്രിഷുസ്ഥാനേഷു വിസ്തൃതസ്യേന്ദ്രസ്യ നാമക മുദകമുല്പാദയൻ |
| ഇന്ദ്രസ്യ വായോഃ സഖ്യായ | |
| കർത്തവേ | — ഉഭയസ്യസഖ്യം കർത്തും |
| മധു ക്ഷരത് | — മധുരം രസം ക്ഷരതി |

അർത്ഥം-പുരാണനും മേധാവിയുമായ സോമൻ വിദ്വാന്മാരായ അധ്വര്യു മുതലായവരാൽ ശുദ്ധീകരിക്കപ്പെടുന്നു. കർമ്മനേതാക്കളാൽ നിയന്ത്രിതനായി കലശങ്ങളെ പ്രാപിക്കാൻവേണ്ടി ശബ്ദിക്കുന്നു. ഭൂമ്യന്തരിക്ഷദ്യോവുകളാകുന്ന മൂന്നു സ്ഥാനങ്ങളിൽ നിറഞ്ഞിരിക്കുന്ന ഇന്ദ്രനെസ്സംബന്ധിച്ച ജലമുൽപാദിപ്പിച്ചുകൊണ്ട്, ഇന്ദ്രനായും വായുവായും സഖ്യമുണ്ടാക്കാനായി മധുരരസം പൊഴിക്കുന്നു.

21 അയംപുനാനഉഷസോവിരോചയ
ദയംസിന്ധുഭ്യോഅഭവദുലോകകൃത്
അയന്ത്രിസ്സപ്തദുദുഹാനആശിരം
സോമോഹൃദേപവതേചാരുമത്സരഃ

അന്വയം:-

| | |
|---|---|
| ലോക-കൃത് അയം പുനാനഃ | — ലോകാനാം കർത്താസോമഃ പൂയമാനഃ |
| ഉഷസഃ വി രോചയത് | — വിവിധം രോചയതി |

| | |
|---|---|
| അയം സിന്ധു–ഭ്യഃ ഉ | |
| അഭവൽ | — സമുദ്ധശ്ചഭവതി |
| അയം സോമഃ ത്രിഃ സപ്ത | — ഏകവിംശതിംഗാ ഋത്വിങ്മുഖേന |
| ആ–ശിരം ദുദുഹാനഃ | — ദുഹാനഃ |
| ഹൃദേ മത്സരഃ, ചാരു | |
| പവതേ | — ഹൃദയായ മദകരഃ രമണീയം ക്ഷരതി |

അൎത്ഥം–ലോകങ്ങാംകു് (ജലവും രേതസ്സും ധരിക്കുന്ന കൊണ്ടു്) കൎത്താവായ ഈ സോമൻ ഉഷസ്സുകളെ പലമട്ടിൽ പ്രകാശിപ്പിക്കുന്നു. ഇവിടുന്നു് ഒഴുകുന്ന ജലങ്ങളെക്കൊണ്ടു സമു ദ്ധനമാകുന്നു. ഈ സോമൻ ഇരുപത്തൊന്നു പശുക്കളെ ഋത്വിക്ക കരം വഴിക്കു കൂട്ടച്ചേൎക്കാനായി കറന്നുകൊണ്ടു്, ഹൃദയത്തിന്ന ഹൎഷകരമായ രസം ഭംഗിയായിപ്പൊഴിക്കുന്നു. (12 മാസങ്ങളും 5 ഋതുക്കളും, പകൽ, രാത്രി, സൂൎയ്യൻ, ചന്ദ്രൻ എന്നിവ 21 പശു ക്കൾ.)

22 പവസ്വസോമദിവ്യേഷുധാമസു
സൃജാനഇന്ദോകലശേപവിത്രആ
സീദന്നിന്ദ്രസ്യജഠരേകനിക്രദ
ന്നൃഭിൎയ്യതസ്സൂൎയ്യമാരോഹയോദിവി

അന്വയം:–

| | |
|---|---|
| ഹേ ഇന്ദോ, സോമ, | |
| കലശേ | — ദ്രോണകലശേ |
| പവിത്രേ ആ സൃജാനഃ | — ദശാപവിത്രേ ച സൃജ്യമാനഃ (ആ ഇതി ചാൎത്ഥേ) |
| ഇന്ദ്രസ്യ ജഠരേ സീദൻ, | |
| കനിക്രദൽ | — ജഠരേഗച്ഛൻ ശബ്ദം കുൎവ്വന്ഥ്സൻ |
| ദിവ്യേഷു ധാമ–സു | |
| പവസ്വ | — ദേവാനാമുദരേഷുക്ഷര |

നൃ-ഭിഃ യതഃ — നേതൃഭിഃ ഋത്വിഗ്ഭിഃ പരിഗൃഹീതഃ, ഉദ്യതഃ സൻ

ദിവി സൂര്യം ആ ആരോഹയഃ — പ്രാദുർഭൂതമകരോഃ

അർത്ഥം—അല്ലയോ ദീപ്തനായ സോമ, കലശത്തിലും ദശാപവിത്രത്തിലും വിടപ്പെടുന്നവനും ഇന്ദ്രന്റെ വയറ്റിൽ ഗമിച്ച് ശബ്ദമുണ്ടാക്കുന്നവനുമായി ദേവസ്ഥാനങ്ങളിൽ (ദേവന്മാരുടെ ഉദരങ്ങളിൽ) ഒഴുകിച്ചെന്നാലും. കർമ്മനേതാക്കളായ ഋത്വിക്കുകളാൽ ഹോമിക്കപ്പെട്ടിട്ടാണ് ആകാശത്തിലവിടന്ന് സൂര്യനെ പ്രത്യക്ഷനാക്കിയത്.

23 അദ്രിഭിസ്സുതഃ പവസേ പവിത്ര ആ
ഇന്ദവിന്ദ്രസ്യ ജഠരേഷ്വാവിശൻ
ത്വം നൃചക്ഷാ അഭവോ വിചക്ഷണ
സോമ ഗോത്രമംഗിരോഭ്യോഽവൃണോരപ

അന്വയം —

ഹേ വി-ചക്ഷണ ഇന്ദോ സോമ — വിദ്വൻ, ദീപ്ത, സോമ,
അദ്രി-ഭിഃ സുതഃ — ഗ്രാവഭിരഭിഷുതസ്സൻ
ഇന്ദ്രസ്യ ജഠരേഷു ആ-വിശൻ — ജഠരപ്രദേശേഷു പ്രവേശായ
പവിത്രേ ആ പവസേ — ദശാപവിത്രേ സമന്താത്ക്ഷരസി
(കിഞ്ച) ത്വം നൃ-ചക്ഷാഃ അഭവഃ — നൄണാം മനുഷ്യാണാമനുഗ്രഹേണ ദ്രഷ്ടാ ഭവസി
അംഗിരഃ-ഭ്യഃ ഗോത്രം — മേഘം, ഉദകം
അപ അവൃണോഃ — ഉദ്ഘാടിതവാൻ

അർത്ഥം—എല്ലാം കാണുന്നവനും ദീപ്തനായ സോമ, പിടിക്കല്ലുകളാൽ സംസ്കരിക്കപ്പെട്ട അവിടന്ന്, ഇന്ദ്രന്റെ ഉദരപ്രദേശങ്ങളിൽ കടക്കാനായി ദശാപവിത്രത്തിൽ നിറഞ്ഞൊഴുകുന്നു മനുഷ്യരെ അനുഗ്രഹത്തോടുകൂടി നോക്കുന്നവനായി ഭവിക്കുന്നു

കൂടാതെ, അവിടന്ന് അങ്ഗിരസ്സുകാംക്ക മോചനം തുറന്നു കൊടുത്തു.

24 ത്വാംസോമപവമാനംസ്വാ
ധ്യോനവിപ്രാസോഅമദന്നവസ്യവഃ
ത്വാംസുപണ്ണആഭരദ്ദിവസ്പ
രീന്ദോവിശ്വാഭിർമ്മതിഭിഃപരിഷ്കൃതം

അന്വയം:—

ഹേ ഇന്ദോ, സോമ,

| | | |
|---|---|---|
| പവമാനം ത്വാം | — | ദീപ്തസോമ, പൂയമാനം ത്വാം |
| സു–ആധ്യഃ വിപ്രാസഃ | — | സുമതയോ വിപ്രാഃ, മേധാവിനഃ സ്തോതാരഃ |
| അവസ്യവഃ അനു അമദൻ | — | രക്ഷാകാമാ അനുഷ്ടുവന്തി |
| വിശ്വാഭിഃ മതി–ഭിഃ | | |
| പരി–കൃതം | — | സർവ്വാഭിസ്തുതിഭിരലങ്കൃതം |
| ത്വാം ദിവഃ പരി | — | ദ്യുലോകസ്യോപരി, ദ്യുലോകാൽ |
| സു–പണ്ണഃ ആ അഭരൽ | — | ശ്യേന ആഹരൽ |

അത്ഥം–അല്ലയോ ദീപ്തനായ സോമ, ശുദ്ധികരനായ അവിടത്തെ, സൽബുദ്ധികളും വിദ്വാന്മാരുമായ സ്തോതാക്കളനുക്രമം സ്തുതിക്കുന്നു. എല്ലാ സ്തുതികളാലുമലങ്കൃതനായ അവിടത്തെ, ദ്യുലോകത്തിൽ നിന്ന് പക്ഷിരൂപംപൂണ്ട ഗായത്രിയാണ് കൊണ്ടുവന്നതു്.

25 അവ്യേപുനാനംപരിവാരഊമ്മിണാ
ഹരിന്നവന്തേഅഭിസപ്തധേനവഃ
അപാമുപസ്ഥേഅധ്യായവഃകവി
മൃതസ്യയോനാമഹിഷാഅഹേഷത വ. 16

അന്വയം:—

| | |
|---|---|
| അവ്യേ വാരേ | — അവിമയേവാലേ, ദശാപവിത്രേ |
| ഊർമ്മിണാ പരി | |
| പുനാനം ഹരിം | — രസേന പരിതഃ പവമാനം ഹരിതവർണ്ണം സോമം |
| സപ്ത ധേനവഃ | — പ്രീണയിത്ര്യോഗായത്ര്യാദ്യാ സ്സപ്തഛന്ദാംസി |
| അഭി നവന്തേ | — അഭിഗച്ഛന്തി |
| (കിഞ്ച) കവിം (ത്വാം) | |
| അപാം ഉപ–സ്ഥേ | — അന്തരിക്ഷസ്യ ഉത്സങ്ഗേ |
| ഋതസ്യ യോനൗ | — യോനൌ, ഉദകേ |
| മഹിഷാഃ ആയവഃ | — മഹാന്തോ മനുഷ്യാഃ |
| അധി അഹേഷത | — അധികം പ്രേരയന്തി |

അർത്ഥം—ആട്ടിൻരോമംകൊണ്ടുള്ള ദശാപവിത്രത്തിൽ രസത്തോടുകൂടി ഒഴുകുന്ന പച്ചനിറമുററ സോമനെ സന്തോഷദാത്രികളായ ഗായത്രി മുതലേഴ് ഛന്ദസ്സുകളഭിഗമിക്കുന്നു. പിന്നെ, കവിഞ്ഞുകാണുന്ന അവിടത്തെ അന്തരിക്ഷത്തിന്റെ മടിയിലുള്ള ദശാപവിത്രത്തിലും വസതീവരിയെന്ന മന്ത്രപൂതജലത്തിലും മഹാന്മാരായ മനുഷ്യർ എത്തിക്കുന്നു

26 ഇന്ദുഃപുനാനോഅതിഗാഹതേമൃധോ
വിശ്വാനികൃണ്വൻസുപഥാനിയജ്യവേ
ഗാഃകൃണ്വാനോനിർണ്ണിജംഹര്യതഃകവി
രത്യോനക്രീളൻപരിവാരമർഷതി

അന്വയം:—

| | |
|---|---|
| (അയം) ഇന്ദുഃ പുനാനഃ | — സോമഃ പൂയമാനസ്സൻ |
| യജ്യവേ | — യാഗകർത്രേ യജമാനായ |
| വിശ്വാനി സു–പഥാനി | |
| കൃണ്വൻ | — വൈദികാനിലൌകികാനി ച സർവ്വാണി സുവർത്മാനികർവ്വൻ |

| | |
|---|---|
| മൃധഃ അതി ഗാഹതേ | — ശത്രൂനതിക്രമ്യഗച്ഛതി |
| (ക്രിഞ്ച) നിഃ–നിജം ഗാഃ | |
| കൃണ്വാനഃ | — ആത്മീയാനിരൂപാണിര സമയാൻ കർവ്വാണഃ |
| ഹര്യതഃ, കവിഃ | — കാന്തഃ ക്രാന്തപ്രജ്ഞസ്സഃ |
| അത്യഃ ന ക്രീളൻ | — അശ്വഇവക്രീഡൻ |
| വാരം പരി അഷ്തി | — ദശാപവിത്രംപരിഗച്ഛതി |

അൎത്ഥം–ഈ സോമൻ സംസ്കരിക്കപ്പെടുന്നവനായി, യാ കൎത്താവായ യജമാനന്ന് വൈദികങ്ങളും ലൌകികങ്ങളുമാ എല്ലാ മാൎഗ്ഗങ്ങളും തെളിയിച്ചുകൊണ്ട്, ശത്രുക്കളെ അതിക്ര ച്ചു നടകൊള്ളുന്നു. പിന്നെ, സ്വന്തം രൂപങ്ങളെ രസമയ ളാക്കിക്കൊണ്ട്, കാമ്യനും കവിഞ്ഞ പ്രജ്ഞയൊത്തവനുമാ അവിടുന്ന് കുതിരപോലെ പുളച്ചുകൊണ്ട്, ദശാപവിത്രത്തെ മുററും പ്രാപിക്കുന്നു.

27 അസശ്ചത്ശ്ശതധാരാഅഭിശ്രിയോ
ഹരിന്നവന്തേവതാഉദന്യുവഃ
ക്ഷിപോമൃജന്തിപരിഗോഭിരാവൃത
ന്തൃതീയേപൃഷ്ഠേഅധിരോചനേദിവഃ

അന്വയം:–

| | |
|---|---|
| അസശ്ചതഃ | — പരസ്പരമസംഗതാഃ |
| ശത–ധാരാഃ, അഭി–ശ്രിയഃ | — അപരിമിതധാരാഃ, അഭിതസ്സോമം ശ്രയന്ത്യഃ |
| ഉദന്യുവഃ താഃ ഹരിം അവ നവന്തേ | — ഉദകേച്ഛാവത്യഃ പ്രസിദ്ധാസ്സു ദീപ്തയഃ ഹരിതവൎണ്ണം സോ ഗച്ഛന്തി |
| ക്ഷിപഃ ഗോഭിഃ പരി . | |
| ആ–വൃതം | — അങ്ഗുലയോരശ്മിഭിഃ പരിത |

ദിവഃ രോചനേ — ആദിത്യാദ്രോചമാനേ
തൃതീയേ പൃഷ്ഠേ അധി — ക്ഷിത്യപേക്ഷയാതൃതീയഭൂതേ പൃഷ്ഠേദ്യുലോകേ അധിവസന്തം സോമം മൃജന്തി

അർത്ഥം—അന്യോന്യം വേർപെട്ടവയും കണക്കററ ധാരകളുററവയും സോമനോട് അടുത്തണയുന്നവയും ജലേച്ഛുക്കളുമായ സൂര്യൻെറ പ്രസിദ്ധപ്രകാശങ്ങളാം പച്ചനിറമുററ സോമനെ പ്രാപിക്കുന്ന രശ്മികളാൽ ചുററപ്പെട്ട സോമനെ വിരലുകളാം ശുദ്ധീകരിക്കുന്നു ആദിത്യങ്കൽ നിന്നു ശോഭയേറുന്നതും ഭൂമിയിൽ നിന്നു മൂന്നാമത്തേതായ ദ്യുലോകത്തിലധിവസിക്കുന്നതുമായ സോമനെയാണ് (മനുഷ്യരുടെ വിരലുകൾ) ശുദ്ധീകരിക്കുന്നതു്

28 തവേമാഃപ്രജാദിവ്യസ്യരേതസ
സ്ത്വംവിശ്വസ്യഭുവനസ്യരാജസി
അഥേദംവിശ്വംപവമാനതേവശേ
ത്വമിന്ദോപ്രഥമോധാമധാഅസി

അന്വയം —

ഹേ പവമാന, ഇന്ദോ — പൂയമാന, ദീപ്ത, സോമ
തവ ദിവ്യസ്യ രേതസഃ — ശുക്രസ്യ സകാശാൽ
ഇമാഃ പ്ര-ജാഃ — പ്രാണിനഉൽപന്നാഃ
ത്വം വിശ്വസ്യ ഭുവനസ്യ രാജസി — ഈശ്വരോഭവസി
അഥ ഇദം വിശ്വം തേ വശേ — ത്വദധീനം വർത്തതേ
പ്രഥമഃ ത്വം ധാമ-ധാഃ അസി — മുഖ്യസ്ത്വംധാമ്നോധർത്താ ഭവസി

അർത്ഥം—ശുദ്ധീകരണനും ദീപ്തനുമായ സോമ അവിടത്തെ ദിവ്യമായ ശുക്ലത്തിൽ നിന്നാണ് ഇക്കണ്ട പ്രാണികളെല്ലാമുളവായതു് ("സോമോവൈരേതോധാഃ — സോമനാണ് രേതസ്സു ധരിക്കുന്നതു് എന്നു ശ്രുതി ) അവിടുന്ന് എല്ലാ ഭൂതജാത

ത്തിന്നമീശ്വരനാകുന്നു. ഇക്കാണ്ട ജഗത്തു് അവിടേയ്ക്കധീനമായി വൎത്തിക്കുന്നു. മുഖ്യനായ അവിടുന്നു് എല്ലാ തേജസ്സുകളും ധരിക്കുന്നവനാകുന്നു.

29 ത്വംസമുദ്രോഅസിവിശ്വവിൽകവേ

തവേമാഃപഞ്ചപ്രദിശോവിധൎമ്മണി

ത്വന്ദ്യാംച്ചപൃഥിവീഞ്ചാതിജഭ്രിഷേ

തവജ്യോതീംഷിപവമാനസൂൎയ്യഃ

അന്വയം:—

ഹേ പവമാന, കവേ, ത്വം — പൂയമാന, ക്രാന്തപ്രജ്ഞ ത്വം
(യസ്മാത്ത്വം) സമുദ്രഃ — അപാം വൎഷസാധനഃ
(അതഃ) വിശ്വ–വിൽ
അസി — സൎവ്വം ജ്ഞാതാവേസി
(കിഞ്ച) തവ
വി–ധൎമ്മണി — വിധാരണേ
ഇമാഃ പഞ്ച പ്ര–ദിശഃ — പ്രകൃഷ്ടാദിശോഭവന്തി
ത്വം ദ്യാം ച പൃഥിവീം
ച അതി ജഭ്രിഷേ — ബിഭൎഷി
സൂൎയ്യഃ തവ ജ്യോതീംഷി — തേജാംസ്യാപ്യായയതി

അൎത്ഥം—ശുദ്ധീകരനം കവിഞ്ഞ പ്രജ്ഞയൊത്തവനുമായ സോമ, അവിടുന്നു ജലവൎഷിയാകയാൽ എല്ലാമറിയുന്നവനാകുന്നു. അവിടുത്തെ താങ്ങിലാണു് ഇക്കാണ്ട അഞ്ചു ദിക്കുകളും ഭവിക്കുന്നതു്. (കിഴക്കു മുതൽ നാലും മുകളുംകൂടി അഞ്ചുദിക്കുകൾ) അവിടുന്നു് ദ്യോവിനെയും ഭൂവിനെയും ഭരിക്കുന്നു. സൂൎയ്യൻ അവിടുത്തെ തേജസ്സുകളെ വളൎത്തുന്നു.

30 ത്വംപവിത്രേരജസോവിധൎമ്മണി

ദേവേഭ്യസ്സോമപവമാനപൂയസേ

ത്വാമുശിജഃപ്രഥമാഅഗൃഭ്ണത

തുഭ്യേമാവിശ്വാഭുവനാനിയേമിരേ

അന്വയം:—

ഹേ പവമാന, സോമ,

| | |
|---|---|
| ത്വം രജസഃ | — ലോകസ്യ |
| വി-ധർമ്മണി പവിത്രേ | — വിധാരകേ ദശാപവിത്രേ |
| ദേവേഭ്യഃ പൂയസേ | — ദേവാർത്ഥമഭിഷൂയസേ |
| ത്വാം ഉശിജഃ പ്രഥമാഃ | |
| അഗൃഭ്ണത | — കാമയമാനാമുഖ്യാഋത്വിജോ ഗൃഹ്ണന്തി |
| തുഭ്യ ഇമാ വിശ്വാ | |
| ഭുവനാനി | — തുഭ്യമിമാനി സർവ്വാണി ഭൂതജാതാനി |
| യേമിരേ | — ആത്മാനം യച്ഛന്തി |

അർത്ഥം:-അല്ലയോ ശുദ്ധികരനായ സോമ, അവിടുന്ന് ലോകത്തെ താങ്ങുന്ന ദശാപവിത്രത്തിൽ ദേവന്മാർക്കുവേണ്ടി സംസ്കരിക്കപ്പെടുന്നു. യാഗകാമന്മാരും മുഖ്യന്മാരുമായ ഋത്വിക്കുകൾ അവിടുത്തെ പിടിക്കുന്നു. അവിടേയ്ക്കായി ഇക്കാണ്ട എല്ലാ ഭൂതജാതങ്ങളും ആത്മാർപ്പണം ചെയ്യുന്നു

31 പ്രരേഭഏത്യതിവാരമവ്യയം
വൃഷാവനേഷ്വവചക്രദദ്ധരിഃ
സന്ധീതയോവാവശാനാഅന്യഷത
ശിശുംരിഹന്തിമതയഃപനിപ്നതം

അന്വയം:—

| | |
|---|---|
| വൃഷാ, ഹരിഃ, രേഭഃ | — സേക്താ, ഹരിതവർണ്ണഃ ശബ്ദയിതാ സോമഃ |
| വനേഷു അവ ചക്രദത് | — ഉദകേഷ്വവക്രന്ദൻ |
| അവ്യയം വാരം പ്ര അതി | |
| ഏതി | — അവിമയം വാലം പ്രകർഷേണാതിഗച്ഛതി |
| വാവശാനാഃ ധീതയഃ | — യാഗം കാമയമാനാധ്യാതാരഃ |

| | |
|---|---|
| മതയഃ പനിപ്നതം ശിശ്രും രിഹന്തി | — സ്തുതയശ്ശുബ്ദയന്തം, ശിശ്രുവൽ സംസ്തുത്വ്യം സോമം ലിഹന്തി, സ്പൃശന്തി |

അർത്ഥം—നനവിയററുന്നവനും പച്ചനിറമുററവനും ശബ്ദിക്കുന്നവനുമായ സോമൻ ജലങ്ങളിലൊച്ചയുണ്ടാക്കിക്കൊണ്ട്, ആട്ടിൻരോമമുററ ദശാപവിത്രത്തെ വേണ്ടപോലെ അതിക്രമിച്ചു കടക്കുന്നു. യാഗേച്ഛുക്കളായ ധ്യാതാക്കൾ, ഉപാസകർ, അവിടുത്തെ നന്നായി സ്തുതിക്കുന്നു. ശബ്ദിക്കുന്നവനും ഒരു കുഞ്ഞിനെപ്പോലെ നോക്കി രക്ഷിയ്ക്കപ്പെടേണ്ടവനുമായ സോമനെ, സ്തുതികൾ നക്കുന്നു. സ്പർശിക്കുന്നു.

32 സസൂര്യസ്യരശ്മിഭിഃപരിവ്യത

തന്തുന്തന്വാനസ്ത്രിവൃതംയഥാവിദേ

നയന്നൃതസ്യപ്രശിഷോനവീയസീഃ

പതിർജ്ജനീനാമുപയാതിനിഷ്കൃതം

അന്വയം:—

| | |
|---|---|
| സഃ യഥാ വിദേ | — യഥാ ജാനാതി, യേനപ്രകാരേണ സമ്പൃക്തമവഗച്ഛതി, തഥാ |
| ത്രി-വൃതം തന്തും തന്വാനഃ | — സവനൈസ്ത്രിവൃതം യജ്ഞം വിസ്താരയൻ |
| ഋതസ്യ നവീയസീഃ | — സത്യഭ്രതസ്യ യജമാനസ്യ നവതരാഃ |
| പ്ര-ശിഷഃ നയൻ | — പ്രശംസനാഃ അഭിമതാനി പ്രാപയൻ |
| സൂര്യസ്യ രശ്മി-ഭിഃ | |
| പരി വ്യത | — ആത്മാനം പരിവേഷ്ടയതി |
| (തസ്മാ ഏവ) ജനീനാം | |
| പതിഃ | — പാലകഃ |
| നിഃ-കൃതം ഉപ യാതി | — സംസ്കൃതം പാത്രമുപഗച്ഛതി |

അത്ഥം–അറിയുന്നപോലെ കമ്രം പൂർണ്ണമാകുംവണ്ണം മൂന്നു സവനങ്ങളാകുന്ന മൂന്നിഴകളുള്ള യജ്ഞമാകുന്ന വസ്ത്രത്തെ നെയ്തു കൊണ്ടും, സത്യഭൃതനായ യജമാനന്റെ പുതിയ പുതിയ അഭീഷ്ടങ്ങളെ നേടിക്കൊടുത്തുകൊണ്ടും അവിടുന്ന് സൂര്യന്റെ രശ്മികളാൽ തന്നെത്താൻ ചുററി (അതായതു് ദിവസംതോറും മേൽപ്പറഞ്ഞതാവത്തിച്ചു) യജമാനന്നുതന്നെ ഉൽപത്തികളുടെ (അതായതു സന്തതികളുടെ) രക്ഷകനായി, ശുദ്ധീകൃതമായ പാത്രത്തെ പ്രാപിക്കുന്നു

33 രാജാസിന്ധൂനാംപവതേപതിർദ്ദിവ
ഋതസ്യയാതിപഥിഭിഃകനിക്രദൽ
സഹസ്രധാരഃപരിഷിച്യതേഹരിഃ
പുനാനോവാചംജനയന്നുപാവസുഃ

അന്വയം –

| | |
|---|---|
| സിന്ധൂനാം രാജാ | — നദീനാം, ഉദകാനാമീശ്വരഃ |
| ദിവഃ പതിഃ | — ദ്യുലോകസ്യ സ്വാമീ സോമഃ |
| ഋതസ്യ പഥി–ഭിഃ കനിക്രദൽ യാതി | — യജ്ഞസ്യ മാർഗ്ഗൈശ്ശബ്ദം കുർവ്വൻ ഗച്ഛതി |
| സഹസ്ര–ധാരഃ, ഹരിഃ പവതേ | — ബഹുധാരാ യുക്തഃ, ഹരിതവർണ്ണ സ്സോമഃ ക്ഷരതേ |
| പുനാനഃ, വാചം ജനയൻ | — പൂയമാനഃ, ശബ്ദമുൽപാദയൻ |
| ഉപ–വസുഃ പരി സിച്യതേ | — ഉപാഗച്ഛദ്ധനഃ ഋത്വിഗ്ഭിഃ പരിഷിച്യതേ |

അത്ഥം–നദികളുടെ ജലങ്ങളുടെ ഈശ്വരനും ദ്യുലോകത്തിന്ന സ്വാമിയുമായ സോമൻ യജ്ഞത്തിന്റെ മാർഗ്ഗങ്ങളിലൂടെ ശബ്ദിച്ചുംകൊണ്ടുവരുന്ന കണക്കററ ധാരകളുററവനും പച്ചനിറമാർന്നവനുമായി ഒഴുകുന്ന ശുദ്ധിപൂകുന്നവനും ശബ്ദമുണ്ടാ

ക്കുന്നവനും സമീപസ്ഥധനനമായി, ഋത്വിക്കുകളാൽ നനയ്ക്കപ്പെടുന്നു.

34 പവമാനമഹ്യർണ്ണോവിധാവസി

സൂരോനചിത്രോഅവ്യയാനിപവ്യയാ

ഗഭസ്തിപൂതോനൃഭിരദ്രിഭിസ്സുതോ

മഹേവാജായധന്യായധന്വസി

അന്വയം:—

ഹേ പവമാന, (ത്വം) മഹി
അർണ്ണഃ വി ധാവസി — ബഹൂദകം, ബഹുരസം ഗമയസി
(കിഞ്ച) സൂരഃ ന ചിത്രഃ — ചായനീയഃ പൂജ്യഃ
അവ്യയാനി പവ്യയാ — അവിമയാനി പാത്രാണി ഗച്ഛസി
(കിഞ്ച) ഗഭസ്തി–പൂതഃ — ബാഹുഭിരഭിശോധിതഃ
നൃ–ഭിഃ അദ്രി–ഭിഃ സുതഃ — ഋത്വിഗ്ഭിർഗ്രാവഭിരഭിഷുതഃ
ധന്യായ മഹേ വാജായ
ധന്വസി — ധനേഭ്യോഹിതായ മഹതേ സംഗ്രാമായ ഗച്ഛസി

അർത്ഥം—ശുദ്ധികരനായ സോമ, അവിടുന്നു ധാരാളം നീരു് (രസം) പുറത്തു വരുത്തുന്നു. പിന്നെ സൂര്യനെന്നപോലെ പൂജ്യനായി ആട്ടിൻരോമമുററ പാത്രങ്ങളെ പ്രാപിക്കുന്നു. കൂടാതെ, കൈകളാൽ ശുദ്ധിചെയ്യപ്പെട്ടു്, ഋത്വിക്കുകളാൽ പിടിക്കല്ലുകളും കൊണ്ടു സംസ്കരിക്കപ്പെട്ടവനായി, ധനഹിതവും (ധനലാഭത്തിന്നു പററിയതും) മഹത്തുമായ യുദ്ധത്തിന്നുപോകുന്നു.

35 ഇഷമൂർജംപവമാനാഭ്യർഷസി

ശ്യേനോനവംസുകലശേഷുസീദസി

ഇന്ദ്രായമദ്വാമദ്യോമദസ്സുതോ

ദിവോവിഷ്ടംഭഉപമോവിചക്ഷണഃ വ. 18

അന്വയം:—

| | |
|---|---|
| ഹേ പവമാന, ഇഷം | |
| ഊർജ്ജം അഭി അർഷസി | — ത്വമന്നം ബലഞ്ചാഭിഗച്ഛസി |
| ശ്യേനഃ ന വംസു | |
| കലശേഷു | — ശ്യേനഃ കലായേഷ്വിവകലശേഷു |
| സീദസി | — നിഷണ്ണോ ഭവസി |
| (അഥപരോക്ഷകൃതഃ) ദിവഃ | |
| ഉപ-മഃ | — ദ്യുലോകസ്യോപമീയമാനഃ |
| വിഷ്ടംഭഃ | — വിശേഷേണസ്തംഭയിതാ, സ്ഥൂണാ യഥാഗൃഹം തഥാ |
| വി-ചക്ഷണഃ | — വിദ്വാൻ |
| ഇന്ദ്രായ മദോ | — മദകരഃ |
| മദ്യഃ മദഃ സുതഃ | — മദഹേതുരസോഭിഷുതഃ |

അർത്ഥം-അല്ലയോ ശുദ്ധികരനായ സോമ, അന്നത്തെയും ബലത്തെയുമവിടുന്നു പ്രാപിക്കുന്നു പരുന്ത് കൂടുകളിലെന്നപോലെ, കലശങ്ങളിലവിടുന്നിരിക്കുന്നു (ഇനി പരോക്ഷം) ദ്യുലോകത്തോടു തുല്യവും, തൂണ ഗൃഹത്തെയെന്നപോലെ താങ്ങി നിറുത്തുന്നതും എല്ലാം കാണുന്നതും ഇന്ദ്രനു ഹർഷകരവും (ഹർഷകം) ഹർഷഹേതുവുമായ സോമരസം സംസ്കരിക്കപ്പെട്ടിരിക്കുന്നു.

36 സപ്തസ്വസാരോഅഭിമാതരശ്ശിശും
നവഞ്ജജ്ഞാനഞ്ജേന്യംവിപശ്ചിതം
അപാംഗന്ധർവ്വന്ദിവ്യന്നൃചക്ഷസം
സോമംവിശ്വസ്യഭുവനസ്യരാജസേ

അന്വയം:—

| | |
|---|---|
| സപ്ത സ്വസാരഃ മാതരഃ | — സപ്തസംഖ്യാകാഗംഗാദ്യാനദ്യഃ |
| നവം ജജ്ഞാനം ശിശും | — ജായമാനം ശിശുസ്ഥാനീയം |
| ജേന്യം, വിപഃ-ചിതം | — ജയശീലം, വിദ്വാംസം |
| അപാം ഗന്ധർവ്വം | — ജനകം, ഉദകസ്യ ധാതാരം |
| ദിവ്യം നൃ-ചക്ഷസം | — ദിവിഭവം, നൃണാന്ദ്രഷ്ടാരം |

സോമം വിശ്വസ്യ
ഭുവനസ്യ — സർവ്വസ്യ ഭൂതജാതസ്യ
രാജസേ അഭി — ശോഭായൈ അഭിഗച്ഛന്തി

അർത്ഥം—ഏഴു സഹോദരിമാരായ ഗംഗാദിനദികളായ അമ്മമാർ പുത്രനായി പിറന്ന കുഞ്ഞിനെപ്പോലെയുള്ളവനും ജയശീലനും വിദ്വാനും ജലമുണ്ടാക്കുന്നവനും ജലത്തിന്റെ വിധാതാവും ദ്യോവിലുള്ളവായവനും മനുഷ്യരെ കാണുന്നവനുമായ സോമനെ എല്ലാ ഭൂതജാതത്തിന്റെയും ശോഭയ്ക്കായി പ്രാപിക്കുന്നു.

37 ഈശാനഇമാഭുവനാനിവീയസേ
യുജാനഇന്ദോഹരിതസ്സുപർണ്ണ്യഃ
താസ്തേക്ഷരന്തുമധുമദ്ഘൃതംപയ
സ്തവവ്രതേസോമതിഷ്ഠന്തുകൃഷ്ടയഃ

അന്വയം:—
ഹേ ഇന്ദോ, സോമ,
ഈശാനഃ — സർവ്വസ്യസ്വാമിത്വം
ഹരിതഃ സു-പർണ്ണ്യഃ — ഹരിതവർണ്ണാ,
സുപതനാശ്വാശ്വാഃ, രഥേ
യുജാനഃ ഇമാ ഭുവനാനി
വി ഈയസേ — ഇമാനി ഭൂതജാതാനി ഗച്ഛസി
താഃ തേ മധു-മത് — താഃ സുപർണ്ണ്യഃ
തവമാധുര്യോപേതം
ഘൃതം പയഃ ക്ഷരന്തു — ദീപ്തമുദകം ക്ഷരന്തു
കൃഷ്ടയഃ തവ വ്രതേ
തിഷ്ഠന്തു — മനുഷ്യാസ്തവകർമ്മണി തിഷ്ഠന്തു

അർത്ഥം—അല്ലയോ ദീപ്തനായ സോമ, എല്ലാററിനുമീശനായ അവിടുന്ന് പച്ചനിറമുററ പറക്കുന്ന കുതിരകളെ തേരിൽ പൂട്ടി ഇക്കാണ്ട ചരാചരങ്ങളെ പ്രാപിക്കുന്നു. ആ കുതിരകൾ പ്രകാശമുററ ജലം തൂകട്ടേ. മനുഷ്യർ അവിടുത്തെക്കുറിച്ചു കർമ്മത്തിൽ വർത്തിക്കട്ടേ.

38 ത്വന്നൃചക്ഷാഅസിസോമവിശ്വതഃ

പവമാനവൃഷഭതാവിധാവസി

സനഃപവസ്വവസുമദ്ധിരണ്യവ

ദ്വയംസ്യാമഭുവനേഷുജീവസേ

അന്വയം:-

| | |
|---|---|
| ഹേ വൃഷഭ, പവമാന, | |
| സോമ, ത്വം വിശ്വതഃ | — സർവ്വതഃ |
| നൃ-ചക്ഷാഃ അസി | — നൃണാം ദ്രഷ്ടാ ഭവസി |
| (ത്വം) താ വി ധാവസി | — അപോവിവിധം ഗച്ഛസി |
| സഃ (ത്വം) വസു-മത് | — വാസകൈർഗ്ഗവാദിഭിര്യുക്തം |
| (തഥാ) ഹിരണ്യ-വത് | — ബഹുഭിർഹിരണ്യൈര്യുക്തം ധനം |
| നഃ പവസ്വ | — അസ്മാകം ക്ഷര |
| വയം ഭുവനേഷു | — ലോകേഷു വസുഭിർഹിരണ്യൈ ര്യുക്താഃ |
| ജീവസേ സ്യാമ | — ജീവിതും പ്രഭവേമ |

അർത്ഥം–അല്ലയോ ജലവർഷക, ശുദ്ധികര, സോമ, അവിടുന്നെമ്പാടും മനുഷ്യരെ കാണുന്നവനാകുന്ന അവിടുന്നു വസതീവരി മുതലായ മന്ത്രപൂതജലങ്ങളെ പലപാടു പൂകുന്നു. അപ്രകാരമുള്ള അവിടുന്നു കനിവുകളിൽനിന്ന് പശു മുതലായവയോടുകൂടിയതും ധാരാളം സ്വർണ്ണമൊത്തതുമായ ധനം ഞങ്ങൾക്കൊഴുക്കി തന്നാലും. ലോകങ്ങളിൽ ഞങ്ങൾ ആ പശുധനഹിരണ്യധനന്മാരായി ജീവിക്കാൻപോന്നവരാകാവൂ •

39 ഗോവിത്പവസ്വവസുവിദ്ധിരണ്യവി

ദ്രേതോധാഇന്ദോഭുവനേഷ്വർപ്പിതഃ

ത്വംസുവീരോഅസിസോമവിശ്വവി

ത്തന്ത്വാവിപ്രാഉപഗിരേമആസതേ

അന്വയം:–

| | | |
|---|---|---|
| ഹേ ഇന്ദോ, സോമ, ഗോ–വിൽ | | |
| വസു–വിൽ, | | |
| ഹിരണ്യ–വിൽ | — | ഗവാം ലംഭകഃ വസുനഃ, ധനസ്യ ലംഭകഃ, ഹിരണ്യസ്യ ലംഭകഃ |
| രേതഃ–ധാഃ | — | പ്രജനനസാമർത്ഥ്യസ്യ ധാരയിതാ |
| ഭുവനേഷു അപ്പിതഃ | | |
| പവസ്വ | — | ഉദകേഷ്വപ്പിതഃ ക്ഷര |
| ത്വം സു–വീരഃ അസി | — | സുവീര്യോ ഭവസി |
| വിശ്വ–വിൽ | — | സർവ്വസ്യ വേത്താസി |
| തം ത്വാ ഇമേ വിപ്രാഃ | — | മേധാവിനഃ |
| ഗിരാ ഉപ ആസതേ | — | സ്തുത്യാ ഉപാസതേ |

അർത്ഥം–അല്ലയോ ദീപ്തനായ സോമ, പശുക്കളെ നേടിത്തരുന്നവനും ധനം നേടിത്തരുന്നവനും സ്വർണ്ണം നേടിത്തരുന്നവനും സന്താനോൽപാദനസാമർത്ഥ്യമേത്തുന്നവനും ജലങ്ങളിൽ പ്രവേശിപ്പിക്കപ്പെട്ടവനുമായ അവിടുന്ന് ഒഴുകിവന്നാലും. അവിടുന്ന നല്ലവീര്യമുററവനാകുന്നു, എല്ലാം അറിയുന്നവനാകുന്നു. അപ്രകാരമുള്ള അവിടുത്തെ ഈ മേധാവികൾ സ്തുതിയാലുപാസിക്കുന്നു.

40 ഉന്മധ്വഊർമ്മിർവ്വനനാഅതിഷ്ഠിപ

ദപോവസാനോമഹിഷോവിഗാഹതേ

രാജാപവിത്രരഥോവാജമാരുഹൽ

സഹസ്രഭൃഷ്ടിർജ്ജയതിശ്രവോബൃഹൽ വ 19

അന്വയം.–

| | | |
|---|---|---|
| മധ്വഃ ഊർമ്മിഃ | — | മധുരസ്യരസഃ |
| വനനാഃ ഉൽ | | |
| അതിസ്ഥിപൽ | — | വനനീയാവാച ഉത്ഥാപയതി |
| അപഃ വസാനഃ | — | ഉദകാന്യാച്ഛാദയൻ |

| | |
|---|---|
| മഹിഷഃ വി ഗാഹതേ | — മഹാൻ സോമഃ കലശം പ്രവിശതി |
| രാജാ, പവിത്ര—രഥഃ | — ദശാപവിത്രമേവയസ്യരഥഃ, സസോമഃ |
| വാജം ആ അരുഹത് | — സങ്ഗ്രാമമാരോഹതി |
| സഹസ്ര—ഭൃഷ്ടിഃ | — ബഹുഭ്രംശഃ, അപരിമിതഗമനഃ |
| ബൃഹത് ശ്രവഃ ജയതി | — മഹദന്നമസ്മദർത്ഥം സാധയതി |

അർത്ഥം—മാധുര്യരസം കമനീയവാക്കുകളെ (സ്തുതികളെ) ഉയർത്തുന്ന ജലങ്ങളെ മൂടിക്കൊണ്ടു മഹാനായ സോമൻ കലശത്തിൽ പ്രവേശിക്കുന്നു രാജാവും ദശാപവിത്രമാകുന്ന തേരൊത്തവനുമായ സോമൻ പോർക്കളത്തിൽ കയറുന്നു കണക്കററ വിധം ഒഴുകിവരുന്ന അവിടുന്ന് മഹത്തായ അന്നം നമുക്കു വേണ്ടി നേടുന്നു

41 സഇന്ദനാഉദിയർത്തിപ്രജാവതീ

വിശ്വായുർവിശ്വാസ്സുഭരാഅഹർദിവി

ബ്രഹ്മപ്രജാവദ്രയിമശ്വപസ്ത്യം

പീതഇന്ദവിന്ദ്രമസ്മഭ്യംയാചതാത്

അന്വയം —

| | |
|---|---|
| സഃ വിശ്വ—ആയുഃ | — സർവ്വസ്യഗന്താ സോമഃ |
| പ്രജാ—വതീഃ | — പ്രജാരൂപഫലദാത്രീഃ |
| സു—ഭരാഃ | — സുഷ്ഠുഹ്രിയമാണാഃ |
| വിശ്വാഃ ഇന്ദനാഃ | — സർവ്വാസ്തുതീഃ |
| അഹഃ—ദിവി | — അഹോരാത്രയോശ്ച |
| ഉത് ഇയർത്തി | — ഉത്കൃഷ്ടം പ്രേരയതി |
| (അഥപ്രത്യക്ഷകൃതഃ) | |
| ഹേ ഇന്ദോ | — ദീപ്തസോമ, |
| പ്രജാ—വത് ബ്രഹ്മ | — പ്രജാഭിര്യുക്തം പരിവൃഢം കർമ്മ |
| അശ്വ—പസ്ത്യം രയിം | — വ്യാപ്തഗൃഹം ധനഞ്ച |

(ഇന്ദ്രേണ) പീതഃ (ത്വം)
ഇന്ദ്രം — തമേവ
അസ്മഭ്യം യാചതാൽ — അസ്മദത്ഥം യാചസ്വ

അത്ഥം—എല്ലാവരെയും പ്രാപിക്കുന്ന സോമൻ സന്തതിരൂപമായ ഫലമേകുന്നവയും മനോഹാരിതയുററവയുമായ സ്തുതികളെയെല്ലാം പകലും രാവും നന്നായി പ്രേരിപ്പിക്കുന്നു, പ്രോത്സാഹിപ്പിക്കുന്നു. (ഇനി നേരിട്ട്) അല്ലയോ ദീപ്തനായ സോമ, ഇന്ദ്രനാൽ കുടിക്കപ്പെട്ട അവിടുന്ന് ഇന്ദ്രനോടു ഞങ്ങൾക്കുവേണ്ടി സന്തതിഫലത്തോടുകൂടിയ കമ്മവും, ഗൃഹം മുഴുവൻ വ്യാപിച്ച ധനവും യാചിച്ചാലും.

42 സോഅഗ്രേഅഹ്നാംഹരിഹ്ര്യതോമദഃ
പ്രചേതസാചേതയതേഅനുദ്യുഭിഃ
ദ്വാജനായാതയന്നന്തരീയതേ
നരാചശംസന്ദൈവ്യഞ്ചധത്തരി

അന്വയം:—
ഹരിഃ, ഹര്യതഃ, മദഃ — ഹരിതവണ്ണഃ, കാന്തഃ, മദകരഃ
സഃ അഹ്നാം അഗ്രേ — പ്രാതഃ കാലേ
(സ്തോതൃണാം) ചേതസാ
ദ്യുഭിഃ — പ്രജ്ഞാനേന സ്തുതിഭിഃ
അനു പ്ര ചേതയതേ — അനുപ്രജ്ഞായതേ
(കിഞ്ച) ദ്വാ ജനാ
യാതയൻ — ദൈവൌജനൌ, സ്തോതാരം യഷ്ടാരഞ്ചസ്വവിഹിതേന കമ്മണാ പ്രാപയൻ
നരാശംസം ച
ദൈവ്യം ച — നരൈശ്ശംസനീയം മാനുഷം ദിവിഭവം ച ഉഭയവിധം ധനം
ധത്തരി — ധാരകേ യജമാനേ പ്രേരയൻ
അന്തഃ ഈയതേ — ദ്യാവാപൃഥിവ്യോമ്മധ്യേ ഗച്ഛതി

അർത്ഥം—പച്ചനിറമുററവനും കമനീയനും ഹർഷകരനമായ ആ സോമൻ പ്രാതഃകാലത്തിൽ സ്തോതാക്കളുടെ അറിയിക്കൽ കൊണ്ടും സ്തുതികളാലും ക്രമത്തിൽ വെളിപ്പെടുന്നു പിന്നെ സ്തോതാവിനെയും യാഗകർത്താവിനെയും തനിക്കു വിഹിതമായ കർമ്മത്തോടു ചേർക്കുന്നവനും മനുഷ്യരാൽ പ്രശംസനീയനുമായി മാനുഷവും ദിവ്യവും, രണ്ടുവിധവുമായ, ധനം ധരിക്കുന്ന യജമാനനെ പ്രേരിപ്പിയ്ക്കുന്നവനായി അവിടുന്ന് ദ്യാവാപൃഥിവികൾക്കു നടുവിൽ ഗമിക്കുന്നു.

43 അഞ്ജതേവ്യഞ്ജതേസമഞ്ജതേ

ക്രതുംരിഹന്തിമധുനാഭ്യഞ്ജതേ

സിന്ധോരുച്ഛ്വാസേപതയന്തമുക്ഷണം

ഹിരണ്യപാവാഃപശുമാസുഗൃഭ്ണതേ

അന്വയം:—

| | |
|---|---|
| (ഋത്വിജഃ സോമം) അഞ്ജതേ | — ഗോവികാരൈഃ അലങ്കുർവ്വന്തി |
| (തഥാ) വി അഞ്ജതേ | — വിവിധം അഞ്ജന്തി |
| സം അഞ്ജതേ | — സമ്യഗഞ്ജന്തി, സ്തുത്യർത്ഥത്വാദ പുനരുക്തിഃ |
| (തഥാ) മധുനാ അഭി അഞ്ജതേ | — ഗവ്യേനാഭ്യഞ്ജന്തി |
| (തഥാ ദേവാഃ) ക്രതും രിഹന്തി | — ലിഹന്തി, ആസ്വാദയന്തി |
| (തമേവം സോമം) സിന്ധോഃ | — ഉദകസ്യ, രസസ്യാധാരഭൂതേ |
| ഉത്-ശ്വാസേ പതയന്തം | — ഉച്ഛ്രിതേ ദേശേ ഗച്ഛന്തം |
| ഉക്ഷണം പശും, | — സേക്താരം, ദ്രഷ്ടാരം |
| ഹിരണ്യ-പാവാഃ | — ഹിരണ്യേന പുനന്ത ഋത്വിജഃ |
| ആസു ഗൃഭ്ണതേ | — വസതീവരീഷു ഗൃഹ്ണന്തി |

അർത്ഥം—ഋത്വിക്കുകൾ സോമനെ പശുവിൻപാൽ മുതലായവകൊണ്ടലങ്കരിക്കുന്നു, പലവിധമലങ്കരിക്കുന്നു, നന്നായലങ്കരിക്കുന്നു മാധുര്യമുററ ഗവ്യദ്രവ്യംകൊണ്ടലങ്കരിക്കുന്നു. (സ്തുതി

യാകയാൽ· ആവർത്തനം അനുചിതമല്ല.) പിന്നെ, ദേവന്മാർ യജ്ഞത്തെ നക്കുന്നു, ആസ്വദിക്കുന്നു. ജലരസത്തിന്നാധാരഭൂതമായ ഉന്നത പ്രദേശത്തെത്തുന്നവനായ വർഷകനും എല്ലാം കാണുന്നവനുമായ അതേ സോമനെ ഋത്വിക്കുകൾ സ്വർണ്ണത്താൽ ശുദ്ധീകരിക്കുന്നവരായി, വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ പിടിച്ചുനിർത്തുന്നു.

44 വിപശ്ചിതേപവമാനായഗായത

മഹീനധാരാത്യന്ധോഅർഷതി

അഹിർന്നജൂർണ്ണാമതിസർപ്പതിത്വചം

മത്യോനക്രീളന്നസരദ്വൃഷാഹരിഃ

അന്വയം:–

(ഹേ ഋത്വിജഃ,)

| | |
|---|---|
| വിപഃ–ചിതേ | — മേധാവിനേ |
| പവമാനായ ഗായത | — സോമായ സ്തുതിം കുരുത |
| (സ്വഃ) മഹീ ന ധാരാ | — മഹതീവർഷധാരേവ |
| അന്ധഃ അതി അർഷതി | — രസാത്മകമന്നമത്യധികം ക്ഷരതി |
| അഹിഃ ന ജൂർണ്ണാം ത്വചം | — സർപ്പ ഇവ ജീർണ്ണാം ത്വചം |
| അതി സർപ്പതി | — അതിമുഞ്ചതി, അഭിഷവകാലേ ത്വചം മുഞ്ചതി |
| വൃഷാ, ഹരിഃ | — കാമവർഷകഃ, ഹരിതവർണ്ണോ രസഃ |
| അത്യഃ ന ക്രീളൻ അസരൽ | — അശ്വഇവക്രീഡൻ, ദ്രോണകലശം ഗച്ഛതി |

അർത്ഥം–അല്ലയോ ഋത്വിക്കുകളേ, വിദ്വാനായ സോമനു സ്തുതിചൊല്ലുക. അവിടുന്ന പെരിയ വർഷധാരപോലെ രസരൂപമായ അന്നം ധാരാളമൊഴുക്കുന്നു. പാമ്പ് പഴയ തൊലി ഊരിക്കളയുന്നപോലെ പഴകിയ തൊലിവിട്ടുകളയുന്നു. (സംസ്കരിക്കുമ്പോൾ തൊലി നീങ്ങുന്നു) കാമവർഷകവും പച്ചനിറമുറ്റതുമായ രസം, കുതിരപോലെ പുളച്ചുകൊണ്ട് ദ്രോണകലശം പ്രാപിക്കുന്നു.

45 അഗ്രേഗോരാജാപ്യസ്തവിഷ്യതേ

വിമാനോഅഹ്നാംഭുവനേഷ്വർപ്പിതഃ

ഹരിർഘൃതസ്നുസ്സുദൃശീകോഅർണ്ണവോ

ജ്യോതിർരഥഃപവതേരായഓക്യഃ വ. 20

അന്വയം:—

| | |
|---|---|
| (യഃ) അഹ്നാം വി—മാനഃ | — ദിനാനാം നിർമ്മാതാ (ചന്ദ്രകലാ ഹ്രാസവൃദ്ധ്യധീനത്വാത്) |
| ഭുവനേഷു അർപ്പിതഃ | — ഉദകേഷു, വസതീവരീഷു പ്രവേശിതഃ |
| അഗ്രേ—ഗഃ രാജാ | — അഗ്രഗന്താ, രാജമാനഃ |
| അപ്യഃ തവിഷ്യതേ | — അപ്സു സംസ്കൃതഃ സസോമ സ്തൂയതേ |
| (കിഞ്ച) ഹരിഃ ഘൃത—സ്നുഃ | — ഹരിതവർണ്ണഃ, പ്രസൃതോദകഃ |
| സു—ദൃശീകഃ അർണ്ണവഃ | — ശോഭനദർശനഃ ഉദകവാൻ |
| ജ്യോതിഃ—രഥഃ | — ജ്യോതിർമ്മയ രഥഃ |
| ഓക്യഃ, രായേ പവതേ | — ഗൃഹഹിതഃ ധനസ്യ പ്രാപയിതാ സൻ ക്ഷരതി |

അർത്ഥം—ആർ ദിവസങ്ങളെ നിർമ്മിക്കുന്നവനും (ചന്ദ്രകലയുടെ ഹ്രാസവൃദ്ധി കാരണത്താൽ) ജലങ്ങളിൽ പ്രവേശിക്കപ്പെട്ടവനും മുന്നടക്കുന്നവനും പ്രകാശമാനനും ജലങ്ങളിൽ സംസ്കരിക്കപ്പെട്ടവനുമാണോ, ആ സോമൻ സ്തുതിക്കപ്പെടുന്നു. പിന്നെ, അവിടുന്ന് പച്ചനിറമുള്ളവനും ഇളക്കപ്പെട്ട ജലമൊത്തവനും ശോഭനദർശനനും ജലവാനും തേജസ്സാകുന്ന തേരോടുകൂടിയവനും ഗൃഹത്തിനു ഹിതകാരിയും ധനമെത്തിക്കുന്നവനുമായിയൊഴുകുന്നു. (ഇവിടെ സോമനെ ചന്ദ്രനായും ലതാരൂപനായും ഇടകലർത്തി പ്രതിപാദിച്ചിരിക്കുന്നു )

46 അസർജ്ജിസ്കംഭോദിവഉദ്യതോമദഃ

പരിത്രിധാതുർഭുവനാന്യർഷതി

അംശുംരിഹന്തിമതയഃപനിപ്നത

ഗിരാഷദിനിർണ്ണിജമൃഗിണോയയുഃ

അന്വയം:–

| | |
|---|---|
| ദിവഃ സ്കംഭഃ ഉൽ–യതഃ മദഃ | — ദ്യുലോകസ്യസ്തംഭയിതാ, ധാരകഃ, ഉൽഗതസ്സോമഃ |
| പരി അസജ്ജി | — സൃജ്യതേ, അഭിപൂയതേ |
| ത്രി–ധാതുഃ | — ദ്രോണകലശാധവനീയപൂത ഭൃദാഖ്യാസ്ത്രയോധാതവഃ യസ്യ, സഃ |
| ഭുവനാനി അഷ്തി | — ഉദകാനിഗച്ഛതി |
| പനിപ്നതം അംശും | — ശബ്ദായമാനം സോമം |
| മതയഃ രിഹന്തി | — പൂജകാലിഹന്തി, ആസ്വാദയന്തി |
| യദി നിഃ–നിജം | — യദാ രൂപവന്തം, തദാ |
| ശുഷ്മിണഃ ഗിരാ യയുഃ | — സ്തോതാരസ്തം സ്തുത്യാഗച്ഛന്തി |

അത്ഥം.–ദ്യോവിനെ സ്തംഭിപ്പിക്കുന്ന, താങ്ങുന്ന, മുകളിൽ പോയ സോമൻ (ഇവിടെ) സംസ്കരിക്കപ്പെടുന്നു. ദ്രോണകലശം, ആധവനീയം, പൂതഭൃത്ത് എന്നിവയാകുന്ന മൂന്നു ധാതുക്കളോടുകൂടിയ അവിടുന്നു ജലങ്ങളെ പ്രാപിക്കുന്നു. ശബ്ദിക്കുന്ന സോമനെ ആരാധകന്മാരാസ്വദിക്കുന്നു. രൂപംപൂണ്ടപ്പോാം സ്തോതാക്കളം സ്തോത്രത്തോടുകൂടി അവിടുത്തെ പ്രാപിക്കുന്നു.

47 പ്രതേധാരാഅത്യണ്വാനിമേഷ്യഃ
പുനാനസ്യസംയതോയന്തിരംഹയഃ
യദ്ഗോഭിരിന്ദോചമ്വോസ്സമജ്യസ
ആസുവാനസ്സോമകലശേഷുസീദസി

അന്വയം:–

ഹേ ഇന്ദോ, സോമ,

| | |
|---|---|
| പുനാനസ്യ സം–യതഃ തേ | — പൂയമാനസ്യ തവ സങ്ഗൃഹ്യമാണാഃ |
| രംഹയഃ ധാരാഃ | — രംഹണസ്വഭാവാ ധാരാഃ |
| മേഷ്യഃ അണ്വാനി | — മേഷസ്യാണ്വനി, ലോമാനി |
| അതി പ്ര യന്തി | — അതിക്രമ്യപ്രഗച്ഛന്തി |
| യൽ ഗോഭിഃ | — യദോദകൈഃ |

ചമ്വോഃ സം–അജ്യസേ — അധിഷവണഫലകയോഃ
പര്യഭിഷൂയസേ

(തദാനീം) സ്വാനഃ
കലശേഷു ആ സീദസി — സുയമാനസ്ത്വം നിഷീദസി

അർത്ഥം–ദീപ്തനായ ശുദ്ധികരനായ സോമ, അവിടത്തെ പിടിയുവന്നവയും ഗതിവേഗമുററവയുമായ ധാരകൾ ആട്ടിൻ രോമങ്ങളെ അതിക്രമിച്ചുപോകുന്ന ജലങ്ങളാൽ സംസ്കരണ ചർമ്മങ്ങൾക്ക മുകളിൽ ശുചീകരിക്കപ്പെടുമ്പോൾ, സംസ്കരിക്കപ്പെടുന്ന അവിടന്ന് കലശങ്ങളിൽ ചെന്നിരിക്കുന്നു.

48 പവസ്വസോമക്രതുവിന്നഉ

ക്ഥ്യേഭ്യോവ്യോവാരേപരിധാവമധുപ്രിയം

ജഹിവിശ്വാന്രക്ഷസഇന്ദോഅത്രിണോ

ബൃഹദ്വദേമവിദഥേസുവീരാഃ വ 21

അന്വയം–

ഹേ ഇന്ദോ, സോമ, നഃ

ഉക്ഥ്യഃ — അസ്മാകം സ്തുത്യഃ

ക്രതു–വിത് പവസ്വ — കർമ്മജ്ഞസ്ത്വം ക്ഷര

അവ്യഃ വാരേ പ്രിയം മധു
പരി ധാവ — അവേർവ്വാലേ പ്രിയഭൂതം രസം
പരിക്ഷര

അത്രിണഃ വിശ്വാൻ
രക്ഷസഃ ജഹി — ഭക്ഷകാൻ സർവ്വാൻ മാരയ

സു–വീരാഃ വിദഥേ — സുപുത്രാവയം യജ്ഞേ

ബൃഹത് വദേമ — പ്രഭൂതം സ്തോത്രമുച്ചാരയേമ

അർത്ഥം–ഇല്ലയോ ദീപ്തനായ സോമ, ഞങ്ങൾക്കവേണ്ടി സ്തുത്യനും കർമ്മജ്ഞനുമായ അവിടന്നൊഴുകിയാലും. ആട്ടിൻ രോമനിർമ്മിതമായ പവിത്രത്തിലൂടെ മധുരരസം മുററും ഒഴുകിയാലും. എന്നും ഭക്ഷിക്കുന്ന എല്ലാ രാക്ഷസന്മാരെയും കൊന്നാലും. സൽപുത്രന്മാരോടുകൂടിയ ഞങ്ങൾ യാഗത്തിൽ മികച്ച സ്തോത്രമുച്ചരിക്കാവൂ.

വർഗ്ഗം—22–23 കാവ്യഃ ഉശനാ ഋഷിഃ ത്രിഷ്ടുപ്ച്ഛന്ദഃ

1 പ്രതുദ്രവപരികോശന്നിഷീദ

നൃഭിഃപുനാനോഅഭിവാജമർഷ

അശ്വന്നത്വാവാജിനംമർജ്ജയ

ന്തോച്ഛാബർഹീരശനാഭിർന്നയന്തി

അന്വയം:—

(ഹേ സോമ,) തു പ്ര ദ്രവ (ഗത്വാച) കോശം പരി — ക്ഷിപ്രം പ്രഗച്ഛ
നി സീദ — ദ്രോണകലശേ നിഷണ്ണഃ ഭവ
നൃ-ഭിഃ പുനാനഃ — കർമ്മനേതൃഭിഃ പൂയമാനഃ
വാജം അഭി അർഷ — യജമാനാർത്ഥമന്നമഭിക്ഷര
വാജിനം അശ്വം ന ത്വാ മർജ്ജയന്തഃ — ബലവന്തമശ്വമിവത്വാം ശോധയന്തഃ
ബർഹിഃ അച്ഛ രശനാഭിഃ നയന്തി — യജ്ഞം പ്രതി രശനാവദായതാഭിരങ്ഗുലീഭിരധ്വര്യ്വാദയഃ നയന്തി

അർത്ഥം—അല്ലയോ സോമ, വേഗത്തിൽ വന്നാലും. വന്നിട്ട ദ്രോണകലശത്തിൽ ഇരുന്നാലും. കർമ്മനേതാക്കളാൽ ശുദ്ധീകരിക്കപ്പെട്ടവനായന്നം തൂകിയാലും. കരുത്തുററ കുതിരയെ എന്നപോലെ അവിടുത്തെ കഴുകിവെടുപ്പാക്കുന്ന അധ്വര്യു മുതലായവർ കയർ പോലെ നീണ്ട വിരലുകളാൽ യജ്ഞത്തെ ഉദ്ദേശിച്ചവിടുത്തെ നയിക്കുന്നു.

2 സ്വായുധഃപവതേദേവഇന്ദു

രശസ്തിഹാവൃജനംരക്ഷമാണഃ

പിതാദേവാനാംജനിതാസുദക്ഷോ

വിഷ്ടംഭോദിവോധരുണഃപൃഥിവ്യാഃ

അന്വയം:—

ഏതേ സോമാഃ ഗവ്യാ — ഗവ്യാനി
സഹസ്രാ ശ്രവാംസി — സഹസ്രാണ്യാശിരലക്ഷണാന്യ ന്നാനി ലക്ഷീകൃത്യ
പവിത്രേഭിഃ പവമാനാഃ — പവിത്രപ്പിദൈഃ ക്ഷരമാണാഃ
മഹേ വാജായ, അമൃതായ — മഹതേന്നായ, അമൃതത്വായ ച
ശ്രവസ്യവഃ പൃതനാജഃ — അന്നേച്ഛവഃ, സേനാജേതാരഃ
അത്യാഃ ന അജി അസൃഗ്രൻ — അശ്വാഇവസൃജ്യന്തേ

അർത്ഥം—ഈ സോമങ്ങൾ പാൽ മുതലായവയെയും കൂട്ടചേർന്ന ഹവിരന്നങ്ങളെയും മുൻനിർത്തി, ദശാപവിത്രത്തിൻെറ ധാരങ്ങളിലൂടെ ഒഴുകിക്കൊണ്ട്, മഹത്തായ അന്നത്തിന്നും അമൃതത്വത്തിന്നംവേണ്ടി അന്നമിച്ഛിക്കുന്നവയും ശത്രുസേനകളെ ജയിക്കുന്നവയുമായ കുതിരകൾപോലെ, വിടപ്പെടുന്നു

6 പരിഹിഷ്മാപുരുഹൂതോജനാനാം
*വിശ്വാസരദ്ഭോജനാപൂയമാനഃ*
അധാഭരശ്യേനഭൃതപ്രയാംസി
രയിന്തുഞ്ജാനോഅഭിവാജമർഷ

അന്വയം:—

പുരു-ഹൂതഃ, പൂയമാനഃ — ബഹുഭിരാഹൂതഃ, ശോധ്യമാനസ്സോമഃ
ജനാനാം വിശ്വാ ഭോജനാ — യജമാനാനാമർത്ഥായ സർവ്വാണ്യന്നാനി
പരി അസരൻ ഹി സ്മ — പരിസരതി ച
(അഥപ്രത്യക്ഷകൃതഃ) അധ
ഹേ ശ്യേന-ഭൃത, — ശ്യേനേനാഹൃതസോമ, ത്വം
പ്രയാംസി ആ ഭര — അന്നാന്യാഹര
രയിം തുഞ്ജാനഃ — ധനം ദദാനഃ
— രസമഭി ...

അത്ഥം-പലരാലും വിളിക്കപ്പെട്ടന്നവനും ശുദ്ധീകരിക്കപ്പെട്ടന്നവനമായ സോമൻ യജമാനന്മാക്കുവേണ്ടി എല്ലാ അന്നങ്ങളെയും മററും പ്രാപിക്കുന്നു അവയിലെമ്പാടും പ്രസരിക്കുന്നു. (ഇനി നേരിട്ട്) പത്തിനാൽ കൊണ്ടുവരപ്പെട്ട സോമ, അവിടുന്ന് അന്നങ്ങളും കൊണ്ടുതന്നാലും. ധനദാതാവായി അന്നം, രസം നേരെ പൊഴിച്ചാലും.

7 ഏഷസ്വാനഃപരിസോമഃപവിത്രേ
സഗ്ഗോനസൃഷ്ടോഅദധാവദർവ്വാ
തിഗ്മേശിശാനോമഹിഷോനശൃങ്ഗേ
ഗാഗവ്യന്നഭിശ്ശൂരോനസത്വാ

അന്വയം:—

| | |
|---|---|
| സ്വാനഃ അർവ്വാ | — സൂയമാനഃ, അരണകുശലഃ |
| ഏഷഃ സോമഃ സഗ്ഗഃ ന | |
| സൃഷ്ടഃ | — വിസൃഷ്ടോശ്വഇവ |
| പവിത്രേ പരി | |
| അദധാവൽ | — പരിധാവതി |
| (കിഞ്ച) തിഗ്മേ ശൃങ്ഗേ | |
| ശിശാനഃ | — തീക്ഷ്ണേവിഷാണേ തീക്ഷ്ണീകർവ്വൻ |
| മഹിഷഃ ന | — മഹിഷാഖ്യോമൃഗഇവ |
| ഗാഃ ഗവ്യൻ ശൂരഃ ന | — പ്രഭൂതാഗാഇച്ഛൻ ശൂരഇവ ച |
| സത്വാ അഭി | — സദനശീലോയം ഗച്ഛതി |

അത്ഥം-സംസ്കരിക്കപ്പെട്ടന്നവനും സഞ്ചരണകുശലനമായ ഈ സോമൻ അഴിച്ചുവിടപ്പെട്ട കതിരപോലെ, ദശാപവിത്രത്തിലോടിയെത്തുന്നു. പിന്നെ, ഇതകൊമ്പുകളും എടുത്തുപിടിച്ച പോത്തുപോലെയും പശുക്കളെ കിട്ടാനിച്ഛിച്ച് ആക്രമിക്കുന്ന ശൂരനെന്ന പോലെയും സ്ഥാനത്തിരിക്കുന്ന ശീലമുററ അവിടുന്ന് ദ്രോണകലശത്തിലേക്ക നടകൊള്ളുന്നു.

അന്വയം –

സു-ആയുധ. ഇന്ദുഃ പവതേ— ശോഭനായുധസ്സോമഃ ക്ഷരതി
(സഃ) ദേവഃ അശസ്തി-ഹാ — രക്ഷോഹാ
വൃജനം രക്ഷമാണഃ — ഉപദ്രവം, ഉപദ്രവാദ്രക്ഷിതാ
ദേവാനാം ജനിതാ,
പിതാ — ഉൽപാദക' പാലകഃ
സു-ദക്ഷഃ, ദിവഃ വിഷ്ടംഭഃ— സുബലഃ ദ്യുലോകസ്യ വിശേ ഷേണ സ്തംഭയിതാ
പൃഥിവ്യാഃ ധരുണഃ — ധാരകഃ

അർത്ഥം-ശോഭനായുധനായ സോമനൊഴുകുന്നു ആ ദേവൻ രക്ഷസ്സുകളുടെ ഹന്താവാകുന്ന ദ്രോഹത്തിൽനിന്നു രക്ഷിക്കുന്നവനാകുന്ന ദേവന്മാൎക്കെല്ലാം രക്ഷിതാവുമാകുന്ന നല്ല ബലമൊത്തവനം ദ്യുലോകത്തെ സ്തംഭിപ്പിച്ചു നില്ക്കുന്നവനും ഭൂമിയെ താങ്ങുന്നവനുമാകുന്ന

3 ഋഷിർവിപ്രഃപുരഏതാജനാനാ
മൃഭുർധീരഉശനാകാവ്യേന
സചിദ്വിവേദനിഹിതംയദാസാ
മപീച്യംഗുഹ്യന്നാമഗോനാം

അന്വയം –

ഋഷിഃ, വിപ്ര'
പുരഃ-ഏതാ — അതീന്ദ്രിയദ്രഷ്ടാ, മേധാവീ, പുരതോഗന്താ
ജനാനാം ഋഭുഃ — മനുഷ്യാണാം മധ്യേ ഉരുഭാസമാനഃ
ധീരഃ ഉശനാ — ധീമാൻ ഏതന്നാമകോയഃ
സഃ ചിത് കാവ്യേന — സഏവ സ്തോത്രേണ
യത് ആസാം ഗോനാം
അപീച്യം നി-ഹിതം — ഗവാമന്തഹിതം പ്രഹിതം
ഗുഹ്യം നാമ വിവേദ — ഗോപനീയം നാമകമുദകം, പയോലക്ഷണം ലഭതേ

അൎത്ഥം—ഇന്ദ്രിയങ്ങൾക്കപ്പുറം കാണുന്നവനും പണ്ഡിതനും ഏവൎക്കും മുമ്പിൽ നടക്കുന്നവനും മനുഷ്യൎക്കിടയിലേററവും പ്രകാശിക്കുന്നവനും ബുദ്ധിമാനുമായ ഉശനസ്സെന്ന ഋഷിതന്നെ, പശുക്കളുടെ ഉള്ളിൽ ഊറിമറഞ്ഞ പാലാകുന്ന ജലത്തെ സ്തോത്രത്താൽ നേടുന്നു (മന്ത്രത്താൽ കറക്കാതെ പുറത്തുവരുത്തുന്നു.)

4 ഏഷസ്യതേമധുമാഁഇന്ദ്രസോമോ

വൃഷാവൃഷ്ണേപരിപവിത്രേഅക്ഷാഃ

സഹസ്രസാശ്ശതസാഭൂരിദാവാ

ശശ്വത്തമംബൎഹിരാവാജ്യസ്ഥാൽ

അന്വയം:—

ഹേ ഇന്ദ്ര, വൃഷ്ണേ തേ —വൎഷകായതുഭ്യം
ഏഷഃ സ്യഃ മധു—മാൻ,
വൃഷാ സോമഃ — മാധുൎയ്യോപേതഃ, വൎഷകസ്സോമഃ
പവിത്രേ പരി അക്ഷാഃ — പരിക്ഷരതി
(സ ഏവ) സഹസ്ര—സാഃ,
ശത—സാഃ — സഹസ്രസംഖ്യാകസ്യ, ശതസംഖ്യാകസ്യ
ഭൂരി—ദാവാ, വാജീ — ഭൂരേൎദ്ധനസ്യദാതാ, ബലവാൻ
ശശ്വൽ—തമം ബൎഹിഃ ആ
അസ്ഥാൽ — നിത്യം യജ്ഞമാതിഷ്ഠതി

അൎത്ഥം—അല്ലയോ ഇന്ദ്ര, കാമവൎഷകനായ അവിടേയ്ക്കായി ഈ മാധുൎയ്യമുററ, വൎഷകനായ സോമൻ ദശാപവിത്രത്തിൽ മുററുമൊഴുകുന്നു. അവിടുന്നുതന്നെ ആയിരവും നൂറും കണക്കിൽ ധാരാളം ധനം തരുന്നവനും ബലവാനുമായി, നിത്യമായ യജ്ഞത്തിൽ വൎത്തിക്കുന്നു.

5 ഏതേസോമാഅഭിഗവ്യാസഹസ്രാ

മഹേവാജായാമൃതായശ്രവാംസി

പവിത്രേഭിഃപവമാനാഅസൃഗ്ര

ശ്രവസ്യവോനപൃതനാജോഅത്യാഃ

8 ഏഷായയൌപരമാദന്തരദ്രേഃ

കൂചിത്സതീരൂർവ്വേഗാവിവേദ

ദിവോനവിദ്യൂൻസ്തനയന്ത്യഭ്രൈ

സ്സോമസ്യതേപവതഇന്ദ്രധാരാ

അന്വയഃ:-

| | |
|---|---|
| ഏഷാ പരമാൻ ആ യയൌ | — ഏഷാ സോമധാരാ ഉച്ഛ്രിതാൻ സ്ഥാനാൻ പാത്രങ്ങളാമ |
| (കിഞ്ച) അദ്രേഃ അന്തഃ | — പണീനാംനിവാസസ്ഥാനസ്യ പർവ്വതസ്യ മധ്യേ |
| കൂചിൽ ഊർവ്വേ സതീഃ | — കചചിൻ, കുത്രചിൻ ഗൂഢദേശേ വർത്തമാനാഃ |
| ഗാഃ വിവേദ | — ലബ്ധവതീ |
| (അഥ പ്രത്യക്ഷകൃതഃ) ഹേ ഇന്ദ്ര, അഭ്രൈഃ ദിവഃ ന | — ദിവസ്സകാശാന്മേഘൈഃ പ്രേരിതാ |
| വിദ്യൂൽ സ്തനയന്തീ | — വിദ്യദിവശബ്ദയന്തീ |
| സോമസ്യ ധാരാ തേ പവതേ | — ത്വദർത്ഥം ക്ഷരതി |

അർത്ഥം:-ഈ സോമധാര ഉന്നതസ്ഥാനത്തുനിന്നാണ് പാത്രത്തിലേക്ക്...രെ വരുന്നതു്. പിന്നെ, ഈ സോമധാര, പണികളുടെ വ...സ്ഥാനമായ മലയുടെയുള്ളിൽ ഏതോ നിഗൂഢപ്രദേശത്തു...ത, ...ക്കളെ നേടിയവളാണ്. (സോമത്താലിന്ദ്രനെ ഉപാ...ഴാണ് പണികളപഹരിച്ച പശുക്കളെ കണ്ടു കിട്ടിയ...ിരിക്ക...ണ്ടതിന്റെ കർത്തൃത്വം സോമത്തിനു കല്പിച്ചി...കാള്ളന്...നേരിട്ട്) അല്ലയോ ഇന്ദ്ര, ദ്യോവിൽനി

ന്ന മേഘങ്ങളാൽ പ്രേരിതങ്ങളായ ഇടിമിന്നൽപോലെ ശബ്ദി ക്കുന്ന ഈ സോമധാര, അവിടേയ്ക്കുവേണ്ടിയാണൊഴുകുന്നതു്.

9 ഉതസ്മരാശിംപരിയാസിഗോനാ

മിന്ദ്രേണസോമസരഥംപുനാനഃ

പൂർവ്വീരിഷോബൃഹതീർജ്ജീരദാനോ

ശിക്ഷാശചീവസ്തവതാഉപഷ്ടുൽ വ. 23

അന്വയം:–

ഹേ സോമ, ഉത സ്വ

| | |
|---|---|
| പുനാനഃ | — അപി ച പൂയമാനസ്ത്വം |
| ഗോനാം രാശിം | — പണിഭിരപഹൃതം ഗവാം സമൂഹം |
| ഇന്ദ്രേണ സ–രഥം | |
| പരി യാസി | — ഏകമേവരഥമാസ്ഥായ പരി ഗച്ഛസി |
| ഹേ ജീര–ദാനോ | — ക്ഷിപ്രപ്രദാന, സോമ, |
| ഉപ–സ്തുൽ | — ഉപസ്തൂയമാനസ്ത്വം |
| പൂർവ്വീഃ ബൃഹതീഃ ഇഷഃ | |
| ശിക്ഷ | — ബഹൂനി, മഹാന്ത്യന്നാനി ദേഹി |
| ഹേ ശചീ–വഃ, താഃ തവ | — അന്നവൻ, താന്ന്യന്നാനി തവ സ്വഭൂതാനി |

അർത്ഥം–അല്ലയോ സോമ, ശുദ്ധീകരിക്കപ്പെടുന്ന അവിടു ന്നു് പണികളാലപഹരിക്കപ്പെട്ട പശുക്കൂട്ടത്തെ ഇന്ദ്രനോടൊപ്പ മൊരേതേരിലേറി പ്രാപിക്കുന്നു. അല്ലയോ വേഗത്തിൽ ദാന മേകുന്ന സോമ, അണഞ്ഞുസ്തുതിക്കപ്പെടുന്ന അവിടുന്നു് ധാരാളം മേത്തരമന്നങ്ങളാം തന്നാലും. അല്ലയോ അന്നവൻ, ആ അന്ന ങ്ങളവിടേയ്ക്കു സ്വന്തപ്പെട്ടവയത്രേ.

വർഗ്ഗം:—24

1 അയംസോമഇന്ദ്രതുഭ്യംസുന്വേ
തുഭ്യംപവതേത്വമസ്യപാഹി
ത്വംഹയംചകൃഷേത്വംവവൃഷ
ഇന്ദുംമദായയുജ്യായസോമം

അന്വയം:—

ഹേ ഇന്ദ്ര, അയം സോമഃ

| | |
|---|---|
| തുഭ്യം സുന്വേ | — ത്വദർത്ഥം സൂയതേ |
| തുഭ്യം പവതേ | — ത്വദർത്ഥം പൂയതേ |
| ത്വം ഹ യം ഇന്ദും | |
| സോമം ചകൃഷേ | — കരോഷി |
| ത്വം മദായ, യുജ്യായ | — ഹർഷായ, സാഹായ്യായ ച |
| വവൃഷേ | — വൃതവാനസി |
| ത്വം അസ്യ പാഹി | — അമും പിബ |

അർത്ഥം—അല്ലയോ ഇന്ദ്ര, ഈ സോമൻ അവിടേയ്ക്കുവേണ്ടിയാണ് സംസ്കരിക്കപ്പെടുന്നത്, അവിടേയ്ക്കുവേണ്ടിയാണൊഴുകുന്നത് അവിടുന്നുതന്നെ പ്രകാശമാനനായ യാതൊരു സോമനെ ഉണ്ടാക്കുന്നുവോ, ഹർഷത്തിനും സഹായത്തിനുംവേണ്ടി കൈക്കൊണ്ടവനാണോ, ആ സോമം കുടിച്ചാലും.

2 സന്ദ്രംരഥോനഭരിഷാളയോജി
മഹഃപുരൂണിസാതയേവസൂനി
ആദീംവിശ്വാനഹുഷ്യാണിജാതാ
സ്വർഷാതാവനഊർധ്വാനവന്ത

അന്വയം:—

| | |
|---|---|
| മഹാ സഃ ഈം | — മഹാൻ സോയം സോമഃ |
| പുരൂണി വസൂനി | |
| സാതയേ | — ബഹൂനി ധനാന്യസ്മഭ്യം ദാതും |

രഥഃ ന ഭൂരിഷാട്
അയോജി — രഥ ഇവ പ്രഭൂതസ്യ ഭാരസ്യ വോഢായുജ്യതേ
ആൽ ഈം വിശ്വാ
നഹുഷ്യാണി ജാതാ — യോഗാനന്തരം സർവ്വാണി, മനുഷ്യാണാം സംബന്ധീനി ജാതാനി, അസ്മദ്വിരോധീനി
ഊർധ്വാ വനേ — ഉന്മുഖാനി വനനീയേ
സ്വഃ–സാതാ നവന്ത — സ്വഷാതൌ; സ്വർഗ്ഗലാഭയുക്തേ സംഗ്രാമേ ഗച്ഛന്തു

അർത്ഥം—മഹാനായ ഈ സോമൻ ധാരാളം ധനം നമുക്ക തരാനായി തേരെന്നപോലെ അധികഭാരം വഹിക്കുന്നവനായി യോജിപ്പിക്കപ്പെടുന്നു. (അധികം ധനഭാരമേന്തി നിൽക്കുന്നു.) അപ്രകാരം ഭാരത്തോടു ചേർന്നശേഷം നമ്മുടെ വിരോധികളായി തലപൊക്കുന്ന, എല്ലാ മനുഷ്യരെയും സംബന്ധിച്ചവർ വീരസ്വർഗ്ഗലാഭപരമായ യുദ്ധത്തെ പ്രാപിക്കട്ടെ. (ശത്രുക്കരം യുദ്ധത്തിൽ വീരസ്വർഗ്ഗം പ്രാപിക്കട്ടെ.)

3 വായുന്നയോനിയുത്വാഇഷ്ടയാമാ
നാസത്യേവഹവആശംഭവിഷ്ഠഃ
വിശ്വവാരോദ്രവിണോദാഇവത്മൻ
പൂഷേവധീജവനോസിസോമ

അന്വയം:—
ഹേ സോമ, യഃ
നിയുത്വാൻ — നിയുന്നാമകാശ്വവാൻ
(സഃ) വായുഃ ന ഇഷ്ട–
യാമാ — വായുരിവേഷ്ടഗമനഃ
നാസത്യാ—ഇവ ഹവേ ആ
ശം–ഭവിഷ്ഠഃ — അശ്വിനാവിവാഹ്വാനമാകണ്ണ്യ സർവ്വതസ്സുഖസ്യ ഭാവയിതൃതമഃ

ദ്രവിണോദാഃ–ഇവ ത്മൻ — ധനദാതാഗ്നിരിവാത്മനി
വിശ്വ–വാരഃ — വിശ്വൈർവ്വരണീയഃ

പൂഷാ–ഇവ ധീ–ജവനഃ — മനോവേഗോസി
അസി

അർത്ഥം–അല്ലയോ സോമ, നിയുത്തുക്കളെന്ന കതിരകളോട് കൂടിയ വായുപോലെ, അവിടുന്ന സ്വേച്ഛാചരനാകുന്നു. അശ്വികളെന്നപോലെ വിളികേട്ട സുഖമണക്കുന്നവനാകുന്നു. ധനദാതാവായ അഗ്നിപോലെ ഏവക്കും സ്വാത്മാവിങ്കൽ വരണീയനാകുന്നു. പൂഷാവുപോലെ മനോവേഗമുററവനാകുന്നു.

4 ഇന്ദ്രോനയോമഹാകർമ്മാണിചക്രി
ഹന്താവൃത്ര -ണാമസിസോമപൂർഭിൽ
പൈദ്വോനഹിത- -ഹിനാമ്നാം
ഹന്താവിശ്വസ്യാസിസോമദസ്യോഃ

അന്വയം:—

ഹേ സോമ, യഃ (ത്വം)
ഇന്ദ്രഃ ന — ഇന്ദ്ര ഇവ
മഹാ കർമ്മാണി ചക്രിഃ — മഹാന്തി കർമ്മാണി താച്ഛീല്യേന കരോഷി
(സഃ) ത്വം വൃത്രാണാം
ഹന്താ അസി — ശത്രൂണാംഹന്താ ഭവസി
(തഥാ) പൂഃ–ഭിത് — ശത്രുപുരാണാംഭേത്താസി
(കിഞ്ച) പൈദ്വഃ ന
അഹി–നാമ്നാം ഹന്താഹി — അശ്വഇവാഹിഹന്താ ഭവസി (ആഗത്യഹന്തീത്യഹിഃ)
വിശ്വസ്യ ദസ്യോഃ അസി — സർവ്വസ്യാപ്യുപക്ഷയിതൃ ഹന്താസി

അൎത്ഥം—അല്ലയോ സോമ, യാതൊരവിടുന്ന് ഇന്ദ്രനെന്ന പോലെ മഹത്തുക്കളായ കർമ്മങ്ങരം അവിടേക്കിഷ്ടമായവിധം ചെയ്യുന്നുവോ, ആ അവിടുന്ന് ശത്രുഹന്താവാകുന്നു. അതുപോലെ ശത്രുപുരങ്ങരം പിളർക്കുന്നവനാകുന്നു. കുതിരപോലെ ഇങ്ങോട്ടുവന്നാക്രമിക്കുന്ന ശത്രുവിന്റെ ഹന്താവാണല്ലോ. മാത്രമല്ല, എല്ലാ ദ്രോഹികളുടെയും നാശകനാകുന്നു.

5 അഗ്നിൎന്നയോവനആസൃജ്യമാനോ
വൃഥാപാജാംസികൃണുതേനദീഷു
ജനോനയുധ്വാമഹതഉപബ്ദി
രിയൎത്തിസോമഃപവമാനഊൎമ്മിം

അന്വയം:—

| | |
|---|---|
| അഗ്നിഃ ന വനേ | — അരണ്യേ |
| ആ സൃജ്യമാനഃ | — യഥാജ്വാലാവികുരുതേ |
| (ഏവം) യഃ വൃഥാ നദീഷു | |
| പാജാംസി കൃണുതേ | — അനായാസേനാന്തരിക്ഷാണി ബലാനി കുരുതേ |
| (കിഞ്ച) യുധ്വാ ജനഃ ന | — യോദ്ധാ ശൂരഇവ |
| മഹതഃ ഉപബ്ദിഃ | — ശത്രോഃ പ്രതി ശബ്ദയിതാ |
| (സഃ) പവമാനഃ സോമഃ | |
| ഊൎമ്മിം ഇയൎത്തി | — രസം പ്രേരയതി |

അൎത്ഥം—അഗ്നി, കാട്ടിൽ ജ്വാലകളുണ്ടാക്കുന്നപോലെ, ഏതുവൻ അനായാസമായി അന്തരീക്ഷസംബന്ധികളായ ബലങ്ങളുണ്ടാക്കുന്നുവോ, പടയാളിയായ ശൂരനെന്നപോലെ ശത്രുവിന്റൊ നേരെ അലറുന്നുവോ, ആ ശുദ്ധികരനായ സോമൻ രസത്തെ പ്രേരിപ്പിക്കുന്നു, പുറത്തുവിടുന്നു.

6 ഏതേസോമാഅതിവാരാണ്യവ്യാ

ദിവ്യാനകോശാസോഅഭ്രവർഷാഃ

വൃഥാസമുദ്രംസിന്ധവോനനീചീ

സ്സുതാസോഅഭികലശാഅസൃഗ്രൻ

അന്വയം:—

ഏതേ സോമാഃ അഭ്ര-
വർഷാഃ — അഭ്രൈർവൃഷ്യമാണാഃ
ദിവ്യാഃ ന കോശാസഃ — ദിവിഭവാ ആപ ഇവ
അവ്യാ വാരാണി അതി — അവിമയാനി വാലാനി ദശാപവിത്രാണ്യതി ഗച്ഛന്തി
(കിഞ്ച) വൃഥാ സമുദ്രം
സിന്ധവഃ ന നീചീഃ — നദ്യ ഇവ നീചീനാഗ്രാഃ
സുതാസഃ കലശാൻ അഭി
അസൃഗ്രൻ — അഭിഷുതാഃ കലശാനഭിഗച്ഛന്തി

അർത്ഥം—ഈ സോമങ്ങൾ മേഘങ്ങളാൽ വർഷിക്കപ്പെടുന്ന ആകാശഗതങ്ങളായ ജലങ്ങൾ പോലെ, ആട്ടിൻരോമമുററ ദശാപവിത്രങ്ങളെ തള്ളിക്കടക്കുന്നു. പിന്നെ, അനായാസമായി നദികൾ കീഴോട്ടു തലപ്പോടുകൂടി സമുദ്രത്തെ പ്രാപിക്കുന്നപോലെ, സംസ്കരിക്കപ്പെട്ട സോമങ്ങൾ കലശത്തിലെത്തുന്നു.

7 ശുഷ്മീശർധോനമാരുതംപവ

സ്വാനഭിശസ്താദിവ്യായഥാവിട്

ആപോനമക്ഷൂസുമതിർഭവാന

സ്സഹസ്രാപ്സാഃപൃതനാഷാൺനയജ്ഞഃ

അന്വയം:—

(ഹേ സോമ,) ശുഷ്മീ — ബലവാംസ്ത്വം
മാരുതം ശർധഃ ന — മരുതാം ബലമിവ

യഥാ ദിവ്യാ വിട്

| | |
|---|---|
| അനഭി–ശസ്താ | — ദിവ്യാപ്രജാ അനിന്ദിതാ പവതേ തഥാ (അഭിശാസോ നിന്ദാ) |
| പവസ്വ | — ക്ഷര ('മരുതോ വൈദേവാനാം വിശ' ഇതി ശ്രുതിഃ) |
| (കിഞ്ച) ആപഃ ന മക്ഷു | — ഉദകാനീവക്ഷിപ്രം |
| (ത്വം) നഃ സു–മതിഃ ഭവ | — അസ്മാകമനുഗ്രഹബുദ്ധിർവ |
| (കിഞ്ച) സഹസ്ര– | |
| അപ്സാഃ | — ബഹുരൂപസ്ത്വം |
| പൃതനാഷാട് ന യജ്ഞഃ | — പൃതനാനാമഭിഭവിതേന്ദ്രഇവ യഷ്ടവ്യഃ ഭവസി |

അർത്ഥം–അല്ലയോ സോമ, ബലവാനായ അവിടുന്ന് മരുത്തുക്കളുടെ ബലമെന്നപോലെ, ദേവന്മാരുടെ പ്രജയായ മരുൽ സമൂഹം അനിന്ദിതമായി പ്രസരിക്കുന്നപോലെ, ഒഴുകിയാലും. (മരുത്തുക്കൾ ദേവന്മാരുടെ പ്രജകളെന്നു ശ്രുതി.) പിന്നെ, ജലങ്ങളെന്നപോലെ വേഗത്തിൽ ഞങ്ങളിൽ അനുഗ്രഹമനസ്സായാലും. വിവിധരൂപനായ അവിടുന്ന് യുദ്ധജേതാവായ ഇന്ദ്രനെന്നപോലെ യജിക്കപ്പെടേണ്ടവനാകുന്നു.

8 രാജ്ഞോനുതേവരുണസ്യവ്രതാനി
ബൃഹദ്ഗഭീരന്തവസോമധാമ
ശുചിഷ്ട്വമസിപ്രിയോനമിത്രോ
ദക്ഷായ്യോഅര്യമേവാസിസോമ വ. 24

അന്വയം:–

(1–6–19 ൽ വ്യാഖ്യാനിച്ചിട്ടുണ്ട്.)

വർഗ്ഗം—25

1 പ്രോസ്യവഹ്നിഃപഥ്യാഭിരസ്യാ
ദിവോനവൃഷ്ടിഃപവമാനോഅക്ഷാഃ
സഹസ്രധാരോഅസദന്ന്യ/സ്മേ
മാതുരുപസ്ഥേവനആചസോമഃ

അന്വയം:—

| | |
|---|---|
| സ്യഃ വഹ്നിഃ പ[ഥ്]യാഭിഃ | — സവോഢാ യജ്ഞമാർഗ്ഗൈഃ |
| പ്രോ അസ്യാൻ | — പ്രസ്യന്ദതേ |
| (അഥ പ്രത്യക്ഷ[കൃ]തഃ, ഹേ സോമ,) ദിവഃ ന വൃഷ്ടിഃ | — ദിവസ്സകാശാദ്വൃഷ്ടിരിവ |
| പവമാനഃ അക്ഷാ[ഃ] | — പൂയമാനസ്സൻ വ്യാപ്നോഷി |
| (പുനഃ പരോക്ഷ[കൃതഃ], സോയം) സോ[മ]ഃ സഹസ്ര-ധാര[ഃ] | — ബഹുധാരസ്സൻ |
| അസ്മേ നി അസ[ദത്] | — അസ്മാസു നിഷീദതി |
| മാതുഃ ഉപ-സ്ഥേ [ച] വനേ ച ആ | — ദ്യാവാപൃഥിവ്യോരുത്സംഗേ ജലേ ച ആസീദതി |

അർത്ഥം—ധനാദിക[ളെ]ം വഹിക്കുന്ന ആ സോമൻ യജ്ഞമാർഗ്ഗങ്ങളിലൂടെ ഒഴുകിവരുന്നു. (ഇനി നേരിട്ട്) അല്ലയോ സോമ, ശുദ്ധീകരിക്കപ്പെടുന്നവനാ[യി] അവിടുന്ന് ദ്യോവിൽനിന്നു മഴ പോലെ വ്യാപിക്കുന്നു (വീണ്ടും പരോക്ഷം) ഈ സോമൻ കണക്കറ്റ ധാരകളോടുകൂടി [...]ങ്ങളിലിരിക്കുന്നു ദ്യോവാപൃഥിവികളുടെ മടിയിൽ ജലത്തിലും [...] ഇരിക്കുന്നു.

2 രാജാസിന്ധൂനാമവസിഷ്ടവാസ്

ഋതസ്യനാവമാരുഹദ്രജിഷ്ഠാം

അപ്സുദ്രപ്സോവാവൃധേശ്യേനജൂതോ

ദുഹഈംപിതാദുഹഈംപിതുർജാം

അന്വയം:–

| | |
|---|---|
| രാജാ സിന്ധൂനാം | — അയം സോമ ഉദകാനാം |
| വാസഃ അവസിഷ്ട | — വസനസ്ഥാനീയം ക്ഷീരാഖ്യം ശ്രയണദ്രവ്യമാച്ഛാദയതി |
| (തഥാ കൃത്വാ) ഋതസ്യ | |
| രജിഷ്ഠാം നാവം | — യജ്ഞസ്യ ഋജുതരാം നാവം |
| ആ അരുഹൽ | — ആരോഹതി |
| (സഃ) ശ്യേന–ജൂതഃ | |
| ദ്രപ്സഃ | — ശ്യേനേനാഹൃതഃ, രസഃ |
| അപ്–സു വവൃധേ | — വസതീവരീഷു വർദ്ധതേ |
| ഈം പിതുഃ ജാം | — പിതൃസ്ഥാനീയാദ്യുലോകാജ്ജാതം സോമം |
| പിതാ ദുഹേ | — പാലകോലോകോദോഗ്ധി (തസ്യരസം) |
| (തഥാധ്വര്യുരപി) ഈം | |
| ദുഹേ | — ദോഗ്ധി |

അർത്ഥം–രാജാവായ ഈ സോമൻ ജലങ്ങൾക്ക വസ്ത്രത്തിൻെറ സ്ഥാനത്തുള്ള പാലാകുന്ന കൂട്ടദ്രവ്യത്തെ മൂടുന്നു. (പാലിൻെറ മീതെ വീണ്, അതിനെ മൂടുന്നു.) അപ്രകാരം ചെയ്തിട്ട യജ്ഞത്തിൻെറ നേരുററ തോണിയിൽ കയറുന്നു. പരുന്തു കൊണ്ടുവന്ന ആ രസം വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ പെരുകുന്നു. അച്ഛൻെറ സ്ഥാനത്തുള്ള ദ്യുലോകത്തിൽനിന്നുള്ളവായ സോമനെ രക്ഷകമായ ലോകം കറക്കുന്നു. അവിടത്തെ അധ്വര്യുവും കറക്കുന്നു.

3 സിംഹന്നസന്തമധ്വോഅയാസം
ഹരിമരുഷന്ദിവോഅസ്യപതിം
ശൂരോയുത്സുപ്രഥമഃപൃച്ഛതേഗാ
അസ്യചക്ഷസാപരിപാത്യുക്ഷാ

അന്വയം:—

| | |
|---|---|
| സിംഹം | — സിംഹസദൃശം, ശത്രൂണാം ഹിംസകം |
| മധ്വഃ അയാസം | — ഉദകസ്യ പ്രേരകം |
| ഹരിം, അരുഷം, അസ്യ ദിവഃ പതിം | — ഹരിതവർണ്ണം, ദീപ്തം, ദ്യുലോകസ്യ പാലകം സോമം |
| നസന്ത | — യജമാനാഃ പ്രാപ്നുവന്തി |
| യുത്—സു ശൂരഃ പ്രഥമഃ | — സങ്ഗ്രാമേഷു ശൂരഃ, ദേവാനാം മുഖ്യസ്സഃ |
| ഗാഃ പൃച്ഛതേ | — പണിഭിരപഹൃതാനാം ഗവാം മാർഗ്ഗാൻ പൃച്ഛതി |
| (കിഞ്ച) അസ്യ ചക്ഷസാ | — സാമർത്ഥ്യേന |
| ഉക്ഷാ പരി പാതി | — സേക്തേന്ദ്രോ വിശ്വം പരിരക്ഷതി |

അർത്ഥം—സിംഹതുല്യമായി ശത്രുക്കളെ ഹിംസിക്കുന്നവനും ജലപ്രേരകനും പച്ചനിറമാറാവനും ഈ ദ്യോവിന്റെ പാലകനുമായ , സോമനെ , യജമാനന്മാർ പ്രാപിക്കുന്നു. യുദ്ധങ്ങളിൽ ശൂരനും ദേവന്മാരിൽ മുഖ്യനുമായ അവിടുന്ന് പണികളാലപഹരിക്കപ്പെട്ട പശുക്കളുടെ മാർഗ്ഗങ്ങളെ ചോദിച്ചന്വേഷിക്കുന്നു. പിന്നെ, അവിടുത്തെ സാമർത്ഥ്യംകൊണ്ടാണ് വർഷകനായ ഇന്ദ്രൻ ജഗത്തു രക്ഷിക്കുന്നത്.

4 മധുപൃഷ്ഠങ്ഘോരമയാസമശ്വം
രഥേയുഞ്ജന്ത്യുരുചക്രമൃഷ്വം
സ്വസാരഈംജാമയോമർജ്ജയന്തി
സനാഭയോവാജിനമൂർജ്ജയന്തി

അന്വയം:-

| | | |
|---|---|---|
| മധു-പൃഷ്ഠം, ഘോരം | — | മധുരപൃഷ്ഠഭാഗം, ഭയാനകം |
| അയാസം, ഋഷ്വം, അശ്വം | — | ഗന്താരം, ദർശനീയം, വ്യാപ്തം സോമം |
| ഉരു-ചക്രേ രഥേ യുഞ്ജന്തി | — | പ്രഭൂതചരണേ യജ്ഞാഖ്യേ രഥേ അധ്വര്യ്വാദയോ യോജയന്തി |
| (കിഞ്ച) ഈം സ്വസാരഃ, ജാമയഃ മർജ്ജയന്തി | — | സ്വസൃഭൂതാഃ, ബന്ധുഭൂതാ അങ്ഗുലയശ്ശോധയന്തി |
| സ-നാഭയഃ | — | സമാനബന്ധനാസ്താഃ |
| വാജിനം ഊർജ്ജയന്തി | — | ബലിനം സോമം പുനർബ്ബലിനം കുർവ്വന്തി |

*അർത്ഥം*-മധുരമായ മുതുകോടു കൂടിയവനും ഭയങ്കരനും ഗമനശീലനും ദർശനീയനും വ്യാപിച്ചവനുമായ സോമനെ, പെരും ചക്രമുററ തേരിൽ കുതിരയെപ്പൂട്ടുന്നപോലെ, യജ്ഞമാകുന്ന തേരിലധ്വര്യു മുതലായവർ പൂട്ടുന്നു. പിന്നെ, സഹോദരീഭൂതകളായ, ബന്ധുഭൂതകളായ, വിരലുകളവിടത്തെ ശുദ്ധീകരിക്കുന്നു. തുല്യബന്ധമുററ (ഒരാളുടെ തന്നെ ഇരുകൈപ്പടങ്ങളോടുചേർന്ന്) അവ സ്വതവേ ബലവാനായ സോമനെ വീണ്ടും ബലവാനാക്കുന്നു.

5 ചതസ്രഈംഘൃതദുഹസ്സചന്തേ
സമാനേഅന്തർദ്ധരുണേനിഷത്താഃ
താഈമർഷന്തിനമസാപുനാനാ
സ്താഈംവിശ്വതഃപരിഷന്തിപൂർവ്വീഃ

അന്വയം:—

സമാനേ ധരുണേ അന്തഃ
നി–സത്താഃ — സർവ്വേഷാം ധാരകേ, ഏകസ്മിന്നന്തരിക്ഷേ മധ്യേ നിഷണ്ണാഃ
ചതസ്രഃ ഘൃത–ദുഹഃ — ഘൃതദോഗ്ധ്ര്യോഗാവഃ
ഈം സചന്തേ — ഏനം സോമം സേവന്തേ
താഃ നമസാ പുനാനാഃ — അന്നേന പൂയമാനാസ്സത്യഃ
ഈം അഷന്തി — ഏനം പ്രാപ്നുവന്തി
താഃ ഈം പൂർവ്വീഃ
വിശ്വതഃ പരി സന്തി — ബഹവ്യഏതാഗാവഏനം സർവ്വതഃ പരിഭവന്തി

അർത്ഥം:—എല്ലാം ധരിക്കുന്ന ഒരേ അന്തരിക്ഷത്തിന്റെ നടുവിലിരിയ്ക്കുന്നവയും ജലം ചുരത്തുന്നവയുമായ നാലു പശുക്കൾ (വസതീവരികൾ മുതലായി നാലു മന്ത്രപൂതജലങ്ങൾ) ഈ സോമനെ സേവിക്കുന്നു. അവ അന്നത്താൽ ശുദ്ധീകരിക്കപ്പെട്ടവയായി ഈ സോമനെ പ്രാപിക്കുന്നു. മററു വളരെപ്പശുക്കളും അവിടത്തെ ചുററി നിൽക്കുന്നു

6 വിഷ്ടംഭോദിവോധരുണഃപൃഥിവ്യാ
വിശ്വാഉതക്ഷിതയോഹസ്തേഅസ്യ
അസത്തഉത്സോഗൃണതേനിയുത്വാ
മധ്വോഅംശുഃപവതഇന്ദ്രിയായ

അന്വയം:—

(അയം സോമഃ) ദിവഃ
വിഷ്ടംഭഃ — സ്തംഭയിതാ
(തഥാ) പൃഥിവ്യാഃ
— ധാരകഃ

ഉത വിശ്വാഃ ക്ഷിതയഃ
അസ്യ ഹസ്തേ — സർവ്വാഃ പ്രജാഃ സോമസ്യഹസ്തേ ഭവന്തി
(ഹേ സ്തോതഃ) ഉത്സഃ — ഉത്സരന്ത്യസ്മാൻ കാമാ ഇതി സോമഃ
ഗൃണതേ തേ നിയുത്വാൻ
അസത് — സ്തുവതേ തുഭ്യമശ്വവാൻ ഭവതു
(സഃ) മധ്വഃ അംശുഃ — മധുരരസസ്സോമഃ
ഇന്ദ്രിയായ പവതേ — ഇന്ദ്രസ്യപാനായാഭിഷൂയതേ

അർത്ഥം—ഈ സോമൻ ദ്യോവിന്നു് തുണാകുന്നു. ഭൂവിന്നു താങ്ങാകുന്നു. കൂടാതെ, എല്ലാ പ്രജകളും അവിടത്തെ കയ്യിലാകുന്നു. അല്ലയോ സ്തോതാവേ, കാമോൽപാദകനായ സോമൻ സ്തുതിക്കുന്ന അങ്ങേക്കു് കുതിരയെത്തരുന്നവനായി ഭവിക്കട്ടേ. ആ മധുരരസനായ സോമൻ ഇന്ദ്രന്നു കുടിക്കാനായി സംസ്കരിക്കപ്പെടുന്നു.

7 വന്വന്നവാതോഅഭിദേവവീതി
മിന്ദ്രായസോമവൃത്രഹാപ്പവസ്വ
ശഗ്ധിമഹഃപുരുശ്ചന്ദ്രസ്യരായ
സ്സുവീര്യസ്യപതയസ്യാമ വ. 25

അന്വയം:—

ഹേ സോമ, വന്വൻ
അവാതഃ — ശത്രുഭിരനഭിദ്രുതസ്ത്വം
ദേവ-വീതിം അഭി — യജ്ഞമഭിഗച്ഛ
വൃത്ര-ഹാ (ത്വം) ഇന്ദ്രായ
പവസ്വ — ക്ഷര
മഹഃ പുരു-ചന്ദ്രസ്യ രായഃ
ശഗ്ധി — മഹത്, ബഹ്വാഹ്ലാദകം ധനം ദേഹി (കർമ്മണിഷഷ്ഠീ)

(വയം) സു-വീര്യസ്യ പതയഃ സ്യാമ — ശോഭനവീര്യസ്യ സ്വാമിനോ ഭവേമ

അർത്ഥം-അല്ലയോ സോമ, ഒരിക്കലും തോല്പിക്കപ്പെടാത്ത അവിടുന്ന യജമാനന്മാരെ രക്ഷിച്ചാലും. ശത്രുഹന്താവായ അവിടുന്ന് ഇന്ദ്രനായൊഴുകിയാലും. മഹത്തും വളരെ ആളുകൾക്കുവേണ്ടിയുള്ളതുമായ ധനം തന്നാലും. ഞങ്ങൾ ശോഭനവീര്യത്തിന്നീശ്വരന്മാരാകട്ടെ.

വർഗ്ഗം-26 മൈത്രാവരുണിർവ്വസിഷ്ഠഃ ഋഷിഃ

1 പ്രഹിന്വാനോജനിതാരോദസ്യോ
രഥോനവാജംസനിഷ്യന്നയാസീത്
ഇന്ദ്രംഗച്ഛന്നായുധാസംശിശാനോ
വിശ്വാവസുഹസ്തയോരാദധാനഃ

അന്വയം –

ഹിന്വാനഃ — അധ്വര്യ്വാദിഭിഃ പ്രേര്യമാണഃ
രോദസ്യോഃ ജനിതാ — ദ്യാവാപൃഥിവ്യോരുൽപാദയിതാ സോമഃ
വാജം സനിഷ്യൻ — അന്നം ദാസ്യൻ
രഥഃ ന പ്ര അയാസീത് — രഥ ഇവ പ്ര ഗച്ഛതി
ഇന്ദ്രം ഗച്ഛൻ — പ്രാപ്നുവൻ
ആയുധാ സം-ശിശാനഃ — ആയുധാനി തീക്ഷ്ണീകുർവ്വൻ സൻ
വിശ്വാ വസു ഹസ്തയോഃ ആ-ദധാനഃ — അസ്മഭ്യം ദാനായ സർവ്വാണി വസൂനി ധാരയൻ പ്രായാസീത്

അത്ഥം—അധ്വര്യു മുതലായവരാൽ പ്രേരിതനായി, ദ്യാവാ പൃഥിവികളുടെ ജനയിതാവായ സോമൻ അന്നം നൽകിക്കൊണ്ടു തേരെന്നപോലെ, വന്നുചേരുന്നു. ഇന്ദ്രനെ പ്രാപിക്കുന്നവനായി ആയുധങ്ങളും മൂച്ചുകൂട്ടിക്കൊണ്ടു്, നമുക്കു തരാനുള്ള എല്ലാ ധനങ്ങളും കൈകളിലേന്തിക്കൊണ്ടവിടുന്നു വരുന്നു.

2 അഭിത്രിപൃഷ്ഠംവൃഷണംവയോധാ
മാങ്ഗൂഷാണാമവാവശന്തവാണീഃ
വനാവസാനോവരുണോനസിന്ധൂൻ
വിരത്നധാദയതേവാര്യാണി

അന്വയം:—

| | |
|---|---|
| ത്രി-പൃഷ്ഠം | — ത്രീണിസവനാനിയസ്യ തം |
| വൃഷണം വയഃ-ധാം | — വഷ്കം, അന്നസ്യദാതാരം സോമം |
| ആങ്ഗൂഷാണാം വാണീഃ | — ആഘോഷവതാം സ്തോതൄണാം വാചഃ |
| അഭി അവാവശന്ത | — ശബ്ദയന്തേ |
| വരുണഃ ന സിന്ധൂൻ | — സസിന്ധൂൻ യഥാച്ഛാദയതി തഥാ |
| വനാ വസാനഃ | — വനാനി, ഉദകാന്യാച്ഛാദയൻ |
| രത്ന-ധാഃ വാര്യാണി | |
| വി ദയതേ | — രത്നസ്യദാതാസസ്തോതൃഭ്യഃ ധനാനി പ്രയച്ഛതി |

അത്ഥം—മൂന്നു സവനങ്ങളോടുത്തവനും വഷ്കനും അന്നദാതാവുമായ സോമനെ ഘോഷം മുഴക്കുന്ന സ്തോതാക്കളുടെ സ്തുതിവചനങ്ങൾ ശബ്ദിപ്പിക്കുന്നു. വരുണൻ നദികളെ മൂടുന്നപോലെ,

അവിടുന്ന ജലങ്ങളെ മൂടുന്നവനായി, ഉത്തമധനദാതാവായി സ്തോതാക്കാംക്കു ശ്രേഷ്ഠധനങ്ങളേകുന്നു.

3 ശൂരഗ്രാമസ്സർവ്വവീരസ്സഹാവാ
ഞ്ജേതാപവസ്വസനിതാധനാനി
തിഗ്മായുധഃക്ഷിപ്രധന്വാസമൽ
സ്വഷാള്ഹസ്സാഹ്വാൻപൃതനാസുശത്രൂൻ

അന്വയം:—

(ഹേ സോമ,) ശൂര–ഗ്രാമഃ — ശൂരാണാങ്ഗ്രാമഃ, സംഘഃ യസ്യ, സഃ
സർവ്വ–വീരഃ — സർവ്വേവീരാഃ യസ്യ സഃ
സഹാവാൻ, ജേതാ — സഹനവാൻ, ജയശീലഃ
ധനാനി സനിതാ — സംഭക്താ
തിഗ്മ–ആയുധഃ, ക്ഷിപ്ര–ധന്വാ — തീക്ഷ്ണപ്രഹരണസാധനഃ, ക്ഷിപ്രസഹനശീലധന്വാ
സമൽ–സു അഷാള്ഹഃ — സങ്ഗ്രാമേഷ്വസോഢാ
പൃതനാസു ശത്രൂൻ സഹ്വാൻ — ശത്രുസേനാസുശത്രൂനഭിഭവേൻ
പവസ്വ — ക്ഷര

അർത്ഥം—അല്ലയോ സോമ, ശൂരന്മാരുടെ സംഘമൊത്തവനും വീരന്മാരോടെല്ലാം ചേർന്നവനും സഹനശീലനും ജയശീലനും (ശത്രുക്കളെ ജയിച്ച്) ധനങ്ങളെ പ്രാപിക്കുന്നവനും മൂർച്ചയുള്ള പ്രഹരണായുധങ്ങളുററവനും വേഗത്തിൽ വളയുന്ന വില്ലോടുകൂടിയവനും യുദ്ധങ്ങളിൽ പൊറുക്കാൻ പററാത്തവനും എതിർസേനകളിൽ ശത്രുക്കളെ ജയിക്കുന്നവനുമായൊഴുകിയാലും.

4 ഉരുഗവ്യൂതിരഭയാനികൃണ്വ
ന്ഥ്സമീചീനേആപവസ്വാപുരന്ധീ
അപസ്സിഷാസന്നുഷസസ്സ്വ ഗ്ഗാ
സ്സഞ്ചിക്രദോമഹോഅസ്മഭ്യംവാജാൻ

അന്വയം:—

(ഹേ സോമ,) ഉരു–

| | |
|---|---|
| ഗവ്യൂതിഃ | — വിസ്തീർണ്ണമാർഗ്ഗസ്സ്വം |
| അഭയാനി കൃണ്വൻ | — സ്തോതൃഭ്യസ്സംരക്ഷണാനി കർവ്വൻ |
| പുരം–ധീ സം–ഈചീനേ | — ദ്യാവാപൃഥിവ്യൌ സങ്ഗതേ കർവ്വൻ |
| ആ പവസ്വ | — ആക്ഷര |
| മഹഃ വാജാൻ അസ്മഭ്യം | — മഹാന്ത്യന്നാന്യസ്മഭ്യം ദാതും |
| അപഃ, ഉഷസഃ, സ്വഃ ഗാഃ | — ജലാനി, ഉഷസഃ ആദിത്യം രശ്മീംശ്ച |
| സിസാസൻ സം ചിക്രദഃ | — വൃഷ്ട്യർത്ഥം സംഭക്തുമിച്ഛൻ സ്ക്രന്ദസേ |

അർത്ഥം—അല്ലയോ സോമ, അവിടുന്നു സ്തോതാക്കൾക്കഭയ മേകിക്കൊണ്ടും ദ്യാവാപൃഥിവികളെ കൂട്ടിച്ചേർത്തുകൊണ്ടും മററു മൊഴുകിയാലും. മഹത്തുക്കളായ അന്നങ്ങൾ ഞങ്ങൾ തരാനായി ജലങ്ങളെയും ഉഷസ്സുകളെയും ആദിത്യനെയും രശ്മികളെയും മഴക്കുവേണ്ടിത്തേടിക്കൊണ്ടവിടുന്നു ശബ്ദിക്കുന്നു. (അന്നമുണ്ടാവാൻ ജലങ്ങളും ഉഷസ്സുകളും (പകലുകൾ) ആദിത്യനും വേണമല്ലോ.)

5 മത്സിസോമവരുണംമത്സിമിത്രം
മത്സീന്ദ്രമിന്ദോപവമാനവിഷ്ണും
മത്സിശർദ്ധോമാരുതംമത്സിദേവാ
ന്മത്സിമഹാമിന്ദ്രമിന്ദോമദായ

അന്വയം:-

ഹേ പവമാന, ഇന്ദോ,
സോമ — പൂയമാന, ദീപ്തസോമ,
വരുണം മത്സി, മിത്രം
മത്സി, ഇന്ദ്രം മത്സി,
വിഷ്ണും (മത്സി) — തർപ്പയ
ഹേ ഇന്ദോ, മാരുതം ശർദ്ധഃ
മത്സി, ദേവാൻ മത്സി— തർപ്പയ
ഹേ ഇന്ദോ മഹാം ഇന്ദ്രം
മദായ മത്സി — മഹാന്തമിന്ദ്രം ഹർഷായ തർപ്പയ

അർത്ഥം–അല്ലയോ ശുദ്ധീകരണം ദീപ്തനമായ സോമ, വരുണനെ തൃപ്തിപ്പെടുത്തിയാലും. മിത്രനെ തൃപ്തിപ്പെടുത്തിയാലും. ഇന്ദ്രനെ തൃപ്തിപ്പെടുത്തിയാലും. വിഷ്ണുവിനെ തൃപ്തിപ്പെടുത്തിയാലും.। അല്ലയോ ഇന്ദോ, മരുത്തുകളുടെ ബലത്തെ തൃപ്തിപ്പെടുത്തിയാലും ദേവന്മാരെ എല്ലാം തൃപ്തിപ്പെടുത്തിയാലും. സോമ, മഹാനായ ഇന്ദ്രനെ ഹർഷത്തിന്നായി (വീണ്ടും) തൃപ്തിപ്പെടുത്തിയാലും

6 ഏവാരാജേവ ക്രതുമാँ അമേന
വിശ്വാഘനിഘ്നദ്ദുരിതാപവസ്വ
ഇന്ദോസൂക്തായവചസേവയോധാ
യൂയംപാതസ്വസ്തിഭിസ്സദാനഃ വ 26

അന്വയം:-

(അനയാ സ്തുതിമുപസംഹരൻ ഫലമാശാസ്തേ)
ഹേ ഇന്ദോ, ഏവ (സ്തുതഃ)
ക്രതു–മാൻ — ഏവം സ്തുതഃ പ്രാജ്ഞസ്ത്വം
രാജാ–ഇവ അമേന — ബലേന
വിശ്വാ ഘഃ–ഇതാ — സർവ്വാണി ദുരിതാനി

ഘ്നന്ന്ഘ്നൽ പവസ്വ — വിനാശയൻ ക്ഷര
സ്വ—ഉക്തായ വചസേ — ശോഭനമുദിതായ സ്തോത്രായ
തദ്വചഃ വിജ്ഞായാത്ഥവദവഗത്യ
വയഃ ധാഃ — അന്നം ധേഹി, ദേഹി
യൂയം നഃ സദാ
സ്വസ്തി—ഭിഃ പാത — ത്വം പരിവാരാശ്ച
സർവ്വദാസ്മാൻ ക്ഷേമൈഃ
പാലയത

അത്ഥം—അല്ലയോ ദീപ്തനായ സോമ, ഇപ്രകാരം സ്തുതിക്കപ്പെട്ട പ്രാജ്ഞനായ അവിടന്ന് രാജാവുപോലെ ബലത്തോടുകൂടി എല്ലാ ദുരിതങ്ങളെയും നശിപ്പിച്ചുകൊണ്ടൊഴുകിയാലും. നന്നായുച്ചരിക്കപ്പെട്ട സ്തോത്രത്തിന്നായി, ആ സ്തോത്രത്തിന്റെ അത്ഥം ബോധിച്ച് അന്നം തന്നരുളിയാലും. അവിടന്നും പരിവാരങ്ങളും ഞങ്ങളെ എപ്പോഴും ക്ഷേമങ്ങളോടുകൂടിപ്പാലിച്ചാലും.

മൂന്നാം അദ്ധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം-7-അദ്ധ്യായം-4

രണ്ടാം ഋക്കിൽ സപ്തഋഷികളാണ് ഇന്നവരെന്ന് ശ്രീ സായണൻ പറയുന്നു. 4-ാം വർഗ്ഗത്തിൽ 4-ാം ഋക്ക് ശ്രീകരവേണ്ടി ജപിക്കപ്പെടുന്നു. 6-ാം വർഗ്ഗത്തിൽ 5-ഉം, 6-ഉം ഋക്കുകളാം സോമന്ന് സർവ്വാധികമായ ശക്തി, പരബ്രഹ്മത്വംകൂടി കല്പിക്കുന്നു.

വർഗ്ഗം-1 മാരീചഃ കശ്യപഃ ഋഷിഃ, ത്രിഷ്ടുപ്ഛന്ദഃ, സോമഃ പവമാനോ ദേവതാ.

1 അസ്സർജിവക്വാരഥ്യേയഥാജൗ

ധിയാമനോതാപ്രഥമോമനീഷീ

ദശസ്വസാരോഅധിസാനോഅ

വ്യേഞ്ജന്തിവഹ്നിംസദനാന്യച്ഛ

അന്വയം:-

വക്വാ — ശബ്ദായമാനഃ

മനോതാ — യസ്മിൻ ദേവാനാം മനാം സ്യോതാനി പ്രോതാനി, സഃ

പ്രഥമഃ, മനീഷീ — ദേവാനാം മുഖ്യഃ, മനീഷാ സ്തുതിഃ, തദ്വാൻ

(പവമാനഃ) ആജൗ

ധിയാ — യജ്ഞേന സ്തോത്രേണസാകം

രഥ്യേ യഥാ — രഥാഹേ, ആജൗ, സംഗ്രാമേ ധിയാ അംഗുല്യാ, അശ്വഃ യഥാ

അസർജി — പാത്രേഷു സൃജ്യതേ

ദശ സ്വസാരഃ സദനാനി

അച്ഛ — ദശാംഗുല്യയോ യജ്ഞഗൃഹാണ്യഭിമുഖീകൃത്യ

| | |
|---|---|
| വഹ്നിം അധി സാനൌ | — വോഢാരം സോമം സമുച്ഛ്രിതേ സ്ഥാനേ |
| അവ്യേ അജന്തി | — അവിവാലേനകൃതേ പവിത്രേ പ്രേരയന്തി |

അത്ഥം.–ഒച്ചയുണ്ടാക്കുന്നവനും, ദേവന്മാരുടെ മനസ്സുകളും ഊട്ടും പാവുമായി തന്നിലുള്ളവനും ദേവന്മാരിൽ മുഖ്യനും സ്തുതിയോടു ചേൎന്നവനുമായ സോമൻ യജ്ഞത്തിൽ സ്തോത്രത്തോടു കൂടി, തേരുററ യുദ്ധത്തിൽ വിരലാൽ തെളിക്കപ്പെടുന്ന കുതിര പോലെ, പാത്രങ്ങളിൽ വിടപ്പെടുന്നു, നയിക്കപ്പെടുന്നു. പത്തു വിരലുകൾ യജ്ഞഗൃഹങ്ങൾക്കുനേരെ ചെന്നു് കൎമ്മവാഹകനായ സോമനെ ഉന്നതസ്ഥാനത്തു്, ആട്ടിൻരോമം കൊണ്ടുള്ള ദശാപവിത്രത്തിലെത്തിക്കുന്നു.

2 വീതീജനസ്യദിവ്യസ്യകവ്യൈ
രധിസുവാനോനഹുഷ്യേഭിരിന്ദുഃ
പ്രയോനൃഭിരമൃതോമൎത്ത്യേഭി
ൎമ്മൎമൃജാനോവിഭിൎഗ്ഗോഭിരദ്ഭിഃ

അന്വയം:–

| | |
|---|---|
| കവ്യൈഃ നഹുഷ്യേഭിഃ | — സാധുഭിസ്തോതൃഭിൎമ്മനുഷ്യൈഃ |
| സുവാനഃ ഇന്ദുഃ | — അഭിഷൂയമാണസ്സോമഃ |
| ദിവ്യസ്യ ജനസ്യ | |
| വീതീ അധി | — ദേവസമൂഹസ്യ സോമഭക്ഷണാൎത്ഥമധിഗച്ഛതി |
| (കിഞ്ച) അമൃതഃ യഃ | — മരണധൎമ്മരഹിതസ്സോമഃ |
| നൃ–ഭിഃ മൎത്ത്യേഭിഃ | — കൎമ്മനേതൃഭിൎമ്മൎത്ത്യൈഃ |
| അവി–ഭിഃ, ഗോഭിഃ | — അവിമയൈഃ പവിത്രൈഃ, ഗോവികാരൈഃ ക്ഷീരാദിഭിഃ |
| അൽ–ഭിഃ പ്ര മൎമൃജാനഃ | — വസതീവര്യാദിഭിരുദകൈശ്ച ഭൃശം ശോധ്യമാനസ്സൻ യജ്ഞം പ്രതിഗച്ഛതി |

അർത്ഥം—നല്ല സ്തോതാക്കളായ മനുഷ്യരാൽ സംസ്കരിക്കപ്പെട്ടന്ന സോമൻ ദേവസമൂഹത്തിന്നു (സോമ) ക്ഷണത്തിന്നവേണ്ടി പോകുന്നു. പിന്നെ, അമരനായ സോമൻ കർമ്മനേതാക്കളായ മനുഷ്യരാലും ആട്ടിൻരോമമുറ ദശാപവിത്രങ്ങളാലും പശുവിൻ പാൽ മുതലായവയാലും വസതീവരികം മുതലായ മന്ത്രപൂതജലങ്ങളാലും ഏററവും ശുദ്ധീകരിക്കപ്പെട്ടുകൊണ്ട് യജ്ഞത്തെ പ്രാപിക്കുന്നു.

3 വൃഷാവൃഷ്ണേരോരുവദംശുരസ്മൈ
പവമാനോരുശദീർത്തേപയോഗോഃ
സഹസ്രമൃക്വാപഥിഭിർവ്വചോവിദ്
ധ്വസ്മഭിസ്സൂരോഅണ്വംവിയാതി

അന്വയം:—

| | |
|---|---|
| വൃഷാ രോരുവത് | — കാമാനാം വർഷകഃ, ഭൃശം ശബ്ദായമാനഃ |
| അംശുഃ പവമാനഃ | — സോമഃ പൂയമാനസ്സൻ |
| അസ്മൈ വൃഷ്ണേ | — വർഷകായേന്ദ്രായ, തദർത്ഥം |
| ഗോഃ രുശത് പയഃ | |
| ഈർത്തേ | — ആരോചമാനം, ശ്വേതം ശ്രയണദ്രവ്യം ക്ഷീരം ഗച്ഛതി |
| (കിഞ്ച) ഋക്വാ | |
| വചഃ–വിത് | — സ്തോത്രവാൻ, അത ഏവ സ്തുതീനാം ജ്ഞാതാ |
| സൂരഃ | — സർവ്വേഷാമഗ്നിഷ്ടോമാദി കർമ്മണഃ പ്രേരകസ്സോമഃ |
| അധ്വസ്മ–ഭിഃ | — ധ്വംസനരഹിതൈഃ ഹിംസാവർജ്ജിതൈഃ |
| സഹസ്രം പഥി–ഭിഃ | — ബഹുഭിർമ്മാർഗ്ഗൈഃ |
| അണ്വം വി യാതി | — സൂക്ഷ്മച്ഛിദ്രം പവിത്രമതീത്യ ദ്രോണകലശം ഗച്ഛതി |

അർത്ഥം—കാമവർഷകനും ഏററവും ശബ്ദിക്കുന്നവനുമായ സോമൻ ശുദ്ധീകരിക്കപ്പെട്ടുകൊണ്ട്, വർഷകനായ ഇന്ദ്രന്നവേ

ണ്ടി നല്ല ക്കൂട്ടദ്രവ്യമായ വെളുത്ത പശുവിൻപാലിനെ പ്രാപി ക്കുന്നു. സ്തോത്രമൊത്തവനും അതുകൊണ്ടുതന്നെ സ്തോത്രജ്ഞനും അഗ്നിഷ്ടോമാദികളായ കർമ്മത്തിന്നെല്ലാം പ്രേരകനുമായ സോ മൻ ഹിംസാരഹിതങ്ങളായ പലപ്പല വഴികളിലൂടെ ചെറുതുള കളുള്ള ദശാപവിത്രത്തെ കടന്നു്, ദ്രോണകലശത്തിലേയ്ക്കൊഴുക ന്നു.

4 രുജാദ്ദൃള്ഹാചിദ്രക്ഷസസ്സദാംസി

പുനാനഇന്ദഊർണ്ണുഹിവിവാജാൻ

വൃശ്ചോപരിഷ്ടാത്തുജതാവധേന

യേഅന്തിദൂരാദുപനായമേഷാം

അന്വയം:–

| | | |
|---|---|---|
| ഹേ ഇന്ദോ, ദൃള്ഹാ ചിൽ | — | ദൃഢാന്യപി |
| രക്ഷസഃ സദാംസി രുജ | — | രാക്ഷസസ്യസ്ഥാനാനി വിനാശയ |
| (കിഞ്ച) പുനാനഃ | — | പൂയമാനസ്ത്വം |
| വാജാൻ വി ഊർണ്ണുഹി | — | തസ്യാന്നാന്യാച്ഛാദയ, ആഹര |
| യേ ഉപരിഷ്ടാൽ | — | യേ രാക്ഷസാഃ ഊർദ്ധ്വദേശാദാ ഗച്ഛന്തി |
| (യേവാ) അന്തി | — | അന്തികാദാഗച്ഛന്തി |
| (യേ ച) ദൂരാൽ | — | ദൂരദേശാദാഗച്ഛന്തി, സർവ്വേഷാം |
| ഏഷാം ഉപ–നായം | — | ഉപനേതാരം, സ്വാമിനം |
| തുജതാ വധേന വൃശ്ച | — | ഹിംസകേന ഹനനായുധേന ഛിന്ധി |

അർത്ഥം–അല്ലയോ സോമ, രാക്ഷസന്റെ സ്ഥാനങ്ങൾ ഉറ പ്പുറ്റവയെങ്കിലും നശിപ്പിച്ചാലും. കൂടാതെ ശുദ്ധീകരിക്കപ്പെടു ന്ന അവിടുന്നു് അവന്റെ അന്നങ്ങളെ, ബലങ്ങളെ മറച്ചാലും, ആഹരിച്ചാലും. രാക്ഷസന്മാരേവർ മുകളിൽനിന്നോ, അരിക ത്തുനിന്നോ, അകലെനിന്നോ വരുന്നവോ, അവരുടെയെല്ലാ മുപനേതാവിനെ, സ്വാമിയെ ഹിംസകമായ വധായുധത്താൽ പിളർന്നാലും.

5 സപ്രത്നവന്നവ്യസേവിശ്വവാര
സൂക്തായ പഥഃകൃണുഹിപ്രാചഃ
യേദുഃഷ്ഷഹാസോവനുഷാബൃഹന്ത
സ്താംസ്തേഅശ്യാമപുരുകൃൽപുരുക്ഷോ

അന്വയം:—

ഹേ വിശ്വ–വാര,
പുരു–കൃൽ, പുരു–ക്ഷോ — വിശ്വൈഃ, സർവ്വൈർവ്വരണീയ, ബഹുകർമ്മൻ, ബഹുവിധം ശബ്ദായമാന, സോമ,
സഃ പ്രത്ന–വൽ — പുരാണഇവസ്ഥിതസ്ത്വം
നവ്യസേ സു–ഉക്തായ — നവതരായ, ശോഭനസ്തുതികായ മഹ്യം
പഥഃ പ്രാചഃ കൃണുഹി — മാർഗ്ഗാൻ പ്രാചീനാൻ കുരു
ദുഃ–സഹാസഃ — രക്ഷോഭിസ്സോഢുമശക്യാഃ
(അത ഏവ) വനുഷാ — ഹിംസയായുക്താഃ
ബൃഹന്തഃ യേ — മഹാന്തസ്ത്വദീയാ അംശാസ്സന്തി
തേ താൻ അശ്യാമ — തവ താനംശാൻവയം യജ്ഞേഷു പ്രാപ്നുയാമ

അർത്ഥം—സർവ്വക്കും വരണീയനും വളരെ കർമ്മങ്ങളൊത്തവനും പലമട്ടിൽ ശബ്ദിക്കുന്നവനുമായ സോമ, പുരാണനെന്നപോലെ സ്ഥിതനായ ആ അവിടുന്ന് പുതിയ സ്തോത്രകാരനായ എനിക്ക് വഴികൾ പഴയവയാക്കിയാലും. (എന്നെ പഴയ വഴികളിലൂടെ നടത്തിയാലും.) രക്ഷസ്സുകൾക്കസഹ്യങ്ങളും ഹിംസകങ്ങളും ഹെമ്മുകളുമായ അവിടുത്തെ അംശങ്ങളുണ്ടല്ലോ, അവിടുത്തെ ചേർന്ന ആ അംശങ്ങളെ യജ്ഞത്തിൽ ഞങ്ങൾ പ്രാപിക്കാവൂ.

6 ഏവാപുനാനോഅപസ്വ൪ഗ്ഗാ
അസ്മഭ്യന്തോകാതനയാനിഭൂരി
ശന്നഃക്ഷേത്രമുരുജ്യോതീംഷിസോമ
ജ്യോങ്ന്നസ്സൂര്യന്ദൃശയേരിരീഹി വ. 1

അന്വയം:—

| | |
|---|---|
| ഹേ സോമ, ഏവ | |
| പുനാനഃ | — ഏവം പൂയമാനസ്ത്വം |
| അപഃ സ്വഃ ഗാഃ | — അന്തരിക്ഷം, സ്വൎഗ്ഗം, പൃഥിവീശ്ച |
| ഭൂരി തോകാ തനയാനി | — ബഹൂൻ പുത്രാൻ പൌത്രാംശ്ച |
| അസ്മഭ്യം രിരീഹി | — പ്രാപയ, പ്രയച്ഛ |
| (തഥാ) നഃ ക്ഷേത്രം ശം | — സുഖകരം കുരു |
| ജ്യോതീംഷി ഉരു | — നക്ഷത്രാണ്യുരൂണി, അന്തരിക്ഷേ വിസ്തീൎണ്ണാനികുരു |
| (തഥാ) നഃ സൂര്യം ജ്യോക് ദൃശയേ | — അസ്മഭ്യമാദിത്യം ചിരകാലന്ദ്രഷ്ടും കുരു |

അൎത്ഥം—അല്ലയോ സോമ, ശുദ്ധീകരിക്കപ്പെടുന്ന അവിടുന്ന് അന്തരിക്ഷത്തെയും സ്വൎഗ്ഗത്തെയും ഭൂമികളെയും (പകലിരവുകളെ അപേക്ഷിച്ച ഭൂമിയുടെ വിവിധ ഭാഗങ്ങളെയും) ധാരാളം പുത്രന്മാരെയും പൌത്രന്മാരെയും ഞങ്ങൾക്ക തന്നരുളിയാലും. പിന്നെ, ഞങ്ങളുടെ വയൽ സുഖകരമാക്കിയാലും. അന്തരിക്ഷത്തിൽ പെരുത്തു നക്ഷത്രങ്ങളെ പരത്തിയാലും. (അന്തരിക്ഷാദികൾ തന്നരുളണമെന്നതിന്റെ അൎത്ഥം അവയെ സുസ്ഥിതിയിൽ നിലനിൎത്തണമെന്നേ ഉള്ളു. പ്രകൃതി പൂൎണ്ണതയോടുകൂടി ഇരുന്നാലേ മനുഷ്യന്നു പൂൎണ്ണസുഖം കിട്ടു.) സൂര്യനെ ചിരകാലം ഞങ്ങൾക്ക കാണുമാറാക്കിയാലും. (ദീൎഘായുസ്സുണ്ടാക്കിയാലും.)

വർഗ്ഗം–2

1 പരിസുവാനോഹരിരംശുഃപവിത്രേ
രഥോനസർജിസനയേഹിയാനഃ
ആപച്ഛ്ലോകമിന്ദ്രിയംപൂയമാനഃ
പ്രതിദേവാँഅജുഷതപ്രയോഭിഃ

അന്വയം:–

| | | |
|---|---|---|
| സുവാനഃ, ഹിയാനഃ | — | അഭിഷൂയമാണഃ, സ്തുതിഭിഃ പ്രേര്യമാണഃ |
| ഹരിഃ അംശുഃ | — | ഹരിതവർണ്ണസ്സോമഃ |
| രഥഃ ന | — | യഥായുദ്ധേ ശത്രുവധാർത്ഥം രഥം സൃജ്യതേ തദ്വത് |
| സനയേ പവിത്രേ പരി സർജി | — | ധനലാഭായ ദശാപവിത്രേ പരിസൃജ്യതേ |
| (കിഞ്ച) പൂയമാനഃ ഇന്ദ്രിയം | — | ശോധ്യമാനഃ ഇന്ദ്രസ്യ പര്യാപ്തം |
| ശ്ലോകം ആപത് | — | സ്തോത്രമാപ്നോതി |
| (തഥാ) പ്രയോഭിഃ ദേവാൻ പ്രതി അജുഷത | — | പ്രീണയിതൃഭിർഹവിർഭിസ്താൻ പ്രതിസേവതേ |

അർത്ഥം–സംസ്കരിക്കപ്പെടുന്നവനും സ്തുതികളാലയക്കപ്പെടുന്നവനും പ[illegible]ിറമുള്ളവനുമായ സോമൻ, ശത്രുജയത്തിന്നായി യുദ്ധത്തി[illegible] വിടപ്പെടുന്നപോലെ, ധനലാഭത്തിന്നായി [illegible] വിടപ്പെടുന്ന പിന്നെ, അവിടുന്ന [illegible]മായ ഇന്ദ്രന് പര്യാപ്തമായ സ്തോത്രത്തെ [illegible] പ്രീതികരങ്ങളായ ഹവിസ്സുകളാൽ

2 അച്ഛാനൃചക്ഷാഅസരൽപവിത്രേ
നാമദധാനഃകവിർസ്യയോനൌ
സീദൻഹോതേവസദനേചമൂ
ഷൂപേമശ്മന്നൃഷയസ്സപ്തവിപ്രാഃ

അന്വയം:—

| | |
|---|---|
| നൃ—ചക്ഷാഃ, കവിഃ | — നൃണാംദ്രഷ്ടാ, ക്രാന്തപ്രജ്ഞ സ്സോമഃ |
| നാമ ദധാനഃ | — വസതീവര്യാഖ്യമുദകം ധാരയൻ |
| അസ്യ യോനൌ പവിത്രേ | — ആത്മനസ്ഥാനേ ദശാപവിത്രേ |
| അച്ഛ അസരൽ | — അഭിതസ്സരതി |
| (തതഃ) സദനേ ഹോതാ— ഇവ സീദൻ | — യജ്ഞസദനേ യഥാഹോതാ ദേവാൻ സ്തോതുമുപവിശതി, തദ്വൽ |
| (ദേവാനാഗന്തുമുപവിശൻ സോമഃ) ചമൂഷു | — ഗ്രഹാദിഷ്വഭിസരതി |
| (അനന്തരം) സപ്ത വിപ്രാഃ | — മേധാവിനഃ, ഭരദ്വാജഃ, കശ്യപഃ ഗോതമഃ, അത്രിഃ, വിശ്വാമിത്രഃ, ജമദഗ്നിഃ, വസിഷ്ഠഃ |
| (ഇത്യേതേ) ഋഷയഃ ഈം ഉപ അശ്മൻ | — ഏനം സ്തോത്രൈരുപഗച്ഛന്തി |

അർത്ഥം—മനുഷ്യരെ കാണുന്നവനും കവിഞ്ഞ അറിവൊത്ത വനുമായ സോമൻ വസതീവരിയെന്ന മന്ത്രപൂതജലം ധരിക്കുന്ന വനായി തന്റെ സ്ഥാനമായ ദശാപവിത്രത്തിലേയ്ക്കു നേരെ നട കൊള്ളുന്നു. പിന്നെ, യാഗശാലയിൽ ഹോതാവ് ദേവന്മാരെ സ്തുതിക്കാനിരിക്കുന്നപോലെ, ദേവന്മാർ വരുവാൻ കാത്തിരി

ക്കുന്ന സോമൻ, കണ്ടന്തരികകളിലേയ്ക്കു പകൻപോകുന്നു. പി ന്നെ മേധാവികളായ സപ്തർഷികരം (ഭരദ്വാജൻ, കശ്യപൻ, ഗോ തമൻ, അത്രി, വിശ്വാമിത്രൻ, ജമദഗ്നി, വസിഷ്ഠൻ) സ്തോത്ര ങ്ങളാലവിടുത്തെ പ്രാപിക്കുന്നു

3 പ്രസ്വമേധാഗാതുവിദ്വിശ്വദേവ

സ്സോമഃപുനാനസ്സദഏതിനിത്യം

ഭുവദ്വിശ്വേഷുകാവ്യേഷുര

ന്താനുജനാൻയതതേപഞ്ചധീരഃ

അന്വയം:—

| | |
|---|---|
| സ്വ–മേധാഃ, ഗാതു–വിൽ | — ശോഭനപ്രജ്ഞഃ, മാർഗ്ഗസ്യവേത്താ |
| വിശ്വ–ദേവഃ സോമഃ | — സർവ്വദേവോപഗതസ്സഃ |
| പുനാനഃ നിത്യം സദഃ പ്ര ഏതി | — പൂയമാനഃ അവിനശ്വരം സ്ഥാനം, ദ്രോണകലശം പ്ര ഗച്ഛതി |
| (തതഃ) വിശ്വേഷു കാവ്യേഷു രന്താ ഭുവൽ | — സർവ്വേഷു സ്തോത്രേഷു രമണശീലോ ഭവതി |
| ധീരഃ പഞ്ച ജനാൻ | — പ്രാജ്ഞഃ നിഷാദപഞ്ചമാൻ ചതുരഃ വർണ്ണാൻ |
| അനു യതതേ | — അനുഗന്തും പ്രയത്നം കരോതി, അനുഗച്ഛതി |

അർത്ഥം:—നല്ല പ്രജ്ഞയോടുകൂടിയവനും മാർഗ്ഗജ്ഞനും എല്ലാ ദേവ ന്മാരാലും പ്രാപിക്കപ്പെട്ടവനുമായ സോമൻ ശുദ്ധീകരിക്കപ്പെട്ടു കൊണ്ടു്, അനശ്വരസ്ഥാനമായ ദ്രോണകലശത്തെ പ്രാപിക്കു ന്നു പിന്നെ, എല്ലാ സ്തോത്രങ്ങളിലും രമിക്കുന്നവനായി ഭവി ക്കുന്ന ധീമാനായ അവിടുന്നു് നിഷാദന്മാരടക്കമുള്ള അഞ്ചു വ ർണ്ണങ്ങളെ അനുഗമിക്കുന്നു (വൈദികകാലത്തു് എല്ലാ വർണ്ണ ങ്ങൾക്കും സോമാഹുത ഉണ്ടായിരുന്നു എന്നു ദ്രഷ്ടവ്യം).

4 തവത്യേസോമപവമാനനിണ്യേ
വിശ്വേദേവാസ്ത്രയഏകാദശാസഃ
ദശസ്വധാഭിരധിസാനോഅവ്യേ
മൃജന്തിത്വാനദ്യസ്സപ്തയഹ്വീഃ

അന്വയം –

| | |
|---|---|
| ഹേ പവമാന, സോമ, | |
| തവ ത്യേ | — സ്വഭൃതാഃ പ്രസിദ്ധാഃ |
| ത്രയഃ ഏകാദശാസഃ | — ത്രയസ്ത്രിംശൽ സംഖ്യാകാഃ |
| വിശ്വേ ദേവാഃ നിണ്യേ | — അന്തഹിതേ സ്ഥാനേവത്തന്തേ |
| (താദൃശം ത്വാം) അധി | |
| സാനൌ അവ്യേ | — സമുച്ഛ്രിതേവിമയേ പവിത്രേ |
| ദശ സ്വധാഭിഃ മൃജന്തി | — ദശാങ്ഗുലയഃ ഉദകൈ ശ്ശോധയന്തി |
| (കിഞ്ച) യഹ്വീഃ സപ്ത | |
| നദ്യഃ ത്വാ | — യഹ്വ്യഃ, മഹത്യഃ ഗങ്ഗാദ്യാ നദ്യഃ ത്വാം മൃജന്തി, വസതീ വര്യേകധനാത്മകൈരുദ കൈമ്മാജ്ജയന്തി |

അത്ഥം–ശുദ്ധീകരിക്കപ്പെടുന്ന സോമ, അവിടുത്തെ സ്വന്ത ക്കാരായ സംഖ്യയിൽ മുപ്പത്തിമൂന്ന വരുന്ന, എല്ലാ ദേവന്മാരും മറവിലാണ് വത്തിക്കുന്നത് അപ്രകാരമുള്ള അവിടുത്തെ ഉയൎന്ന സ്ഥാനത്തുള്ള ദശാപവിത്രത്തിൽ പത്തുവിരലുകരം ജല ങ്ങളാൽ ശുദ്ധീകരിക്കുന്നു പിന്നെ, മഹതികളായ ഗങ്ഗ മുതലായ ഏഴ നദികരം വസതീവരി, ഏകധന എന്നീ ജലങ്ങ ളുടെ രൂപത്തിൽ അവിടുത്തെ കഴുകി ശുദ്ധീകരിക്കുന്നു (അവി ടുന്നു സംസ്കരിക്കപ്പെടുമ്പോരം അവിടുത്തെ കാമിക്കുന്ന ദേവന്മാർ മറവിൽ നിന്നും വെളിവിൽവരും )

5 തന്നസത്യംപവമാനസ്യാസ്തു
യത്രവിശ്വേ കാരവഃ സന്നസന്ത
ജ്യോതിര്യദഹ്നേ അകൃണോദുലോകം
പ്രാവന്മനുംദസ്യവേകരഭീകം

അന്വയം —

| | |
|---|---|
| യത്ര വിശ്വേ കാരവഃ | — യസ്മിൻ സ്ഥാനേസർവ്വേ സ്തോതാരഃ |
| സംനസന്ത | — സ്തോത്രം സങ്ഗച്ഛന്തേ |
| പവമാനസ്യ സത്യം തത് | |
| ന അസ്തു | — സത്യഭൂതം സ്ഥാനമസ്മാകമസ്തു |
| (സോമസ്യ) യത് ജ്യോതിഃ | |
| അഹ്നേ | — ദിവസായ |
| ലോകം അകൃണോത് ഉ | — ആലോകം പ്രകാശം കരോതി |
| (തജ്ജ്യോതിഃ) മനും പ്ര | |
| ആവത് | — തന്നാമാനം രാജർഷിം പ്രാരക്ഷത് |
| (തഥാസോമസ്സ്വീയം | |
| തേജഃ) ദസ്യവേ | — സർവ്വസ്യോപക്ഷയിത്രേസുരായ |
| അഭീകം കഃ | — അഭിഗമനശീലമകാഷീത് |

അർത്ഥം—ഏതു സ്ഥാനത്തു് എല്ലാ സ്തോതാക്കളും സ്തുതിക്കാൻ കൂടിച്ചേരുന്നുവോ സോമന്റെ സത്യഭൂതമായ ആ സ്ഥാനം നമുക്കുണ്ടാകട്ടെ സോമന്റെ യാതൊരു തേജസ്സു് പകലിന്ന പ്രകാശമുണ്ടാക്കുന്നുവോ ആ തേജസ്സാണു് മനു എന്ന രാജർഷിയെ നന്നായി രക്ഷിച്ചതു് പിന്നെ ദ്രോഹിക്കുന്ന എല്ലാ അസുരന്മാരെയും നേരെ സോമൻ സ്വന്തം തേജസ്സിനെ അയച്ചു

6 പരിസദ്മേവപശുമാന്തിഹോതാ

രാജാനസത്യസ്സമിതീരിയാനഃ

സോമഃപുനാനഃകലശാംഅയാസീൽ

സീദന്മൃഗോനമഹിഷോവനേഷു വ. 2

അന്വയം:–

| | |
|---|---|
| ഹോതാ | — ദേവാനാമാഹ്വാതൎത്വിക് |
| പശു–മന്തി സദ്മ–ഇവ | — പശുമതോ യജ്ഞഗൃഹാൻ യഥോപഗച്ഛതി |
| (കിഞ്ച) രാജാ ന സത്യഃ | |
| സം–ഇതീഃ ഇയാനഃ | — രാജാ യഥാ സത്യകൎമ്മാസൻ സങ്ഗ്രാമാൻ ഗച്ഛൻ തഥാ |
| പുനാനഃ സോമഃ വനേഷു | |
| സീദൻ | — വസതീവര്യാഖ്യേഷൂദകേഷു–പവിശൻ |
| (വനേഷു) മൃഗഃ ന | |
| മഹിഷഃ | — മഹിഷാഖ്യോ മൃഗഇവോദകേഷു തിഷ്ഠൻ |
| കലശാൻ പരി | |
| അയാസീൽ | — പരിയാതി |

അൎത്ഥം–ദേവന്മാരെ വിളിക്കുന്ന ഹോതാവെന്ന ഋത്വിക്ക് യാഗപശുക്കളോടുകൂടിയ യജ്ഞഗൃഹങ്ങളെ പ്രാപിക്കുന്നപോലെയും, രാജാവു സത്യകൎമ്മാവായി യുദ്ധങ്ങളെ പ്രാപിക്കുന്നതുപോലെയും, ശുദ്ധീകരിക്കപ്പെടുന്ന സോമൻ വസതീവരികളെന്ന ജലങ്ങളിൽ കാട്ടുപോത്ത് കാട്ടരുവികളിലെന്നപോലെ കളിച്ച് ദ്രോണകലശങ്ങളിലെത്തുന്നു.

വർഗ്ഗം –3 ഗൌതമോനോധാഃ ഋഷിഃ

1 സാകമുക്ഷോമർജയന്തസ്വസാരോ

ദശധീരസ്യധീതയോധനുത്രീഃ

ഹരിഃപര്യദ്രവജ്ജാസ്സൂര്യസ്യ

ദ്രോണന്നനക്ഷേഅത്യോനവാജീ

അന്വയം –

| | |
|---|---|
| സാകം–ഉക്ഷഃ | — സഹ, യുഗപത് സിഞ്ചന്ത്യഃ |
| സ്വസാരഃ മർജയന്ത | — അങ്ഗുലയസ്സോമം ശോധയന്തി |
| ദശ ധീതയഃ ധീരസ്യ ധനുത്രീഃ | — ദശാങ്ഗുലയഃ പ്രാജ്ഞസ്യ സോമസ്യ പ്രേരയിത്ര്യോ ഭവന്തി |
| (തതഃ) ഹരിഃ, സൂര്യസ്യ ജാഃ | — ഹരിതവർണ്ണസ്സോമഃ സൂര്യസ്യ ജായാഃ ദിശഃ |
| പരി അദ്രവത് | — പരിതോഗച്ഛന്തി |
| അത്യഃ വാജീ ന ദ്രോണം നനക്ഷ | — അതനശീലോശ്വഇവ സ്ഥിതസ്സഃ കലശം വ്യാപ്നോതി |

അർത്ഥം–ഒപ്പം നനയ്ക്കുന്ന വിരലുകൾ സോമനെ ശുദ്ധീകരിക്കുന്നു. പത്തുവിരലുകൾ പ്രാജ്ഞനായ സോമന്ന് പ്രേരയിത്രികളാകുന്നു. പച്ചനിറമിയന്ന സോമൻ സൂര്യന്റെ ഭാര്യമാരായ ദിക്കുകളെ മുറ്റും പ്രാപിക്കുന്നു. ഗമനശീലനായ് കുതിരപോലെയുള്ള അവിടുന്ന് ദ്രോണകലശത്തെ വ്യാപിക്കുന്നു

2 സംമാതൃഭിർന്നശിശുർവ്വാവശാനോ

വൃഷാദധന്വേപുരുവാരോഅദ്ഭിഃ

മര്യോനയോഷാമഭിനിഷ്കൃതംയ

ന്ത്സംഗച്ഛതേകലശഉസ്രിയാഭിഃ

അന്വയം:–

| | |
|---|---|
| വാവശാനഃ വൃഷാ | — ദേവാൻ കാമയമാനഃ, കാമാനാം വർഷകഃ |
| പുരു–വാരഃ | — പുരുഭിഃ, ബഹുഭിർവ്വരണീയ സ്സോമഃ |
| മാതൃ–ഭിഃ അൽ–ഭിഃ | — മാതൃഭൂതാഭിർവ്വസതീവരീഭിഃ |
| ശിശുഃ ന സം ദധന്വേ | — കാമയമാനഃ പുത്രഃ യഥാ മാതൃഭിഃ പയഃ പ്രദാനേന തഥാ സന്ധാര്യതേ |
| മര്യഃ ന യോഷാം | — മനുഷ്യോ യഥാ യുവതിമഭി ഗച്ഛതി തദ്വൽ |
| നിഃ–കൃതം അഭി യൻ | — സംസ്കൃതം സ്വസ്ഥാനമഭി ഗച്ഛൻ |
| ഉസ്രിയാഭിഃ കലശേ സം ഗച്ഛതേ | — ഗോവികാരൈഃ ക്ഷീരാദിഭി സ്സമവൈതി |

അർത്ഥം.–ദേവന്മാരെ കാമിയ്ക്കുന്നവനും അഭീഷ്ടവർഷകനും പലരാലും വരണീയനുമായ സോമൻ അമ്മമാരായ വസതീവരികളെന്ന ജലങ്ങളോടുകൂടി, അമ്മമാരോടുകൂടി കുട്ടിയെന്നപോലെ (അമ്മമാർ കുട്ടിയെ മുലകൊടുത്തു ധരിയ്ക്കുന്നപോലെ) ധരിയ്ക്കപ്പെടുന്നു പുരുഷൻ യുവതിയെ സമീപിയ്ക്കുന്നപോലെ സംസ്കൃതമായ സ്വസ്ഥാനം പൂകിക്കൊണ്ടവിടുന്ന് പശുവിൻ പാൽ മുതലായവയോടു ചേരുന്നു

3 ഉതപ്രപിപ്യഊധരഘ്ന്യായാ

ഇന്ദുർധാരാഭിസ്സചതേസുമേധാഃ

മൂർധാനങ്ഗാവഃപയസാചമൂ

ഷ്വഭിശ്രീണന്തിവസുഭിർന്നനിക്തൈഃ

അന്വയം:—

ഉത അഘ്ന്യായാഃ ഊധഃ — അഹന്തവ്യായാഗോഃ പയസ്ഥാനം സോമഃ
പ്ര പിപ്യേ — ഓഷധ്യാദിഷു പ്രവിശ്യ പ്രകർഷേണാപ്യായയതി
സു–മേധാഃ ഇന്ദുഃ — ശോഭനപ്രജ്ഞസ്സോമഃ
ധാരാഭിഃ സചതേ — സങ്ഗച്ഛതേ
(തതഃ) ഗാവഃ ചമൂഷു മൂർദ്ധാനം — ഗവ്യാനി ഗ്രഹാദിഷ്വവസ്ഥിതം സമുച്ഛ്രിതമിമം സോമം
നിക്തൈഃ വസ്ത്രേഭിഃ ന — പ്രക്ഷാളിതൈർവ്വസ്ത്രൈരിവ
പയസാ അഭി ശ്രീണന്തി — അഭിതശ്ചാദയന്തി

അർത്ഥം—കൂടാതെ, ഹനിയ്ക്കപ്പെടത്താത്ത പശുക്കളുടെ പാലിന്നിരിപ്പിടമായ അകിട് സോമൻ സസ്യാദികളിൽ പ്രവേശിച്ചു വർദ്ധിപ്പിയ്ക്കുന്ന (പുല്ലും ധാന്യങ്ങളും മറ്റും ഭക്ഷിച്ചിട്ടാണല്ലോ അകിട്ടിൽ പാൽ വർദ്ധിയ്ക്കുന്നത്) ശോഭനപ്രജ്ഞനായ സോമൻ ധാരകളോടുകൂടി ഒഴുകുന്നു പിന്നെ, കലശമരികകളിലും മറ്റും വർത്തിക്കുന്ന ഉന്നതനായ സോമനെ പശുക്കളുടെ പാലുകൾ, ചെമ്പിതെളിയുന്ന വസ്ത്രങ്ങളാലെന്നപോലെ, നേരെ പുതപ്പിയ്ക്കുന്ന, മൂടുന്ന

4 സനോദേവേഭിഃപവമാന
ദേന്ദോരയിമശ്വിനംവാവശാനഃ
രഥിരായതാമുശതീപുരന്ധി
രസ്മദ്ര്യഗാദാവനേവസൂനാം

അന്വയം —

ഹേ പവമാന, ഇന്ദോ, സഃ — താദൃശസ്ത്വം
നഃ വാവശാനഃ ദേവേഭിഃ — അസ്മാൻ കാമയമാനഃ ദേവൈസ്സഹ

| | |
|---|---|
| അശ്വിനം രയിം രദ | — അശ്വവന്തം ധനമസ്മഭ്യം പ്രയച്ഛ |
| (കിഞ്ച) രഥിരായതാം | — രഥിരാണവാചരതഃ പുരുഷാൻ |
| ഉശതീ പുരം–ധിഃ | — കാമയമാനാ ത്വദീയാ ബഹുവിധാധീഃ |
| വസൂനാം ദാവനേ | — ധനാനാം ദാനായ |
| അസ്മദ്ര്യക് ആ | — അസ്മദഭിമുഖമാഗച്ഛതു |

അത്ഥം–അല്ലയോ ഒഴുകുന്ന സോമ, അപ്രകാരമുള്ള അവിട്ടന്ന് ഞങ്ങളെ ഇഷ്ടപ്പെടുന്നവനായി, ദേവന്മാരൊത്തു് കുതിരയോടുകൂടിയ ധനം ഞങ്ങൾക്ക തന്നാലും. പിന്നെ, തേരുടമകളായിച്ചമഞ്ഞ ആളുകളെ ഇഷ്ടപ്പെടുന്ന അവിട്ടത്തെ നാനാവിധമായ ബുദ്ധി, ധനദാനത്തിന്നായി ഞങ്ങൾക്കഭിമുഖമായി വരട്ടേ. (തേരുള്ളവക്കാണല്ലോ കുതിര ആവശ്യം. ഞങ്ങൾക്ക തേരുണ്ടു്.)

5 നൂനോരയിമുപമാസ്വനൃവന്തം
പുനാനോവാതാപ്യംവിശ്വശ്ചന്ദ്രം
പ്രവന്ദിതുരിന്ദോതാര്യായുഃ
പ്രാതമ്മക്ഷൂധിയാവസ്സുജ്ജഗമ്മ്യാൽ വ. 3

അന്വയം:–

| | |
|---|---|
| ഹേ ഇന്ദോ, പുനാനഃ | — പൂയമാനസ്ത്വം |
| നഃ നു നൃ–വന്തം രയിം | |
| ഉപ മാസ്വ | — അസ്മഭ്യം ക്ഷിപ്രം സന്താനയുക്തം ധനമുപനിർമ്മിമീഷ്വ, ഉപകുരു |
| (കിഞ്ച) വിശ്വ–ചന്ദ്രം | |
| വാതാപ്യം | — സർവ്വേഷാമാഹ്ലാദകമുദകഞ്ച കുരു |
| വന്ദിതുഃ ആയുഃ പ്ര താരി | — തവ സ്തോതുജ്ജീവനം ത്വയാ വദ്ധിതമസ്തു |
| (സഃ) ധിയാ–വസുഃ | — കമ്മണാ പ്രാപ്തധനഃ |
| പ്രാതഃ മക്ഷു ജഗമ്യാൽ | — പ്രാതഃകാലേ ശീഘ്രം യജ്ഞം പ്രത്യാഗച്ഛേൽ |

അർത്ഥം—അല്ലയോ സോമ, ശുദ്ധീകരിക്കപ്പെടുന്ന അവിട ന്ന ഞങ്ങാംക്ക വേഗത്തിൽ സന്താനയുക്തമായ ധനമുണ്ടാക്കിയാലും. പിന്നെ, ഏറ്റവക്കമാറ്റാദമേകന്ന ജലമുണ്ടാക്കിയാലും. അവിടത്തെ സ്തോതാവിൻെറ ആയുസ്സ് അവിടത്തെക്കൊണ്ട വദ്ധിക്കട്ടേ. കമ്മംകൊണ്ട സിദ്ധിച്ച ധനമൊത്ത അവിടന്ന് പ്രഭാതത്തിൽ വേഗം ഞങ്ങളുടെ യാഗത്തിന്ന് വരുമാറാകണം.

വർഗ്ഗം—4 ആങ്ഗിരസഃ കണ്വഃ ഋഷിഃ

1 അധിയദസ്മിൻവാജിനീവശുഭ
സ്പൎദ്ധന്തേധിയസ്സൂര്യേനവിശഃ
അപോവൃണാനഃപവതേകവീയ
ന്ന്വ്രജന്നപശുവൎദ്ധനായമന്മ

അന്വയം:—

| | |
|---|---|
| യൽ അസ്മിൻ (സോമേ) | |
| വാജിനി–ഇവ | — യഥാശ്വേ യഥാ |
| ശുഭഃ | — വസ്ത്രപ്രഭൃത്യലങ്കാരാ ഭവന്തി |
| (യഥാവാസ്മിൻ) സൂര്യേ | |
| ന വിശഃ | — രശ്മയ ഉദിതാ ഭവന്തി |
| (തദാ) ധിയഃ അധി | |
| സ്പൎദ്ധന്തേ | — അങ്ഗുലയഃ അഹമഹമികയാ ഉപതിഷ്ഠന്തി |
| (തതഃ) കവി–യൻ അപഃ | |
| വൃണാനഃ | — കവീൻ, സ്തോതൄനിച്ഛൻ വസതീവരീരാച്ഛാദയൻ |
| വ്രജം ന മന്മ | — മനനീയം രക്ഷിതവ്യം ഗോഷ്ഠം |
| പശു–വൎദ്ധനായ | — പശൂനാം വൃദ്ധ്യൈ ഗോപാലോ യഥാപരിഗച്ഛതി, തഥാ ദേവാനാം പ്രീണനായ പാത്രാണി പ്രതി |
| പവതേ | — ക്ഷരതേ |

അത്ഥം–എപ്പോഠ സോമങ്കൽ, കതിരയിങ്കലെന്നപോലെ, വസ്ത്രം മുതലായ അലങ്കാരങ്ങഠ ഭവിക്കുന്നുവോ, അല്ലെങ്കിൽ എപ്പോഠ സോമങ്കൽ സൂര്യങ്കലെന്നപോലെ രശ്മികളുദിക്കുന്നുവോ, അപ്പോഠ വിരലുകഠ ഞാൻമുമ്പ് ഞാൻമുമ്പെന്ന് തിരക്കിയണയുന്നു. പിന്നെ, സോമൻ സ്തോതാക്കളെ ഇഷ്ടപ്പെടുന്നവനായി, വസതീവരികളെ മൂടുന്നവനായി, രക്ഷിസ്സ്യേണ്ടും തൊഴുത്തിനെ മേഷ്പകാരൻ പശുക്കളുടെവൃദ്ധിക്കായി മുററും പ്രാപിക്കുന്നപോലെ, ദേവന്മാരുടെ പ്രീതിയ്ക്കായി പാത്രങ്ങളിലേക്കൊഴുകുന്നു.

2 ദ്വിതാവ്യൂർണ്വന്നമൃതസ്യധാമ

സ്വർവ്വിദേഭുവനാനിപ്രഥന്ത

ധിയഃപിന്വാനാസ്സ്വസരേനഗാവ

ഋതായന്തീരഭിവാവശ്രഇന്ദും

അന്വയം:–

| | | |
|---|---|---|
| അമൃതസ്യ ധാമ | — | ഉദകസ്യ ധാരകം സ്ഥാനമന്തരിക്ഷം സോമഃ |
| ദ്വിതാ വി–ഊർണ്വൻ | — | ഉഭയതസ്സ്വ തേജസാച്ഛാദയന്മധ്യേന ഗച്ഛതി |
| (തതഃ) സ്വഃ–വിദേ | — | സർവ്വജ്ഞായ സോമായ |
| ഭുവനാനി പ്രഥന്ത | — | വിസ്തീർണ്ണാനി ഭവന്തി |
| (അഥ) പിന്വാനാഃ ധിയഃ | — | പ്രീണയിത്ര്യ സ്തുതിരൂപാ വാചഃ |
| ഋത–യന്തീഃ ഇന്ദും | — | യജ്ഞമിച്ഛന്ത്യസ്തുത്യസ്സോമം യാഗാഹനി |
| സ്വസരേ ഗാവഃ ന (പവിത്രേ) | — | യഥാപിന്വമാനാഃ പയഃ ക്ഷരന്ത്യോഗാവഃ സ്വസരേ, ഗോഷ്ഠേ ഇവ |
| അഭി വാവശ്രേ | — | ശബ്ദായന്തേ |

അത്ഥം–ജലധാരകസ്ഥാനമായ അന്തരിക്ഷത്തെ സോമൻ ഇരുപാടും സ്വതേജസ്സാൽ മൂടി, നടവിലൂടെപ്പോകുന്നു. പിന്നെ,

സർവ്വജ്ഞനായ സോമന്നായി (അവിടത്തെ രശ്മികൾ പടരാനായി) ഭുവനങ്ങൾ വിസ്തൃതങ്ങളായി ഭവിക്കുന്നു. പ്രീതികരങ്ങളായ സ്തുതിവചനങ്ങൾ യജ്ഞമിച്ഛിക്കുന്നവയായി, യാഗദിനത്തിൽ സോമനെ ഉദ്ദേശിച്ച്, പാൽ ചുരത്തുന്ന പശുക്കൾ തൊഴുത്തിലെന്നപോലെ, നേരിട്ട ശബ്ദമുണ്ടാക്കുന്നു.

3 പരിയത്കവിഃകാവ്യാഭരതേ
ശൂരോനരഥോഭുവനാനിവിശ്വാ
ദേവേഷുയശോമർത്തായഭൂഷ
ന്ദക്ഷായരായഃപുരുഭൂഷുനവ്യഃ

അന്വയം:—

കവിഃ കാവ്യാ യത് — ക്രാന്തപ്രജ്ഞസ്സോമഃ, കാവ്യാനി സ്തോത്രാണി യദാ
ശൂരഃ ന രഥഃ — ശത്രൂണാം ബാധകസ്യദീയോ രഥഃ
വിശ്വാ ഭുവനാനി — സാങ്ഗ്രാമികാണി ഭൂതാനി പരിയാതി തദ്വത്
പരി ഭരതേ — ബിഭർത്തി, പരിഗച്ഛതി
(തദാനീം) ദേവേഷു യശഃ — തേഷുസ്ഥിതം വ്യാപകം ധനം
മർത്തായ ഭൂഷൻ — മനുഷ്യായ, സ്തോത്രേ ഭാവയിതുമിച്ഛൻ
രായഃ ദക്ഷായ — ആത്മനാ ദത്തസ്യ ധനസ്യ വൃദ്ധ്യർത്ഥം
പുരു-ഭൂഷു നവ്യഃ — ബഹുഷു യജ്ഞഗൃഹേഷു സ്തോതവ്യോ ഭവതി

അർത്ഥം—കവിഞ്ഞ അറിവുള്ള സോമൻ ശത്രുഹന്താവായ ശൂരനായി, തന്റെ തേർ യുദ്ധത്തിലെ ഭൂതജാതങ്ങളെ പ്രാപിക്കുന്നപോലെ (അത്ര ആവേഗത്തോടുമാവേശത്തോടും കൂടി) സ്തോത്രങ്ങളെ എപ്പോൾ പ്രാപിക്കുന്നുവോ, അപ്പോൾ ദേവന്മാരിലുള്ള പരപ്പേറിയ ധനത്തെ മനുഷ്യനായ സ്തോതാവിന്നു നൽകാനിച്ഛിച്ചുകൊണ്ട്, തന്നാൽ നൽകപ്പെട്ട ധനത്തിന്റെ പുഷ്ടിക്കായി

വളരെ യാഗശാലകളിൽ സ്തുത്യനായി ഭവിയ്ക്കുന്നു. (സ്തുതിയോടൊപ്പം ഫലപ്രദാനം, ഫലപ്രദാനത്തോടൊപ്പം സ്തുതി.)

4 ശ്രിയേജാതശ്രിയആനിരിയായ

ശ്രിയംവയോജരിതൃഭ്യോദധാതി

ശ്രിയംവസാനാഅമൃതത്വമായൻ

ഭവന്തിസത്യാസമിഥാമിതദ്രൌ

അന്വയം:—

| | |
|---|---|
| (സ സോമഃ) ശ്രിയേ ജാതഃ | — സമ്പദർത്ഥം പ്രാദുർഭൂതഃ |
| ശ്രിയേ ആ നിഃ ഇയായ | — സമ്പദർത്ഥമേവാംശുഭ്യേ ആഭിമുഖ്യേന നിർഗ്ഗച്ഛതി |
| (നിർഗ്ഗതശ്ച) ജരിതൃ-ഭ്യഃ | |
| ശ്രിയം വയഃ ദധാതി | — സമ്പൽജീവനഞ്ച വിദധാതി, പ്രയച്ഛതി |
| (തേന ദത്താം) ശ്രിയം | |
| വസാനാഃ | — ആച്ഛാദയന്തസ്സ്തോതാരഃ |
| അമൃത-ത്വം ആയൻ | — ദേവത്വം പ്രാപ്നുവൻ |
| (തസ്മിൻ) മിത-ദ്രൌ | |
| സം-ഇഥാ | — മിതഗമനേ സോമേ യുദ്ധാനി |
| സത്യാ ഭവന്തി | — സത്യാനി, യഥാർത്ഥാനി, ന തു വിതഥാനി ഭവന്തി |

അർത്ഥം—ആ സോമൻ ശ്രീയ്ക്കുവേണ്ടി ജനിച്ചവനാകുന്നു. ശ്രീക്കുവേണ്ടിത്തന്നെയാണ് ലതാരൂപങ്ങളിൽനിന്നു രസരൂപമായി പുറത്തുവരുന്നതു്. പുറത്തുവന്നിട്ടു സ്തോതാക്കൾക്കു് ശ്രീയും ജീവനവും (ആയുസ്സും) കൊടുക്കുന്നു. അവിടുന്നേകിയ ശ്രീയെ (വസ്ത്രമായി) ഉടുത്തുകൊണ്ടു സ്തോതാക്കൾ ദേവത്വം നേടി, നേടുന്നു. മെല്ലെ നടക്കുന്ന സോമങ്കൽ യുദ്ധങ്ങൾ, സത്യങ്ങളായി, സഫലങ്ങളായി ഭവിക്കുന്നു. (ശത്രുക്കൾ സോമനാൽ പരാജിതരാകുന്നു. ഇവിടെ യുദ്ധം ജീവിതയുദ്ധമെന്നു കണക്കാക്കാം. ശത്രുക്കും ആത്മനാശം വരുത്തുന്ന പാപവാസനകളും ദുരിതങ്ങളും. ഈ മന്ത്രം ശ്രീക്കുവേണ്ടി ജപിയ്ക്കപ്പെടുന്നു.)

5 ഇഷമൂർജമഭ്യ൪ഷാശ്വംഗാ
മുരുജ്യോതിഃകൃണുഹിമത്സിദേവാൻ
വിശ്വാനിഹിസുഷഹാതാനിതുഭ്യം
പവമാനബാധസേസോമശത്രൂൻ വ. 4

അന്വയം:—

ഹേ പവമാന, സോമ, — പൂയമാന, സോമ,
ഇഷം, ഊർജ്ജം അഭി അർഷ— അന്നം, അന്നരസഞ്ചാസ്മഭ്യ മഭിഗമയ
അശ്വം, ഗാം — വാഹനമശ്വം, യജ്ഞസ്യസാധന ഭൂതാംഗാഞ്ചാസ്മഭ്യമഭിഗമയ
(തഥാ) ഉരു ജ്യോതിഃ
കൃണുഹി — ജഗദാലോകനാത്ഥം മഹത് സൂര്യാഖ്യന്തേജഃ കുരു
(കിഞ്ച) ദേവാൻ മത്സി— ഇന്ദ്രാദീൻ ത്വദ്രസേന തർപ്പയ
(അപി ച) തുഭ്യം
വിശ്വാനി താനി
സു-സഹാ ഹി — സർവ്വാണി രക്ഷാംസ്യനായാ സേനൈ ഏവാഭിഭവിതും ശക്യാനി ഭവന്തി ഖലു
(അതഃ) ശത്രൂൻ ബാധസേ— സർവ്വാൻ ശത്രൂൻ ജഹി

അത്ഥം.—അല്ലയോ ഒഴുകുന്ന സോമ, ഞങ്ങൾക്കന്നവുമന്നരസവുമെത്തിച്ചാലും. വാഹനമായ കുതിരയേയും യജ്ഞസാധനമായ പശുവിനേയുമെത്തിച്ചാലും. പിന്നെ, ജഗത്തിന്റെ ദശനത്തിന്നവേണ്ടി സൂര്യതേജസ്സുണ്ടാക്കിയാലും. കൂടാതെ, ഇന്ദ്രാദിദേവന്മാരെ അവിടത്തെ രസംകൊണ്ടു തൃപ്തിപ്പെടുത്തിയാലും. എല്ലാ രക്ഷസ്സുകളുമവിടേക്ക് എളുപ്പം കീഴടക്കാൻ പററിയവരാണല്ലോ. അതുകൊണ്ടു ശത്രുക്കളെ തുരത്തിയാലും.

വൎഗ്ഗം–5 കാണ്വഃ പ്രസ്കണ്വ ഋഷിഃ

1 കനിക്രന്തിഹരിരാസൃജ്യമാന

സ്സീദൻവനസ്യജഠരേപുനാനഃ

നൃഭിര്യതഃകൃണുതേനിൎണ്ണിജങ്ഗാ

അതോമതീൎജ്ജനയതസ്വധാഭിഃ

അന്വയം:–

| | |
|---|---|
| ആ സൃജ്യമാനഃ | — സമന്താദഭിഷൂയമാണഃ |
| ഹരിഃ കനിക്രന്തി | — ഹരിതവൎണ്ണസ്സോമഃ ക്രന്ദതേ |
| (തഥാ) പുനാനഃ വനസ്യ ജഠരേ സീദൻ | — വനനീയസ്യ ദ്രോണകലശ സ്യാന്തരുപവിശൻ ശബ്ദായതേ |
| (കിഞ്ച) നൃ–ഭിഃ യതഃ | — കൎമ്മനേതൃഭിസ്സംയതസ്സോമഃ |
| ഗാഃ നിഃ–നിജം കൃണുതേ | — ക്ഷീരാദീന്യാച്ഛാദയന്നാത്മനഃ രൂപം കരോതി |
| അതഃ മതീഃ സ്വധാഭിഃ ജനയത | — അസ്മൈസ്തുതീൎഹവിൎഭിസ്സഹ സ്തോതാരോ ജനയൻ, ജനയന്തു |

അൎത്ഥം–സമ്പൂൎണ്ണമായി സംസ്കരിക്കപ്പെടുന്ന പച്ചനിറമുററ സോമൻ ശബ്ദിക്കുന്നു. സമ്പ്രാപ്യമായ ദ്രോണകലശത്തിന്നുള്ളിലിരുന്നുകൊണ്ടു് ഒച്ചയുണ്ടാക്കുന്നു. കൎമ്മനേതാക്കളായ ഋത്വിക്കുകളാൽ ഒതുക്കിനിൎത്തപ്പെട്ടു്, പാൽ മുതലായവയെ മൂടി സ്വന്തം രൂപമാവിഷ്കരിക്കുന്നു. അപ്പോറം സ്തുതികറം ഹവിസ്സുകളോടു കൂടി സ്തോതാക്കറം നിൎമ്മിക്കുന്നു, നിൎമ്മിച്ചു ചൊല്ലട്ടേ.

2 ഹരിസ്സൃജാനഃപഥ്യാമൃത

സ്യേയൎത്തിവാചമരിതേവനാവം

ദേവോദേവാനാങ്ഗുഹ്യാനിനാ

മാവിഷ്കൃണോതിബൎഹിഷിപ്രവാചേ

അന്വയം –

| | |
|---|---|
| സൃജാനഃ ഹരിഃ | — സൃജ്യമാനഃ, ഹരിതവർണ്ണസ്സോമഃ |
| അരിതാ-ഇവ നാവം | — ജനാംസ്തീരം പ്രാപയൻ നാവി കോനാവം യഥാ പ്രേരയതി, തദ്വൽ |
| ഋതസ്യ പഥ്യാം വാചം ഇയർത്തി | — സത്യഭൂതസ്യ യജ്ഞസ്യ പഥി ഭവാം ദൈവീം വാചം പ്രേരയതി |
| (തതഃ) ദേവഃ ദേവാനാം | — സോമഇന്ദ്രാദീനാം |
| ഗുഹ്യാനി നാമ | — അന്തർഹിതാനി ശരീരാണി |
| പ്ര-വാചേ | — പ്രകർഷേണ വാചയിത്രേ, സ്തോത്രേ |
| ബർഹിഷി ആവിഃ കൃണോതി | — യജ്ഞേ സ്തോത്രും പ്രകടീ കരോതി |

അർത്ഥം—സംസ്കരിക്കപ്പെടുന്ന പച്ചനിറമുറ്റ സോമൻ, ജനങ്ങളെ അക്കരെയ്ക്കു കടത്തുന്ന തോണിക്കാരൻ, തോണിയെ ഇറക്കന്നപോലെ, സത്യഭൂതമായ യജ്ഞത്തിൻെറ മാർഗ്ഗത്തിലുള്ള ദേവസംബന്ധിയായ സ്തോത്രത്തെ പ്രേരിപ്പിക്കുന്നു, ഇറക്കി വിടുന്നു പിന്നെ ദേവനായ സോമൻ ഇന്ദ്രാദിദേവന്മാരുടെ അദൃഷ്ടങ്ങളായ, നിഗൂഢങ്ങളായ, ശരീരങ്ങളെ നന്നായി സ്തോത്രം ചൊല്ലുന്ന സ്തോതാവിന്നു കണ്ടു സ്തുതിക്കാനായി യജ്ഞത്തിൽ പ്രസ്പഷ്ടങ്ങളാം പ്രത്യക്ഷങ്ങളാക്കുന്നു

3 അപാമിവേദൂർമ്മയസ്തർത്തുരാണാഃ

പ്രമനീഷാഈരതേസോമമച്ഛ

നമസ്യന്തീരുപചയന്തി

സഞ്ചാചവിശന്ത്യുശതീരുശന്തം

അന്വയം:—

അപാം—ഇവ ഊർമ്മയഃ

| | |
|---|---|
| ഇൽ | — ഉദകാനാം തരങ്ഗാ ഏവേവ |
| തക്ഷ്ണരാണാഃ മനീഷാഃ | — കർമ്മണി ദേവാൻ സ്തോതുന്ത്വര മാണാ ഋത്വിജസ്തുതീഃ |
| സോമം അച്ഛ പ്ര ഈരതേ | — സോമം പ്രതി പ്രേരയന്തി |
| നമസ്യന്തീഃ | — നമസ്യന്ത്യഃ, പൂജയന്ത്യസ്സ്തുത്യഃ |
| (തം) ഉപ യന്തി ച | |
| സം ച | — ഉപഗച്ഛന്തി, സങ്ഗച്ഛന്തി ച |
| (തതഃ) ഉശതീഃ | — കാമയമാനാസ്തുതയഃ |
| ഉശന്തം ആ വിശന്തി ച | — കാമയമാനംസോമം പ്രവി ശന്തി ച |

അർത്ഥം—ജലങ്ങളുടെ ഓളങ്ങൾപോലെത്തന്നെ കർമ്മത്തിൽ ദേവന്മാരെ സ്തുതിക്കാൻ തിടുക്കപ്പെടുന്ന ഋത്വിക്കുകൾ, സ്തുതികളെ സോമനു നേരെ അയക്കുന്നു. നമസ്കരിക്കുന്നവയായി അവ അവിടുത്തെ പ്രാപിക്കുന്നു, അവിടുത്തോടു ചേരുന്നു. അപ്പോൾ സോമനെക്കാമിക്കുന്ന സ്തുതികൾ, സ്തുതികളെ കാമിക്കുന്നു. സോമനുകലെത്തുന്നു.

4 തംമർമ്മൃജാനംമഹിഷന്നസാനാ

വംശുന്ദുഹന്ത്യുക്ഷണംഗിരിഷ്ഠാം

തംവാവശാനംമതയസ്സചന്തേ

ത്രിതോബിഭർത്തിവരുണംസമുദ്രേ

അന്വയം:—

| | |
|---|---|
| മർമ്മൃജാനം | — യഷ്ട്യഭിഃ പരിചര്യമാണം |
| മഹിഷം ന സാനൌ | — മഹിഷാഖ്യം മൃഗമിവ സമുച്ഛ്രിതേ ദേശേ വർത്തമാനം |
| ഉക്ഷണം ഗിരി—സ്ഥാം | — കാമാനാം സേക്താരം, അഭിഷവാർത്ഥം ഗ്രാവസ്വതിഷ്ഠന്തം |
| താ അംശും ദുഹന്തി | — പ്രസിദ്ധം സോമമൃത്വിജഃ ദുഹന്തി |

തം വാവശാനം മതയഃ
സചന്തേ — കാമയമാനം സോമം സ്തുതയ സ്സേവന്തേ
(തതഃ) ത്രിതഃ — ത്രിഷു സ്ഥാനേഷു വർത്തമാന ഇന്ദ്രഃ
വരുണം സമുദ്രേ ബിഭർത്തി— ശത്രൂണാന്നിവാരകം സോമ മന്തരിക്ഷേ ശത്രുവധാർത്ഥം ധാരയതി

അർത്ഥം_ യഷ്ടാക്കളാൽ പരിചരിക്കപ്പെടുന്നവനും കാട്ടുപോത്തുപോലെ ഉന്നതസ്ഥാനത്തു വർത്തിക്കുന്നവനും കാമവർഷകനും സംസ്കരിക്കപ്പെടാനായി പിടികല്ലിന്മേലിരിക്കുന്നവനുമായ ആ സോമനെ ഋത്വിക്കുകൾ കാക്കുന്ന സ്തുതികാമനായ അവിടത്തെ സ്തുതികൾ സേവിക്കുന്ന പിന്നെ, ദ്യുലോകാന്തരിക്ഷ ഭൂലോകങ്ങളിൽ വർത്തിക്കുന്ന ഇന്ദ്രൻ ശത്രുനിവാരകനായ സോമനെ ശത്രുവധത്തിനുവേണ്ടി അന്തരിക്ഷത്തിൽ ധരിക്കുന്ന

5 ഇഷ്യൻവാചമുപവക്തേവഹോതുഃ
പുനാനഇന്ദോവിഷ്യാമനീഷാം
ഇന്ദ്രശ്ചയൽക്ഷയഥഃസൗഭഗായ
സുവീര്യസ്യപതയസ്സ്യാമ വ 5

അന്വയം —
ഹേ ഇന്ദോ, വാചം
ഇഷ്യൻ — സ്തുതിം പ്രേരയൻ
ഹോതുഃ ഉപവക്താ_ഇവ — യഥാധ്വര്യുഃ പ്രതിഗരം കുർവൻ പ്രോത്സാഹയതി, തദ്വൽ സ്തോതൄണാം ശംസനം പ്രോത്സാഹം കുർവൻ
പുനാനഃ മനീഷാം വിസ്യ— പൂയമാനസ്ത്വം ബുദ്ധിം വിമുഞ്ച കിഞ്ച ബുദ്ധിം ധനപ്രദാനാദി മുഖീകുരു
കിഞ്ച) യൽ ഇന്ദ്രഃ ച — യദാത്വഞ്ചസഹായഭൂതേ

ക്ഷയഥഃ — നിവസഥഃ, തദാ
സ്തോതാരോവയം
സൌഭഗായ — സൌഭാഗ്യായ സ്യാമ
സു–വീര്യസ്യ പതയഃ
സ്യാമ — ശോഭനവീര്യോപേതസ്യ
ധനസ്യ സ്വാമിനഃ ഭവേമ

അത്ഥം—അല്ലയോ സോമ, സ്തുതിയെ പ്രേരിപ്പിച്ച് ഹോതാവിൻെറ സ്തുതിയെ അധ്വര്യു ഏററുചൊല്ലി സ്തോതാക്കളുടെ സ്തോത്രത്തെ പ്രോത്സാഹിപ്പിക്കുന്നപോലെ, ശുദ്ധീകരിയ്ക്കപ്പെട്ടന്ന അവിടുന്ന് ബുദ്ധിയെ അയച്ചുവിട്ടാലും, ആ ബുദ്ധിയെ ഞങ്ങൾക്ക ധനദാനത്തിന്നനുകൂലമായിത്തിരിച്ചാലും പിന്നെ, ഇന്ദ്രനുമവിടുന്നുംകൂടി യജ്ഞത്തിൽ നിവസിക്കുമ്പോൾ, സ്തോതാക്കളായ ഞങ്ങൾ സൌഭാഗ്യത്തിന്ന പാത്രഭൂതരാകാവൂ ശോഭനവീര്യമുററ ധനത്തിന്നധീശരാകാവൂ

വഗ്ഗം–6 മുതൽ 10 കൂടി ദൈവോദാസിഃ പ്രതദ്ദനഃ ഋഷിഃ

1 പ്രസേനാനീശ്ശൂരോഅഗ്രേരഥാനാ
ങ്ഗവ്യന്നേതിഹഷതേഅസ്യസേനാ
ഭദ്രാൻകൃണ്വന്നിന്ദ്രഹവാന്ത്സഖിഭ്യ
ആസോമോവസ്ത്രാരഭസാനിദത്തേ

അന്വയം —
സേനാ–നീഃ ശൂരഃ സോമഃ — സേനാനാമഗ്രേ ഉപനേതാ,
ശത്രൂണാം ബാധകസ്സഃ
ഗവ്യൻ — യജമാനാനാം പശ്വാദികമിച്ഛൻ
രഥാനാം അഗ്രേ പ്ര ഏതി— പുരതസ്സങ്ഗ്രാമേ ഗച്ഛതി
അസ്യ സേനാ ഹഷതേ — ഹൃഷ്യതി
(കിഞ്ച) സഖി–ഭ്യഃ — സമാനഖ്യാനേഭ്യോ യജമാനേഭ്യഃ
ഇന്ദ്ര–ഹവാൻ ഭദ്രാൻ
കൃണ്വൻ — കൃതാനിന്ദ്രസ്യ ഹവനാനി
കല്യാണാനി കുർവൻ

രഭസാനി — ഇന്ദ്രസ്യ ശീഘ്രഗമനേ നിമിത്താനി

വസ്ത്രാ ആ ദത്തേ — ആച്ഛാദകാനി പയഃ പ്രഭൃതീന്യാ ഗൃഹ്ണാതി

അർത്ഥം—സേനകൾക്കു മുന്നണി നേതാവും ശത്രുഹന്താവുമായ സോമൻ യജമാനന്മാർക്കു പശു മുതലായവയെ (കൊടുക്കാൻ) ഇച്ഛിക്കുന്നവനായി (അല്ലെങ്കിലവരുടെ യാഗപശുക്കളെ ആഗ്രഹിക്കുന്നവനായി) തേരുകൾക്കു മുമ്പിൽ പോർക്കളം പ്രാപിക്കുന്നു അവിടത്തെ സേന സന്തോഷമേറ്റുന്നു പിന്നെ ചങ്ങാതികളായ യജമാനന്മാർക്ക് ഇന്ദ്രനെക്കുറിച്ചു വിളികൾ മംഗളങ്ങളാക്കിക്കൊണ്ട് (സഫലങ്ങളാക്കിക്കൊണ്ട്) ഇന്ദ്രന്റെ പെട്ടെന്നുള്ള വരവിന്നുവേണ്ടി, തന്നെ മൂടുന്ന പാൽ മുതലായവ കയ്യേറ്റുന്നു (സോമം പാൽ മുതലായവയോടു ചേരുമ്പോൾ അതുംകൊള്ളാനിന്ദ്രൻ വേഗമെത്തുന്നു )

2 സമസ്യഹരിംഹരയോമൃജ

ന്ത്യശ്വഹയൈരനിശിതന്നമോഭിഃ

ആതിഷ്ഠതിരഥമിന്ദ്രസ്യസഖാ

വിദ്വാംഏനാസുമതിംയാത്യച്ഛ

അന്വയം —

ഹരയഃ — അഭിഷവണാനാ ഋത്വിജഃ

ഹരിം അസ്യ സം മൃജന്തി — ഹരിതവർണ്ണം സോമസ്യ കാരണമംശും സമ്യഗഭിഷുണ്വന്തി

(അതസ്സോമഃ) നമഃ—ഭിഃ അശ്വ—ഹയൈഃ — നമയിതൃഭിർവ്യാപ്പൈഃഗമനശീലൈരപി

അനി—ശിതം രഥം — അയുക്തം, രമണസാധനമായ രഥിയം ശോധിതും

ആ തിഷ്ഠതി — ആസീദതി
(അനന്തരം) ഇന്ദ്രസ്യ സഖാ
വിദ്വാൻ — സഖീഭൂതഃ, പ്രാജ്ഞസ്സോമഃ
ഏന സു–മതിം — ഏതേന രഥഭൂതേന പവിത്രേണ സുസ്തുതിം
അച്ഛ യാതി — അഭിഗച്ഛതി

അൎത്ഥം–സംസ്തൎത്താക്കളായ ഋത്വിക്കുകൾ സോമരസകാരണമായ പച്ചനിറമുററ ലതയെ വേണ്ടപോലെ സംസ്കരിക്കുന്നു. പിന്നെ, സോമൻ, കുതിരകൾ പൂട്ടപ്പെടാത്ത തേരായ സ്വന്തം ദശാപവിത്രത്തിലിരിക്കുന്നു. അതിന്നുശേഷം ഇന്ദ്രന്റെ ചങ്ങാതിയും വിജ്ഞനുമായ സോമൻ ആ പവിത്രമാകുന്ന തേരോടു കൂടി ശോഭനസ്തുതിയെ നേരെ പ്രാപിക്കുന്നു. (ദശാപവിത്രത്തിൽ സോമം അരിക്കുന്ന സമയത്തു സ്തുതികൾ മുഴങ്ങുന്നു.)

3 സനോദേവദേവതാതേപവസ്വ
മഹേസോമപ്സരസഇന്ദ്രപാനഃ
കൃണ്വന്നപോവർഷയന്ദ്യാമുതേമാ
മുരോരാനോവരിവസ്യാപുനാനഃ

അന്വയം:–

ഹേ ദേവ, സോമ, സഃ
ഇന്ദ്ര–പാനഃ — ഇന്ദ്രേണ പാതവ്യസ്ത്വം
നഃ ദേവ–താതേ — ദേവൈസ്തതേ, വിതതേ യജ്ഞേ
മഹേ പ്സരസേ പവസ്വ — മഹതേ, ഇന്ദ്രസ്യ പാനായ ഗ്രഹാദിഷുക്ഷര
(കിഞ്ച) അപഃ കൃണ്വൻ — ഉദകാനി കുർവ്വൻ
ഉത ദ്യാം ഇമാം വർഷയൻ — ദ്യാം ഭൂമിഞ്ച, ദ്യാവാപൃഥിവ്യൗ തൎപ്പയസി

ഉരോഃ ആ — വിസ്തീർണ്ണാദന്തരിക്ഷാദാഗച്ഛം സ്ഥം
പുനാനഃ നഃ വരിവസ്യ — പൂയമാനസ്സന്നസ്മാൻ ധനാദി ദാനേന പരിചര

അൎത്ഥം—അല്ലയോ ദേവനായ സോമ ഇന്ദ്രൻെറ പാനമായ ആ അവിടുന്ന് ഞങ്ങളുടെ യജ്ഞത്തിൽ ഇന്ദ്രന്ന മഹത്തായ പാന ത്തിനാവേണ്ടി കണ്ടമ്പരിക മുതലായവയിലൊഴകിയാലും പിന്നെ ജലങ്ങളുണ്ടാക്കി ദ്യോവിനെയും ഭൂവിനെയും, ദ്യാവാ പൃഥിവികളെ, അവിടുന്ന പ്രീതിപ്പെടുത്തുന്ന പരന്ന അന്തരി ക്ഷത്തിൽനിന്ന വരുന്ന അവിടുന്ന് ശുദ്ധി പൂകുന്നവനായി ഞ ങ്ങളെ ധനാദിദാനത്താൽ കൊണ്ടാടിയാലും

4 അ്ജീതയേഹതയേപവസ്വ
സ്വസ്തയേസർവ്വതാതയേബൃഹതേ
തദുശന്തിവിശ്വഇമേസഖായ
സ്ത്വമഹംവശ്മിപവമാനസോമ

അന്വയം —

ഹേ പവമാന, സോമ, — പൂയമാന സോമ,
അജീതയേ — യഥാവയം ശത്രുഭിരജിതാഭവേമ, തഥാ തേഷാമജയായ
അഹതയേ — യഥാതൈരഹതാസ്സ്യാമ, തസ്മൈ ച
(അതഏവ) സ്വസ്തയേ — അവിനാശായ
ബൃഹതേ സർവ്വതാതയേ
പവസ്വ — സർവ്വൈർദ്ദേവൈസ്സായമാനായ യജ്ഞായാസ്മദഭിമുഖമാഗച്ഛ
വിശ്വേ ഇമേ സഖായഃ — മദീയാസ്സർവ്വേ സ്തോതാരഃ
തത് ഉശന്തി — ത്വദീയം രക്ഷണം കാമയന്തേ
തത് അഹം വശ്മി — അഹമപികാമയേ

അൎത്ഥം—അല്പയോ ശുദ്ധികരനായ സോമ, ഞങ്ങരംക്ക ശത്രുക്കളിൽനിന്നു് അജേയതയ്ക്കായും അഹിംസ്യതയ്ക്കായും അതുകൊണ്ടുതന്നെ അവിനാശമംഗളത്തിന്നായും, എല്ലാ ദേവന്മാരുമെത്തുന്ന യജ്ഞത്തിന്നുവേണ്ടി, ഞങ്ങരംക്കഭിമുഖമായി വന്നാലും. എനിക്ക ചേൎന്ന സഖാക്കളായ എല്ലാ സ്തോതാക്കളും അവിടത്തെ രക്ഷണമിച്ഛിക്കുന്നു. ആ രക്ഷണം ഞാനും കാംക്ഷിക്കുന്നു.

5 സോമഃപവതേജനിതാമതീനാ
ഞ്ജനിതാദിവോജനിതാപൃഥിവ്യാഃ
ജനിതാഗ്നേൎജ്ജനിതാസൂൎയ്യസ്യ
ജനിതേന്ദ്രസ്യജനിതോതവിഷ്ണോഃ വ. 6

അന്വയം:—

| | |
|---|---|
| മതീനാം ജനിതാ | — ബുദ്ധീനാഞ്ജനയിതാ |
| ദിവഃ ജനിതാ | — ദ്യുലോകസ്യ പ്രാദുൎഭാവയിതാ |
| പൃഥിവ്യാഃ ജനിതാ | — ഭൂമേൎജ്ജനയിതാ |
| അഗ്നേഃ ജനിതാ | — പ്രകാശയിതാ |
| സൂൎയ്യസ്യ ജനിതാ | — സൎവ്വസ്യ പ്രേരകസ്യാദിത്യസ്യ ജനയിതാ |
| ഇന്ദ്രസ്യ ജനിതാ | — പാനേന മദസ്യ ജനയിതാ |
| ഉത വിഷ്ണോഃ ജനിതാ | — വ്യാപകസ്യ ദേവസ്യ ജനയിതാ |
| സോമഃ പവതേ | — അഭിഷൂയമാണഃ ക്ഷരതി |

അൎത്ഥം—ബുദ്ധികളുടെ ജനയിതാവും (സോമം ബുദ്ധിവൎദ്ധനമാണെന്നായുർവ്വേദം.) ദ്യോവിൻെറ പ്രാദുൎഭാവയിതാവും (സോമയാഗം കൊണ്ടു് സ്വൎഗ്ഗപ്രാപ്തി പ്രസിദ്ധം). ഭൂമിയുടെ ഉല്പാദകനും (സോമയാഗംകൊണ്ടു് മഴപെയ്തു് സസ്യാദിവൃദ്ധിയും പ്രജാക്ഷേമവുമുട്ടിഷ്ടം.) അഗ്നിയുടെ പ്രകാശയിതാവും (സോമഹോമത്താൽ അഗ്നി ജ്വലിക്കുന്നു.) സൎവ്വപ്രേരകനായ

സൂര്യന്റെ സ്രഷ്ടാവും (സൂര്യന്റെ ഋതുകാലസൃഷ്ടി യാഗാദികർമ്മങ്ങളുടെ ഗതിവിഗതികളെ ആശ്രയിച്ചുനിൽക്കുന്നു.) ഇന്ദ്രന്നു പാനത്താൽ ഹർഷമുണ്ടാക്കുന്നവനും (ഇന്ദ്രനെ വീരകർമ്മങ്ങൾക്കു പ്രചോദിപ്പിക്കുന്നതു സോമപാനമാണല്ലോ.) സർവ്വവ്യാപിയായ വിഷ്ണുവിന്നു കാരണഭൂതനുമായ (സോമം ബ്രഹ്മമത്രേ. അതാണല്ലോ ദേവാധിദേവനായ വിഷ്ണുവിന്നും മൂലം.) സോമൻ സംസ്കരിക്കപ്പെട്ടുകൊണ്ടൊഴുകുന്നു.

6 ബ്രഹ്മാദേവാനാംപദവീഃകവീനാ

ഋഷിർവ്വിപ്രാണാംമഹിഷോമൃഗാണാം

ശ്യേനോഗൃധ്രാണാംസ്വധിതിർവ്വനാനാം

സോമഃപവിത്രമത്യേതിരേഭൻ

അന്വയം:–

| | |
|---|---|
| ദേവാനാം ബ്രഹ്മാ | — ഇന്ദ്രാദീനാം മധ്യേരാജാ |
| കവീനാം പദ–വീഃ | — സ്ഖലന്തി പദാനിയോ യോജയതി, സഃ |
| വിപ്രാണാം ഋഷിഃ | — മേധാവിനാമതീന്ദ്രിയദ്രഷ്ടാ |
| മൃഗാണാം മഹിഷഃ | — മഹിഷാഖ്യഃ, മഹാൻ വാ |
| ഗൃധ്രാണാം ശ്യേനഃ | — പക്ഷിവിശേഷാണാം ശ്യേനഃ ശംസനീയഃ വാ |
| വനാനാം സ്വ–ധിതിഃ | — ഹിംസകാനാമേതന്നാമക ശ്ഛേദകഃ |
| സോമഃ രേഭൻ പവിത്രം അതി എതി | — ശബ്ദയൻ ദശാപവിത്രമധി ഗച്ഛതി |

അത്... സഖ... ദേവന്മാർക്കിടയിൽ രാജാവും (പരബ്രഹ്മവും) ...യുള്ള വാക്കുകൾ തിരുത്തുന്നവനും (മഹാ... വന്നു.) സർവ്വദർശി ...ദിൽവെച്ച് ഇന്ദ്രിയങ്ങൾക്കപ്പുറം കാണ... ...ം) മൃഗങ്ങളിൽവെച്ചു പോത്തും (ജീവി

കളിൽവെച്ച മഹാനം) പരുന്തുകളിൽവെച്ച ഗരുഡനം (ഏററവും ഉന്നതനം പ്രശംസനീയനം) ഹിംസകായുധങ്ങളിൽവെച്ച വെണ്മഴവും (ശീഘ്രരക്ഷകമായ മഴവും) ആയ സോമൻ ശബ്ദിച്ചുകൊണ്ടു ദശാപവിത്രത്തെ അതിക്രമിച്ചു വരുന്നു.

7 പ്രാവീവിപദ്വാചഊർമ്മിന്നസിന്ധു

ർഗ്ഗിരസ്സോമഃപവമാനോമനീഷാഃ

അന്തഃപശ്യന്വൃജനേമാവരാ

ണ്യാതിഷ്ഠതിവൃഷഭോഗോഷുജാനൻ

അന്വയം:—

പവമാനഃ സോമഃ

| | |
|---|---|
| മനീഷാഃ ഗിരഃ | — മനസ ഊഹ്സിതാഃ, ഹൃദയങ്ഗമാസ്തുതീഃ |
| സിന്ധുഃ വാചഃ ഊർമ്മിം ന | — നദീവ ശബ്ദസ്യ സംഘം യഥാ പ്രേരയതി, തഥാ |
| പ്ര അവീവിപൽ | — പ്രകർഷേണവേപയതി, പ്രേരയതി |
| (കിഞ്ച) വൃഷഭഃ അന്തഃ പശ്യൻ | — കാമാനാം വർഷകഃ അന്തർഹിതം വസ്തുജാതം പശ്യൻ |
| അവരാണി | — ദുർബ്ബലൈർവ്വാരയിതുമശക്യാനി |
| ഇമാ വൃജനാ ആ തിഷ്ഠതി | — ഇമാനി ബലാന്യാസീദതി |
| ഗോഷു ജാനൻ | — ജാനാനസ്സൻ പരബലാനി പ്രവിശതി |

അർത്ഥം—ശുദ്ധീകരനായ സോമൻ മനസ്സിന്നിണങ്ങിയ ഹൃദയങ്ഗമങ്ങളായ സ്തുതികളെ, നദിശബ്ദ സമൂഹങ്ങളെ പുറപ്പെടുവിക്കുന്നപോലെ, നന്നായുൽപാദിപ്പിക്കുന്നു. പിന്നെ, അഭീഷ്ടവർഷകനായ അവിടുന്ന് ഉള്ളിലുള്ള (ശത്രുകേന്ദ്രങ്ങളുടെ ഉള്ളിലുള്ള) വസ്തുജാതങ്ങളെ കണ്ടുകൊണ്ട്, ദുർബ്ബലന്മാർക്ക് തടുക്കാനാവാത്ത ബലങ്ങളിലിരിക്കുന്നു. ശത്രുക്കളുടെ പശുക്കളെ അറിഞ്ഞാണ് അവരുടെ ബലങ്ങളിൽ പ്രവേശിക്കുന്നത്.

8 സമത്സരഃപൃത്സുവനന്നവാത

സ്സഹസ്രരേതാഅഭിവാജമർഷ

ഇന്ദ്രായേന്ദോപവമാനോമനീ

ഷ്യം൧ശോരൂർമിമീരയഗാഇഷണ്യൻ

അന്വയം:—

ഹേ ഇന്ദോ, മത്സരഃ,

പൃത്–സു വനന്‍ — സോമ, മദകരഃ, സങ്ഗ്രാമേഷു ഹിംസൻ

(അത ഏവ) അവാതഃ — അന്യൈർഗ്ഗന്തുമശക്യഃ

സഹസ്ര–രേതാഃ — സഹസ്രോദകധാരോപേതഃ

സഃ (ത്വം) വാജം അഭി

അർഷ — ശത്രൂണാം ബലമഭിഗച്ഛ

പവമാനഃ മനീഷീ — പൂയമാനഃ, പ്രാജ്ഞസ്ത്വം

ഗാഃ ഇഷണ്യൻ — ശബ്ദാൻ, സ്തുതീഃ പ്രേരയൻ

ഇന്ദ്രായ അംശോഃ ഊർമിം

ഈരയ — അഭിഷൂയമാണസ്യ സോമസ്യ സംഘം പ്രേരയ

അർത്ഥം—അല്ലയോ സോമ, ഹർഷകരനം യുദ്ധങ്ങളിൽ ശത്രുക്കളെ ഹിംസിക്കുന്നവനം അതുകൊണ്ടുതന്നെ അന്യർക്കടുക്കാൻ കഴിയാത്തവനം, കണക്കററ ധാരകളോടു കൂടിയവനമായ അ... ...ിടുന്ന് ശത്രുബലത്തെ നേരിട്ടാലും. ശുദ്ധീകരിക്കപ്പെടുന്ന... പ്രാജ്ഞനമായ അവിടുന്ന് സ്തുതി... കളെ പ്രേരിപ്പിച്ചുകൊ... ഇന്ദ്രന്നായി സംസ്കരിക്കപ്പെടുന്ന അവിടുത്തെ... രസധാരകൾ... പ്രേരിപ്പിച്ചാലും, പുറത്തുവിട്ടാലും,

9 പരിപ്രിയഃകലശേ വവാത... പവിത്രമധി

...ാരണ്യോമദായ

...ർത്ഥവാജഇന്ദ്

...നിമ്നാജിഗാതി

...രാജാവും (പരമ

...ത്തുന്നവനം (മ

...ങ്ങാംകപ്പുറം ക

...ള്പോലും (ജ

അന്വയം:–

| | |
|---|---|
| പ്രിയഃ, ദേവ–വാതഃ | — പ്രീണയിതാ, ദേവൈരഭിഗതഃ |
| രണ്യഃ സോമഃ ഇന്ദ്രായ | — രമണീയസ്സ ഇന്ദ്രസ്യ |
| മദായ സഹസ്ര–ധാരഃ | |
| ശത–വാജഃ | — ഹർഷായ, അപരിമിത ധാരാ യുക്തഃ, ബഹുബലഃ |
| ഇന്ദുഃ വാജീ ന സപ്തിഃ | — പാത്രേഷു ക്ഷരൻ ബലവാനശ്വഃ |
| സമനാ | — സങ്ഗ്രാമേ ഇവ |
| കലശേ പരി ജിഗാതി | — ദ്രോണകലശേ പരിഗച്ഛതി |

അത്ഥം–പ്രീതികരനും ദേവന്മാരാൽ നേരേ പ്രാപിക്കപ്പെട്ടവനും രമണീയനുമായ സോമൻ ഇന്ദ്രന്നു ഹർഷത്തിന്നായി കണക്കററ ധാരകളോടുകൂടി ബഹുബലനായി പാത്രങ്ങളിൽ പതിച്ചുകൊണ്ടു്, കരുത്തുററ കുതിര യുദ്ധത്തിലെന്നപോലെ, ദ്രോണകലശത്തിലെത്തുന്നു.

10 സപൂർവ്വ്യോവസുവിജ്ജായമാനോ
മൃജാനോഅപ്സുദ്ദുഹാനോഅദ്രൌ
അഭിശസ്തിപാഭുവനസ്യരാജാ
വിദദ്ഗാതുംബ്രഹ്മണേപൂയമാനഃ വ. 7

അന്വയം:–

| | |
|---|---|
| പൂർവ്വ്യഃ വസു–വിൽ | — പുരാണഃ വസുനഃ ധനസ്യ ലംഭയിതാ |
| ജായമാനഃ അപ്–സു | |
| മൃജാനഃ | — പ്രാദുർഭൂതഃ വസതീവരീഷു ശോധ്യമാനഃ |
| അദ്രൌ ദുഹാനഃ | — ഗ്രാവണി ദുഹ്യമാനഃ |
| അഭിശസ്തി–പാഃ | — അഭിശസ്തിഭ്യഃ, ശത്രുഭ്യഃ പരിരക്ഷകഃ |
| ഭുവനസ്യ രാജാ സഃ | — ഭൂതജാതസ്യ സ്വാമീ സോമഃ |
| ബ്രഹ്മണേ പൂയമാനഃ | — കർമ്മാത്ഥം പുനാനസ്സൻ |
| ഗാതും വിദൽ | — യജമാനേഭ്യസ്സമീചീനം മാർഗ്ഗം പ്രയച്ഛതി |

അർത്ഥം—പുരാണനും ധനം നേടിത്തരുന്നവനും പിറന്ന ഉട നെ വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ ശുദ്ധീകരിക്ക പ്പെടുന്നവനും പിടിക്കല്ലിൽ നീർ ചുരത്തുന്നവനും ശത്രുക്കളിൽ നിന്നു രക്ഷിക്കുന്നവനും സകല ചരാചരങ്ങൾക്കുമീശനുമായ സോമൻ കർമ്മത്തിന്നുവേണ്ടി ശുദ്ധിപൂകുന്നവനായി യജമാന ന്മാർക്ക് സന്മാർഗ്ഗം കൊടുക്കുന്നു, അവരെ സന്മാർഗ്ഗത്തിലൂടെ നട ത്തുന്നു.

11 ത്വയാഹിനഃപിതരഃസോമപൂർവ്വേ
കർമ്മാണിചക്രുഃപവമാനധീരാഃ
വന്വന്നവാതഃപരിധീരപോർണ്ണു
വീരേഭിരശ്വൈർമ്മഘവാഭവാനഃ

അന്വയം:—

ഹേ പവമാന, സോമ
ധീരാഃ — കർമ്മണി കുശലാഃ
നഃ പൂർവ്വേ പിതരഃ — പുരാതനാ അങ്ഗിരസഃ
ത്വയാ ഹി കർമ്മാണി
ചക്രുഃ — ത്വയാ സഹായേനൈവാഗ്നിഷ്ടോ മാദീനി കൃതവന്തഃ
(കിഞ്ച) വന്വൻ അവാതഃ— ശത്രൂൻ ഹിംസൻ, തൈരനഭി ഗതസ്സ്വം
പരി-ധീൻ അപ ഊർണ്ണു — പരിധയഃ രാക്ഷസാഃ, താൻ അപോർണ്ണുഹി, അപച്ഛാദയ, ജഹി
വീരേഭിഃ അശ്വൈഃ — വീരൈഃ പുത്രൈരശ്വൈശ്ച സഹ
നഃ മഘ-വാ ഭവ — അസ്മാകം ധനവാൻ, ധനദാതാ ഭവ

അർത്ഥം—അല്ലയോ ശുദ്ധികരനായ സോമ, കർമ്മകുശലന്മാ രായ ഞങ്ങളുടെ പൂർവ്വപിതാക്കരും, അങ്ഗിരസ്സുകരും, അവിട ന്നാകുന്ന സഹായനോടുകൂടി മാത്രമാണ് അഗ്നിഷ്ടോമാദി കർമ്മ

ങ്ങാം ചെയ്യട്ടെ. പിന്നെ, ശത്രുക്കളെ ഹിംസിക്കുന്നവനും അ വരാൽ അടക്കപ്പെടാത്തവനുമായ അവിടുന്ന് രാക്ഷസന്മാരെ മുടിയാലും, മുടിച്ചാലും. പുത്രന്മാരോടും കതിരുകളോടുംകൂടി ഞങ്ങൾക്കവിടുന്ന് പ്രഭുവായാലും, ധനദാതാവായാലും.

12 യഥാപവഥാമനവേവയോധാ

അമിത്രഹാവരിവോവിദ്ധവിഷ്മാൻ

ഏവാപവസ്വദ്രവിണന്ദധാന

ഇന്ദ്രേസന്തിഷ്ഠജനയായുധാനി

അന്വയം:–

(ഹേ സോമ,) യഥാ

മനവേ — പുരാ തന്നാമകായ രാജ്ഞേ

വയഃ–ധാഃ — അന്നസ്യധാതാ, തഥാ

അമിത്ര–ഹാ,

വരിവഃ–വിത് — ശത്രുഹന്താ, ധനസ്യ ലംഭയിതാ

ഹവിഷ്മാൻ — പുരോഡാശാദിയുക്തസ്സൻ

അപവഥാഃ — തസ്മൈ ധനാദികം പ്രദാതും യഥാ ഗച്ഛഃ

ഏവ' (ഏവമസ്യേത്യപി)

ദ്രവിണം ദധാനഃ പവസ്വ — ധനം പ്രയച്ഛന്നസ്മദഭിമുഖമാഗച്ഛ (കിഞ്ചാസ്മാഭിരീയമാനസ്സം)

ഇന്ദ്രേ സം തിഷ്ഠ — സമ്യക് തിഷ്ഠ

ആയുധാനി ജനയ — ത്വദീയാനി തസ്മൈ പ്രകാശയ

അർത്ഥം–അല്ലയോ സോമ, പണ്ടു മനുവിന്ന് അന്നദാതാവായും ശത്രുഹന്താവായും ധനം നേടിക്കൊടുക്കുന്നവനായും പുരോഡാശാദി ഹവിസ്സേന്തി ധനം കൊടുക്കാൻ പോയതുപോലെ, ഞങ്ങൾക്കും ധനമേകിക്കൊണ്ടു നേരേ വന്നാലും. പിന്നെ, ഞങ്ങളാൽ ഹവിസ്സേകപ്പെടേണ്ടുമവിടുന്ന്, ഇന്ദ്രങ്കൽ വേണ്ടപോലെ വർത്തിച്ചാലും. അവിടുത്തെ ആയുധങ്ങളിന്ദ്രന്ന പ്രകാശിപ്പിച്ചാലും.

13 പവസ്വസോമമധുമാംഋതാ

വാപോവസാനോഅധിസാനോഅവ്യേ

അവദ്രോണാനിഘൃതവാന്തിസീദ

മദിന്തമോമത്സരഇന്ദ്രപാനഃ

അന്വയം:–

ഹേ സോമ, മധു–മാൻ,

| | |
|---|---|
| ഋത–വാ | — മധുരരസോപേതഃ യജ്ഞവാംസ്ത്വം |
| അപഃ വസാനഃ | — വസതീവരീരേക ധനാശ്ചാച്ഛാദയൻ |
| അധി സാനൌ | — അധികം സമുച്ഛ്രിതേ |
| അവ്യേ പവസ്വ | — അവിമേഷപവിത്രേ ക്ഷര |
| (തത്ഃ) ഇന്ദ്ര–പാനഃ | — ഇന്ദ്രേണ പാതവ്യഃ |
| മത്സരഃ മദിൻ–തമഃ | — മദകരഃ മാദയിതൃതമസ്ത്വം |
| ഘൃത–വന്തി ദ്രോണാനി | — ഉദകവതോ ദ്രോണകലശാൻ |
| അവ സീദ | — അവതിഷ്ഠസ്വ |

അർത്ഥം–അല്ലയോ സോമ, മധുരരസയുക്തനും യജ്ഞവാനമായ അവിടുന്ന് വസതീവര്യേകധനകളെന്ന മന്ത്രപൂതജലങ്ങളെ മറച്ചുകൊണ്ട്, ഉന്നതസ്ഥാനത്ത് ആട്ടിൻരോമമററ ശോധപവിത്രത്തിലൊഴുകിയാലും. പിന്നെ, ഇന്ദ്രനു കുടിക്കേണ്ടുന്നവനും തൃപ്തികരനും ഏററവും ഹർഷകരനുമായ അവിടുന്ന് ജലവത്തുക്കളായ ദ്രോണകലശങ്ങളിലിരുന്നാലും.

14 വൃഷ്ടിന്ദിവശ്ശതധാരഃപവസ്വ

സഹസ്രസാവാജയുർദ്ദേവവീതൌ

സംസിന്ധുഭിഃകലശേവാവശാന

സ്സമുസ്രിയാഭിഃപ്രതിരന്നആയുഃ

അന്വയം:–

| | |
|---|---|
| (ഹേ സോമ,) ശത–ധാരഃ | — ബഹുധാരോപേതസ്ത്വം |
| ദിവഃ വൃഷ്ടിം പവസ്വ | — അന്തരിക്ഷാദ്വർഷം കുരു |
| ദേവ–വീതൌ | |
| സഹസ്ര–സാഃ | — യജ്ഞേ സഹസ്രസംഖ്യാകം ധനം ദാതാ |
| വാജ–യുഃ | — തേഷാം ഹവിരന്നം കാമയമാനസ്ത്വം |
| സിന്ധു–ഭിഃ | — സ്യന്ദമാനാഭിർവ്വസതീവരീഭിഃ |
| കലശേ വാവശാനഃ സം | — ദ്രോണകലശേ കാമയമാന സ്സങ്ഗച്ഛസ്വ |
| (തഥാ ത്വം) നഃ ആയുഃ | |
| പ്ര–തിരൻ | — ജീവനം പ്രവർദ്ധയൻ |
| ഉസ്രിയാഭിഃ സം | — ഗോവികാരൈഃ ക്ഷീരാദിഭിഃ കലശേ സംഗച്ഛസ്വ |

*അർത്ഥം*–അല്ലയോ സോമ, ബഹുധാരകളോത്ത അവിടുന്ന് അന്തരിക്ഷത്തിൽനിന്ന് മഴ പെയ്യിച്ചാലും. യജ്ഞത്തിലായിരക്കണക്കിൽ ധനമേകുന്നവനും യജ്ഞകർത്താക്കളുടെ ഹവിസ്സിച്ഛിക്കുന്നവനുമായ അവിടുന്ന് ഒഴുകുന്ന വസതീവരികളെന്ന മന്ത്രപൂത ജലങ്ങളിലൂടെ ദ്രോണകലശത്തിൽ ഇച്ഛപൂണ്ട് എത്തിച്ചേർന്നാലും. അതുപോലെ ഞങ്ങൾക്കായുസ്സു വർദ്ധിപ്പിച്ചുകൊണ്ട് ദ്രോണകലശത്തിൽ പശുവിൻപാൽ മുതലായവയോടു കൂടിച്ചേർന്നാലും.

15 ഏഷസ്യസോമോമതിഭിഃപുനാ

നോത്യോനവാജീതരതീദരാതീഃ

പയോനദുഗ്ധമദിതേരിഷിര

മുർവ്വിവഗാതുസ്സുയമോനവോള്ഹാ വ. 8

അന്വയം:–

| | |
|---|---|
| അത്യഃ ന വാജീ | — അതനശീലോശ്വ ഇവ |
| അരാതീഃ തരതി ഇൽ | — സങ്ഗ്രാമേ ശത്രൂൻ തരത്യേവ, ഹിനസ്ത്യേവ |

ഏഷഃ സ്യഃ സോമഃ
മതി–ഭിഃ — സ്തോതൃഭിഃ
പുനാനഃ — പൂയമാനോ ഭവതി
(കിഞ്ച) അദിതേഃ
ഇഷിരം ദുഗ്ധം പയഃ ന — ഗോരന്വേഷണീയം ക്ഷീരം യഥാപൂതം ഭവതി തഥാ സോമഃ പരിശുദ്ധഃ

(അപിച) ഉരു–ഇവ
ഗാതുഃ — വിസ്തീർണ്ണോ മാർഗ്ഗ ഇവ സർവ്വൈസ്സമാശ്രയണീയഃ

(തഥാ) വോള്ഹാ ന
സു–യമഃ — വോഢാശ്വഃ സുഷ്ഠുനിയന്തും ശക്യോ യഥാ ഭവതി തഥാ സോമസ്തോതൃഭിർന്നിയന്തവ്യഃ ഭവതി

അർത്ഥം–ഓട്ടക്കാരനായ കുതിര യുദ്ധത്തിൽ ശത്രുക്കളെ തുരത്തുകതന്നെ ചെയ്യുന്നപോലെ, ഈ സോമൻ സ്തോത്രങ്ങളാൽ ശുദ്ധീകരിയ്ക്കപ്പെടുന്നവനായി ഭവിക്കുന്നു. പിന്നെ, പശുവിന്റെ തേടിനേടേണ്ടും പാൽപോലെ സോമൻ പരിശുദ്ധനാകുന്നു. വിസ്തീർണ്ണമായ മാർഗ്ഗം ഏവരാലുമാശ്രയിയ്ക്കപ്പെടുന്നതു് കടന്നെത്താൻ, ഏററു കുതിര നിയന്ത്രിക്കപ്പെടാൻ പററുന്നപോലെ, സോമൻ സ്തോതാക്കൾക്കു നിയന്ത്രണാധീനനായി ഭവിക്കുന്നു.

16 സ്വായുധസ്സോതൃഭിഃപൂയമാ
നോഽഭ്യർഷഗുഹ്യഞ്ചാരുനാമ
അഭിവാജംസപ്തിരിവശ്രവ
സ്യാഭിവായുമഭിഗാദേവസോമ

അന്വയം:–
ഹേ ദേവ, സോമ, സു–
ആയുധഃ — ശോഭനായുധഃ
സോതൃ–ഭിഃ പൂയമാനഃ — അഭിഷുണ്വദ്ഭിഃ പൂയമാനസ്ത്വം

ഗുഹ്യം, ചാരു നാമ — ഗുഹാഹിതം, കമനീയം ത്വദീയം രസാത്മകം ശരീരം

(സ്തുതിഭിസ്സഹ) അഭി
അർഷ — കലശാദീനഭിഗമയ

(കിഞ്ച) സപ്തിഃ-ഇവ
ശ്രവസ്യം — അശ്വഇവ വർത്തമാനസ്ത്വം അസ്മദീയായാമന്നേച്ഛായാം

വാജം അഭി — അന്നമഭ്യർഷ
വായും അഭി — പ്രാണമഭിഗമയ
ഗാഃ അഭി — പശൂനഭിഗമയ

അർത്ഥം—അല്ലയോ ദേവനായ സോമ, ശോഭനായുധനും സംസ്തോതാക്കളാൽ ശുദ്ധീകരിക്കപ്പെടുന്നവനുമായ അവിടുന്ന്, മറഞ്ഞുകിടക്കുന്നതും മനോഹരവുമായ അവിടുത്തെ രസരൂപമായ ശരീരത്തെ സ്തുതികളോടുകൂടി കലശങ്ങളിലേയ്ക്കെത്തിച്ചാലും. പിന്നെ, കുതിരപോലെയുള്ള അവിടുന്ന് ഞങ്ങൾക്കന്നേച്ഛയുണ്ടാകുമ്പോൾ അന്നമെത്തിച്ചാലും. പ്രാണനെ എത്തിച്ചാലും പശുക്കളെ എത്തിച്ചാലും.

17 ശിശുംജജ്ഞാനംഹര്യതംമൃജന്തി
ശുംഭന്തിവഹ്നിംമരുതോഗണേന
കവിർഗ്ഗീർഭിഃകാവ്യേനാകവിസ്സ
ന്ത്സോമഃപവിത്രമത്യേതിരേഭൻ

അന്വയം:—

ശിശും ജജ്ഞാനം — ശിശുവൽ പ്രാദുർഭൂതം
ഹര്യതം — കാമ്യമാനം സോമം
മരുതഃ മൃജന്തി — ശോധയന്തി
(കിഞ്ച) വഹ്നിം ഗണേന
ശുംഭന്തി — വോഢാരം സോമമാത്മീയേന സപ്തസംഖ്യാകേന ഗണേനാലങ്കുർവന്തി

(തതഃ) കവിഃ സോമഃ
കാവ്യേന — ക്രാന്തപ്രജ്ഞഃ കവികർമ്മണാ
കവിഃ സൻ രേഭൻ — ശബ്ദോപേതസ്സൻ ശബ്ദായമാനഃ
ഗീഃ-ഭിഃ പവിത്രം അതി
ഏതി — സ്തുതിഭിസ്സഹാതീത്യഗച്ഛതി

അർത്ഥം-കുട്ടിയെപ്പോലെ പിറന്ന കമനീയനായ സോമനെ മരുത്തുക്കൾ ശുദ്ധീകരിക്കുന്നു. യജ്ഞാദികളെ വഹിക്കുന്ന അവിടത്തെ, തങ്ങളുടെ ഏഴു ഗണങ്ങളുമൊത്തു് മരുത്തുക്കളലങ്കരിക്കുന്നു. പിന്നെ. കവിഞ്ഞ പ്രജ്ഞാനമൊത്ത സോമൻ കവികർമ്മമായ സ്തോത്രത്താൽ വാക്കുച്ചരിക്കുന്നവനായി, ശബ്ദിക്കുന്നവനായി പവിത്രത്തെ കടന്നെത്തുന്നു.

18 ഋഷിമനായഋഷികൃൽസ്വർഷാ
സ്സഹസ്രണീഥഃപദവീഃകവീനാം
തൃതീയന്ധാമമഹിഷസ്സിഷാസ
ന്ത്സോമോവിരാജമനുരാജതിഷ്ടപ്

അന്വയം:-
ഋഷി-മനാഃ — സർവ്വദർശനശീലമനസ്കഃ
(അത ഏവ) ഋഷി-കൃൽ — സർവ്വസ്യ ദർശനകർത്താ
സ്വഃ-സാഃ,
സഹസ്ര-നീഥാ — സർവ്വസ്യ സംഭക്താ, ബഹുവിധ സ്തുതികഃ (നീഥാ സ്തുതിഃ)
കവീനാം പദ-വീഃ — സ്ഖലിതാനാം പദാനാം സാധുത്വേന യോജയിതാ
യഃ (വർത്തതേ, സഃ)
മഹിഷഃ സോമഃ — മഹാൻ സോമഃ
തൃതീയം ധാമ സിസാസൻ — ദ്യുലോകം സംഭക്തുമിച്ഛൻ
സ്തുപ് വി-രാജം — സ്തൂയമാനസ്സൻ വിശേഷേണ രാജന്തമിന്ദ്രം
അനു രാജതി — പ്രകാശയതി

അർത്ഥം-എല്ലാം കാണുന്ന ശീലമുററ മനസ്സുററവനും അതുകൊണ്ടുതന്നെ എല്ലാവർക്കും ദർശനകർത്താവും എല്ലാററിനെയും പ്രാപിക്കുന്നവനും ആയിരക്കണക്കിൽ സ്തുതികളൊത്തവനും കവി

കരംകര പിഴച്ച പദം തിരുത്തുന്നവനുമായി ആരുണ്ടോ ആ മഹാനായ സോമൻ ദ്യുലോകം പ്രകാശിപ്പിക്കുന്നവനും സ്തുതിക്കപ്പെടുന്നവനുമായി ശോഭമാനനായ ഇന്ദ്രനെ പ്രകാശിപ്പിക്കുന്നു.

19 ചമൂഷച്ഛ്യേനശ്ശകുനോവിഭൃത്വാ

ഗോവിന്ദുർദ്രപ്സആയുധാനിബിഭ്രൽ

അപാമൂർമ്മിംസചമാനസ്സമുദ്ര

ന്തുരീയന്ധാമമഹിഷോവിവക്തി

അന്വയം:–

| | |
|---|---|
| ചമൂ–സൽ, വി–ഭൃത്വാ | — ചമസേഷുസീദൻ, വിഹരണശീലഃ |
| ശ്യേനഃ ശകുനഃ | — *ശംസനീയഃ ശക്തഃ* |
| ഗോ–വിന്ദുഃ ദ്രപ്സഃ | — ഗവാം ലംഭകഃ ദ്രവണശീലഃ |
| ആയുധാനി ബിഭ്രൽ | — ധാരയൻ |
| അപാം ഊർമ്മിം സമുദ്രം സചമാനഃ | — ഉദകാനാം പ്രേരകമന്തരിക്ഷം സേവമാനഃ |
| മഹിഷഃ തുരീയം ധാമ വിവക്തി | — സോമഃ ചതുർത്ഥം ചാന്ദ്രമസംസ്ഥാനം സേവതേ |

അർത്ഥം–വാലന്തരികയിലിരിക്കുന്നവനും വിനോദശീലനും പ്രശംസനീയനും ശക്തനും പശുക്കളെ നേടിത്തരുന്നവനും ഒഴുകുന്നവനും ആയുധങ്ങളേന്തിയവനും ജലംവിടുന്ന അന്തരിക്ഷത്തെ ആശ്രയിച്ചവനും മഹാനുമായ സോമൻ നാലാമത്തെ, ചന്ദ്രസംബന്ധിയായ സ്ഥാനം പ്രാപിക്കുന്നു. (ദ്യോവും ഭ്രുവുമന്തരിക്ഷവും കഴിച്ച് ചാന്ദ്രമണ്ഡലം നാലാമത്തേത്).

20 മര്യോനശുഭ്രസ്തന്വംമൃജാ

നോത്യോനസൃത്വാസനയേധനാനാം

വൃഷേവയൂഥാപരികോശമർഷൻ

കനിക്രദച്ചമ്വോ൨രാവിവേശ വ. 9

അന്വയം:–

| | |
|---|---|
| ശുഭ്രഃ മര്യഃ ന | — അലങ്കൃതോ മനുഷ്യ ഇവ |
| തന്വം മൃജാനഃ | — വസതീവരീഭിശ്ശോധയൻ |
| ധനാനാം സനയേ | — ലാഭായ |
| അത്യഃ ന സൃത്വാ | — അതനശീലോശ്വ ഇവസരണശീലഃ |
| വൃഷാ–ഇവ യൂഥാ | — യഥാ യൂഥാനി പ്രതിഗച്ഛൻ ശബ്ദങ്കരോതി തഥാ |
| കോശം പരി അർഷൻ | — ചർമ്മണാകൃതം പാത്രം പരിഗച്ഛൻ |
| കനിക്രദൽ | — പുനഃ പുനശ്ശബ്ദം കർവ്വൻ |
| ചമ്വോഃ ആ വിവേശ | — അധിഷവണ ഫലകയോരാ വിശതി |

അർത്ഥം–അലങ്കാരംപൂണ്ട മനുഷ്യനെന്നപോലെ സ്വശരീരം വസതീവരികളെന്ന മന്ത്രപൂതജലങ്ങളാൽ ശുദ്ധീകരിക്കുന്നവനും, ധനം നേടാനായി ഓട്ടക്കാരനായ കുതിരപോലെ തണ്ണുന്നവനും, പശുക്കൂട്ടത്തെ, ശബ്ദിച്ചുകൊണ്ട് കാള പ്രാപിക്കുന്നപോലെ, തോൽസഞ്ചിയെ പ്രാപിക്കുന്നവനുമായ സോമൻ വീണ്ടും വീണ്ടും ശബ്ദിച്ചുകൊണ്ട് സംസ്കരണപ്പലകകളിൽ പ്രവേശിക്കുന്നു

21 പവസ്വേന്ദോപവമാനോമഹോഭിഃ

കനിക്രദൽപരിവാരാണ്യർഷ

ക്രീളഞ്ചമ്വോ൪ രാവിശപൂയമാന

ഇന്ദ്രന്തേ രസാമദിരോമമത്തു

അന്വയം–

| | |
|---|---|
| ഹേ ഇന്ദോ, മഹോഭിഃ | — പൂജകൈരുതേജ്ഞാഭിഃ |
| പവമാനഃ പവസ്വ | — പൂയമാനഃ ക്ഷരീഭി |
| (ത്വം) കനിക്രദൽ | — ഭൃശം ശബ്ദങ്കുർവ്വ |
| വാരാണി പരി അർഷ | — അവേർവ്വാലാൻ പരിഗച്ഛ താനി പവിത്രാണി |

ചമ്വോഃ ക്രീളൻ പൂയമാനഃ

| | |
|---|---|
| ആ വിശ | — അധിഷവണ ഫലകയോ സ്സ്[ങ്കീഡമാനസ്സൻ ക്ഷരൻ പാത്രാണി പ്രവിശ |
| (അനന്തരം) മദിരഃ | |
| തേ രസഃ | — മദകരസ്ത്വദീയോരസഃ |
| ഇന്ദ്രം മമത്തു | — മാദയതു |

അർത്ഥം—അല്ലയോ സോമ, ഉപാസകരായ ഋത്വിക്കുകളാൽ ശുദ്ധീകരിക്കപ്പെട്ടുന്നവനായൊഴുകിയാലും. പിന്നെ, ഉറക്കേ ശ്ശബ്ദിച്ചുകൊണ്ട് ആട്ടിൻരോമമുററ ദശാപവിത്രം മുററും പ്രാപി ച്ചാലും. സംസ്കരണപ്പലകകളിൽ കളിച്ചുകൊണ്ടു ഒഴുകിപ്പാത്ര ങ്ങളിൽ പ്രവേശിച്ചാലും. അതിന്നുശേഷം അവിടത്തെ ഹർഷ കരമായ രസം ഇന്ദ്രനെ സന്തോഷിപ്പിക്കട്ടെ.

22 പ്രാസ്യധാരാബൃഹതീർസൃഗ്ര
ന്നക്തോഗോഭിഃകലശാ്ആവിവേശ
സാമകൃണ്വന്ഥ്സാമന്യോവിപശ്ചിൽ
ക്രന്ദന്നേത്യഭിസഖ്യുന്ന്ജാമിം

അന്വയം:—

| | |
|---|---|
| അസ്യ ബൃഹതീഃ ധാരാഃ | — ബൃഹത്യഃ, മഹത്യഃ ധാരാഃ |
| പ്ര അസൃഗ്രൻ | — പ്രസൃജ്യന്തേ |
| (തതസ്സഃ) ഗോഭിഃ അക്തഃ | — ഗോവികാരൈഃ ക്ഷീരാദിഭി സ്സിക്തസ്സൻ |
| കലശാൻ ആ വിവേശ | — ആവിശതി |
| സാമ കൃണ്വൻ സാമന്യഃ | — സാമാനി കർവ്വൻ സാമഗാന കശലഃ |
| വിപശ്ചിൽ ക്രന്ദൻ | — സർവ്വജ്ഞാനാനസ്സോമോ ദേവാനാഹ്വയൻ |
| സഖ്യുഃ ന ജാമിം | — ജായാം യഥേതരോല്മ്പടോ വേഗേനാഭി ഗച്ഛതി തദ്വൽ |
| അഭി ഏതി | — ഗ്രഹാദീനി ത്വരയാഭി ഗച്ഛതി |

അൎത്ഥം—ആ സോമന്റെ പെരിയ ധാരകൾ വിടപ്പെടുന്നു. അവിടുന്ന് പശുവിൻപാൽ മുതലായവയാൽ നനയ്ക്കപ്പെട്ട് കലശങ്ങളിൽ പ്രവേശിക്കുന്നു. സാമങ്ങൾ ചൊല്ലിക്കൊണ്ട് സാമഗാനവിദഗ്ധനും സർവ്വജ്ഞനുമായ സോമൻ ദേവന്മാരെ വിളിച്ചുകൊണ്ട്, ചങ്ങാതിയുടെ ഭാര്യയെ വിഷയലമ്പടനായ ഒരാൾ വേഗത്തിൽ പ്രാപിക്കുന്നപോലെ, കണ്ടന്തരികമുതലായ പാത്രങ്ങളിൽ വേഗതയോടെ എത്തുന്നു.

23 അപഘ്നന്നേഷിപവമാനശത്രൂൻ
പ്രിയാന്നജാരോഅഭിഗീതഇന്ദുഃ
സീദൻവനേഷുശകുനോനപത്വാ
സോമഃപുനാനഃകലശേഷുസത്താ

അന്വയം:—
ഹേ പവമാന,
അഭി–ഗീതഃ — സ്തോതൃഭിരഭിഷ്ടുതഃ
ഇന്ദുഃ ശത്രൂൻ അപ–ഘ്നൻ
ഏഷി — അപഹിംസൻ ആഗച്ഛസി
ജാരഃ പ്രിയാം ന — പ്രിയതമാമസതീം സ്ത്രീം യഥാ ഭിഗച്ഛതി തദ്വൽ
പത്വാ ശകുനഃ ന — പതനശീലഃ പക്ഷീ
വനേഷു സീദൻ — വൃക്ഷേഷു സീദൻ, തദ്വൽ
പുനാനഃ സോമഃ
കലശേഷു സത്താ — സദനശീലഃ നിഷണ്ണഃ ഭവതി

അൎത്ഥം—അല്പയോ ശുദ്ധീകരനായ സോമ, സ്തോതാക്കളാൽ പുകഴ്ത്തപ്പെടുന്ന സോമനായ അവിടുന്ന് ശത്രുക്കളെ അമൎത്തി എത്തുന്നു. പ്രിയതമയും പാതിവ്രത്യമില്ലാത്തവളുമായ സ്ത്രീയെജാരൻ നിഗൂഢമായി പ്രാപിക്കുന്നപോലെയും, പാക്കുന്ന പക്ഷി മരപ്പൊത്തുകളിലിരിക്കുന്നപോലെയും ശുദ്ധീകരനായ സോമൻ കലശ...

24 ആതേരുചഃപവമാനസ്യസോമ
യോഷേവയന്തിസുദുഘാസ്സുധാരാഃ
ഹരിരാനീതഃപുരുവാരോഅ
പ്സ്വചിക്രദൽകലശേദേവയൂനാം വ. 10

അന്വയം:-

| | |
|---|---|
| ഹേ സോമ, പവമാനസ്യ | |
| തേ രുചഃ | — പൂയമാനസ്യ തവ ദീപ്തയഃ (സ്വഭൂതാഃ) |
| യോഷാ-ഇവ | — സ്ത്രീ യഥാ പുത്രാണാം പയോ ദോഗ്ധി, തദ്വദ്യജമാനസ്യ ധനാദികം |
| സു-ദുഘാഃ, സു-ധാരാഃ | — സുഷ്ഠുദോഗ്ധ്ര്യഃ ശോഭന ധാരോപേതാഃ |
| ആ യന്തി | — പാത്രാദീനാ ഗച്ഛന്തി |
| (കിഞ്ച) ഹരിഃ, | |
| ആ-നീതഃ | — ഹരിതവർണ്ണഃ, ഋത്വിഗ്ഭിരാനീതഃ |
| പുരു-വാരഃ | — ബഹുധാ വരണീയസ്സോമഃ |
| അപ്-സു | — വസതീവരീഷു പൂയമാനഃ |
| ദേവ-യൂനാം | — ദേവാനാമിച്ഛതാം യജമാനാനാം |
| കലശേ അചിക്രദൽ | — പുനഃപുനഃ ക്രന്ദതേ |

അർത്ഥം-അല്ലയോ സോമ, ശുദ്ധികരനായ അവിടത്തെ സ്വന്തം ദീപ്തികരം, സ്ത്രീ കട്ടികരംക്ക മുലചുരത്തുന്നപോലെ, യജമാനന്മാർക്കൈശ്വര്യങ്ങരം നന്നായിച്ചുരത്തുന്നവയായി, നല്ല ധാരകളൊത്തവയായി പാത്രാദികളിലെത്തുന്നു. പിന്നെ, പച്ചനിറമുററവനും ഋത്വിക്കുകളാൽ കൊണ്ടുവരപ്പെട്ടവനും പലപാട്ട വരണീയനുമായ സോമൻ വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ ശുദ്ധിപ്പെടുകി, ദേവന്മാരെ കാമിക്കുന്ന യജമാനന്മാരുടെ കലശത്തിൽ വീണ്ടും വീണ്ടും ശബ്ദിക്കുന്നു.

വർഗ്ഗം–11 മുതൽ 22 കൂടി മൈത്രാവരുണിർവ്വസിഷ്ഠഃ, വാസിഷ്ഠഃ ഇന്ദ്രപ്രമതിഃ, വാസിഷ്ഠോവൃഷഗണഃ, വാസിഷ്ഠോമന്യുഃ, വാസിഷ്ഠ ഉപമന്യുഃ വാസിഷ്ഠോവ്യാഘ്രപാൽ, വാസിഷ്ഠശ്ശക്തിഃ വാസിഷ്ഠഃ കർണ്ണശ്രുൽ, വാസിഷ്ഠോമൃളീകഃ, വാസിഷ്ഠോവസുക്രഃ, ശാക്ത്യഃ പരാശരഃ, ആങ്ഗിരസഃ, കഥ്സഃ ഋഷയഃ

1 അസ്യപ്രേഷാഹേമനാപൂയമാനോ

ദേവോദേവേഭിസ്സമപൃക്തരസം

സുതഃപവിത്രംപര്യേതിരേഭൻ

മിതേവസദ്മപശുമാന്തിഹോതാ

അന്വയം –

| | |
|---|---|
| അസ്യ പ്രേഷാ ഹേമനാ | — സോമസ്യ പ്രേരകേണ ഹിരണ്യേന |
| പൂയമാനഃ ദേവഃ | — ദീപ്യമാനാംശുഃ |
| ദേവേഭിഃ രസം സം | |
| അപൃക്ത | — ദേവൈസ്സഹസമ്പർച്ചയതി, സംയോജയതി |
| (തതഃ) സുതഃ രേഭൻ | — അഭിഷുതഃ, ശബ്ദയൻസൻ |
| ഹോതാ മിതാ–ഇവ | — നിർമ്മിതാൻ |
| പശു–മന്തി സദ്മ | — ബഹുപശൂൻ യജ്ഞഗൃഹാൻ യഥാ പര്യേതി തദ്വൽ |
| പവിത്രം പരി ഏതി | — പരിഗച്ഛതി |

അർത്ഥം–തനിക്ക് (രസം പുറത്തുവിടാൻ) പ്രേരകമായ സ്വർണ്ണംകൊണ്ട് (മോതിരമിട്ട കൈകൊണ്ട്) പ്രകാശമാനനായ, ലതാരൂപനായ സോമൻ ദേവന്മാരോട് കൂടിച്ചേരുന്നു പിന്നെ, സംസ്കരിക്കപ്പെട്ട ശബ്ദിക്കുന്നവനായി, ഹോതാവ്, കെട്ടിയിട്ട പശുവോടുകൂടിയ യാഗശാലയെ പ്രാപിക്കുന്നപോലെ, ദശാപവിത്രത്തിലെത്തുന്നു

2 ഭദ്രാവസ്ത്രാസമന്യാ / /വസാനോ
മഹാൻകവിന്നിവചനാനിശംസൻ
ആവച്യസ്വചമ്വോഃപൂയമാനോ
വിചക്ഷണോജാഗൃവിർദ്ദേവവീതൌ

അന്വയം:—

(ഹേ സോമ,) ഭദ്രാ

| | |
|---|---|
| സമന്യാ | — കല്യാണാനി, സംഗ്രാമയോഗ്യാനി |
| വസ്ത്രാ വസാനഃ | — വസ്ത്രാണി, ആച്ഛാദകാനി തേജാംസ്യാച്ഛാദയൻ |
| മഹാൻ കവിഃ | — ക്രാന്തദർശീ |
| നി–വചനാനി ശംസൻ | — നിതരാം വക്തവ്യാനി സ്തോത്രാണി സ്തുവൻ |
| വി–ചക്ഷണഃ ജാഗൃവിഃ | — സർവ്വസ്യദ്രഷ്ടാ, ജാഗരണ ശീലസ്ത്വം |
| പൂയമാനഃ ദേവ–വീതൌ | |
| ചമ്വോഃ | — യജ്ഞേ അധിഷവണഫല കയോഃ |
| ആ വച്യസ്വ | — പാത്രാണ്യാവിശ |

അർത്ഥം.–അല്ലയോ സോമ, മംഗളങ്ങളും യുദ്ധയോഗ്യങ്ങളുമായ വസ്ത്രങ്ങളാം, മൂടുന്ന തേജസ്സുകളും, പുതച്ചവനും മഹാനും കവിഞ്ഞു കാണുന്നവനും ചൊല്ലപ്പെടേണ്ടും സ്തോത്രങ്ങളെ പ്രശംസിക്കുന്നവനും എല്ലാം നന്നായിക്കാണുന്നവനും ഉണർവ്വുററവനും ശുദ്ധിപൂകുന്നവനുമായ അവിടുന്ന് സംസ്കരണ പലകകളിലൂടെ പാത്രങ്ങളെ പ്രാപിച്ചാലും.

3 സമുപ്രിയോമൃജ്യതേസാനോഅവ്യേ

യശസ്തരോയശസാംക്ഷൈതോഅസ്മേ

അഭിസ്വരധന്വാപൂയമാനോ

യൂയംപാതസ്വസ്തിഭിസ്സദാനഃ

അന്വയം:—

| | |
|---|---|
| യശസാം യശഃ—തരഃ | — യശസ്വിനാം മധ്യേതിശയേന യശസ്വീ |
| ക്ഷൈതഃ, പ്രിയഃ | — ക്ഷിതൌഭവഃ പ്രീണയിതാ സോമഃ |
| സാനൌ, അവ്യേ | — സമുച്ഛ്രിതേ, അവിഭവേ പവിത്രേ |
| അസ്മേ സം മൃജ്യതേ ഉ | — അസ്മദർത്ഥമൃത്വിഗ്ഭിഃ പരിപൂയത ഏവ |
| (അഥ പ്രത്യക്ഷകൃതഃ ഹേ സോമ) പൂയമാനഃ | |
| ധന്വ അഭി സ്വര | — ത്വമന്തരിക്ഷേ ശബ്ദയ |
| യൂയം നഃ സദാ | |
| സ്വസ്തി—ഭിഃ പാത | — ത്വം പരിവാരാശ്ചാസ്മാൻ സർവ്വദാക്ഷേമൈഃ പാലയത |

അർത്ഥം—യശസ്വികളിൽവെച്ചത്യന്തം യശസ്വിയും ഭൂമിയിലുണ്ടായവനും പ്രീതികരനുമായ സോമൻ ആട്ടിൻരോമമുററ ഉന്നതമായ രോമപവിത്രത്തിൽ നമുക്കുവേണ്ടി ഋത്വിക്കുകളാൽ ശുദ്ധീകരിക്കപ്പെടുന്നു. (ഇനി നേരിട്ട്) അല്ലയോ സോമ, ശുദ്ധിപുകന്ന അവിടുന്ന് അന്തരിക്ഷത്തിൽ ശബ്ദിച്ചാലും. അവിടുന്നും പരിവാരങ്ങളും ഞങ്ങളെ എന്നും ക്ഷേമങ്ങളോടു കൂടി പാലിച്ചാലും.

4 പ്രഗായതാഭ്യർച്ചാമദേവാ
ന്ഥ്സോമംഹിനോതമഹതേധനായ
സ്വാദുഃപവാതേഅതിവാരമവ്യ
മാസീദാതികലശന്ദേവയുന്നഃ

അന്വയം:—

| | |
|---|---|
| (ഹേ സ്തോതാരഃ) പ്ര ഗായത | — സോമം പ്രകർഷേണാഭിഷ്ടുത |
| ദേവാൻ അഭി അർച്ചാമ | — വയന്ദേവാനഭിഷ്ടുമഃ |
| (കിഞ്ച) മഹതേ ധനായ സോമം ഹിനോത | — പ്രഭൂതായ ധനായ സോമമഭിഷവാൎത്ഥം പ്രേരയ |
| (തതഃ) സ്വാദുഃ അവ്യം വാരം അതി പവാതേ | — സ്വാദുകരോരസഃ അവിമയം പവിത്ര മതീത്യപവതേ |
| ദേവ–യുഃ | — ദേവാൻ കാമയമാനസ്സോമഃ |
| നഃ കലശം ആ സീദാതി | — അസ്മദീയം പാത്രമാസീദതി |

അൎത്ഥം—അല്ലയോ സ്തോതാക്കളേ, നിങ്ങാം സോമനെ നന്നായി സ്തുതിക്കുക. ദേവന്മാരെ നാം നേരേ പൂജിക്കുന്നു. ധാരാളമായ ധനത്തിന്നുവേണ്ടി സോമനെ സംസ്കരണത്തിന്ന പ്രേരിപ്പിക്കുക, പിന്നെ സ്വാദുററ രസം ആട്ടിൻരോമമുററ ദശാപവിത്രത്തിലൊഴുകുന്നു. മാത്രമല്ല ദേവന്മാരെ ഇഷ്ടപ്പെടുന്ന സോമൻ നമ്മുടെ ദ്രോണകലശത്തിൽ വന്നിരിക്കുന്നു.

5 ഇന്ദുർദ്ദേവാനാമുപസഖ്യമായ
ന്ഥ്സഹസ്രധാരഃപവതേമദായ
നൃഭിസ്സ്തവാനോഅനുധാമപൂർവ്വ
മഗന്നിന്ദ്രംമഹതേസൌഭഗായ വ. 11

അന്വയം —

| | |
|---|---|
| ദേവാനാം സഖ്യം | |
| ഉപ ആ-യൻ | — സഖീഭാവമുപഗച്ഛൻ |
| സഹസ്ര-ധാരഃ ഇന്ദുഃ | — ബഹുധാരോപേതസ്സോമഃ |
| മദായ പവതേ | — ദേവാനാം മദായ ക്ഷരതി |
| നൃ-ഭിഃ സ്തവാനഃ | — കർമ്മനേതൃഭി സ്തൂയമാനഃ |
| പൂർവ്വം ധാമ അനു | — പുരാതനം സ്ഥാനം ദ്യുലോകമനുഗച്ഛതി |
| മഹതേ സൌഭഗായ | — പ്രഭൂതായ സൌഭാഗ്യായ |
| ഇന്ദ്രം അഗൻ | — ഗച്ഛതി (സോമ ഇന്ദ്രേണ പീതേ മഹൻ സൌഭാഗ്യം യജമാനാനാം ഭവതി) |

അർത്ഥം—ദേവന്മാരുടെ ചങ്ങാതം പൂകുന്നവനും കണക്കററ ധാരകളോടു കൂടിയവനുമായ സോമൻ ദേവന്മാരുടെ ഹർഷത്തിന്നായൊഴുകുന്നു കർമ്മനേതാക്കളാൽ സ്തുതിക്കപ്പെടുന്നവനായി പൂർവ്വസ്ഥാനമായ ദ്യുലോകത്തിലേയ്ക്കു പതുക്കെപ്പോകുന്നു യജമാനന്മാർക്ക് *മഹത്തായ സൌഭാഗ്യത്തിന്നുവേണ്ടി* ഇന്ദ്രനെ പ്രാപിക്കുന്നു

6 സ്തോത്രേരായേഹരിരർഷാപുനാന
ഇന്ദ്രംമദോഗച്ഛതുതേഭരായ
ദേവൈര്യാഹിസരഥംരാധോഅച്ഛാ
യൂയംപാതസ്വസ്തിഭിസ്സദാനഃ

അന്വയം —

| | |
|---|---|
| (ഹേ സോമ) ഹരിഃ | |
| പുനാനഃ | — ഹരിതവർണ്ണഃ പൂയമാനസ്ത്വം |
| സ്തോത്രേ രായേ അർഷ | — അസ്മാഭിഃ ക്രിയമാണേ സ്തോത്രേ സതി ധനാർത്ഥമാഗച്ഛ |
| തേ മദഃ ഭരായ ഇന്ദ്രം | |
| ഗച്ഛതു | — ഹർഷസ്സംഗ്രാമായേന്ദ്രം പ്രാപ്നോതു |

| | |
|---|---|
| (കിഞ്ച) സ–രഥം | |
| ദേവൈഃ | — സമാനം രഥമാസ്ഥായതൈസ്സഹ |
| രാധഃ അച്ഛ യാഹി | — അസ്മാകം ധനാത്ഥമാഗച്ഛ |
| യൂയം നഃ സ്വസ്തി–ഭിഃ | |
| സദാ പാത | — ത്വം പരിവാരാശ്ചാസ്മാൻ സർവ്വദാ ക്ഷേമൈഃ പാലയത |

അത്ഥം–അല്ലയോ സോമ, പച്ചനിറമുററവനും ശുദ്ധീകരിക്കപ്പെട്ടന്നവനുമായ അവിടുന്ന് ഞങ്ങളുടെ സ്തോത്രം നടക്കവേ, ഐശ്വര്യത്തിന്നായി വന്നാലും. അവിടുത്തെ ഹർഷം യുദ്ധത്തിന്നവേണ്ടി ഇന്ദ്രനെ പ്രാപിക്കട്ടേ. ദേവന്മാരോടുകൂടി ഒററ ത്തേരിൽ ഞങ്ങാംക്ക ധനത്തിന്നവേണ്ടി വന്നാലും. അവിടുന്നും പരിവാരങ്ങളും ഞങ്ങളെ എന്നും ക്ഷേമങ്ങളോടുകൂടി പാലിച്ചാലും.

7 പ്രകാവ്യമുശനേവബ്രുവാണോ

ദേവോദേവാനാഞ്ജനിമാവിവക്തി

മഹിവ്രതശ്ശുചിബന്ധുഃപാവകഃ

പദാവരാഹോഅഭ്യേതിരേഭൻ

അന്വയം:–

| | |
|---|---|
| ഉശനാ–ഇവ | — ഏതന്നാമക ഋഷിരിവ |
| കാവ്യം ബ്രുവാണഃ | — സ്തോത്രമുച്ചാരയൻ |
| ദേവഃ | — അയം സ്തോതാ, ഋഷിർവൃഷഗണഃ |
| ദേവാനാം ജനിമ പ്ര വിവക്തി | — ജന്മാനി പ്രകഷേണ പ്രബ്രവീതി |
| മഹി–വ്രതഃ | |
| ശുചി–ബന്ധുഃ | — പ്രഭൂതകമ്മാ, ദീപ്തതേജസ്സഃ (ബധ്നന്തി ശത്രുനിതി ബന്ധുനിതേജാംസി) |

പാവകഃ, വരാഹഃ — പാപാനാം ശോധകഃ, വരഞ്ച തദഹശ്ചവരാഹഃ, തസ്മിന്നഹന്യഭിഷൂയമാണത്വേന

(സോമഃ) രേഭൻ പദാ
അഭി ഏതി — ശബ്ദം കർവ്വൻ, സ്ഥാനാനി, പാത്രാണ്യഭിഗച്ഛതി

അത്ഥം—ഉശനസ്സെന്ന ഋഷിപോലെ കാവ്യം (സ്തോത്രം) ഉച്ചരിച്ചുകൊണ്ട് ഈ സ്തോതാവായ ഋഷി, മന്ത്രദ്രഷ്ടാവായ വൃഷഗണൻ, ദേവന്മാരുടെ ഉൽപത്തികളെ നന്നായിപ്പറയുന്ന മഹാ കമ്മിയും ശത്രുക്കളെ ബന്ധിക്കുന്ന തേജസ്സററവനും പാപങ്ങളെ കഴകിക്കളയുന്നവനും (ആ ദിവസം സംസ്കരണമുണ്ടെന്നുള്ളതുകൊണ്ട്) സുദിനത്തോടുകൂടിയവനുമായ സോമൻ ശബ്ദിച്ചുകൊണ്ട് സ്വസ്ഥാനങ്ങളായ പാത്രങ്ങളെ പ്രാപിക്കുന്നു

8 പ്രഹംസാസസ്തൃപലംമന്യുമ
ച്ഛാമാദസ്തംവൃഷഗണാഅയാസുഃ
ആങ്ഗൂഷ്യംപവമാനംസഖായോ
ദുർമ്മഷംസാകംപ്രവദന്തിവാണം

അന്വയം –

ഹംസാസഃ വൃഷ–ഗണാഃ — ഹംസാഇവചരന്തഃ ഏതന്നാമകാ ഋഷയഃ

അമാത് — ശത്രൂണാം ബലാത്ത്രാസിതാസ്സന്തഃ

തൃപലം മന്യും — ക്ഷിപ്രപ്രഹാരിണം ശത്രൂൻ അഭിമന്യമാനം സോമം

അച്ഛ അസ്തം പ്ര അയാസുഃ— അഭിലക്ഷ്യയജ്ഞഗൃഹം പ്രായാസിഷുഃ, പ്രഗച്ഛന്തി

(തതഃ) സഖായഃ — സ്തോതാരോ വൃഷഗണാഃ

ആങ്ഗൂഷ്യം ദുഃ–മഷം — സ്തോത്രാഹം, ദുർധരം, ദുസ്സഹം

പവമാനം — സോമമുദ്ദിശ്യ

വാണം സാകം പ്ര വദന്തി— വാദ്യവിശേഷം സഹൈവ പ്രവാദയന്തി

അത്ഥം—അരയന്ന നടയൊത്ത വൃഷഗണന്മാരെന്ന ഋഷികരം ശത്രുക്കളുടെ ബലത്തിൽ നിന്നു രക്ഷിതരായി, ആയുധപ്രയോഗവേഗമുററവനും ശത്രുക്കളെ ക്ലേശിപ്പിക്കുന്നവനുമായ സോമനെ ലക്ഷ്യമാക്കി, യാഗശാലയെപ്പുകുന്നു. പിന്നെ, ചഞ്ചാതമുററ സ്തോതാക്കളായ വൃഷഗണന്മാർ സ്തോത്രാർഹനും ശത്രുക്കൾക്ക ദുസ്സഹനുമായ സോമനേക്കുറിച്ച് സ്തോത്രങ്ങളോടൊപ്പം വാദ്യവും മുഴക്കുന്നു.

9 സരംഹതഉരുഗായസ്യജൂതിം

വൃഥാക്രീളന്തംമിമതേനഗാവഃ

പരീണസങ്കൃണുതേതിഗ്മശൃങ്ഗോ

ദിവാഹരിർദ്ദദൃശേനക്തമൃജ്രഃ

അന്വയം:—

| | |
|---|---|
| സഃ ഉരു–ഗായസ്യ ജൂതിം | — സോമഃ ബഹുഭിസ്തുതസ്യാത്മനോ ഗതിമനുസരൻ |
| രംഹതേ | — അതിശീഘ്രം ഗച്ഛതി |
| വൃഥാ ക്രീളന്തം | — അനായാസേന വിഹരന്തം |
| ഗാവഃ ന മിമതേ | — അന്യേഗന്താരോന പരിച്ഛിന്ദന്തി, അനുഗന്തും ന ശക്നുവന്തി |
| (കിഞ്ച) തിഗ്മ–ശൃങ്ഗഃ | — ശൃണന്തി, ഹിംസന്തി തമാംസീതി ശൃങ്ഗാണി തേജാംസി, തീക്ഷ്ണതേജാഃ |
| പരീണസം കൃണുതേ | — ബഹുവിധം തേജഃ കരോതി |
| (അന്തരിക്ഷേ വത്തമാന സ്സോമഃ) ദിവാ | — അഹനി |
| ഹരിഃ ദദൃശേ | — ഹരിതവർണ്ണോ ദൃശ്യതേ, ന പ്രകാശതേ |
| നക്തം ഋജ്രഃ | — രാത്രൌ ഋജുഗാമീ, വിസ്പഷ്ടപ്രകാശയുക്തോ ദൃശ്യതേ |

അത്ഥം—ആ സോമൻ വളരെപ്പേരാൽ സ്തുത്യനായ തൻെറ ഗതിയെ അനുസരിച്ച്, അതിവേഗത്തിൽ പോകുന്നു. അനാ

യാസമായി വിഹരിക്കുന്ന അവിടത്തെ അനുഗമിയ്ക്കാൻ മററു നട ത്തക്കാർ ശക്തരാകുന്നില്ല. പിന്നെ, അവിടന്ന് തീക്ഷ്ണ പ്ര കാശനായി ബഹുവിധ തേജസ്സുകളുണ്ടാക്കുന്നു. അന്തരിക്ഷ ത്തിൽ വർത്തിക്കുന്ന സോമൻ പകൽ പച്ചനിറമായി, പ്രകാശി യ്ക്കാതെ കാണപ്പെടുന്നു രാത്രി പ്രസ്പഷ്ടനായും പ്രകാശയുക്തനാ യും കാണപ്പെടുന്നു. (ഇവിടെ സോമശബ്ദംകൊണ്ടു ചന്ദ്രനെ ത്തന്നെയാണ് വിവക്ഷിക്കുന്നതു്.)

10 ഇന്ദുർവ്വാജീപവതേഗോന്യോഘാ

ഇന്ദ്രേസോമസ്സഹഇന്വന്മദായ

ഹന്തിരക്ഷോബാധതേപര്യരാതീ

വ്വരിവഃകൃണ്വന്വൃജനസ്യരാജാ വ. 12

അന്വയം:—

| | |
|---|---|
| ഇന്ദുഃ വാജീ | — ക്ഷരണശീലഃ, ബലവാൻ |
| ഗോ—ന്യോഘാഃ | — ഗമനശീലനീചീനാഗ്രരസ സംഘാതഃ |
| ഇന്ദ്രേ സഹഃ ഇന്വൻ | — ബലകരരസം പ്രേരയൻ |
| സോമഃ മദായ പവതേ | — തസ്യ മദാർത്ഥം ക്ഷരതി |
| (കിഞ്ച) രക്ഷഃ ഹന്തി | — രക്ഷഃകുലം ഹിനസ്തി |
| (കിഞ്ച) വൃജനസ്യ രാജാ | — ബലസ്യേശിതാ |
| വരിവഃ കൃണ്വൻ | — സ്തോതൄണാം വരണീയം ധനം കുർവ്വൻ |
| അരാതീഃ പരി ബാധതേ | — ശത്രൂൻ പരിതസ്സംഹരതി |

അർത്ഥം—ഒഴുകുന്നവനും ബലവാനും എപ്പോഴും ചലിക്കുന്ന താഴെ അററമുള്ള രസരാശിയേന്തിയവനും ഇന്ദ്രങ്കൽ ബലമിയ റുന്ന രസം പകരുന്നവനുമായി സോമൻ അവിടത്തെ (ഇന്ദ്ര ന്റെ) ഹർഷത്തിന്നായൊഴുകുന്നു. അവിടന്നു രക്ഷസ്സുകളുടെ കുല ത്തെ ഹനിക്കുന്നു. ബലത്തിന്നീശനായി, സ്തോതാക്കൾക്കു ധന മുണ്ടാക്കിക്കൊണ്ടു് ശത്രുക്കളെ പാടേ സംഹരിക്കുന്നു.

11 അധധാരയാമധ്വാപൃചാന

സ്തിരോരോമപവതേഅദ്രിദഗ്ധഃ

ഇന്ദുരിന്ദ്രസ്യസഖ്യഞ്ജുഷാണോ

ദേവോദേവസ്യമത്സരോമദായ

അന്വയം:–

| | |
|---|---|
| അധ അദ്രി–ദുഗ്ധഃ | — അഥഗ്രാവഭിരഭിഷുതസ്സോമഃ |
| മധ്വാ ധാരയാ പൃചാനഃ | — മദകാരിണ്യാ ധാരയാ ദേവാൻ സമ്പർച്ച്യൻ, സംയോജയൻ |
| രോമ തിരഃ | — അവിരോമഭിഃ കൃതം പവിത്രന്തിരസ്കൃത്യ |
| പവതേ | — കലശേഷു ക്ഷരതി |
| (ക്രിയ) ഇന്ദ്രസ്യ സഖ്യം | |
| ജുഷാണഃ | — സേവമാനഃ |
| ദേവഃ മത്സരഃ ഇന്ദുഃ | — ദ്യോതമാനഃ മദകരസ്സോമഃ |
| ദേവസ്യ മദായ | — ഇന്ദ്രസ്യ ഹർഷായ പവതേ |

അർത്ഥം–അനന്തരം പിടിക്കല്ലുകളാൽ സംസ്കരിക്കപ്പെട്ട സോമൻ ഹർഷകരമായ പ്രവാഹത്തോടുകൂടി ദേവന്മാരുമായി സമ്പർക്കം പൂകി, ആട്ടിൻരോമമുററ പവിത്രത്തെ തള്ളിക്കടന്നൊഴുകുന്നു. പിന്നെ ഇന്ദ്രൻെറ ചങ്ങാത്തം കൈക്കൊള്ളുന്നവനും പ്രകാശമാനനും ഹർഷകരനുമായ സോമൻ ഇന്ദ്രൻെറ സന്തുഷ്ടിക്കായൊഴുകുന്നു.

12 അഭിപ്രിയാണിപവതേപുനാനോ

ദേവോദേവാന്ത്സ്വേനരസേനപൃഞ്ചൻ

ഇന്ദുർധർമ്മാണ്യൃതുഥാവസാനോ

ദശക്ഷിപോഅവ്യതസാനോഅവ്യേ

അന്വയം:–

| | |
|---|---|
| ദേവഃ | — സ്വക്രീഡനശീലഃ |
| പ്രിയാണി ധർമ്മാണി | |
| ഋതു–ധാ വസാനഃ | — പ്രീണയിതൃണി ധാരകാണി തേജാംസി വസന്താദ്യൃതാ വാച്ഛാദയൻ |
| ഇന്ദുഃ സ്വേന രസേന | |
| ദേവാൻ പൃഞ്ചൻ | — ഇന്ദ്രാദീൻ സമ്പച്ഛ്യൻ |
| പുനാനഃ അഭി പവതേ | — പൂയമാനസ്സൻ കലശാന്യഭി ലക്ഷ്യ ക്ഷരതി |
| (തം) ദശ ക്ഷിപഃ | — ദശാങ്ഗുലയഃ |
| സാനൌ അവ്യേ അവ്യത | — സമുച്ഛ്രിതേ അവിഭവേ പവിത്രേ ഗമയന്തി |

അർത്ഥം–വിഹാരശീലനും, പ്രിയകരങ്ങളായി സ്വയം ധരിച്ച തേജസ്സുകൾ വസന്തം മുതലായ ഋതുക്കളിൽ ഉടുത്തവനുമായ സോമൻ സ്വന്തം രസത്തോടു ദേവന്മാരെ യോജിപ്പിച്ച്, ശുദ്ധീകരിക്കപ്പെടുന്നവനായി കലശങ്ങൾക്കുനേരെ ഒഴുകുന്നു. പത്തു വിരലുകൾ അവിടത്തെ ആട്ടിൻരോമമുററ പവിത്രത്തിലെത്തിക്കുന്നു.

13 വൃഷാശോണോഅഭികനിക്രദദ്ഗാ
നദയന്നേതിപൃഥിവീമുതദ്യാം
ഇന്ദ്രസ്യേവവഗ്നരാശൃണ്വആജൌ
പ്രചേതയന്നർഷതിവാചമേമാം

അന്വയം:–

| | |
|---|---|
| ശോണഃ വൃഷാ | — ശോണവർണ്ണഃ കശ്ചിദൃഷഭഃ |
| ഗാഃ അഭി–കനിക്രദത് | — അഭിലക്ഷ്യ ശബ്ദംകരോതി, തദ്വത് |
| (സോമഃ) നദയൻ | — ശബ്ദമുല്പാദയൻ |
| പൃഥിവീം ഉത ദ്യാം ഏതി | — ഏതൌ ലോകൌ ഗച്ഛതി |

(കിഞ്ച) വഗ്നുഃ ആജൗ — തസ്യവാക്, ശബ്ദോയുദ്ധേ
ഇന്ദ്രസ്യ–ഇവ ആ ശൃണ്വേ — ഇന്ദ്രസ്യ ശബ്ദഇവ സർവ്വൈ ശ്രൂയതേ
(തതഃ) പ്ര–ചേതയൻ — ആത്മാനം സർവ്വേഷാം പ്രജ്ഞാപയൻ
ഇമാം വാചം ആ അഷതി— സമന്താൽ ഗമയതി

അത്ഥം–ഒരു ചുകന്ന കാള പശുക്കളുടെ നേരെ ശബ്ദമുണ്ടാക്കുന്നപോലെ, സോമൻ ശബ്ദമുണ്ടാക്കിക്കൊണ്ടു ഭ്രുവിനെയും ദ്യോവിനെയും പ്രാപിയ്ക്കുന്നു. അവിടുത്തെ വാക്ക്, ശബ്ദം, യുദ്ധത്തിലിന്ദ്രൻേറതുപോലെ എല്ലവരാലും കേൾക്കപ്പെടുന്നു. പിന്നെ, തന്നെ എല്ലവക്കുമറിയിച്ചുകൊണ്ടു്, ഈ വാക്കിനെ, ശബ്ദത്തെ തികച്ചും പുറത്തുവിടുന്നു.

14 രസായ്യഃപയസാപിന്വമാന
ഈരയന്നേഷിമധുമന്തമംശും
പവമാനസ്സന്തനിമേഷികൃണ്വ
ന്നിന്ദ്രായസോമപരിഷിച്യമാനഃ

*അന്വയം*:–

ഹേ സോമ, രസായ്യഃ — ആസ്വാദ്യഃ
പയസാ പിന്വമാനഃ
ഈരയൻ — പയസായുക്തസ്ത്വം ശബ്ദം പ്രേരയൻ
മധു–മന്തം അംശും ഏഷി — മാധുര്യോപേതം രസമാപ്നോഷി
(കിഞ്ച) പരി–
സിച്യമാനഃ — അത്ഭിഃ പരിഷിക്തസ്ത്വം
പവമാനഃ സം–തനിം
കൃണ്വൻ — പൂയമാനസ്സന്തതാം ധാരാം കർവ്വൻ
ഇന്ദ്രായ ഏഷി — ഇന്ദ്രാത്ഥം ഗച്ഛസി

അത്ഥം–അല്ലയോ സോമ, ആസ്വാദ്യനും പാലാചേന്നവനുമായ അവിടുന്നു ശബ്ദിച്ചുകൊണ്ടു്, മാധുര്യമുററ രസത്തെ പ്രാപി

ക്കുന്ന പിന്നെ, വസതീവരികളെന്ന മന്ത്രപൂതജലങ്ങളാൽ നന്ന ച്ചപ്പെട്ടുകൊണ്ടും ശുദ്ധീകരിക്കപ്പെട്ടുകൊണ്ടും അവിടുന്ന് ഇട വിടാത്ത ധാരയുണ്ടാക്കി ഇരുന്ന വേണ്ടിവരുന്നു.

15 ഏവാപവസ്വമദിരോമദാ

യോദഗ്രാഭസ്യനമയൻവധസ്നൈഃ

പരിവർണ്ണംഭരമാണോരുശന്തം

ഗവ്യുർന്നോഅർഷപരിസോമസിക്തഃ വ. 13

അന്വയം:—

| | |
|---|---|
| ഹേ സോമ, മദിരഃ | — മദകരസ്ത്വം |
| ഉദ-ഗ്രാഭസ്യ | — ഉദകഗ്രാഹിണം മേഘം |
| വധ—സ്നൈഃ നമയൻ | — ഹനനസാധനൈഃ പ്രഹ്വീകുർവ്വൻ |
| മദായ ഏവ പവസ്വ | — മദാർത്ഥമേവ പാത്രേഷു ക്ഷര |
| (കിഞ്ച) രുശന്തം വർണ്ണം | — ആരോചമാനം ശ്വേതം വർണ്ണം |
| പരി ഭരമാണഃ | — പരിതോബിഭ്രത് |
| സിക്തഃ ഗവ്യുഃ നഃ പരി അർഷ | — പവിത്രേ സിച്യമാനസ്ത്വ മസ്മാകം ഗാ ഇച്ഛൻ പരിഗച്ഛ |

അർത്ഥം—അല്ലയോ സോമ, ഹർഷകരനായ അവിടുന്ന് ജല മേന്തുന്ന മേഘത്തെ വധായുധങ്ങളാൽ കനിപ്പിച്ച് (കീഴടക്കി ഹർഷത്തിന്നായി പാത്രങ്ങളിലൊഴുകിയാലും. പിന്നെ, ശോ മാനനായി, വെൺനിറമുറവനായി, പവിത്രത്തിൽ നനയ്ക്കപ്പെ ടുന്ന അവിടുന്ന് ഞങ്ങൾക്ക പശുക്കളെ (തരുവാൻ) ഇച്ഛിച്ചുകൊ ണ്ടു വന്നാലും.

16 ജുഷ്ടീന്ദ്രായപവസ്വമിന്ദോസ്യപർഥാസ്യഗാ

നൃണാപവസ്വവരിവാംസികൃണ്വൻ

ഘനേവവിഷ്വഗ്ദുരിതാനിവിഘ്നൻ

ന്നധിഷ്ണുനാധന്വസാനോഅവ്യേ

അന്വയം:–

| | |
|---|---|
| ഹേ ഇന്ദോ, ജുഷ്ടീ | — സ്തുതിഭിഃ പ്രീതോഭൂത്വാ |
| നഃ സു–പഥാ | — അസ്മാകം സുപഥാനി, വൈദികമാർഗ്ഗാൻ |
| (തഥാ) വരിവാംസി | — വരണീയാനി ധനാനി |
| സു–ഗാനി കൃണ്വൻ | — സുഗമാനി കുർവ്വൻ |
| ഉരൌ പവസ്വ | — വിസ്തീർണ്ണേ ദ്രോണകലശേ ക്ഷര |
| (കിഞ്ച) ഘനാ–ഇവ | — ഘനീഭൂതേന ലോഹമയായുധേനേവ |
| വിഷ്വക് ദ്ഃ–ഇതാനി വി–ഘ്നൻ | — സർവ്വതോ്ദുഷ്പ്രാപ്യാനി രക്ഷാംസി ഹിംസൻ |
| സാനൌ അവ്യേ | — സമുച്ഛ്രിതേ അവിമയേ പവിത്രേ |
| സ്നുനാ അധി ധന്വ | — സ്രവതാധാരാസങ്ഘേതനാ ഗച്ഛ |

അർത്ഥം–അല്ലയോ സോമ, സ്തുതികളെക്കൊണ്ട് പ്രീതനായി ഞങ്ങൾക്ക് വൈദികങ്ങളായ സന്മാർഗ്ഗങ്ങളും, അതുപോലെ ശ്രേഷ്ഠങ്ങളായ ധനങ്ങളും സുഗമങ്ങളാക്കിക്കൊണ്ട്, വിസ്തീർണ്ണമായ ദ്രോണകലശത്തിലൊഴുകിയാലും. കട്ടിയായ ലോഹായുധത്താലെന്നപോലെ, അടുക്കാൻ കഴിയാത്ത രക്ഷസ്സുകളെ ഹിംസിക്കുന്നവനായി, ഉയൻ, ആട്ടിൻരോമമററ ദശാപവിത്രത്തിൽ തുടച്ച്യായൊഴുകുന്ന ധാരകളോടുകൂടി വന്നുചേർന്നാലും.

17 വൃഷ്ടിന്നോഅർഷദിവ്യാജിഗന്തു
മിളാവതീംശങ്ഗയീഞ്ജീരദാനം
സ്തുകേവവീതാധന്വാവിചിന്വൻ
ബന്ധൂരിമാ്അവരാ്ഇന്ദോവായൂൻ

അന്വയം:–

| | |
|---|---|
| ഹേ ഇന്ദോ, ദിവ്യാം, ജിഗന്തും | — ദിവിഭവാം, ഗമനശീലാം |
| ഇളാ–വതീഃ, ശം–ഗയീം | — അന്നവതീം, സുഖസ്യ നിവാസഭൂതാം |

| | |
|---|---|
| സഹസ്ര-ധാരഃ, സുരഭിഃ | — ബഹുധാരോപേതഃ, സുഗന്ധിസ്സ്വം |
| അദബ്ധഃ | — നകൈശ്ചിദ്ധിംസിതസ്സൻ |
| വാജ-സാതൌ, നൃ-സഹ്യേ പരി സ്രവ | — അന്നലാഭനിമിത്തേ, നൃഭിസ്സോഢവ്യേ യുദ്ധേ പരിസ്രവ |

അർഥം-അല്ലയോ സോമ, ഹവിസ്സിന്ന് മതിയായ അവിടുന്ന്, യജ്ഞത്തിൽ, ഉയർന്ന, ആട്ടിൻരോമമുറ, ദശാപവിത്രത്തിൽ, ഒഴുകുന്ന ധാരകളോടുകൂടി എമ്പാടും വന്നാലും. കണക്കററ ധാരകളൊത്തവനും സുഗന്ധിയുമായ അവിടുന്ന് ആരാലും ഹിംസിക്കപ്പെടാത്തവനായി, അന്നലാഭത്തിന്നുവേണ്ടി മനുഷ്യരാൽ സഹിക്കേണ്ടും യുദ്ധത്തിൽ മുററും വന്നാലും. (ഇവിടെ യുദ്ധമെന്നത് ജീവിതാദ്ധോധനം തന്നെ)

20 അരശ്മാനോയേരഥാഅയുക്താ
അത്യാസോനസസൃജാനാസആജൌ
ഏതേശുക്രാസോധന്വന്തിസോമാ
ദേവാസസ്താഁഉപയാതാപിബധ്യൈ വ 14

അന്വയം -

| | |
|---|---|
| അരശ്മാനഃ | — രശ്മിവർജിതാഃ, രജ്ജുരഹിതാഃ |
| അരഥാഃ, അയുക്താഃ | — രഥവർജിതാഃ, കത്രാപിനനിയുക്താഃ, അബദ്ധാഃ |
| യേ അത്യാസഃ ന ആജൌ സസൃജാനാസഃ | — യേ അശ്വാ യഥാ യുദ്ധേ ത്വരയാ ലക്ഷ്യങ്ഗച്ഛന്തി |
| (ഏവം ദീപ്യമാനാഃ) ഏതേ ശുക്രാസഃ സോമാഃ ധന്വന്തി | — ദീപ്യമാനാസ്സോമാഃ കലശമഭിഗച്ഛന്തി |

(അഥ പ്രത്യക്ഷഃ) ഹേ,
ദേവാസഃ, താൻ — ദേവാഃ, ആഗച്ഛത സ്തോമാൻ
പിബധ്യൈ ഉപ യാത — പാനായോപഗച്ഛത

അത്ഥം—കടിഞ്ഞാണില്ലാത്തവയും തേർ വിട്ടവയും പൂട്ടപ്പെടാത്തവയുമായ കതിരകളേവ യുദ്ധത്തിൽ ഉന്നത്തിലേയ്ക്കു കതിക്കുന്നുവോ, അതുപോലെ, പ്രകാശമാനങ്ങളായ ഈ സോമങ്ങൾ കലശത്തെ പ്രാപിക്കുന്നു. (എനി നേരിട്ട്) അല്ലയോ ദേവന്മാരേ, ആ വരുന്ന സോമങ്ങളെ കുടിക്കാനായണഞ്ഞാലും.

21 ഏവാനഇന്ദോഅഭിദേവവീതിം
പരിസ്രവനഭോഅണ്ണുശ്ചമൂഷു
സോമോഅസ്മഭ്യങ്കാമ്യംബൃഹന്തം
രയിന്ദദാതുവീരവന്തമുഗ്രം

അന്വയം:—
ഹേ ഇന്ദോ, നഃ ഏവ
ദേവ—വീതിം അഭി — അസ്മദീയമേവ യജ്ഞമഭിലക്ഷ്യ
നഭഃ അണ്ണഃ — നഭസഃ, ദ്യുലോകാദുദകം, സോമരസം
ചമൂഷു പരി സ്രവ — ചമസേഷു പരിതഃ ക്ഷര
(തതഃ പരോക്ഷഃ) സോമഃ
കാമ്യം, ബൃഹന്തം — കാമ്യമാനം, പ്രവൃദ്ധം
വീര—വന്തം, ഉഗ്രം — പുത്രവന്തം, ഉൽഗൂണ്ണബലം
രയിം അസ്മഭ്യം ദദാതു — പ്രയച്ഛതു

അത്ഥം—അല്ലയോ സോമ, ഞങ്ങളുടെ തന്നെ യാഗത്തെ ലക്ഷ്യമാക്കി ദ്യുലോകത്തിൽനിന്ന് സോമരസം വാലന്മരികകളിൽ മുറ്റുമൊഴുക്കിയാലും. (എനിപരോക്ഷം) കമനീയവും മഹത്തും പുത്രന്മാരോട് ചേൎന്നതും ഉറച്ച ബലമുററതുമായ ധനം സോമൻ നമുക്ക് തന്നരുളട്ടെ.

| | |
|---|---|
| ജീര-ദാനം | — ക്ഷിപ്രദാനോപേതാം |
| വൃഷ്ടിം നഃ അർഷ | — അസ്മിൻകാലേ അസ്മാകംഗമയ |
| (ത്വം) സ്വകാ_ഇവ വീതാ | — അപത്യാനി യഥാ വിഗ്രി നോഷി തദ്വൽ |
| ബന്ധൂൻ | — സ്തുത്യസ്തോതൃത്വേന ബന്ധുഭൂതാൻ |
| അവരാൻ | — അവരദേശസ്ഥിതാൻ |
| വായൂൻ ഇമാൻ | — ത്വാമഭിഗച്ഛതോസ്മാൻ |
| വി-ചിന്വൻ ധന്വ | — ധനാദിപ്രദാനേ ഗവേഷമാണ സ്സൻ, ഗച്ഛ |

അർത്ഥം-അല്ലയോ സോമ, ദ്യോവിലുണ്ടായതും സഞ്ചരിക്കുന്നതും അന്നത്തോടു കൂടിയതും (അന്നമുൽപാദിപ്പിക്കുന്നതും) സുഖമേകുന്നതും വേഗത്തിൽ (ഫലം) ദാനംചെയ്യുന്നതുമായ മഴ ഇപ്പോൾ ഞങ്ങൾക്കൊഴുക്കിച്ചാലും. അവിടുന്ന്, സ്വന്തം കിടാങ്ങളെ മാതാപിതാക്കളന്വേഷിക്കുന്നപോലെ, സ്തുത്യനം സ്തോതാവും തമ്മിലുള്ള ബന്ധംകൊണ്ടു ബന്ധുഭൂതരും താഴെ ഭൂമിയിൽ വർത്തിക്കുന്നവരും അവിടുത്തെ സമീപിക്കുന്നവരുമായ ഞങ്ങളെ, ഞങ്ങൾക്കു തരാനുള്ള ധനത്തോടുകൂടി തിരഞ്ഞുവന്നാലും.

18 ഗ്രന്ഥിന്നവിഷ്യഗ്രഥിതംപുനാന
ഋജുഞ്ചഗാതുംവൃജിനഞ്ചസോമ
അത്യോനക്രദോഹരിരാസൃജാനോ
മര്യോദേവധന്വപസ്ത്യാവാൻ

അന്വയം –

| | |
|---|---|
| ഹേ ദേവ, സോമ, | |
| പുനാനഃ ഗ്രഥിതം | — പൂയമാനസ്ത്വം പാപൈർബ്ബദ്ധം മാം |
| ഗ്രന്ഥിം ന വി സ്യ | — കശ്ചിത് ഗ്രന്ഥിം വിശ്ലേഷയതി തദ്വദ്വിമുഞ്ച |

| | |
|---|---|
| (കിഞ്ച) ഋജ്ജും ഗാതും ച വൃജിനം ച | — അവക്രം മാർഗ്ഗം ബലം ച മഹ്യം ദേഹി |
| ഹരിഃ, ആ സൃജാനഃ | — ഹരിതവർണ്ണഃ, പാത്രേഷ്വാസൃജ്യമാനസ്സൻ |
| അത്യഃ ന ക്രദഃ | — അതനശീലോശ്വ ഇവ ക്രന്ദസി |
| (കിഞ്ച) മര്യഃ, പസ്ത്യ–വാൻ ധന്വ | — മനുഷ്യഹിതഃ, ഗൃഹവാം സ്ത്വം കലശാനഭിഗച്ഛ |

അർത്ഥം—അല്ലയോ ദേവനായ സോമ, ശുദ്ധികരനായ അവിടുന്ന് പാപത്താൽ ബന്ധിക്കപ്പെട്ട എന്നെ, ഒരാറുകെട്ടഴിക്കുന്നപോലെ, മോചിപ്പിച്ചാലും. പിന്നെ നേരായ വഴിയും മനോബലവും എനിയ്ക്കു തന്നരുളിയാലും. പച്ചനിറമുററ അവിടുന്ന് പാത്രങ്ങളിൽ വിടപ്പെടുന്നവനായി, ഓട്ടക്കുതിരപോലെ, ശബ്ദിക്കുന്നു. കൂടാതെ, മനുഷ്യഹിതനും യജ്ഞഗൃഹത്തോടുകൂടിയവനുമായ അവിടുന്ന് കലശങ്ങളെ പ്രാപിയ്ക്കുന്നു.

19 ജുഷ്ടോമദായദേവതാതഇന്ദോ

പരിഷ്ണുനാധന്വസാനോഅവ്യേ

സഹസ്രധാരസ്സുരഭിരദബ്ധഃ

പരിസ്രവവാജസാതൌനൃഷഹ്യേ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, മദായ ജുഷ്ടഃ ദേവ–താതേ സാനൌ | — പര്യാപ്നസ്ത്വം |
| അവ്യേ | — യജ്ഞേ സമുച്ഛ്റിതേ അവിമയേ പവിത്രേ |
| ഷ്ണുനാ പരി ധന്വ | — സ്രവണശീലേന ധാരാസങ്ഘേന പരിഗച്ഛ |

22 തക്ഷദ്യദീമനസോവേനതോവാ

ഗ്ജ്യേഷ്ഠസ്യവാധമ്മണിക്ഷോരനീകേ

ആദീമായൻവരമാവാവശാനാ

ജുഷ്ടംപതിങ്കലശേഗാവഇന്ദും

അന്വയം —

| | |
|---|---|
| വേനതഃ മനസഃ വാക് | — കാമയമാനസ്യ സ്തോതുർവ്വാക് |
| യദി തക്ഷൽ | — യദ്യേനം സംസ്കരോതി |
| ധമ്മണി | — ധാരകം, യോഗക്ഷേമ വിഷയമുദ്ദിശ്യ |
| ക്ഷോഃ അനീകേ | — ശബ്ദായമാനസ്യമുഖേ, തത്രസ്ഥിതസ്യ ജാനപദികസ്യ വാക് |
| ജ്യേഷ്ഠസ്യ വാ | — (ദ്വിതീയാർത്ഥേ ഷഷ്ഠീ, വാശബ്ദ ഉപമാർത്ഥേ) പ്രശസ്യതമം രാജാനം യഥാ സ്തൌതി തഥാ സോമം സ്തൌതി |
| ആൽ വരം, ജുഷ്ടം | — അനന്തരമേവവരണീയം, ദേവാനാം മദായപര്യാപ്തം |
| പതിം കലശേ ഈം ഇന്ദും | — പാലകം കശലേസ്ഥിതമേനം സോമം |
| *വാവശാനാഃ ഗാവഃ ആ ആയൻ* | — സ്വീയേനപയസാ മിശ്രയിതു *മാഗച്ഛന്തി* |

23 പ്രദാനദോദിവ്യോദാനപിന്വ

ഋതമൃതായപവതേസുമേധാഃ

ധമ്മാഭുവദ്വൃജന്യസ്യരാജാ

പ്രരശ്മിഭിർദ്ദശഭിർഭാരിഭൂമ

അന്വയം:–

| | |
|---|---|
| ദിവ്യഃ, ദാന–ദഃ | — ദിവിഭവഃ, ദാതൃഭ്യോ ധനാദീനാന്ദാതാ |
| ദാന–പിന്വഃ | — ദാതൃഭ്യഃ കാമാനാം ക്ഷാരയിതാ |
| സു–മേധാഃ | — ശോഭനപ്രജ്ഞസ്സോമഃ |
| ഋതായ ഋതം പ്ര പവതേ | — സത്യഭൃതായേന്ദ്രായ, സത്യഭൃത മാത്മീയം രസം പ്രകർഷേണ ക്ഷരതി |
| രാജാ വൃജന്യസ്യ | — രാജമാനഃ, ദീപ്യമാനസ്സുസാധു ബലസ്യ |
| ധമ്മാ ഭുവൽ | — ധാരയിതാ ഭവതി |
| (കിഞ്ച) ദശ–ഭിഃ | |
| രശ്മി–ഭിഃ | — കമ്മകരണാത്ഥമശ്നുവാനാഭി രങ്ഗുലീഭിഃ |
| ഭൂമ പ്ര ഭാരി | — പ്രഭൃതം പ്രധാര്യതേ |

അത്ഥം–ദ്യോവിലുണ്ടായവനും ദാനശീലന്മാക്ക് ധനം നല്കുന്നവനും, അവക്കഭീഷ്ടങ്ങളൊഴുക്കിക്കൊടുക്കുന്നവനും ശോഭനപ്രജ്ഞനുമായ സോമൻ സത്യഭൃതനായ ഇന്ദ്രന്നായി യജ്ഞ (സത്യ)ഭൃതമായ തന്റെ രസം നന്നായൊഴുക്കുന്നു. പ്രകാശമാനനായ അവിടുന്ന് നന്മയുററ ബലം ധരിക്കുന്നു. പിന്നെ, കർമ്മാനുഷ്ഠാനത്തിന്നെത്തുന്ന പത്തുവിരലുകളാൽ ധന്യമായി ധരിക്കപ്പെടുന്നു.

24 പവിത്രേഭിഃപവമാനോനൃചക്ഷാ

രാജാദേവാനാമുതമർത്യാനാം

ദ്വിതാഭുവദ്രയിപതീരയീണാ

മൃതംഭരൽസുഭൃതംചാർവ്വിന്ദുഃ

അന്വയം –

| | |
|---|---|
| പവിത്രേഭിഃ പവമാനഃ | — പവിത്രൈഃ പൂയമാനഃ |
| നൃ–ചക്ഷാഃ | — നൃണാം ഫലാഫലയോർദ്രഷ്ടാ |
| ദേവാനാം ഉത മർത്ത്യാനാം | |
| രാജാ | — സ്വാമീ |
| രയീണാം രയി–പതിഃ | — ബഹൂനാം ധനാനാമീശഃ, വൃത്യ വൃത്തിഭ്യാം സ്വാമീ സോമഃ |
| ഭൂിതാ ഭുവൽ | — ദേവേഷ്വപി മനുഷ്യേഷു ച ഭവതി |
| (സഃ) ഇന്ദുഃ സു–ഭൃതം | — സുഷ്ഠുസംഭൃതം |
| ഋതം ഭരൽ | — കല്യാണമുദകം ബിഭർത്തി |

അർത്ഥം–പവിത്രങ്ങളാൽ ശുദ്ധീകരിക്കപ്പെട്ടുന്നവനും ദേവന്മാർക്കും മനുഷ്യർക്കും സ്വാമിയും ബഹുവിധധനങ്ങൾക്കീശനും (സമൃദ്ധിമാരിദ്രങ്ങൾക്ക് സ്വാമിയും) ആയ സോമൻ ദേവന്മാരിലും മനുഷ്യരിലും, രണ്ടിടങ്ങളിലും, ഭവിക്കുന്നു ആ സോമൻ നന്നായി സംഭരിച്ച നല്ലജലം ഭരിക്കുന്നു.

25 അർവ്വാംഇവ ശ്രവസേസാതിമച്ഛേ
ന്ദ്രസ്യവായോരഭിവീതിമർഷ
സനസ്സഹസ്രാബൃഹതീരിഷോദാ
ഭവാസോമദ്രവിണോവിൽപുനാനഃ

അന്വയം –

| | |
|---|---|
| ഹേ സോമ, | |
| അർവ്വാൻ–ഇവ | — അന്നാർത്ഥം യുദ്ധേശ്വോയഥാ ഗച്ഛതി തദ്വത്വം |
| ശ്രവസേ സാതിം അച്ഛ | — അസ്മാകമന്നാർത്ഥം തഥാ ധനലാഭം പ്രതി |
| ഇന്ദ്രസ്യ വായോഃ വീതിം | |
| അഭി അർഷ | — തയോഃ പാനായാഭിഗച്ഛ |

(ഐന്ദ്രവായവഗ്രഹേഹീന്ദ്രവായുസഹസോമം പിബതഃ)
സഃ (ത്വം) സഹസ്രാ,
ബൃഹതീഃ — ബഹുവിധാനി, ബൃംഹിതാനി
ഇഷഃ നഃ ദാഃ — അന്നാന്യസ്മഭ്യം പ്രയച്ഛ
പുനാനഃ (നഃ) — പൂയമാനസ്ത്വമസ്മഭ്യം
ദ്രവിണഃ-വിൽ ഭവ — ധനസ്യ ലംഭയിതാ ഭവ

അർത്ഥം—അല്ലയോ സോമ, അന്നത്തിനുവേണ്ടി യുദ്ധത്തിൽ കുതിര പോകുന്നപോലെ, ഞങ്ങൾക്കന്നത്തിന്നായും ധനലാഭത്തിന്നായും ഇന്ദ്രനും വായുവിനും കുടിയ്ക്കാനായി വന്നാലും. (ഐന്ദ്രവായവമായ കുണ്ടൻമരികയിൽനിന്നു് ഇന്ദ്രവായുക്കളൊപ്പം സോമം കുടിക്കുന്നു.) ആ അവിടുന്നു് ബഹുവിധങ്ങളും മഹത്തുക്കളുമായ അന്നങ്ങൾ ഞങ്ങൾക്ക നൽകിയാലും. ശുദ്ധികരനായ അവിടുന്നു് ഞങ്ങൾക്കു് ധനം നേടിത്തരുന്നവനായാലും.

26 ദേവാവ്യോനഃപരിഷിച്യമാനാഃ
ക്ഷയംസുവീരംധന്വന്തുസോമാഃ
ആയജ്യവഃസുമതിംവിശ്വവാരാ
ഹോതാരോനദിവിയജോമന്ദ്രതമാഃ

അന്വയം:-
ദേവ-അവ്യഃ — ദേവാനാം തർപ്പയിതാരഃ
പരി-സിച്യമാനാഃ — പരിതഃ പാത്രേഷു സിച്യമാനാഃ
സോമാഃ നഃ സു-വീരം — അസ്മാകം ശോഭനപുത്രോപേതം
ക്ഷയം ധന്വന്തു — ഗൃഹം പ്രേരയന്തു
(തഥാ) ആ-യജ്യവഃ — ആഭിമുഖ്യേന യഷ്ടവ്യാഃ
വിശ്വ-വാരാഃ
ഹോതാരഃ ന — സർവ്വേർവ്വരണീയാ ഹോതാരോ യഥാ ദേവാൻ സ്തുവന്തി
മന്ദ്ര-തമാഃ — മാദയിതൃതമാഃ
(ഏവം) ദിവി-യജഃ — ദ്യുലോകസ്ഥിതാൻ ഇന്ദ്രാദീൻ യജന്തഃ, അസ്മാസു
സു-മതിം — അനുഗ്രഹബുദ്ധിം പ്രേരയന്തു

അർത്ഥം—ദേവന്മാരെ തൃപ്തിപ്പെടുത്തുന്നവയും പാത്രങ്ങളിൽ മററും വീഴ്ത്തപ്പെടുന്നവയുമായ സോമങ്ങൾ സൽപുത്രരൊത്ത ഗൃഹം നമുക്ക് തന്നരുളട്ടെ. അതുപോലെ നേരെ യജിക്കപ്പെടേണ്ടവയും ഏവരാലും ആദരണീയങ്ങളും ഏററവും ഹർഷിപ്പിക്കുന്നവയുമായ സോമങ്ങൾ, ഹോതാക്കൾ ദേവന്മാരെ സ്തുതിക്കുന്നപോലെ, ഇന്ദ്രാദിദേവന്മാരെ യജിക്കുന്നവയായി നമ്മളിൽ അനുഗ്രഹബുദ്ധി അയയ്ക്കട്ടെ, ഉളകട്ടെ

27 ഏവാദേവദേവതാതേപവസ്വ
മഹേസോമപ്സരസേദേവപാനഃ
മഹശ്ചിദ്ധിഷ്മസിഹിതാസ്സമര്യേ
കൃധിസ്ഥാനേരോദസീപുനാനഃ

അന്വയം:—

ഹേ ദേവ, സോമ, ,
ദേവ–പാനഃ — ദേവൈഃ പാതവ്യസ്ത്വം
ദേവ–താതേ, മഹേ
പ്സരസേ — യജ്ഞേ, മഹതേ ഭക്ഷണായ, ദേവാനാം പാനായ
ഏവ പവസ്വ — ഏവം ക്ഷര
(തതോ വയം) ഹിതാഃ — ത്വയാ പ്രേരിതാസ്സന്തഃ
സ–മര്യേ — മരണധർമ്മസഹിതേ സങ്ഗ്രാമേ
മഹഃ ചിൽ സ്മസി ഹി — ബലാധികാനപി ശത്രൂനഭി ഭവേമ ഖലു
(കിഞ്ച) പുനാനഃ
രോദസീ സ്വ–സ്ഥാനേ
കൃധി — അസ്മാകം ശോഭനാവാസസ്ഥാനേ സത്യൌ കുരു

അർത്ഥം—അല്ലയോ ദേവനായ സോമ, ദേവന്മാർക്ക കുടിയ്ക്കാനുള്ളതായ അവിടുന്ന് യജ്ഞത്തിലവർക്ക് പാനത്തിനായി ഇപ്രകാരമൊഴുകിയാൽ അപ്പോൾ ഞങ്ങൾ അവിടുന്നാൽ

പ്രേരിതരായി മാരണമായ യുദ്ധത്തിൽ അധികബലമുള്ള ശത്രുക്കളെയും ജയിക്കുന്നവല്ലൊ. പിന്നെ, ശുദ്ധികരനായ അവിടന്ന് ദ്യാവാപൃഥിവികളെ, ഞങ്ങാംക്ക് സുഖനിവാസസ്ഥാനങ്ങളാക്കിയാലും.

28 അശ്വോനക്രദോവൃഷഭിര്യുജാന
സ്സിംഹോനഭീമോമനസോജവീയാൻ
അർവ്വാചീനൈഃപഥിഭിര്യേരജിഷ്ഠാ
ആപവസ്വസൌമനസന്നഇന്ദോ

അന്വയം:–

ഹേ ഇന്ദോ, സിംഹഃ

| | |
|---|---|
| ന ഭീമഃ | — ശത്രൂണാം ഭയങ്കരഃ |
| (തഥാ) മനസഃ ജവീയാൻ | — മനസഃ അപിവേഗവാൻ |
| വൃഷ–ഭിഃ യുജാനഃ | — അഭിഷുണ്വത്ഭിരൃത്വിഗ്ഭിര്യോജ്യമാനസ്ത്വം |
| അശ്വഃ ന ക്രദഃ | — അശ്വ ഇവ ക്രന്ദസി, ശബ്ദായസേ |
| അർവ്വാചീനൈഃ | |
| പഥി–ഭിഃ | — അഭിമുഖൈർമ്മാർഗ്ഗൈഃ |
| യേ രജിഷ്ഠാഃ | — അത്യന്തമൃജവോഭവന്തി |
| (തൈർമ്മാർഗ്ഗൈഃ) നഃ | |
| സൌമനസം ആ പവസ്വ | — ആപ്രാപയ |

അർത്ഥം–അല്ലയോ സോമ, സിംഹമെന്നപോലെ ശത്രുക്കാംക്ക ഭീകരനും, മനസ്സിനേക്കാൾ വേഗവാനും, സംസ്കർത്താക്കളായ ഋത്വിക്കുകളാൽ യോജിപ്പിക്കപ്പെടുന്നവനുമായ അവിടന്ന് കുതിരപോലെ ശബ്ദിക്കുന്നു. അഭിമുഖങ്ങളായ മാർഗ്ഗങ്ങളിലൂടെ,

ഏററവും നേരെയുള്ള വഴികളേവയോ അവയിലൂടെ, ഞങ്ങൾക്ക് മനസ്സിന്ന് നന്മയുണ്ടാക്കിയാലും. (രാഗദ്വേഷാദികളെ നശിപ്പിച്ചാലും.)

29 ശതന്ധാരാദേവജാതാഅസൃഗ്ര
ന്ത്സഹസ്രമേനാഃകവയോമൃജന്തി
ഇന്ദോസനിത്രന്ദിവആപവസ്വ
പുരഏതാസിമഹതോധനസ്യ

അന്വയം:–

ഹേ ഇന്ദോ, ദേവ–ജാതാഃ — ദേവാർത്ഥം പ്രാദുർഭൂതാഃ
ശതം ധാരാഃ അസൃഗ്രൻ — സൃജ്യന്തേ
(തതഃ) കവയഃ — ക്രാന്തദർശിനഋത്വിജഃ
സഹസ്രം ഏനാഃ മൃജന്തി — ബഹുവിധാസ്വധീയാധാരാഃ അലങ്കർവ്വന്തി
സനിത്രം ദിവഃ ആ
പവസ്വ — ജനസാധനം ധനം ദ്യുലോകാദാ പ്രാപയ
മഹതഃ ധനസ്യ
പുരഃ–ഏതാ അസി — ത്വം പ്രഭൂതസ്യ ധനസ്യ പുരതോ ഗന്താസി...

ദേവേമ ഖലു

അത്ഥം–അല്ലയ ... ാക്കവേണ്ടിയുണ്ടായ അവിടത്തെ നൂറ ... പ്പെടുന്നു. പിന്നെ, കവിഞ്ഞുകാ ... യാ സോമ, ദേവന്മ ... ത്ത ആയിരം ധാര ... ളെ ... ന്ന ഋത്വിക്കുകൾ ... ധാരകൾ പുറത്തുവരുന്ന ... ജിക്കാനുള്ള, യാഗാദി അലങ്കരിക്കുന്നു. അവിടു ... രണമായ ധനം ദ്യുലോ ... ദാം വഴി പ്രാപിയ്ക്കാനുള്ള, മുഴുത്ത പിന്നാലെ ധനംവരുന്നു.) അവിടത്തെ ... ായ ധനത്തിന്നവിടുന്ന് ... ത്തിൽ നിന്നെത്തിച്ചാലും.
... ർഗ്ഗമ

30 ദിവോനസർഗ്ഗാഅസസൃഗ്രമഹ്നാം
രാജാനമിത്രംപ്രമിനാതിധീരഃ
പിതുന്നപുത്രഃക്രതുഭിര്യതാന
ആപവസ്വവിശേഅസ്യാഅജീതിം വ. 16

അന്വയം:—

| | |
|---|---|
| ദിവഃ ന അഹ്നാം സർഗ്ഗാഃ | — ദ്യോതമാനസ്യാദിത്യസ്യ ദിന സംബന്ധിനോരശ്മയഃ |
| അസസൃഗ്രം | — വിസൃജ്യന്തേ, തദ്വൽ സോമസ്യ സർഗ്ഗാസ്സൃജന്തേ (സർഗ്ഗാധാരാഃ) |
| ധീരഃ രാജാ | — പ്രാജ്ഞോയം സോമഃ |
| മിത്രം ന പ്ര മിനാതി | — സഖായം ന ഹിനസ്തി |
| ക്രതു–ഭിഃ യതാനഃ | — കർമ്മഭിര്യതമാനഃ |
| പുത്രഃ പിതുഃ ന | — പിതുര്യഥാനപരാഭവേങ്കരോതി, തദ്വത്വം |
| അസ്യൈ വിശേ | |
| അജീതിം | — പ്രജായൈ അപരാഭവം |
| ആ പവസ്വ | — ആപ്രാപയ |

അർത്ഥം—പ്രകാശമാനനായ സൂര്യന്റെ പകൽക്കതിരുകൾ ചിതറപ്പെടുന്നപോലെ, സോമന്റെ ധാരകളാകുന്ന രശ്മികൾ പരക്കുന്നു. പ്രാജ്ഞനായ ഈ സോമൻ ചങ്ങാതിയെ ഹനിക്കുന്നില്ല, ക്ലേശിപ്പിക്കുന്നില്ല. കർമ്മങ്ങൾകൊണ്ട് യത്നിക്കുന്ന മകൻ അച്ഛനു തോല്വ വരുത്താത്തതുപോലെ, (കർമ്മങ്ങളാൽ യത്നിക്കുന്ന) അവിടുന്ന് ഈ പ്രജയ്ക്ക് (എനിയ്ക്ക്) അപരാജയം, വിജയമെത്തിച്ചാലും.

31 പ്രതേധാരാമധുമതീരസൃഗ്രൻ
വാരാൻയൽപൂതോഅത്യേഷ്യവ്യാൻ
പവമാനപവസേധാമഗോനാം
ജജ്ഞാനസ്സൂര്യമപിന്വോഅർക്കൈഃ

അന്വയം:—

| | |
|---|---|
| ഹേ പവമാന, തേ | |
| മധു—മതീഃ ധാരാഃ | — സോമ, തവസ്വഭൂതാ മധുമത്യോ ധാരാഃ |
| യൽ പൂതഃ | — യദാവസതീവരീഭിശ്ശുദ്ധസ്ത്വം |
| അവ്യാൻ വാരാൻ | — അവിഭവാൻ വാലാൻ, പവിത്രാണി |
| അതി ഏഷി | — അതീത്യഗച്ഛസി, തദാ |
| പ്ര അസൃഗ്രൻ | — പ്രസൃജ്യന്തേ |
| ധാമ ഗോനാം (പയസേ) | |
| പവസേ | — ധാരകങ്ഗവാം പയോലക്ഷീകൃത്യ ക്ഷരസി |
| (തതഃ) ജജ്ഞാനഃ | |
| അർക്കൈഃ | — ജായമാനസ്ത്വം സ്വതേജോഭിഃ |
| സൂര്യം അപിന്വഃ | — ആദിത്യം പൂരയസി |

അർത്ഥം—അല്ലയോ ശുദ്ധികരനായ സോമ, അവിടുന്ന് വസതീവരികളെന്ന മന്ത്രപൂതജലങ്ങളാൽ ശുദ്ധനായി, ആട്ടിൻരോമമുററ രോമപവിത്രങ്ങളെ കടന്നുപോകുമ്പോൾ, അവിടേയ്ക്കു ചേർന്ന മാധുര്യമുററ ധാരകൾ പുറത്തു വരുത്തപ്പെടുന്നു. തനിയ്ക്കു ധാരകമായ (തന്നിൽ ചേരേണ്ടും) പശുക്കളുടെ പാലിനെ ഉന്നം വെച്ച് അപ്പോഴവിടുന്നൊഴുകുന്നു. മാത്രമല്ല, പിറന്ന ഉടനെത്തന്നെയാണ് സ്വതേജസ്സുകളാൽ സൂര്യനെ പുഷ്ടനാക്കുന്നതു്.

അന്വയം:—

| | |
|---|---|
| സപ്ത മാതരഃ | — സപ്തസംഖ്യാകാ ഗായത്ര്യാദിച്ഛന്ദാംസി |
| ജജ്ഞാനം, വേധാം | — പ്രാദുർഭൂതം, കർമ്മണാം വിധാതാരം സോമം |
| ശ്രിയേ അശാസത | — യജമാനാനാമൈശ്വര്യാർത്ഥ മനുശാസതി |
| യൽ ധ്രുവഃ അയം | — യസ്മാൽ ധ്രുവസ്സോമഃ |
| രയീണാം ചികേത | — ജാനാതി, തസ്മാദസ്യാനു ശാസനേകൃതേ യജമാനാനാം ധനാദിസമൃദ്ധിർഭവതി |

അർത്ഥം—ഗായത്ര്യാദി ഛന്ദസ്സുകളായ ഏഴമ്മമാർ ഉല്പന്നനായ, കർമ്മവിധാതാവായ സോമനെ യജമാനന്മാരുടെ ഐശ്വര്യത്തിന്നുവേണ്ടി അനുശാസിക്കുന്നു. സ്ഥൈര്യമുററ സോമൻ ധനങ്ങളുടെ എല്ലാ ഗതികളുമറിയുന്നവനാകയാൽ, ആ അനുശാസനമുണ്ടായപ്പോഴം യജമാനന്മാൎക്ക് ധനാദി സമൃദ്ധിയുണ്ടാവുന്നു.

5 അസ്യവ്രതേസജോഷസോ

വിശ്വേദേവാസോഅദ്രുഹഃ

സ്വാഹാഭവന്തിരന്തയോജുഷന്തയൽ വ. 4

അന്വയം:—

| | |
|---|---|
| അദ്രുഹഃ വിശ്വേ ദേവാസഃ അസ്യ വ്രതേ | — ദ്രോഹവൎജ്ജിതാസ്സർവ്വേ ദേവാഃ |
| സ—ജോഷസഃ | — സോമസ്യ കർമ്മണി സങ്ഗതാസ്സന്തഃ |
| സ്വാഹാഃ ഭവന്തി | — സ്പൃഹണീയാ ഭവന്തി. |
| രന്തവഃ യൽ ജുഷന്ത | — രമണശീലാദേവാഃ യദിസുതം സോമം സേവന്തേ, തർഹിസ്പൃഹണീയാഃ |

അർത്ഥം—ദ്രോഹശീലമററ ദേവന്മാരെല്ലാവരും സോമന്റെ കർമ്മത്തിൽ ചേൎന്നവരായിട്ടാണ് ഏവൎക്കും കാമ്യന്മാരാവുന്നതു്.

ഇണക്കമുററ ദേവന്മാർ സംസ്കരിച്ച സോമം സ്വീകരിക്കുന്ന ഏ
ങ്കിലാണ് കാമ്യന്മാരാകുന്നത്.

6 യമീംഗർഭമൃതാവൃധോ

ദൃശേചാരുമജീജനൻ

കവിംമംഹിഷ്ഠമധ്വരേപുരുസ്പൃഹം

അന്വയം:—

| | |
|---|---|
| ഋത–വൃധഃ | — യജ്ഞസ്യ വർദ്ധയിത്ര്യോ വസതീവര്യഃ |
| ചാരും, മംഹിഷ്ഠം കവിം | — കല്യാണരൂപം, പൂജ്യതമം ക്രാന്തദർശിനം |
| പുരു–സ്പൃഹം | — ബഹുഭിസ്പൃഹണീയം |
| ഈം യം ഗർഭം | — ഏനം യം സോമം ഗർഭ സ്ഥാനീയം |
| അധ്വരേ ദൃശേ അജീജനൻ | — യജ്ഞേ ദർശനായോദപാദയൻ, തം സോമം ദേവാസ്സേവന്തേ |

അർത്ഥം–യജ്ഞം വർദ്ധിപ്പിക്കുന്ന വസതീവരികളെന്ന മന്ത്ര
പൂതജലങ്ങൾ സുരൂപനും ഏററവും പൂജ്യനും കവിഞ്ഞുകാണുന്ന
വനും ഏവരാലും കാമിക്കത്തക്കവനുമായ ഈ യാതൊരു സോമ
നെ ഗർഭസ്ഥാനത്തു വഹിച്ച് യജ്ഞത്തിൽ ദർശനത്തിന്നായുൽ
പാദിപ്പിച്ചുവോ, ആ സോമനെ ദേവന്മാർ കൈക്കൊള്ളുന്നു.

7 സമീചീനേഅഭിത്മനാ

യഹ്വീഋതസ്യമാതരാ

തന്വാനായജ്ഞമാനുഷഗ്യദഞ്ജതേ

അന്വയം:—

| | |
|---|---|
| യൽ യജ്ഞം തന്വാനാഃ | — യദാധ്വര്യവഃ |
| ആനുഷക് അഞ്ജതേ | — വസതീവരീഭിസ്സോമം മിശ്രയന്തി |

(സസോമഃ)
സം-ഈചീനേ — പരസ്പരം സങ്ഗതേ
യഹ്വീ, ഋതസ്യ മാതരാ — മഹത്യൌ, യജ്ഞസ്യ നിമ്മാത്ര്യൌ, ദ്യാവാപൃഥിവ്യൌ
ത്മനാ അഭി — സ്വയമേവാഭിഗച്ഛതി

അത്ഥം-യജ്ഞം ചെയ്യുന്ന അധ്വര്യുക്കാം വസതീവരികളോട്ട് സോമനെ, ചേരുന്നപടി ചേക്കുമ്പോാം, ആ സോമൻ, അന്യോന്യമിണങ്ങിച്ചേൻവരും മഹതികളും യജ്ഞമുണ്ടാക്കുന്നവരുമായ ദ്യാവാപൃഥിവികളെ തന്നെത്താൻ പ്രാപിക്കുന്നു.

8 ക്രത്വാശുക്രേഭിരക്ഷഭി
ൃണോരപവ്രജന്ദിവഃ
ഹിന്വന്നൃതസ്യദീധിതിംപ്രാധ്വരേ വ. 5

അന്വയം:-

(ഹേ സോമ,) അധ്വരേ — ഹിംസാരഹിതേ യജ്ഞേ
ഋതസ്യ ദീധിതിം പ്ര
ഹിന്വൻ — യജ്ഞസ്യധാരകം സ്വീയം രസം പ്രേരയൻ
ക്രത്വാ ശുക്രേഭിഃ
അക്ഷ-ഭിഃ — കമ്മണാശുക്രൈഃ, ദീപ്തൈരക്ഷൈഃ, ഇന്ദ്രിയൈരിവാശ്രുവാനൈസ്തേജോഭിഃ
ദിവഃ വ്രജം — അന്തരിക്ഷാദന്ധകാരസമൂഹം
അപ ഋണോഃ — അപഗമയ, വിനാശയ

അത്ഥം-അല്ലയോ സോമ, ഹിംസാരഹിതമായ യജ്ഞത്തിൽ, യജ്ഞത്തെ താങ്ങുന്ന സ്വന്തം രസമെത്തിച്ചുകൊണ്ട്, കമ്മങ്ങളാൽ ദീപ്തങ്ങളായി ഇന്ദ്രിയഗോചരങ്ങളായ തേജസ്സുകാംകൊണ്ട്, അന്തരിക്ഷത്തിൽനിന്ന് ഇരുളിൻക്കൂട്ടത്തെ അകററിയാലും, നശിപ്പിച്ചാലും. (എങ്ങും വ്യാപിച്ച അജ്ഞാനത്തെ നീക്കിയാലും.)

വർഗ്ഗം–6 ആപ്ത്യഃ ദ്വിതഃ ഋഷിഃ

1 പ്രപുനാനായവേധസേ

സോമായവചഉദ്യതം

ഭൃതിന്നഭരാമതിഭിർജുജോഷതേ

അന്വയം:–

(ഋഷിഃ സ്വാത്മാനം പ്രത്യാഹ)

പുനാനായ, വേധസേ — പൂയമാനായ, വിധാത്രേ

മതി–ഭിഃ ജുജോഷതേ — സ്തുതിഭിഃ പ്രീയമാണായ

സോമായ ഉത്–യതം വചഃ— ഉദ്യതം വചനം

ഭൃതിം ന പ്ര ഭര — യഥാ ഭൃതകാ ഭൃതിം സമ്പാദയന്തി തദ്വത്പ്രകർഷേണ സമ്പാദയ

അർത്ഥം–(ഋഷി തന്നോടുതന്നെ പറയുന്നു–) പവിത്രത്താൽ ശുദ്ധീകരിക്കപ്പെടുന്ന, സർവ്വവിധാതാവും സ്തുതികളാൽ സന്തോഷിക്കുന്നവനുമായ സോമന്നായി ഉയരുന്ന വാക്ക്, സ്തുതി, വേലക്കാരൻ കൂലിനേടുന്നപോലെ നേടിയെടുക്കുക. (സ്വാഭാവികമായ, അർഹമായ അവകാശംപോലെ നേടുക.)

2 പരിവാരാണ്യവ്യയാ

ഗോഭിരഞ്ജാനോഅർഷതി

ത്രീഷധസ്ഥാപുനാനഃകൃണുതേഹരിഃ

അന്വയം:–

ഗോഭിഃ അഞ്ജാനഃ — ഗോവികാരൈഃ ക്ഷീരാദിഭിരജ്യമാനസ്സോമഃ

അവ്യയാ വാരാണി പരി അർഷതി — അവിമയാനി വാലാനി, പവിത്രാണി പരിഗച്ഛതി

(അപിച) ഹരിഃ പുനാനഃ— ഹരിതവർണ്ണസ്സോമഃ പൂയമാ

| | |
|---|---|
| ത്രീ സധ–സ്ഥാ | — ദ്രോണകലാധവനീയ പൂതഭൃദാത്മകാനി ത്രീണി സ്ഥാനാനി |
| കൃണുതേ | — കരോതി |

അർത്ഥം—പശുവിൻപാൽ മുതലായവയോടു ചേൻറ സോമൻ ആട്ടിൻരോമംകൊണ്ടുള്ള ദശാപവിത്രങ്ങളെ പ്രാപിയ്ക്കുന്നു. പല നിറമുററ അവിടുന്ന് ശുദ്ധീകരിയ്ക്കപ്പെടുന്നവനായി, ദ്രോണ കലശം, ആധവനീയം, പൂതഭൃത്ത് എന്നീ മൂന്ന് സ്ഥാനങ്ങൾ ഉണ്ടാക്കുന്നു.

3 പരികോശമ്മധുശ്ചുത

മവ്യയേവാരേഅഷ്തി

അഭിവാണീരൃഷീണാംസപ്തനൂഷത

അന്വയം:–

| | |
|---|---|
| (സസോമഃ) അവ്യയേ വാരേ | — അവിമയേ വാലേ, പവിത്രേ |
| മധു–ശ്ചുതം കോശം പരി അഷ്തി | — മധുരരസസ്യ ക്ഷാരയിതാരം ദ്രോണകലശം പ്രത്യാത്മീയം രസം ഗമയതി |
| (തമിമം സോമം) | |
| ഋഷീണാം സപ്ത വാണീഃ | — ഛന്ദാംസി |
| അഭി നൂഷത | — അഭിഷ്ടുവന്തി |

അർത്ഥം—ആ സോമൻ ആട്ടിൻരോമംകൊണ്ടുള്ള ദശാപവി ത്രത്തിൽ വർത്തിച്ച് മധുരരസം പൊഴിക്കുന്ന ദ്രോണകലശത്തി ലേയ്ക്ക് സ്വന്തം ചാറെത്തിക്കുന്നു. ആ സോമനെ ഋഷിമാരുടെ *ഗായത്ര്യാദികളായ ഏഴ് ഛന്ദസ്സുകൾ സ്തുതിക്കുന്നു.*

4 പരിണേതാമതീനാം

വിശ്വദേവോഅദാഭ്യഃ

സോമഃപുനാനശ്ചമ്വോവിശദ്ധരിഃ

അന്വയം:—

| | |
|---|---|
| മതീനാം നേതാ | — സ്തുതീനാമീശഃ |
| വിശ്വ–ദേവഃ, അദാഭ്യഃ | — സർവ്വദേവോപേതഃ, വൈരിഭിരഹിംസിതഃ |
| ഹരിഃ സോമഃ പുനാനഃ | — ഹരിതവർണ്ണസ്സോമഃ പൂയമാനസ്സൻ |
| ചമ്വോഃ പരി വിശൽ | — അധിഷവണഫലകയോഃ പരിവിശതി |

അർത്ഥം—സ്തുതികൾക്കീശനും എല്ലാ ദേവന്മാരോടും കൂടിയവനും ആരാലും കേടേല്പിയ്ക്കപ്പെടാത്തവനും പച്ചനിറമിയന്നവനമായ സോമൻ ശുദ്ധീകരിയ്ക്കപ്പെടുന്നവനായി, സംസ്കരണത്തിനുള്ള പലകകളിൽ പ്രവേശിക്കുന്നു.

5 പരിദൈവീരനുസ്വധാ

ഇന്ദ്രേണയാഹിസരഥം

പുനാനോവാഘദ്വാഘദ്ഭിരമർത്ത്യഃ

അന്വയം:—

| | |
|---|---|
| (ഹേ സോമ) വാഘൽ–ഭിഃ പുനാനഃ | — ഋത്വിഗ്ഭിഃ പൂയമാനഃ |
| (ഹവിഷാം പ്രേരകൈരൃത്വിഗ്ഭിഃ) വാഘൽ | — ഊഹ്യമാനഃ |
| അമർത്ത്യഃ | — മരണധർമ്മരഹിതസ്ത്വം |
| ഇന്ദ്രേണ സ–രഥം | — സമാനം രഥമാരുഹ്യ |
| ദൈവീഃ സ്വധാഃ | — ദേവസംബന്ധിനി ബലാനി, ദേവസേനാഃ |
| അനു പരി യാഹി | — പരിഗച്ഛ |

അർത്ഥം—അല്ലയോ സോമ, ഋത്വിക്കുകളാൽ ശുദ്ധീകരിക്കപ്പെടുന്നവനും ഹവിസ്സെത്തിക്കുന്ന അവരാൽ വഹിക്കപ്പെടുന്നവനും അമരനമായ അവിടുന്ന് ഇന്ദ്രനോടുകൂടി ഒരേ തേരിൽ കയറി ദേവസംബന്ധികളായ ബലങ്ങളെ (ദേവസേനയെ) പിൻതുടർന്ന് പ്രാപിച്ചാലും.

6 പരിസപ്തിന്നവാജയു

ദ്ദേവോദേവേഭ്യസ്സുതഃ

വ്യാനശിഃപവമാനോവിധാവതി വ. 6

അന്വയം:—

| | |
|---|---|
| സപ്തിഃ ന വാജ–യുഃ | — അശ്വഇവ യുദ്ധമിച്ഛൻ |
| ദേവഃ, ദേവേഭ്യഃ സുതഃ | — ദ്യോതമാനഃ, ദേവാത്ഥമഭിഷുതഃ |
| വി–ആനശിഃ, പവമാനഃ | — വ്യാപീ, പവിത്രേണ പൂയമാന സ്സോമഃ |
| പരി വി ധാവതി | — പരിതഃ പാത്ര്യാണ്യഭിഗച്ഛതി |

അത്ഥം—കുതിരപോലെ യുദ്ധേച്ഛുവും പ്രകാശമാനനും ദേവന്മാക്കവേണ്ടി സംസ്കരിയ്ക്കപ്പെട്ടവനും വ്യാപിക്കുന്നവനും ദശാപവിത്രത്താൽ ശുദ്ധീകരിയ്ക്കപ്പെടുന്നവനുമായ സോമൻ പാത്രങ്ങളെ മുററും പ്രാപിക്കുന്നു.

വർഗ്ഗം—7—കാണ്വൌ പർവ്വതനാരദാവൃഷീ

1 സഖായആനിഷീദത

പുനാനായപ്രഗായത

ശിശുന്നയജ്ഞൈഃപരിഭൂഷതശ്രിയേ

അന്വയം:—

| | |
|---|---|
| ഹേ സഖായഃ, ആ നി സീദത | — സ്തോതാരഃ, ഋത്വിജഃ, സ്തോതു മുപവിശത |
| (അഥ) പുനാനായ പ്ര ഗായത | — പൂയമാനായ സോമായ പ്രകർഷേണ ഗായത |
| (തതസ്തം) ശിശും ന | — യഥാശിശും പുത്രം പിതരൌ ആ ഭരണൈരിവ |

യജ്ഞൈഃ — യജനീയൈർഹവിർഭിഃ മിശ്രണൈശ്ച

ശ്രിയേ പരി ഭൂഷത — ശോഭാർത്ഥം പരിതോലങ്കുരുത

അർത്ഥം—അല്ലയോ ചങ്ങാതികളായ സ്തോതാക്കളേ, ഋത്വിക്കുകളേ, സ്തുതിക്കാനായിരിക്കുക; എന്നിട്ട് ശുദ്ധീകരിക്കപ്പെടുന്ന സോമനുവേണ്ടി നന്നായി പാടുക. (സാമഗാനം ചൊല്ലുക.) പിന്നെ, അവിടത്തെ, കിടാവായ മകനെ അച്ഛനമ്മമാർ ആഭരണങ്ങളേക്കൊണ്ടെന്നപോലെ, യജനീയങ്ങളായ ഹവിസ്സുകളാലും കൂട്ടുദ്രവ്യങ്ങളാലും ശോഭയ്ക്കായി മുററുമലങ്കരിയ്ക്കുക.

2 സമീവത്സന്നമാതൃഭി

സ്സൃജതാഗയസാധനം

ദേവാവ്യം മദമഭിദ്വിശവസം

അന്വയം:—

(ഹേ ഋത്വിജഃ,)

ദേവ–അവ്യം — ദേവാനാം രക്ഷകം

മദം, ദ്വി–ശവസം — മദനഹേതും, ദ്വിഗുണവേഗം, അതിശയിത ബലം

ഗയ–സാധനം ഈം — ഗൃഹസ്യ സാധനമേനം സോമം

വത്സം ന മാതൃ–ഭിഃ — യഥാവത്സങ്ഗോഭിസ്സംയോജയന്തി തദ്വൽ

(മാതൃഭൂതാഭിർവ്വസതീവരീഭിഃ) അഭി സം സൃജത — ആഭിമുഖ്യേന സംമിശ്രയ

അർത്ഥം—അല്ലയോ ഋത്വിക്കുകളേ, ദേവന്മാർക്ക് രക്ഷകവും ഹർഷഹേതുവും, ഇരട്ടിച്ച വേഗം (എന്തിനെയുമതിശയിക്കുന്ന ബലം) ഉള്ളവനും ഗൃഹം നേടിത്തരുന്നവനുമായ ഈ സോമനെ, പൈക്കുട്ടിയെ തള്ളപ്പൈക്കളോടു ചേർക്കുന്നപോലെ, അമ്മമാരായ വസതീവരികളെന്ന മന്ത്രപൂതജലങ്ങളോട് നേരെ ചേർക്കുക.

3 പുനാതാദക്ഷസാധനം

യഥാശർധായവീതയേ

യഥാമിത്രായവരുണായശന്തമഃ

അന്വയം:—

| | |
|---|---|
| (ഹേ ഋത്വിജഃ) ദക്ഷ– | |
| സാധനം | — ബലസ്യസാധനം, സാധകം സോമം |
| ശർധായ വീതയേ യഥാ | — ദേവാനാം വേഗായ പാനായ യഥാ ഭവതി |
| യഥാ മിത്രായ വരുണായ | |
| ശം–തമഃ | — അതിശയേന സുഖകരോഭവതി |
| (തഥാ) പുനാത | — പവിത്രേണ പുനീത |

അർത്ഥം—ബലം നേടിത്തരുന്ന സോമനെ, വേഗത്തിന്നുവേണ്ടി ദേവന്മാർക്ക കുടിക്കാൻ എപ്രകാരമായാൽ ശരിയാകുമോ, മിത്രന്നും വരുണന്നുമെപ്രകാരമായാൽ ഏററവും സുഖകരനാകുമോ, അപ്രകാരം ദശാപവിത്രത്താൽ ശുദ്ധീകരിക്കുക.

4 അസ്മഭ്യന്ത്വാവസുവിദ

മഭിവാണീരനൂഷത

ഗോഭിഷ്ടേവർണ്ണമഭിവാസയാമസി

അന്വയം:—

| | |
|---|---|
| (ഹേ സോമ,) | |
| വസു–വിദം ത്വാ | — ധനസ്യദാതാരം ത്വാം |
| അസ്മഭ്യം | — ധനാദിപ്രദാനാർത്ഥം |
| വാണീഃ അഭി അനൂഷത | — അസ്മദീയാവാചോഭിഷ്ടുവന്തി |
| (വയം) തേ വർണ്ണം | — ആവരകം രസം |
| ഗോഭിഃ ത്വാഭി | |
| വാസയാമസി | — ഗോവികാരൈഃ ക്ഷീരാദിഭിരഭി വാസയാമഃ, ആച്ഛാദയാമഃ |

അർത്ഥം—അല്ലയോ സോമ, ധനപ്രദനായ അവിടത്തെ ഞങ്ങൾക്ക ധനാദിദാനത്തിന്നവേണ്ടി ഞങ്ങളുടെ വാക്കുകൾ പുകഴ്ത്തുന്നു. ഞങ്ങളവിടത്തെ മറവിയററുന്ന രസത്തെ പാൽ മുതലായവയാൽ മൂടുന്നു.

5 സനോമദാനാംപത

ഇന്ദോദേവപ്സരാഅസി

സഖേവസഖ്യേഗാതുവിത്തമോഭവ

അന്വയം:—

നഃ മദാനാം പതേ,
ഇന്ദോ, — അസ്മദീയാനാം മദകരാണാം രസാനാം സ്വാമിൻ, സോമ,
സഃ (ത്വം) ദേവ-പ്സരാഃ
അസി — ദീപ്തരൂപോഭവസി
(സത്വം) സഖാ—ഇവ
സഖ്യേ — സുഹൃൽ മിത്രായ സത്യം മാർഗ്ഗം ജ്ഞാപയതി തദ്വൽ
ഗാതുവിൽ—തമഃ ഭവ — അസ്മാകമത്യന്തം മാർഗ്ഗസ്യ ലംഭകോഭവ, ജ്ഞാപകോഭവ

അർത്ഥം—ഞങ്ങളുടെ ഹർഷകരങ്ങളായ രസങ്ങൾക്ക് നാഥനായ സോമ, അവിടന്ന് ശോഭനരൂപനാകുന്നു. ആ അവിടന്ന് സുഹൃത്ത്, തൻെറ ചങ്ങാതിക്ക് ശരിയായ മാർഗ്ഗമറിയിക്കുന്നപോലെ, ഞങ്ങൾക്കേററവും വഴിയറിയിക്കുന്നവനായി ഭവിച്ചാലും. (ഞങ്ങളെ നല്ലവഴിക്ക നടത്തിയാലും.)

6 സനേമികൃധ്യസ്മദാ

രക്ഷസങ്കഞ്ചിദത്രിണം

അപാദേവന്ദ്വയമംഹോയുയോധിനഃ

അന്വയം:—

(ഹേ സോമ,) അസ്മൽ
സനേമി കൃധി — അസ്മാസു പുരാണം സഖ്യങ്കുരു
ആ കം ചിൽ അദേവം — അപിചാദേവനശീലം
അത്രിണം, ദ്വയും — അദനശീലം, ദ്വയവന്തം,
ബാഹ്യാന്തരമായായുക്തം
രക്ഷസം അപ — അപ യുദ്ധ്യസ്വ
(കിഞ്ച) നഃ അംഹഃ
യുയോധി — പാപം സംപ്രഹര

അർത്ഥം—അല്ലയോ സോമ, ഞങ്ങളിൽ പണ്ടുപണ്ടേയുള്ള ചങ്ങാതമാചരിച്ചാലും. പിന്നെ പ്രകാശമില്ലാത്ത (തമോരൂപനായ) വനും എന്തും ഭക്ഷിക്കുന്നവനും ഉള്ളിലും പുറത്തും രണ്ടു ഭാവങ്ങളുള്ളവനുമായ രക്ഷസ്സിനെ അകററിയാലും. കൂടാതെ, ഞങ്ങളുടെ പാപങ്ങളെ ഒട്ടുക്കിയാലും.

വർഗ്ഗം—8

1 തംവസ്സഖായോമദായ
പുനാനമഭിഗായത
ശിശുന്നയജ്ഞൈസ്സ്വദയന്തഗൂർത്തിഭിഃ

അന്വയം:—

ഹേ സഖായഃ, വഃ മദായ — ഋത്വിജഃ, യൂയം, ദേവാനാം മദാർത്ഥം
പുനാനം തം അഭി ഗായത— പൂയമാനം സോമമഭിഷ്ടുത
(തം) ശിശും ന — ശിശുമലങ്കാരൈ രിവ
യജ്ഞൈഃ ഗൂർത്തി—ഭിഃ
സ്വദയന്ത — ഹവിർഭിർമ്മിശ്രണൈസ്തുതിഭിശ്ച
യുഷ്മാദൃശാസ്വാദുകർവ്വന്തി

അർത്ഥം—അല്ലയോ ചങ്ങാതികളായ ഋത്വിക്കുകളേ, നിങ്ങൾ ദേവന്മാർക്ക് ഹർഷത്തിന്നായി ശുദ്ധികരനായ സോമനെ സ്തുതിക്കുക. ശിശുവിനെ ആഭരണങ്ങളാലെന്നപോലെ,

അവിടത്തെ ക്ഷട്ടഹവിസ്സുകളാലും സ്തുതികളാലുമാണ് സ്വാദു വാകുന്നത്.

2 സംവത്സഇവമാതൃഭി

രിന്ദുർഹിന്വാനോഅജ്യതേ

ദേവാവീർമ്മദോമതിഭിഃപരിഷ്കൃതഃ

അന്വയം:—

| | |
|---|---|
| ദേവ–അവീഃ, മദഃ | — ദേവാനാം രക്ഷകഃ, മദകരഃ |
| മതി–ഭിഃ പരി–കൃതഃ | — സ്തുതിഭിരലങ്കൃതഃ |
| ഹിന്വാനഃ ഇന്ദുഃ | — പ്രേര്യമാണസ്സോമഃ |
| വത്സഃ–ഇവ മാതൃ–ഭിഃ | |
| സം അജ്യതേ | — വസതീവരീഭിസ്സമ്യക്സിക്തോ ഭവതി |

അർത്ഥം.—ദേവന്മാരുടെ രക്ഷകനും ഹർഷകരനും സ്തുതികളാലലംകൃതനും ഋത്വിക്കുകളാൽ പ്രേരിപ്പിക്കപ്പെടുന്നവനുമായ സോമൻ, അമ്മമാരാൽ കിടാവെന്നപോലെ, വസതീവരികളെന്ന മന്ത്രപൂതജലങ്ങളാൽ വേണ്ടപോലെ കളിപ്പിക്കപ്പെടുന്നു.

3 അയന്ദക്ഷായസാധനോ

യംശർദ്ധായവീതയേ

അയന്ദേവേഭ്യോമധുമത്തരസ്സുതഃ

അന്വയം:—

| | |
|---|---|
| അയം ദക്ഷായ സാധനഃ | — ബലായ സാധയിതാ |
| (തഥാ) അയം ശർദ്ധായ, വീതയേ | — വേഗായ, ദേവാനാം ഭക്ഷണായ ച ഭവതി |
| സുതഃ അയം ദേവേഭ്യഃ | — അഭിഷുതസ്സോമഇന്ദ്രാദിഭ്യഃ |
| മധുമത്–തരഃ | — അതിശയേന മാധുര്യയുക്തഃ |

അത്ഥം—ഈ സോമൻ ബലത്തിന്ന് സാധകൻ, ബലം നേടിക്കൊടുക്കുന്നവനാകുന്നു അതുപോലെ വേഗത്തിന്നും ദേവന്മാരുടെ ഭക്ഷണത്തിന്നും യോഗ്യമാകുന്നു. സംസ്കരിക്കപ്പെട്ട ഈ സോമൻ ഇന്ദ്രാദികളായ ദേവന്മാർക്കേററവും മാധുര്യമുററവനാകുന്നു.

4 ഗോമന്നഇന്ദോഅശ്വവൽ

സുതസ്സുദക്ഷധന്വ

ശുചിന്തേവണ്ണമധിഗോഷുദീധരം

അന്വയം:—

| | |
|---|---|
| ഹേ സു–ദക്ഷ, ഇന്ദോ, | — സുബല, സോമ, |
| സുതഃ നഃ | — അഭിഷുതസ്ത്വമസ്മാകം |
| ഗോ–മൽ, അശ്വ–വൽ | |
| ധന്വ | — യജ്ഞസാധനഗോയുക്തം, അശ്വയുക്തഞ്ച ധനങ്ഗമയ |
| (തതോഹം) ശുചിം തേ | |
| വണ്ണം | — പൂതന്തവരസം |
| ഗോഷു അധി ദീധരം | — ഗോവികാരേഷുക്ഷീരാദിഷു മിശ്രയാമി |

അത്ഥം—അല്ലയോ നല്ല ബലമുററ സോമ, സംസ്കരിക്കപ്പെട്ട അവിടുന്ന് ഞങ്ങൾക്ക് യജ്ഞസാധനങ്ങളായ പശുക്കളോടും വാഹനസാധനങ്ങളായ കുതിരകളോടും കൂടിയ ധനമെത്തിച്ചാലും. അപ്പോൾ ശുദ്ധമായ അവിടുത്തെ രസത്തെ പശുവിൻപാൽ മുതലായവയോടു ഞാൻ ചേക്കാം.

5 സന്നോഹരീണാംപത

ഇന്ദോദേവപ്സരസ്തമഃ

സഖേവസഖ്യേനര്യോരുചേഭവ

അന്വയം:–

| | |
|---|---|
| ഹേ നഃ ഹരീണാം പതേ, ഇന്ദോ, | — അസ്മദീയാനാം ഹരിതവർണ്ണാനാം പശൂനാം സ്വാമിൻ, സോമ, |
| ദേവഫ്സരഃ–തമഃ | — അതിശയേന ദീപ്തരൂപോപേതഃ |
| സഃ (ത്വം) നര്യഃ | — കർമ്മനേതൃഭ്യോഹിതഃ |
| സഖാ-ഇവ സഖ്യേ | — സഖാമിത്രായേവ |
| രുചേ ഭവ | — ദീപ്തികരോഭവ |

അർത്ഥം–ഞങ്ങളുടെ പച്ചനിറമുററ വളർത്തുമൃഗങ്ങൾക്ക് സ്വാമിയായ സോമ, ഏററവും ദീപ്തരൂപനായ ആ അവിടന്ന് കർമ്മനേതാക്കൾക്ക് ഹിതകാരിയായി, ചങ്ങാതി ചങ്ങാതിയ്ക്കെന്ന പോലെ, ഞങ്ങൾക്ക് പ്രകാശകരനായാലും

6 സനേമിത്വമസ്മദ്

അദേവങ്കഞ്ചിദത്രിണം

സാഹ്വാഁഇന്ദോപരിബാധോഅപദ്വയും വ. 8

അന്വയം:–

ഹേ ഇന്ദോ, ത്വം

| | |
|---|---|
| സനേമി അസ്മൽ | — പുരാണം സഖ്യമസ്മാസു കരു |
| ആ അദേവം കം ചിൽ | — അപിചാദേവനശീലം കം ചിൽ |
| അത്രിണം അപ | — അദനശീല്യ[1]രാക്ഷസമസ്മത്തോപഗമയ |
| (കിഞ്ച) സഹ്വാൻ | — ശത്രൂനഭിഭവൻ |
| ബാധഃ പരി | — ബാധമാനാൻ പരിജഹി |
| ദ്വയം | — ബാഹ്യാഭ്യന്തരമായാദ്വയോപേതം പരിജഹി |

അർത്ഥം–അല്ലയോ സോമ, ഞങ്ങളിൽ പണ്ടുപണ്ടേയുള്ള ചങ്ങാത്തമാചരിച്ചാലും. പിന്നെ പ്രകാശിക്കാത്ത (തമോരൂപനായ)വനും എന്തും ഭക്ഷിക്കുന്നവനുമായ രാക്ഷസനെ ഞങ്ങളിൽ നിന്നകററിയാലും. ശത്രുക്കളെ ജയിക്കുന്നവനായി ബാധക

ന്മാരെ കൊന്നാലും. ഉള്ളിലൊന്നും പുറത്തു മററൊന്നുമായവ നെയും കൊന്നാലും.

വർഗ്ഗം—9—10—11. ചാക്ഷുഷോഗ്നിർമ്മാനവശ്ചക്ഷുരാഹ്സ് വോ മനുശ്ചർഷയഃ

1 ഇന്ദ്രമച്ഛസുതാഇമേ

വൃഷണംയന്തുഹരയഃ

ശ്രുഷ്ടീജാതാസഇന്ദവസ്സ്വർവ്വിദഃ

അന്വയം:—

| | | |
|---|---|---|
| ശ്രുഷ്ടീ ജാതാസഃ, ഇന്ദവഃ | — | ക്ഷിപ്രഞ്ജാതാഃ, പാത്രേഷു ക്ഷരന്തഃ |
| സ്വഃ-വിദഃ, ഹരയഃ | — | സർവ്വജ്ഞാഃ, ഹരിതവർണ്ണാഃ |
| സുതാഃ ഇമേ | — | അഭിഷുതാസ്സോമാഃ |
| വൃഷണം ഇന്ദ്രം അച്ഛ യന്തു | — | കാമാനാം സേക്താരമിന്ദ്രമഭി ഗച്ഛന്തു |

അർത്ഥം—പെട്ടെന്നുളവായി പാത്രങ്ങളിലൊഴുകുന്നവയും എല്ലാമറിയുന്നവയും പച്ചനിറമുററവയും സംസ്കരിക്കപ്പെട്ടവയുമായ ഈ സോമങ്ങാം കാമവർഷകനായ ഇന്ദ്രനു നേരെ എത്തട്ടേ.

2 അയംഭരായസാനസി

രിന്ദ്രായപവതേസുതഃ

സോമോജൈത്രസ്യചേതതിയഥാവിദേ

അന്വയം:—

| | | |
|---|---|---|
| ഭരായ സാനസിഃ | — | സങ്ഗ്രാമാർത്ഥം ഭജനീയഃ |
| സുതഃ അയം സോമഃ | — | അഭിഷുതസ്സഃ |
| ഇന്ദ്രായ പവതേ | — | ഇന്ദ്രാർത്ഥം ക്ഷരതി |
| (തതസ്സഃ) ജൈത്രസ്യ | — | (കർമ്മണിഷഷ്ഠീ) ജയശീലമിന്ദ്രം |
| യഥാ വിദേ ചേതതി | — | ലോകൈര്യഥാജ്ഞായതേ തഥാ ജാനാതി |

അർത്ഥം–യുദ്ധത്തിന്നുവേണ്ടി ഭജനീയനും സംസ്കരിയ്ക്കപ്പെട്ട വനുമായ ഈ സോമൻ ഇന്ദ്രന്നുവേണ്ടി ഒഴുകുന്നു. അങ്ങനെ പ്രാപിക്കുമ്പോഴാണവിടുന്ന് ജയശീലനായ ഇന്ദ്രനെ ലോകരറിയുന്നതുപോലെ അറിയുന്നത്. (ഇന്ദ്രന്റെ മഹത്വം മനസ്സിലാക്കുന്നത്.)

3 അസ്യേദിന്ദ്രോമദേഷ്വാ
ഗ്രാഭംഗൃഭ്ണീതസാനസിം
വജ്രംചവൃഷണംഭരൽസമപ്സുജിൽ

അന്വയം:–

| | |
|---|---|
| ആ ഇന്ദ്രഃ, അസ്യ ഇൽ | — അനന്തരമിന്ദ്രഃ, അസ്യ സോമസ്യൈവ |
| മദേഷു | — സഞ്ജാതേഷു ഹർഷേഷു |
| സാനസിം, ഗ്രാഭം | |
| ഗൃഭ്ണീത | — ഭജനീയം, ഗ്രഹീതവ്യം ധനംഗൃഹ്ണാതി |
| (കിഞ്ച) അപ്സു–ജിൽ | — ഉദകാർത്ഥം വൃത്രസ്യ ജേതേന്ദ്രഃ |
| വൃഷണം വജ്രം ച സം | |
| ഭരൽ | — വർഷിതാരം വജ്രം സംബിഭർത്തി |

അർത്ഥം–അനന്തരമിന്ദ്രൻ ഈ സോമനാൽ തന്നെയുളവായ ഹർഷങ്ങളിലാണു, പ്രാപിയ്ക്കേണ്ടതും ഗ്രഹിക്കേണ്ടതുമായ വിളപ്പെടുക്കുന്നത്. പിന്നെ, ജലത്തിന്നുവേണ്ടി വൃത്രനെ ജയിച്ച ഇന്ദ്രൻ അഭീഷ്ടവർഷകമായ വജ്രവും ധരിക്കുന്നു.

4 പ്രധന്വാസോമജാഗൃവി
രിന്ദ്രായേന്ദോ
പരിസ്രവ
ദ്യുമന്തം ശുഷ്മമാഭരാസ്വർവിദം

അന്വയം:–

| | |
|---|---|
| ഹേ ഇന്ദോ, സോമ, | |
| ജാഗൃവിഃ പ്ര ധന്വ | — ജാഗരണശീലസ്ത്വം പ്രക്ഷര |
| ഇന്ദ്രായ പരി സ്രവ | — പരിതഃ ക്ഷര |
| (കിഞ്ച) ദ്യു–മന്തം, സ്വഃ– | |
| വിദം | — ദീപ്തിയുക്തം, സർവ്വസ്യലംഭകം |
| ശുഷ്മം ആ ഭര | — ശത്രുശോഷകം ബലമാഹര |

അർത്ഥം–അല്ലയോ ദീപ്തനായ സോമ, ഉണർവ്വുററ അവിടുന്ന് നന്നായൊഴുകിയാലും. ഇന്ദ്രനുവേണ്ടി എമ്പാടുമൊഴുകിയാലും. പിന്നെ, പ്രകാശയുക്തവും എല്ലാം നേടുന്നതും ശത്രുക്കളെ മെലിയിയ്ക്കുന്നതുമായ ബലവും ഞങ്ങൾക്കുണ്ടാക്കിത്തന്നാലും.

5 ഇന്ദ്രായവൃഷ്ണമ്മദം
പവസ്വവിശ്വദർശതഃ
സഹസ്രയാമാപഥികൃദ്വിചക്ഷണഃ വ. 9

അന്വയം:–

| | |
|---|---|
| (ഹേ സോമ,) വിശ്വ– | |
| ദർശതഃ | — സർവ്വൈർദ്ദർശനീയഃ |
| സഹസ്ര–യാമാ | — ബഹുമാർഗ്ഗഃ |
| പഥി–കൃത് | — യജമാനാനാം സന്മാർഗ്ഗ കരണശീലഃ |
| വി–ചക്ഷണഃ | — സർവ്വസ്യ ദ്രഷ്ടാത്വം |
| ഇന്ദ്രായ വൃഷണം മദം | |
| പവസ്വ | — വർഷിതാരം മദഹേതും രസം ക്ഷര |

അർത്ഥം–അല്ലയോ സോമ, എവരാലും ദർശനീയനും പല പല മാർഗ്ഗങ്ങളിലൂടെ വരുന്നവനും യജമാനന്മാർക്ക് സന്മാർഗ്ഗമുളവാക്കുന്നവനും എല്ലാം കാണുന്നവനുമായ അവിടുന്ന് വർഷിയ്ക്കുന്നതും ഹർഷഹേതുവുമായ രസം പൊഴിച്ചാലും;

6 അസൃഗ്രേങ്ഗാതുവിത്തമോ

ദേവേഭ്യോമധുമത്തമഃ

സഹസ്രംയാഹിപഥിഭിഃകനിക്രദൽ

അന്വയം:—

| | |
|---|---|
| (ഹേ സോമ,) അസൃഗ്രം | |
| ഗാതുവിൽ—തമഃ | — അത്യന്തം മാർഗ്ഗസ്യ ലംഭകഃ |
| ദേവേഭ്യഃ മധുമൽ—തമഃ | — അത്യന്തം സ്വാദുകാരീത്വം |
| കനിക്രദൽ | — ശബ്ദങ്കർവ്വൻ |
| സഹസ്രം പഥി—ഭിഃ | |
| യാഹി | — ബഹുഭിർമ്മാർഗ്ഗൈഃ കലശമാഗച്ഛ |

അർത്ഥം—അല്ലയോ സോമ, ഞങ്ങാക്കേററവും നല്ല മാർഗ്ഗം നേടിത്തരുന്നവനും, ദേവന്മാൎക്ക് എത്രയും സ്വാദുകാരിയുമായ അവിടുന്ന് ശബ്ദിച്ചുകൊണ്ട് ആയിരം വഴികളിലൂടെ ദ്രോണ കലശം പ്രാപിച്ചാലും.

7 പവസ്വദേവവീതയ

ഇന്ദോധാരാഭിരോജസാ

ആകലശംമധുമാന്ത്സോമനസ്സദഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, സോമ, | |
| ദേവ—വീതയേ | — ദേവാനാം ഭക്ഷണായ |
| ഓജസാ ധാരാഭിഃ പവസ്വ | — ബലേന ക്ഷര |
| മധു—മാൻ നഃ കലശം | |
| ആ സദഃ | — മദകരരസവാംസ്ത്വമസ്മദീയം ദ്രോണകലശമാസീദ |

അർത്ഥം—അല്ലയോ ദീപ്തനായ സോമ, ദേവന്മാൎക്ക് ഭക്ഷ ണത്തിന്നായി ധാരകളോടുകൂടി ബലസമേതമൊഴുകിയാലും.

ഹഷ്കരരസമുററ അവിടുന്നു് ഞങ്ങളുടെ ദ്രോണകലശത്തിലിരു
ന്നാലും.

8 തവ്ദ്രഫ്സാഉ്ദപ്രുത

ഇന്ദ്രമ്മദായവാവൃധുഃ

ത്വാന്ദേവാസോഅമൃതായകംപപുഃ

അന്വയം:-

| | |
|---|---|
| ഹേ സോമ, ഉദ-പ്രുതഃ | — വസതീവര്യാഖ്യമുദകം പ്രതി ഗച്ഛന്തഃ |
| തവ ദ്രഫ്സാഃ | — സ്വഭൃതാഃ, ദ്രുതഗാമിനോരസാഃ |
| മദായ ഇന്ദ്രം വവൃധുഃ | — മദാത്ഥം വദ്ധയന്തി |
| (തതഃ) ദേവാസഃ കം ത്വാ | — ദേവാസ്സുഖകരന്ത്വാം |
| അമൃതായ പപുഃ | — അമരണാത്ഥം പിബന്തി |

അത്ഥം-അല്ലയോ സോമ, വസതീവരിയെന്ന മന്ത്രപൂതജ
ലത്തിന്നുനേരെ പായുന്ന അവിടുത്തെ ഗതിവേഗമുററ രസങ്ങൾ
ഹഷ്ത്തിന്നുവേണ്ടി ഇന്ദ്രനെ വളത്തുന്നു പിന്നെ, ദേവന്മാർ സു
ഖകരനായ അവിടുത്തെ അമരത്വത്തിന്നായി കുടിക്കുന്നു

9 ആന്സ്സുതാസഇന്ദവഃ

പുനാനാധാവതാരയിം

വൃഷ്ടിദ്യാവോരീത്യാപസ്സർവ്വിദഃ

അന്വയം:—

ഹേ സുതാസഃ ഇന്ദവഃ,

| | |
|---|---|
| രീതി-ആപഃ | — യൈഃ പൃഥിവീംപ്രതി സ്രവണശീലാ ആപഃ കൃതാഃ, ഹേ തേ സോമാഃ |
| വൃഷ്ടി-ദ്യാവഃ | — വൃഷ്ട്യഭിമുഖദ്യുലോകവന്തഃ |
| സ്വഃ-വിദഃ | — സർവ്വസ്യലംഭകാഃ |
| പുനാനാഃ നഃ | — പൂയമാനായൂയമസ്മഭ്യം |
| രയിം ആ ധാവത | — ധനമാഗമയത |

അൎത്ഥം—സംസ്കരിക്കപ്പെട്ടവയും ദീപ്തിയുററവയും ഭൂമിക്കവേണ്ടി ഒഴുകുന്ന ജലങ്ങളുല്പാദിപ്പിച്ചവയുമായ സോമങ്ങളേ, മഴയുടെനേരെയുള്ള ദ്യുലോകത്തിലേക്ക നോക്കുന്നവരും എല്ലാം നേടിത്തരുന്നവരും ദശാപവിത്രത്താൽ ശുദ്ധീകരിക്കപ്പെടുന്നവരുമായ നിങ്ങൾ ഞങ്ങൾക്ക് ധനമെത്തിച്ചാലും.

10 സോമഃപുനാനഊൎമ്മിണാ

വ്യോവാരംവിധാവതി

അഗ്രേവാചഃപവമാനഃകനിക്രദൽ വ. 10

അന്വയം.—

പുനാനഃ സോമഃ

ഊൎമ്മിണാ പവമാനഃ — ധാരയാപൂതഃ

വാചഃ അഗ്രേ കനിക്രദൽ — സ്തോത്രസ്യാഗ്രേ പുനഃപുനശ്ശബ്ദങ്കുർവ്വൻ

അവ്യഃ വാരം വി ധാവതി — അവേർവ്വാലം, പവിത്രം വിവിധങ്ഗച്ഛതി

അൎത്ഥം—ശുദ്ധീകരിക്കപ്പെടുന്ന സോമൻ ധാരയോടുകൂടി, ശുദ്ധനായി, സ്തോത്രത്തിന്ന മുമ്പിൽ വീണ്ടും വീണ്ടും ശബ്ദിച്ചുകൊണ്ട്, ആട്ടിൻരോമമുററ ദശാപവിത്രത്തെ പലപാടു പ്രാപിക്കുന്നു.

11 ധീഭിൎഹിന്വന്തിവാജിനം

വനേക്രീളന്തമത്യവിം

അഭിത്രിപൃഷ്ഠമ്മതയസ്സമസ്വരൻ

അന്വയം:—

വാജിനം, വനേ ക്രീളന്തം — ബലവന്തം, വസതീവര്യാഖ്യ ഉദകേ ക്രീഡമാനം

അതി–അവിം — അതിക്രാന്തപവിത്രം സോമരൂപം

| | |
|---|---|
| ധീഭിഃ ഹിന്വന്തി | — സ്തുതിഭിർവ്വദ്ധയന്തി |
| (കിഞ്ച) ത്രി—പൃഷ്ഠം | — ത്രീണിസവനാനിസ്പൃശന്തം സോമം |
| മതയഃ അഭി സം അസ്വരൻ | — സ്തോതാരസ്സംസ്തുവന്തി |

അത്ഥം—ബലവാനും വസതീവരിയെന്ന മന്ത്രപൂതജലത്തിൽ കളിക്കുന്നവനും ദശാപവിത്രത്തെ അതിക്രമിച്ചവനുമായ സോമനെ ഋത്വിക്കുകൾ സ്തോത്രങ്ങളാൽ വദ്ധിപ്പിക്കുന്നു. പിന്നെ മൂന്നു സവനങ്ങളും സ്പശിക്കുന്ന അവിടുത്തെ സ്തോതാക്കൾ നേരെ നന്നായിപ്പുകഴ്ത്തുന്നു.

12 അസ്സജ്ജികലശാഅഭി

മീള്ഹേസപ്തിന്നവാജയുഃ

പുനാനോവാചഞ്ജനയന്നസിഷ്യദൽ

അന്വയം:—

| | |
|---|---|
| വാജ_യുഃ | — യജമാനാനാമന്നമിച്ഛൻ സോമഃ |
| സപ്തിഃ ന മീള്ഹേ | — അശ്വസ്സങ്ഗ്രാമേ ഇവ |
| കലശാൻ അഭി അസജ്ജി | — ആഭിമുഖ്യേന സൃജ്യതേ |
| (തതഃ) പുനാനഃ വാചം | |
| ജനയൻ | — ശബ്ദയൻ |
| അസിസ്യദൽ | — പാത്രേഷുസ്യന്ദതേ |

അത്ഥം—യജമാനന്മാക്കന്നമിച്ഛിക്കുന്ന സോമൻ, കുതിര പടക്കളത്തിലേക്കെന്നപോലെ, കലശങ്ങളിൽ നേരെ എത്തിസ്സൃഷ്ടപ്പെടുന്നു. പിന്നെ, ശുദ്ധനായി ശബ്ദിച്ചുകൊണ്ടു് പാത്രങ്ങളിലേയ്ക്കൊഴുകുന്നു.

13 പവതേഹര്യതോഹരി

രതിഹ്വരാംസിരംഹ്യാ

അഭ്യഷ്നസ്തോതൃഭ്യോവീരവദ്യശഃ

അന്വയം:—

| | |
|---|---|
| ഹര്യതഃ, ഹരിഃ, | — സ്പൃഹണീയഃ, ഹരിതവർണ്ണ സ്സോമഃ, |
| രംഹ്യാ ഹ്വരാംസി | — സാധുവേഗേന കുടിലാനി പവിത്രാണി |
| സ്തോതൃ—ഭ്യഃ വീര—വൽ | |
| യശഃ | — പുത്രയുക്തങ്ങ്കീർത്തിം |
| അഭി—അർഷൻ അതി | |
| പവതേ | — അഭിഗമയന്നതീത്യ ഗച്ഛതി |

അർത്ഥം—ഏവർക്കും കാമ്യനും പച്ചനിറമുററവനുമായ സോമൻ നല്ല വേഗത്തോടുകൂടി, സ്തോതാക്കൾക്ക് പുത്രയുക്തമായ യശസ്സുണ്ടാക്കിക്കൊണ്ട്, വളഞ്ഞുപിരിഞ്ഞ പവിത്രങ്ങളെ അതിക്രമിച്ചു കടന്നൊഴുകുന്നു.

14 അയാപവസ്വദേവയു
മ്മധോർധാരാഅസൃക്ഷത
രേഭൻപവിത്രംപര്യേഷിവിശ്വതഃ വ. 11

അന്വയം:—

| | |
|---|---|
| (ഹേ സോമ,) ദേവ—യുഃ | — ദേവാൻ കാമയമാനസ്ത്വം |
| അയാ പവസ്വ | — അനയാ ധാരയാ ക്ഷര |
| (തതഃ) മധോഃ ധാരാഃ | |
| അസൃക്ഷത | — മദകരസ്യതവാത്മീയാ ധാരാ സ്സൃജ്യന്തേ |
| (അനന്തരം) രേഭൻ | — ശബ്ദയൻ |
| പവിത്രം വിശ്വതഃ | |
| പരി ഏഷി | — സർവ്വതഃ, പരിഗച്ഛസി |

അർത്ഥം—അല്ലയോ സോമ, ദേവകാമനായ അവിടുന്ന് ഈ ധാരയോടുകൂടി ഒഴുകിയാലും. അപ്പോഴാണ് ഹർഷകരനായ അവിടത്തെ സ്വന്തം ധാരകൾ പുറത്തുവിടപ്പെടുന്നത്. പിന്നെ, ശബ്ദിച്ചുകൊണ്ട് ദശാപവിത്രത്തെ അവിടുന്നെമ്പാടും പ്രാപിക്കുന്നു.

വർഗ്ഗം–12–മുതൽ 16 കൂടി–സപ്തഷയഃ (ബാഹസ്പത്യോഭരദ്വാജഃ, മാരീചഃ കശ്യപഃ, രാഹൂഗണോഗോതമഃ, ഭൗമോത്രിഃ, ഗാഥിനോവിശ്വാമിത്രഃ, ഭാർഗ്ഗവോജമദഗ്നിഃ, മൈത്രാവരുണിർവ്വസിഷ്ഠഃ) ബൃഹതീസതോബൃഹതീദ്വിപദാവിരാജശ്ഛന്ദാംസി

1 പരീതോഷിഞ്ചതാസുതം

സോമോയഉത്തമംഹവിഃ

ദധന്വാംയോനര്യോഅപ്സ്വ ന്തരാ

സുഷാവസോമമദ്രിഭിഃ

അന്വയം:–

(ഹേ ഋത്വിജഃ) യഃ സോമഃ

ഉൽ–തമം ഹവിഃ — ദേവാനാം പ്രശസ്യം ഹവിർഭവതി

യഃ ആ നര്യഃ അപ്–സു

അന്തഃ ദധന്വാൻ — അപിച നരേഭ്യോഹിതഃ വസതീവരീഷു ഗച്ഛൻ ഭവതി

(തം) സോമം അദ്രി–ഭിഃ

സുസാവ — അധ്വര്യുരഭിഷുതഞ്ചകാര

(തം) സുതം ഇതഃ പരി

സിഞ്ചത — അസ്മാൽ പ്രദേശാദൂർധ്വം വസതീവരീഭിഃ പരിസിഞ്ചത

അർത്ഥം–അല്ലയോ ഋത്വിക്കുകളേ, യാതൊരു സോമൻ ദേവന്മാർക്കുത്തമമായ ഹവിസ്സാണോ, യാതൊരു സോമൻ മനുഷ്യഹിതകാരിയായി വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ ഗമിക്കുന്നവനാണോ, ആ സോമനെ പടിക്കല്ലുകളാൽ അധ്വര്യു സംസ്കരിച്ചിരിക്കുന്നു. സംസ്കരിച്ച ആ സോമനെ ഇവിടെനിന്ന് മേൽപോട്ട് വസതീവരികളെന്ന മന്ത്രപൂതജലങ്ങളാൽ നനയ്ക്കുക, കുളിപ്പിക്കുക.

2 നൂനംപുനാനോവിഭിഃപരിസ്രവാ

ദബ്ധസ്സുരഭിന്തരഃ

സുതേചിത്വാപ്സുമദാമോഅന്ധസാ

ശ്രീണന്തോഗോഭിരുത്തരം

അന്വയം:—

| | |
|---|---|
| (ഹേ സോമ,) അദബ്ധഃ | — കൈശ്ചിദഹിംസിതഃ |
| സുരഭിം—തരഃ | — അത്യന്തം സുഗന്ധിസ്ത്വം |
| നൂനം പുനാനഃ | — ഇദാനീം പൂയമാനസ്സൻ |
| അവി—ഭിഃ പരി സ്രവ | — അവിവാലകൃതൈഃ പവിത്രൈഃ പരിതഃക്ഷര |
| സുതേ ചിൽ അന്ധസാ | — അഭിഷുതേസതി, സക്തുലക്ഷണേനാന്നേന |
| ഗോഭിഃ ശ്രീണന്തഃ | — ഗോവികാരൈഃ ക്ഷീരാദിഭിർമ്മി ശ്രയന്തോവയം. |
| ഉൽ—തരം, അപ്—സു ത്വാ മദാമഃ | — ഉൽഗതതരം വസതീവരീഷു സ്ഥിതം ത്വാം മന്ദാമഹേ, സ്തുമഃ |

അർത്ഥം—അല്ലയോ സോമ, ആരാലും കേടേല്പിക്കപ്പെടാത്തവനും ഏററവും സുഗന്ധമുററവനമായ അവിടുന്ന് ഇപ്പോൾ ശുദ്ധീകരിക്കപ്പെടുന്നവനായി ആട്ടിൻരോമംകൊണ്ടുള്ള ദശാപവിത്രങ്ങളിലൂടെ എമ്പാടുമൊഴുകിയാലും. സംസ്കരിക്കവേ, വറുത്ത അരിയോടുകൂടി പശുവിൻപാൽ മുതലായവ ചേക്കുന്ന ഞങ്ങൾ, പൊങ്ങിവരുന്നവനും വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ വർത്തിക്കുന്നവനുമായ അവിടുത്തെ ഹർഷിപ്പിക്കുന്നു, സ്തുതിക്കുന്നു.

3 പരിസ്വാനശ്ചക്ഷസേദേവമാദനഃ

ക്രതുരിന്ദുർവ്വിചക്ഷണഃ

അന്വയം:—

| | |
|---|---|
| സുവാനഃ, ദേവ–മാദനഃ | — അഭിഷൂയമാണഃ, ദേവാനന്തർപ്പയിതാ |
| ക്രതുഃ, വി–ചക്ഷണഃ | — കർത്താ, സർവ്വസ്യ ദ്രഷ്ടാ |
| ഇന്ദുഃ ചക്ഷസേ പരി | — സോമസ്സർവ്വേഷാന്ദർശനായ പരിസ്രവതി |

അർത്ഥം—സംസ്കരിക്കപ്പെടുന്നവനും ദേവന്മാർക്ക് പ്രീതികരനും കർത്താവും എല്ലാം കാണുന്നവനുമായ സോമൻ എല്ലവർക്കും കാണാനായൊഴുകുന്നു.

4 പുനാനസ്സോമധാരയാ
പോവസാനോഅർഷസി
ആർത്നധായോനിമൃതസ്യസീദ
സ്യുഥ്സോദേവഹിരണ്യയഃ

അന്വയം:—

| | |
|---|---|
| ഹേ ദേവ, സോമ, | |
| പുനാനഃ | — പൂയമാനസ്ത്വം |
| അപഃ വസാനഃ | — വസതീവര്യാഖ്യാന്യുദകാന്യാച്ഛാദയൻ |
| ധാരയാ അർഷസി | — പവിത്രങ്ഗച്ഛസി |
| (തതഃ) രത്ന–ധാഃ | — രത്നാനാം ദാതാത്വം |
| ഋതസ്യ യോനിം ആസീദസി | — സത്യഭൂതസ്യ യജ്ഞസ്യ സ്ഥാനം നിഷീദസി |
| ഉത്സഃ ഹിരണ്യയഃ | — പ്രസ്യന്ദനശീലസ്ത്വം ഹിരണ്മയോഭവസി |

അർത്ഥം—അല്ലയോ ദേവനായ സോമ, ശുദ്ധികരനായ അവിടുന്ന് വസതീവരികളെന്ന മന്ത്രപൂതജലങ്ങളെ മറച്ചു മൂടിക്കൊണ്ട്, ദശാപവിത്രത്തെ പ്രാപിക്കുന്നു. രത്നം തന്നരുളുന്ന അവിടുന്ന് സത്യഭൂതമായ യജ്ഞത്തിൻെറ സ്ഥാനത്തിരിക്കുന്നു. ഒഴുകുന്ന അവിടുന്ന് സ്വർണ്ണമയനാകുന്നു.

5 ദുഹാനഊധർദ്ദിവ്യമ്മധുപ്രിയം

പ്രത്നംസധസ്ഥമാസദൽ

ആപൃച്ഛ്യന്ധരുണംവാജ്യർഷതി

നൃഭിർദ്ധൂതോവിചക്ഷണഃ വ. 12

അന്വയം:—

| | |
|---|---|
| മധു, പ്രിയം, ദിവ്യം | — മദകരം, പ്രീണനകാരി, ദിവിഭവം |
| (സോമവല്ലീ ലക്ഷണം) | |
| ഊധഃ ദുഹാനഃ | — സോമഃ |
| പ്രത്നം സധ–സ്ഥം ആ അസദൽ | — പുരാതനം സ്ഥാനം, അന്തരിക്ഷമാസീദതി |
| (തതഃ) നൃ–ഭിഃ ധൂതഃ | — കർമ്മനേതൃഭിരൃത്വിഗ്ഭിഃ പരിശോധിതഃ |
| വി–ചക്ഷണഃ | — സർവ്വസ്യദ്രഷ്ടാസോമഃ |
| ആ–പൃച്ഛ്യം, ധരുണം | — കർമ്മണ്യാപ്രഷ്ടവ്യം, കർമ്മണോ ധാരയിതാരം യജമാനം |
| വാജീ അർഷതി | — അന്നവാനർഥ്സൻ ഗച്ഛതി |

അർത്ഥം—ഹർഷകരവും പ്രീതികരവും ദ്യോവിലുണ്ടായതുമായ സോമവള്ളിയാകുന്ന അകിടിനെ കറക്കുന്ന സോമൻ പുരാതനസ്ഥാനമായ അന്തരീക്ഷത്തിലിരിക്കുന്നു. പിന്നെ, കർമ്മനേതാക്കളായ ഋത്വിക്കുകളാൽ ശുദ്ധീകരിയ്ക്കപ്പെട്ടവനായി, എല്ലാം കാണുന്ന സോമൻ കർമ്മത്തിൽ സംശയനിവാരകനും കർമ്മം താങ്ങുന്നവനുമായ യജമാനനെ അന്നവാനായി പ്രാപിക്കുന്നു.

6 പുനാനസ്സോമജാഗൃവി

രവ്യോവാരേപരിപ്രിയഃ

ത്വംവിപ്രോഅഭവോങ്ഗിരസ്തമോ

മധ്വായജ്ഞമ്മിമിക്ഷനഃ

അന്വയം:–

ഹേ സോമ, ജാഗൃവിഃ,
പ്രിയഃ — ജാഗരണശീലഃ, പ്രീണയിതാത്വം

പുനാനഃ അവ്യഃ വാരേ
പരി — പൂയമാനസ്സന്നവേർവ്വാലേ, പവിത്രേ പരിക്ഷരസി

(കിഞ്ച) വിപ്രഃ ത്വം
അങ്ഗിരഃ-തമഃ അഭവഃ — മേധാവീത്വമങ്ഗിരസാം വരിഷ്ഠഃ, പിതൄണാന്നേതാ ഭവസി

(സഃ ത്വം) നഃ യജ്ഞം
മധ്വാ മിമിക്ഷ — അസ്മദീയം യജ്ഞമാത്മീയേന രസേന സിഞ്ച

അർത്ഥം—അല്ലയോ സോമ, ഉണർവ്വുററ, പ്രീതികരനായ അവിടുന്ന് ശുദ്ധീകരിക്കപ്പെട്ടുന്നവനായി, ആട്ടിൻരോമമുററ ദശാപവിത്രത്തിലൊഴുകുന്നു. പിന്നെ, മേധാവിയായ അവിടുന്ന് അംഗിരസ്സുകാരുടെ ശ്രേഷ്ഠനായി, പിതൃക്കളുടെ നേതാവായി ഭവിക്കുന്നു. അപ്രകാരമുള്ള അവിടുന്ന് ഞങ്ങളുടെ യജ്ഞത്തെ സ്വന്തം മധുരരസത്താൽ നനച്ചാലും

7 സോമോമീഢ്വാൻപവതേഗാതുവിത്തമ
ഋഷിർവ്വിപ്രോവിചക്ഷണഃ
ത്വങ്കവിർഭവോദേവവീതമ
ആസൂര്യംരോഹയോദിവി

അന്വയം:–

മീഢ്വാൻ,
ഗാതുവിൽ-തമഃ — സേക്താ, അത്യന്തം മാർഗ്ഗസ്യ ലംഭകഃ

ഋഷിഃ, വിപ്രഃ,
വി-ചക്ഷണഃ — അതീന്ദ്രിയദ്രഷ്ടാ, മേധാവീ, വിദ്രഷ്ടാ

5 ദുഹാനഊധർദ്ദിവ്യമ്മധുപ്രിയം

പ്രത്നംസധസ്ഥമാസദൽ

ആപൃച്ഛ്യന്ധരുണംവാജ്യർഷതി

നൃഭിർദ്ധൂതോവിചക്ഷണഃ വ. 12

അന്വയം:—

| | |
|---|---|
| മധു, പ്രിയം, ദിവ്യം | — മദകരം, പ്രീണനകാരി, ദിവിഭവം |
| (സോമവല്ലീ ലക്ഷണം) | |
| ഊധഃ ദുഹാനഃ | — സോമഃ |
| പ്രത്നം സധ—സ്ഥം ആ അസദൽ | — പുരാതനം സ്ഥാനം, അന്തരിക്ഷ മാസീദതി |
| (തതഃ) നൃ—ഭിഃ ധൂതഃ | — കർമ്മനേതൃഭിരൃത്വിഗ്ഭിഃ പരിശോധിതഃ |
| വി—ചക്ഷണഃ | — സർവ്വസ്യദ്രഷ്ടാസോമഃ |
| ആ—പൃച്ഛ്യം, ധരുണം | — കർമ്മണ്യാപ്രഷ്ടവ്യം, കർമ്മണോ ധാരയിതാരം യജമാനം |
| വാജീ അർഷതി | — അന്നവാനർസൻ ഗച്ഛതി |

അർത്ഥം—ഹർഷകരവും പ്രീതികരവും ദ്യോവിലുണ്ടായതുമായ സോമവള്ളിയാകുന്ന അകിടിനെ കറക്കുന്ന സോമൻ പുരാതനസ്ഥാനമായ അന്തരിക്ഷത്തിലിരിക്കുന്നു പിന്നെ, കർമ്മനേതാക്കളായ ഋത്വിക്കുകളാൽ ശുദ്ധീകരിയ്ക്കപ്പെട്ടവനായി, എല്ലാം കാണുന്ന സോമൻ കർമ്മത്തിൽ സംശയനിവാരകനും കർമ്മം താങ്ങുന്നവനുമായ യജമാനനെ അന്നവാനായി പ്രാപിക്കുന്നു.

6 പുനാനസ്സോമജാഗൃവി

രവ്യോവാരേപരിപ്രിയഃ

ത്വംവിപ്രോഅഭവോങ്ഗിരസ്തമോ

മധ്വായജ്ഞമ്മിമിക്ഷനഃ

അന്വയം:—

| | |
|---|---|
| ഹേ സോമ, ജാഗൃവിഃ, പ്രിയഃ | — ജാഗരണശീലഃ, പ്രീണയിതാത്വം |
| പുനാനഃ അവ്യഃ വാരേ പരി | — പൂയമാനസ്സന്നവേർവ്വാലേ, പവിത്രേ പരിക്ഷരസി |
| (കിഞ്ച) വിപ്രഃ ത്വം അങ്ഗിരഃ-തമഃ അഭവഃ | — മേധാവീത്വമങ്ഗിരസാം വരിഷ്ഠഃ, പിതൄണാന്നേതാ ഭവസി |
| (സഃ ത്വം) നഃ യജ്ഞം മധ്വാ മിമിക്ഷ | — അസ്മദീയം യജ്ഞമാത്മീയേന രസേന സിഞ്ച |

അർത്ഥം—അല്ലയോ സോമ, ഉണർവ്വുററ, പ്രീതികരനായ അവിടുന്ന് ശുദ്ധീകരിക്കപ്പെട്ടുന്നവനായി, ആട്ടിൻരോമമുററ ദശാപവിത്രത്തിലൊഴുകുന്നു. പിന്നെ, മേധാവിയായ അവിടുന്ന് അംഗിരസ്സുകൾക്ക ശ്രേഷ്ഠനായി, പിതൃക്കൾക്ക നേതാവായി ഭവിക്കുന്നു. അപ്രകാരമുള്ള അവിടുന്ന് ഞങ്ങളുടെ യജ്ഞത്തെ സ്വന്തം മധുരരസത്താൽ നനച്ചാലും.

7 സോമോമീഢ്വാൻപവതേഗാതുവിത്തമ

ഋഷിർവ്വിപ്രോവിചക്ഷണഃ

ത്വങ്കവിരഭവോദേവവീതമ

ആസൂര്യംരോഹയോദിവി

അന്വയം:—

| | |
|---|---|
| മീഢ്വാൻ, ഗാതുവിത്-തമഃ | — സേക്താ, അത്യന്തം മാർഗ്ഗസ്യ ലംഭകഃ |
| ഋഷിഃ, വിപ്രഃ, വി-ചക്ഷണഃ | — അത് |

| | |
|---|---|
| സോമഃ പവതേ | — ക്ഷരതി (തതഃ പ്രത്യക്ഷകൃതഃ) |
| (ഹേ സോമ,) കവിഃ ത്വം ദേവ–വീതമഃ അഭവഃ | — ക്രാന്തദർശീത്വമത്യന്തം ദേവ കാമോഽഭവസി |
| (അപിച) ദിവി സൂര്യം ആ രോഹയഃ | — പ്രാദുർഭാവയസി |

അത്ഥം–വർഷിക്കുന്നവനും നല്ല മാർഗ്ഗമേററവും നേടിത്തരുന്നവനും ഇന്ദ്രിയങ്ങൾക്കപ്പുറം കാണുന്നവനും മേധാവിയും എല്ലാം കാണുന്നവനുമായ സോമനൊഴുകുന്നു (എന്നി നേരിട്ട്) അല്ലയോ സോമ, കവിഞ്ഞുകാണുന്ന അവിടുന്ന് ഏററവും ദേവകാമനാകുന്നു പിന്നെ, അവിടുന്നാണ് ദ്യോവിൽ സൂര്യനെ ഉയർത്തുന്നത്

8 സോമഉഷ്വാണസ്സോതൃഭി

രധിഷ്ണുഭിരവീനാം

അശ്വയേവഹരിതായാതിധാരയാ

മന്ദ്രയായാതിധാരയാ

അന്വയം –

| | |
|---|---|
| സോതൃ–ഭിഃ സുവാനഃ | — അഭിഷുണ്വത്ഭിരൃത്വിഗ്ഭിരഭി ഷൂയമാണഃ |
| സോമഃ അവീനാം സ്നു–ഭിഃ | — സമുച്ഛ്രിതൈർവ്വാലൈഃ പവിത്രൈഃ |
| അധി ഉ | — അധികംഗച്ഛതി ഖലു |
| അശ്വയാ–ഇവ ഹരിതാ | — ബഡവയേവ, ഹരിതവർണ്ണയാ |
| ധാരയാ യാതി | — ഗച്ഛതി |
| മന്ദ്രയാ ധാരയാ യാതി | — മദകാരിണ്യാ ധാരയാ ദ്രോണ കലശമഭിഗച്ഛതി |

അത്ഥം–സംസ്കർത്താക്കളായ ഋത്വിക്കുകളാൽ സംസ്കരിച്ചിട്ട് സോമൻ ആട്ടിൻ രോമമുററ ഉയർന്ന ദശാപവിത്രങ്ങളിലൂടെ ധാരാളമായൊഴുകുന്നുവല്ലൊ പെൺകുതിരയാലെന്ന

പോലെ പച്ചനിറമററ ധാരയാലൊഴുകുന്നു. ഹർഷമിയററുന്ന പ്രവാഹത്താൽ ദ്രോണകലശം പ്രാപിക്കുന്നു.

9 അന്തപേഗോമാൻഗോഭിരക്ഷാ
സ്സോമോദുഗ്ധാഭിരക്ഷാഃ
സമുദ്രന്നസംവരണാന്യഗ്മ
ന്മന്ദീമദായതോശതേ

അന്വയം:-

ഗോ-മാൻ അന്തപേ — ഗോയുക്തസ്സോമോനിമ്നദേശേ കലശേ
ഗോഭിഃ അക്ഷാഃ — ഗോവികാരൈഃ ക്ഷീരാദിഭി സ്സഹ ക്ഷരതി
(സഃ) സോമഃ ദുഗ്ധാഭിഃ അക്ഷാഃ — ഗോഭിസ്സഹ ക്ഷരതി
(കിഞ്ച) സമുദ്രം ന — ഉദകാനി സമുദ്രമിവ
സം-വരണാനി അഗ്മൻ — സംഭജനീയാനി രസരൂപാണ്യന്നാനി ദ്രോണകലശംഗച്ഛതി
(കിഞ്ച) മന്ദീ മദായ തോശതേ — മദകരസ്സോമോമദാർത്ഥം ഹന്യതേ, അഭിഷൂയതേ

അർത്ഥം-പശുക്കളോടുകൂടിയ സോമൻ താഴ്ന്നിടത്തുള്ള ദ്രോണകലശത്തിൽ പശുവിൻപാൽ മുതലായവയോടുകൂടി ഒഴുകുന്നു. ആ സോമൻ പശുവിൻപാൽ മുതലായവയോടുകൂടിയൊഴുകുന്നു (ആവർത്തനമാദരത്തിനുവേണ്ടി) പിന്നെ, ജലങ്ങൾ സമുദ്രത്തെയെന്നപോലെ ഭജനീയങ്ങളായ രസാന്നങ്ങൾ ദ്രോണകലശത്തെ പ്രാപിക്കുന്നു. ഹർഷകരനായ അവിടുന്ന് ചതച്ചു സംസ്കരിക്കപ്പെടുന്നു.

10 ആസോമസുവാനോഅദ്രിഭി

സ്തിരോവാരാണ്യവ്യയാ

ജനോനപുരിചമ്വോർവ്വിശദ്ധരി

സ്സദോവനേഷുദധിഷേ വ. 13

അന്വയം:-

| | |
|---|---|
| ഹേ സോമ, അദ്രി–ഭിഃ സുവാനഃ | — ഗ്രാവഭിരഭിഷൂയമാണസ്ത്വം |
| അവ്യയാ വാരാണി | — അവിമയാനി വാലാനി, പവിത്രാണി |
| തിരഃ ആ | — തിരസ്കർവ്വാണസ്സന്നാ പവസ്വ |
| ഹരിഃ ചമ്വോഃ | — ഹരിതവർണ്ണഃ അധിഷവണ ഫലകയോരുപരിസ്ഥിതേ കലശേ |
| ജനഃ ന പുരി വിശൽ | — യഥാ ജനഃ പുരേ പ്രവിശതി തദ്വൽ |
| (സത്വം) വനേഷു സദഃ ദധിഷേ | — കാഷ്ഠനിർമ്മിതേഷു പാത്രേഷു സ്ഥാനം കരോഷി |

അർത്ഥം–അല്ലയോ സോമ, പിടിക്കല്ലുകളാൽ സംസ്കരിക്കപ്പെട്ട അവിടന്ന് ആട്ടിൻരോമമുററ ദശാപവിത്രങ്ങളെ തള്ളിനീക്കി നേരെ ഒഴുകിയാലും. പച്ചനിറമുററവനായി സംസ്കരണപ്പലകകളുടെ മുകളിൽ, ദ്രോണകലശത്തിൽ, ജനം നഗരത്തിലെന്നപോലെ പ്രവേശിക്കുന്ന ആ അവിടന്ന് മരംകൊണ്ടുണ്ടാക്കിയ പാത്രങ്ങളിലിരിപ്പിടമുണ്ടാക്കുന്നു.

11 സമാമൃജേതിരോഅണ്വാനിമേഷ്യോ

മീള്ഹേസപ്തിന്നവാജയുഃ

അനുമാദ്യഃപവമാനോമനീഷിഭി

സ്സോമോവിപ്രേഭിരൃക്വഭിഃ

അന്വയം:—

| | |
|---|---|
| അന്ന—മാദ്യഃ | — സർവ്വൈരനുമോദനീയ |
| മനീഷി—ഭിഃ പവമാനഃ | — സ്തുതിഭിഃ പൂയമാനഃ |
| വിപ്രേഭിഃ സ്തുകവ—ഭിഃ | — മേധാവിഭിസ്സ്തുതിമത്ഭിരഭിഷ്ടുതഃ |
| വാജ—യുഃ സഃ സോമഃ | — അന്നകാമസ്സഃ |
| അണ്വാനി മേഷ്യഃ തിരഃ | — അണൂനി, സൂക്ഷ്മാണി മേഷ്യാഃ അവേരോമാണി പവിത്രാണി തിരസ്കർവ്വൻ |
| സപ്തിഃ ന മീള്ഹേ മമൃജേ | — ജയകാമൈരശ്വസ്സംഗ്രാമേലങ്ക്രിയതേ, തദ്വദലങ്ക്രിയതേ, ശോധ്യതേ |

അർത്ഥം—എല്ലാവരാലും അനുമോദിക്കപ്പെടേണ്ടവനും, സ്തുതികളാൽ സംസ്കരിക്കപ്പെടുന്നവനും മേധാവികളായ സ്തോതാക്കളാൽ പുകഴ്ത്തപ്പെടുന്നവനും അന്നകാമനുമായ ആ സോമൻ സൂക്ഷ്മങ്ങളായ ആട്ടിൻരോമമുററ ദശാപവിത്രങ്ങളെ വകവെക്കാതെ ഒഴുകി, ജയേച്ഛുക്കളാൽ യുദ്ധത്തിൽ കുതിര അലങ്കരിക്കപ്പെടുന്നപോലെ, സ്തുതികളാൽ അലങ്കരിക്കപ്പെടുന്നു, ശുദ്ധീകരിക്കപ്പെടുന്നു.

12 പ്രസോമദേവവീതയേ
സിന്ധുൻനപിപ്യേഅർണ്ണസാ
അംശോഃപയസാമദിരോനജാഗൃവി
രച്ഛാകോശമ്മധുശ്ചുതം

അന്വയം:—

ഹേ സോമ,

| | |
|---|---|
| ദേവ—വീതയേ | — ദേവാനാം പാനായ |
| അർണ്ണസാ സിന്ധുഃ ന പ്ര പിപ്യേ | — ഉദകേന നദീവ പ്രപ്യായസേ |
| (സത്വം) ന മദിരഃ, ജാഗൃവിഃ | — ഇദാനീമ്മദകരഃ, ജാഗരണശീലഃ (ന സമ്പ്രത്യർത്ഥഃ) |

| | |
|---|---|
| അംശോഃ പയസാ | — ലതാഖണ്ഡസ്യ രസേന |
| മധുശ്ചുതം കോശം അച്ഛ | — മധുരരസസ്യ ക്ഷാരയിതാരം ദ്രോണകലശമഭിഗച്ഛസി |

അർത്ഥം—അല്ലയോ സോമ, ദേവന്മാക്ക കുടിക്കാനായി, ജലത്താൽ നദിയെന്നപോലെ, രസത്താലവിടുന്ന് വദ്ധിക്ക ന്നു. ആ അവിടുന്ന് ഇപ്പോഠം ഹഷകരനം ഉണർവ്വുററവന മായി, ലതാഖണ്ഡത്തിൻെറ രസത്തോടുകൂടി, മധുരരസം ശ്ലുകന്ന ദ്രോണകലശത്തിന്നനേരെ ചെല്ലുന്നു.

13 ആഹര്യതോഅർജ്ജുനേഅൽകേഅവ്യത

പ്രിയസ്സൂനൻമർജ്യഃ

തമീംഹിന്വന്ത്യപസോയഥാരഥം

നദീഷ്വാഗഭസ്ത്യോഃ

അന്വയം:—

| | |
|---|---|
| ഹര്യതഃ സൂനഃ ന പ്രിയഃ | — സ്പൃഹണീയഃ പുത്രഇവ പ്രീണയിതാ |
| മർജ്യഃ | — മജ്ജനീയഃ, ശോധനീയസ്സോമഃ |
| അർജ്ജുനേ അൽകേ ആ അവ്യത | — അർജ്ജുനവർണ്ണേത്രൂപേ പവിത്രേ ആവൃണോതി |
| തം ഈം നദീഷു | — ഏനം സോമം വസതീവരീഷ്വ ങ്ഗുലയഃ |
| അപസഃ യഥാ രഥം | — വേഗവന്തോജനാസ്സങ്ഗ്രാമേഷു യഥാ രഥം പ്രേരയന്തി തദ്വൽ |
| ഗഭസ്ത്യോഃ ആ ഹിന്വന്തി | — ബാഹ്വോഃ പ്രേരയന്തി |

അർത്ഥം—ഹൃദ്യവർണ്ണം കാമ്യനം പുത്രനെന്നപോലെ പ്രീതിക രനം ശുദ്ധീകരിക്കപ്പെടേണ്ടവനമായ സോമൻ വെൺനിറമുററ ദശാപവിത്രത്തെ മൂടുന്നു. ഈ സോമനെ വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ കർമ്മനേതാക്കളുടെ വിരലുകരം, വേഗവാ ന്മാരായ യോദ്ധാക്കരം യുദ്ധങ്ങളിൽ തേർതെളിക്കുന്നപോലെ, കൈകളിൽവെച്ച സംസ്കരിക്കുന്നു.

14 അഭിസോമാസആയവഃ

പവന്തേമദ്യമ്മദം

സമുദ്രസ്യാധിവിഷ്ടപിമനീഷിണോ

മത്സരാസസ്സ്വർവ്വിദഃ

അന്വയം:—

മനീഷിണഃ, മത്സരാസഃ — മനസഈശിതാരഃ, മദകരാഃ സ്വഃ—വിദഃ ആയവഃ

സോമാസഃ — സർവ്വസ്യ ലംഭകാഃ, ഗമനശീലാ സ്സോമാഃ

സമുദ്രസ്യ അധി വിഷ്ടപി — അന്തരിക്ഷസ്യാധികം സമുച്ഛ്രിതേ സ്ഥാനേ, പവിത്രേ

മദ്യം മദം അഭി പവന്തേ — മദകരം രസമഭിതോ നിർഗ്ഗമയന്തി

അർത്ഥം—മനസ്സിന്നീശത്വമുററവയും, ഹർഷകരങ്ങളും എല്ലാ ന്നേടിത്തരുന്നവയും ഗമനശീലങ്ങളുമായ സോമങ്ങൾ അന്തരി ക്ഷത്തിൻെറ ഉന്നതസ്ഥാനത്തിലുള്ള ദശാപവിത്രത്തിലൂടെ ഹർഷകരമായ രസം പുറത്തുവിടുന്നു.

15 തരൽസമുദ്രംപവമാനഊർമ്മിണാ

രാജാദേവഋതംബൃഹൽ

അർഷന്മിത്രസ്യവരുണസ്യധർമ്മണാ

പ്രഹിന്വാനഋതംബൃഹൽ വ. 14

അന്വയം:—

പവമാനഃ, ദേവഃ — പൂയമാനഃ, ദ്യോതമാനഃ

ബൃഹൽ ഋതം രാജാ — അത്യന്തം സത്യഭ്രതസ്സോമഃ

സമുദ്രം ഊർമ്മിണാ തരൽ — കലശം ധാരയാ തരതി

ഹിന്വാനഃ ബൃഹൽ ഋതം — പ്രേര്യമാണോത്യന്തം സത്യഭ്രതസ്സഃ

വരുണസ്യ
— മിത്രാവരുണയോർധാരണാർത്ഥം
ദ — പ്രഗച്ഛതി

ർഥം-ശുദ്ധീകരണം പ്രകാശമാനനം അത്യന്തം സത്യ
ം സോമൻ ദ്രോണകലശത്തെ ധാരയോടുകൂടി കടന്നെ
പ്രരിപ്പിയ്ക്കപ്പെടുന്ന, അത്യന്തം സത്യവ്രതനായ അവിടു
ൃവരുണന്മാർക്ക് കൈക്കൊള്ളാനായി നന്നായൊഴുകുന്നു.

നൃഭിര്യേമാനോഹര്യതോവിചക്ഷണോ

രാജാദേവസ്സമുദ്രിയഃ

ം:-
യമാനഃ — കർമ്മനേതൃഭിർനിയമ്യമാനഃ
, വി-ചക്ഷണഃ — സ്പൃഹണീയഃ, വിദ്രഷ്ടാ
യഃ, ദേവഃ രാജാ — അന്തരിക്ഷഭവഃ,
ദ്യോതമാനസ്സോമഃ

ർത്ഥം-കർമ്മനേതാക്കളാൽ നിയന്ത്രിയ്ക്കപ്പെടുന്നവനും ഏവ
യനും എല്ലാം കാണുന്നവനും അന്തരീക്ഷത്തിലുള്ളവായവ
കാശമാനനമായ സോമൻ

ഇന്ദ്രായപവതേമദ

സ്സോമോമരുത്വതേസുതഃ

സഹസ്രധാരോഅത്യവ്യമഷ്തി

തമീമൃജന്ത്യായവഃ

ം:-
സുതഃ സോമഃ — മാദകഃ അഭിഷുതസ്സഃ
തേ ഇന്ദ്രായ
ത — മരുത്ഭിര്യുക്തായേന്ദ്രായ ക്ഷരതി
സ്ര-ധാരഃ — ബഹുധാരോഫേ ത

| | |
|---|---|
| അവ്യം അതി അഷ്തി | — അവിമയം പവിത്രമത • ഗച്ഛതി |
| തം ഈം ആയവഃ മൃജന്തി | — തമേവസോമം മനുഷ്യാ യന്തി |

അത്ഥം—ഹഷകനായി, സംസ്കരിക്കപ്പെട്ടവന ത്തുക്കളോട്ട ചേൎന്ന ഇന്ദ്രനുവേണ്ടി ഒഴുകുന്നു കണക്ക ളോട്ടക്കൂടിയ അവിടുന്ന് ആട്ടിൻരോമമുററ ദശാപ അതിക്രമിച്ച് പോകുന്നു. അവിടത്തെത്തന്നെ മനുഷ കരിക്കുന്നു. (യുഗ്മകം)

18 പുനാനശ്ചമൂജനയന്മതിങ്കവി
സ്സോമോദേവേഷുരണ്യതി
അപോവസാനഃപരിഗോഭിരുത്തര
സ്സീദൻവനേഷ്വവ്യത

അന്വയം —

| | |
|---|---|
| ചമൂ പുനാനഃ | — ചമ്വോഃ, അധിഷവണ യോരഭിഷൂയമാണഃ |
| മതിം ജനയൻ, കവിഃ | — സ്തുതിമുൽപാദയൻ, ക്രാ പ്രജ്ഞഃ |
| ഉൽ–തരഃ സോമഃ | |
| ദേവേഷു രണ്യതി | — ഉൽഗതതരസ്സഇന്ദ്രാദിഷു |
| (കിഞ്ച) അപഃ വസാനഃ | — വസതീവരീരാച്ഛാദയൻ |
| വനേഷു സീദൻ | — കാഷ്ഠേഷു, പാത്രേഷു പ്ര |
| ഗോഭിഃ പരി അവ്യത | — ഗോവികാരൈഃ ക്ഷീരാദ ച്ഛാദ്യതേ |

അത്ഥം–സംസ്കരണപ്പലകകളിൽ ശുദ്ധീകരിക്ക നും സ്തോത്രമുൽപ്പാദിപ്പിക്കുന്നവനും കവിഞ്ഞ ജ്ഞാന വനും ഉയൎന്നുവരുന്നവനമായ സോമൻ ഇന്ദ്രാദിദേവന്മാ പ്പിടിക്കുന്നു. പിന്നെ, വസതീവരികളെന്ന മന്ത്രപൂതജ മൂടികൊണ്ടും, മരംകൊണ്ടുള്ള പാത്രങ്ങളിലിരുന്ന്, പ പാൽ മുതലായവയാൽ മൂടപ്പെടുന്നു

19 തവാഹംസോമരാരണ

സഖ്യഇന്ദോദിവേദിവേ

പുരൂണിബഭ്രോനിചരന്തിമാമവ

പരിധീരതിതാഇഹി

അന്വയം:–

| | |
|---|---|
| ഹേ ബഭ്രോ, ഇന്ദോ, | |
| സോമ, | — ബഭ്രുവർണ്ണ, ദീപ്ത, സോമ, |
| തവ സഖ്യേ അഹം | |
| ദിവേ–ദിവേ രരണ | — അന്വഹം രമേ |
| പുരൂണി മാം | — ബഹൂനി രക്ഷാംസി മാം |
| നി അവ ചരന്തി | — നീചീനം ചരന്തി, ബാധന്തേ |
| താൻ പരി–ധീൻ അതി | |
| ഇഹി | — രാക്ഷസാനതീത്യ ഗച്ഛ, ജഹി |

അർത്ഥം:–അല്ലയോ തവിട്ടുനിറമുററ, പ്രകാശമാനനായ സോമ, അവിടത്തെ ചങ്ങാതത്തിലാണ് ഞാൻ ദിവസം പ്രതി രമിക്കുന്നത്. വളരെ രക്ഷസ്സുകൾ എന്റെ ചുവട്ടിൽ ചരിക്കുന്നു, എന്നെ ബാധിക്കുന്നു. ആ രാക്ഷസന്മാരെ കൊന്നാലും.

20 ഉതാഹന്നക്തമുതസോമതേദിവാ

സഖ്യായബഭ്രഊധനി

ഘൃണാതപന്തമതിസൂര്യംപര

ശ്ശകുനാഇവപപ്തിമ വ. 15

അന്വയം:–

| | |
|---|---|
| ഹേ ബഭ്രോ, സോമ, ഉത | — ബഭ്രുവർണ്ണസോമ, അപിച |
| നക്തം ഉത ദിവാ | — അഹോരാത്രയോഃ |
| സഖ്യായ തേ ഊധനി | |
| അഹം | — തവസമീപേരമേ |

| | |
|---|---|
| ഘൃണാ തപന്തം | — ദീപ്ത്യാ ജ്വലന്തം |
| പരഃ സൂര്യം | — പരസ്ഥാനസ്ഥം സൂര്യാത്മകം ത്വാം |
| ശകനാഃ–ഇവ | — യഥാപക്ഷിണസ്സൂര്യ മധിഗച്ഛന്തി തദ്വൽ |
| അതി വപ്തിമ | — ത്വാം പ്രാപ്തും അധിഗച്ഛേമ |

അർത്ഥം–അല്ലയോ തവിട്ടുനിറമററ സോമ, മാത്രമല്ല രാവും പകലും അവിടുത്തെ ചങ്ങാതത്തിന്നായി ഞാൻ സമീപത്തിൽ രമിയ്ക്കുന്നു. പ്രകാശംകൊണ്ടു ജ്വലിക്കുന്ന, ഉൽകൃഷ്ടസ്ഥാനത്തുള്ള സൂര്യാത്മാവായ അവിടുത്തെ, പക്ഷികരം സൂര്യനെ കടന്നുപോകുന്നപോലെ (കടന്നുപോകുന്നതായി തോന്നുന്നപോലെ) അവിടുത്തെ പ്രാപിക്കാൻ കടന്നുവരാവൂ.

21 മൃജ്യമാനസ്സുഹസ്ത്യ

സമുദ്രേവാചമിന്വസി

രയിംപിശങ്ഗംബഹുലംപുരുസ്പൃഹം

പവമാനാഭ്യർഷസി

അന്വയം:–

| | |
|---|---|
| ഹേ സു–ഹസ്ത്യ, പവമാന | — ശോഭനാങ്ഗുലിക, പൂയമാന സോമ, (ഹസ്ത്യാഃ അങ്ഗുലയഃ) |
| (ത്വം) മൃജ്യമാനഃ | — ശോധ്യമാനഃ |
| സമുദ്രേ വാചം ഇന്വസി | — കലശേ ശബ്ദം പ്രേരയസി |
| (കിഞ്ച) പിശംഗം | — ഹിരണ്യൈഃ പിശങ്ഗവർണ്ണം |
| പുരു–സ്പൃഹം | — ബഹുഭിസ്പൃഹണീയം |
| ബഹുലം രയിം അഭി | |
| അർഷസി | — പ്രഭൂതം ധനം സ്തോതൄണാമഭിക്ഷരസി |

അർത്ഥം–നൽവിരലുകളോടുകൂടിയ (വിരലുകളാൽ പരിചരിക്കപ്പെടുന്ന) ശുദ്ധികരനായ സോമ, അവിടുന്നു ശുദ്ധീകരിക്കപ്പെടുന്നവനായി ദ്രോണകലശത്തിൽ ശബ്ദം പുറപ്പെടുവി

ജ്ജുന്നു. പിന്നെ, സ്വർണ്ണങ്ങളാൽ മഞ്ഞനിറം പൂണ്ടതും ഏവരാലും ആശിക്കത്തക്കതുമായ ധാരാളം ധനം സ്തോതാക്കൾക്ക നേരെ ചൊരിയുന്നു.

22 മൃജാനോവാരേപവമാനോഅവ്യയേ

വൃഷാവചക്രദോവനേ

ദേവാനാംസോമപവമാനനിഷ്കൃത

ങ്ഗോഭിരഞ്ജാനോഅർഷസി

അന്വയം:—

| | |
|---|---|
| ഹേ പവമാന, സോമ, | — പൂയമാന സോമ, |
| വൃഷാ മൃജാനഃ | — വർഷിതാത്വം വസതീവരീഭിർമൃജ്യമാനഃ, അലംക്രിയമാണഃ |
| അവ്യയേ വാരേ പവമാനഃ | — അവിമയേവാലേ, ദശാപവിത്രേ പൂയമാനസ്സൻ |
| വനേ അവ ചക്രദഃ | — കാഷ്ഠേ കലശേവക്രന്ദസി, ശബ്ദായസേ |
| (തതഃ) ഗോഭിഃ അഞ്ജാനഃ | — ഗോവികാരൈഃ ക്ഷീരാദിഭിരജ്യമാനസ്സൻ |
| ദേവാനാം നിഃ-കൃതം അർഷസി | — സ്ഥാനം ഗച്ഛസി |

അർത്ഥം—അല്ലയോ ശുദ്ധീകരനായ സോമ. വർഷകനായ അവിടുന്ന് വസതീവരികളെന്ന മന്ത്രപൂതജലങ്ങളാൽ അലങ്കരിക്കപ്പെടുന്നവനായി, ആട്ടിൻരോമമായ ദശാപവിത്രത്തിൽ ശുദ്ധീകരിക്കപ്പെടുന്നവനായി, മരംകൊണ്ടുള്ള ദ്രോണകലശത്തിൽ ശബ്ദിക്കുന്നു. പിന്നെ പശുവിൻപാൽ മുതലായവ ചേർക്കപ്പെടുന്നവനായി ദേവന്മാരുടെ സ്ഥാനത്തെ പ്രാപിക്കുന്നു.

23 പവസ്വവാജസാത

യേഭിവിശ്വാനികാവ്യാ

ത്വംസമുദ്രംപ്രഥമോവിധാരയോ

ദേവേഭ്യസ്സോമമത്സരഃ

ന്വയം:—

ാ സോമ, വിശ്വാനി

ാവ്യാ അഭി — സർവ്വാണി സ്തോത്രാണ്യഭി ലക്ഷ്യ

ാജ-സാതയേ പവസ്വ — അന്നലാഭായ ക്ഷര

വേഭ്യഃ മത്സരഃ — ദേവാനാം മദകരഃ

്രഥമഃ ത്വം — സർവ്വേഷാം ദേവാനാം മുഖ്യസ്ത്വം

ുദ്രം വി ധാരയഃ — *കലശം വിശേഷേണ ധാരയസി*

അത്ഥം—അല്ലയോ സോമ, എല്ലാ സ്തോത്രങ്ങളെയും മുൻ
ിത്തി ഞങ്ങൾക്കന്നലാഭത്തിന്നായി ഒഴുകിവന്നാലും, ദേവ
ാക്ക് ഹഷ്കരനം അവക്ക മുഖ്യനമായ അവിടന്ന് ദ്രോണക
ശത്തെ നന്നായി ധരിക്കുന്നു. (കലശത്തിൽ പ്രവേശിക്കുന്നു.)

24 സത്ത്വപവസ്വപരിപാത്ഥിവംരജോ

ദിവ്യാച്ചസോമധമ്മഭിഃ

ത്വാംവിപ്രാസോമതിഭിർവ്വിചക്ഷണ

ശുഭ്രംഹിന്വന്തിധീതിഭിഃ

ന്വയം:—

ഹ വി-ചക്ഷണ,

ോമ, — വിദ്വഷഃ, സോമ,

ഃ (ത്വം) പാത്ഥിവം

ജഃ — ഭൌമം ലോകം പ്രതി

| | |
|---|---|
| ച ദിവ്യാ (രജാംസി) | |
| ധർമ്മഭിഃ | — ദിവ്യാൻ ലോകാംശ്ച ധാരകൈ രുദകൈസ്സഹ |
| ആ പരി പവസ്വ | — ക്ഷിപ്രം പരിതഃ ക്ഷര |
| വിപ്രാസഃ മതിഭിഃ, | |
| ധീതിഭിഃ | — മേധാവിനസ്സ്തുതിഭിഃ, അങ്ഗുലീഭിശ്ച |
| ശുഭ്രം ത്വാം ഹിന്വന്തി | — ശ്വേതവർണ്ണം ത്വാം പ്രേരയന്തി |

അർത്ഥം—എല്ലാം കാണുന്ന സോമ, ആ അവിടുന്ന് ഭൂലോകത്തെയും ദിവ്യലോകങ്ങളെയും സ്വയം ധരിക്കുന്ന ജലങ്ങളോട്, രസങ്ങളോടുകൂടി ഉടനെ ഒഴുകിയാലും. മേധാവികൾ സ്തുതികൾകൊണ്ടും വിരലുകൾ കൊണ്ടും വെൺനിറമററ അവിടുത്തെ (പുറത്തുവരാൻ) പ്രേരിപ്പിക്കുന്നു.

25 പവമാനാഅസൃക്ഷത

പവിത്രമതിധാരയാ

മരുത്വന്തോമത്സരാഇന്ദ്രിയാഹയാ

മേധാമഭിപ്രയാംസിച

അന്വയം:—

| | |
|---|---|
| മരുത്വന്തഃ, മത്സരാഃ | — മരുദ്ഭിര്യുക്താഃ, മദകരാഃ |
| ഇന്ദ്രിയാഃ | — ഇന്ദ്രസ്യേഷ്ടാഃ |
| മേധാം പ്രയാംസി ച | |
| അഭി ഹയാഃ | — സ്തുതിം ഹവിരന്നാനി ചാഭിലക്ഷ്യ ഗന്താരഃ |
| പവമാനാഃ ധാരയാ | — പൂയമാനാസ്സോമാ ആത്മീയയാ ധാരയാ |
| പവിത്രം അതി | |
| അസൃക്ഷത | — അതീത്യ സൃജ്യന്തേ |

അർത്ഥം—...ക്കളോടുകൂടിയവയും ഹർഷമിയററുന്നവയും ഇന്ദ്രനാൽ ന... ...പ്പെട്ടവയും സ്തുതിയെയും ഹവിരന്നത്തെയും കുറി...ായി ദേവന്മാ...ന്നവയുമായ, ശുദ്ധികരങ്ങളായ സോ

മങ്ങരം സ്വന്തം ധാരകളോടുകൂടി ദശാപവിത്രത്തെ അതിക്രമിച്ച് വരുത്തപ്പെടുന്നു.

26 അപോവസാനഃപരികോശമർഷ്

തീന്ദുർഹിയാനസ്സോതൃഭിഃ

ജനയഞ്ജ്യോതിർമ്മന്ദനാഅവീവശ

ദ്ഗാഃകൃണ്വാനോനനിർണ്ണിജം വ. 16

അന്വയം:-

| | |
|---|---|
| അപഃ വസാനഃ | — വസതീവരീരാച്ഛാദയൻ |
| സോതൃ-ഭിഃ ഹിയാനഃ | — അഭിഷുണ്വൽഭിഃ പ്രേര്യമാണഃ |
| ഇന്ദുഃ കോശം പരി | |
| അർഷ്തി | — സോമഃ കലശം പ്രതിഗച്ഛതി |
| (കിഞ്ച) ജ്യോതിഃ ജനയൻ | — ദീപ്തിമുൽപാദയൻ |
| ഗാഃ നിഃ-നിജം കൃണ്വാനഃ | — ഗവ്യാനി, ക്ഷീരാദീന്യാത്മനോ രൂപംകുർവ്വൻ, മിശ്രയൻ സസോമഃ |
| ന മന്ദനാഃ അവീവശൽ | — ഇദാനീം സ്തുതീഃ കാമയതേ (ന സമ്പ്രത്യർത്ഥ) |

അർത്ഥം—വസതീവരികളെന്ന മന്ത്രപൂതജലങ്ങളെ മൂടുന്നവനും സംസ്കർത്താക്കളാൽ പുറത്തുവരുത്തപ്പെടുന്നവനുമായ സോമൻ ദ്രോണകലശത്തെ പ്രാപിക്കുന്നു. പിന്നെ, പ്രകാശമുണ്ടാക്കുന്നവനും പശുവിൻപാൽ മുതലായവയോട് തന്റെ രൂപം ചേർക്കുന്നവനുമായ ആ സോമൻ ഇപ്പോഠം സ്തുതികളെ കാമിക്കുന്നു.

വർഗ്ഗം-17-18-19 ശാക്ത്യഃ, ഗൌരിവീതിഃ, വാസിഷ്ഠശ്ശക്തിഃ, ആങ്ഗിരസഃ ഊരുഃ, ഭാരദ്വാജ ഋജിശ്വാ, ആങ്ഗിരസഊർധ്വസദ്മാ, ആങ്ഗിരസഃ കൃതയശാഃ, രാജർഷിരൃണഞ്ചയശ്ച ഋഷയഃ, കകപ്സതോബൃഹതീയവമധ്യാഗായത്ര്യശ്ഛന്ദാംസി

1 പവസ്വമധുമത്തമ

ഇന്ദ്രായസോമക്രതുവിത്തമോമദഃ

മഹിദ്യുക്ഷതമോമദഃ

അന്വയം:–

ഹേ സോമ, മധുമൽ–തമഃ — അതിശയേന മാധുര്യോപേതഃ
ക്രതുവിൽ–തമഃ — അത്യന്തം കർമ്മണാം ലംഭകഃ
മഹി ദ്യുക്ഷ–തമഃ മദഃ — മഹാൻ, അത്യന്തദീപ്തഃ, മദഹേതുസ്സ്വം
ഇന്ദ്രായ മദഃ പവസ്വ — മദകരസ്സൻ ക്ഷര

അർത്ഥം–അല്ലയോ സോമ, ഏറ്റവും മാധുര്യമുററവനും ഏറ്റവും കർമ്മം നേടിത്തരുന്നവനും മഹാനും ഏററവും പ്രകാശവാനും ഹർഷഹേതുവുമായ അവിടുന്ന് ഇന്ദ്രന്ന ഹർഷകരനായി ഒഴുകിയാലും.

2 യസ്യതേപീത്വാവൃഷഭോവൃഷായ
തേസ്യപീതാസ്സ്വർവ്വിദഃ
സസുപ്രകേതോഅഭ്യക്രമീദിഷോച്ഛാവാജന്നൈതശഃ

അന്വയം:–

(ഹേ സോമ,) വൃഷഭഃ യസ്യ തേ പീത്വാ വൃഷ–യതേ — കാമാനാം വർഷകഇന്ദ്രഃ യംത്വാം പീത്വാ വൃഷഭഇവാചരതി
(കിഞ്ച) സ്വഃ–വിദഃ അസ്യ പീതാ — സർവ്വസ്യ ലംഭകസ്യ തവ പാനേന സതി
സു–പ്രകേതഃ സഃ ഇഷഃ — സുപ്രജ്ഞസ്സഇന്ദ്രശ്ശത്രൂണാമന്നാനി
അച്ഛ വാജം ന ഏതശഃ — അശ്വസ്സംഗ്രാമമിവ
അഭി അക്രമീൽ — അഭിക്രാമതി

അർത്ഥം–അല്ലയോ സോമ, കാമവർഷകനായ ഇന്ദ്രൻ യാതൊരവിടുത്തെ കുടിച്ച് കൂററൻ മൂരിപോലെ ചമയുന്നുവോ, എല്ലാം നേടിത്തരുന്ന അവിടത്തെ പാനത്തിൽ നല്ല പ്രജ്ഞയോടു

കൂടിയ ആ ഇന്ദ്രൻ ശത്രുക്കളുടെ, അന്നങ്ങളെ, കതിര യുദ്ധത്തെ എന്നപോലെ, കടന്നേറുന്നു.

3 ത്വംഹ്യംഗദൈവ്യാ

പവമാനജനിമാനിദ്യുമത്തമഃ

അമൃതത്വായഘോഷയഃ

അന്വയം:—

| | |
|---|---|
| ഹേ പവമാന, ദ്യുമൽ— | |
| തമഃ ത്വം ഹി | — അതിശയേന ദീപ്തിമാംസ്ത്വമേവ |
| ദൈവ്യാ ജനിമാനി | — ദേവസംബന്ധീനി ജന്മാനി, ദേവാനഭിലക്ഷ്യ |
| അമൃത–ത്വായ അംഗ | |
| ഘോഷയഃ | — തേഷാമമരണായ ക്ഷിപ്രം ശബ്ദായസേ |

അർത്ഥം—അല്ലയോ ശുദ്ധികരനായ സോമ, ഏററവും പ്രകാശവാനായ അവിടുന്നുതന്നെയാണ് ദേവന്മാരെ ലക്ഷ്യമാക്കി അവക്ക് അമരത്വത്തിന്നുവേണ്ടി ശബ്ദമുയർത്തുന്നത്.

4 യേനാനവഗ്വോദധ്യംങ്ങപോർണ്ണുതേ

യേനവിപ്രാസആപിരേ

ദേവാനാംസുമ്നേഅമൃതസ്യചാരുണോ

യേനശ്രവാംസ്യാനശുഃ

അന്വയം:—

| | |
|---|---|
| നവ–ഗ്വഃ ദധ്യംങ് | — നവഭിർമാസൈസ്സത്രമനുഷ്ഠാതാ, ഏതന്നാമകോംഗിരാഃ |
| യേന | — സോമേന പണിഭിരപഹൃതാനാം ഗവാം ദ്വാരം |
| അപ–ഊർണ്ണുതേ | — അപാച്ഛാദയതി, വിവൃതമകാർഷീൽ |

| | |
|---|---|
| വിപ്രാസഃ | — തന്മുഖാമേധാവിനഃ സർവ്വാങ്ഗിരസഃ |
| യേന ആപിരേ | — യേന ച സോമേനാപഹൃതാഗാ ആപ്പുവൻ |
| (കിഞ്ച) ദേവാനാം സുമ്നേ | — സുഖേ യജ്ഞേ സഞ്ജാതേസതി |
| ചാരുണഃ അമൃതസ്യ | — കല്യാണസ്യോദകസ്യ സംബന്ധിനി |
| ശ്രവാംസി യേന ആനശുഃ | — അന്നാനി യജമാനാആപ്പുവൻ, അലഭന്ത |

അർത്ഥം—ഒമ്പതുമാസം നീണ്ട സത്രമനുഷ്ഠിച്ച ദധ്യങ്ങ് എന്ന അങ്ഗിരസ്സ് യാതൊരു സോമംകൊണ്ടാണോ പണികളെന്ന അസുരന്മാരാലപഹരിയ്ക്കപ്പെട്ട പശുക്കളുടെ ബന്ധനദ്വാരം തുറന്നത്, ദധ്യങ്ങ്പ്രമുഖന്മാരായ മേധാവികളായ അങ്ഗിരസ്സുകളെല്ലാം യാതൊരു സോമംകൊണ്ടാണോ ആ പശുക്കളെ പ്രാപിച്ചത്, ഇന്ദ്രാദി ദേവന്മാർക്ക സുഖകരമായ യജ്ഞം തുടങ്ങിയപ്പോൾ മംഗളകരമായ ജലത്തെസ്സംബന്ധിച്ച അന്നങ്ങളും യാതൊന്നിനാൽ യജമാനന്മാർ പ്രാപിച്ചുവോ, നേടിയോ,

5 ഏഷസ്യധാരയാസു
തോവ്യോവാരേഭിഃപവതേമദിന്തമഃ
ക്രീളന്നൂർമിരപാമിവ വ. 17

അന്വയം:—

| | |
|---|---|
| സ്യഃ ഏഷഃ സുതഃ | — സഃ അഭിഷുതസ്സോമഃ |
| മദിൻ—തമഃ | — മാദയിതൃതമഃ |
| അപാം—ഇവ ഊർമിഃ | — ഉദകാനാം സങ്ഘാത ഇവ |
| ക്രീളൻ | — ഇതസ്തതസ്സ്ക്രീഡമാനസ്സോമഃ |
| അവ്യഃ വാരേഭിഃ | — അവേർവ്വാലൈഃ പവിത്രൈഃ |
| ധാരയാ പവതേ | — കലശമഭിലക്ഷ്യ ക്ഷരതി |

അർത്ഥം—ആ സംസ്കരിക്കപ്പെട്ട സോമൻ ഏററവും ഹർഷിപ്പിക്കുന്നവനും ജലസമൂഹംപോലെ അങ്ങുമിങ്ങുമടിഞ്ഞുകളിക്കുന്ന

വന്നമായി ആട്ടിൻരോമത്തിന്റെ പവിത്രങ്ങളിലൂടെ ധാരയോടു കൂടി ദ്രോണകലശത്തെ ലക്ഷ്യമാക്കി ഒഴുകുന്ന (യുഗ്മകം)

6 യഉസ്രിയാഅപ്യാഅന്തരശ്മനോ
നിർഗ്ഗാഅകൃന്തദോജസാ
അഭിവ്രജന്തത്നിഷേഗവ്യമശ്വ്യം
വർമ്മീവധൃഷ്ണവാരുജ

അന്വയം:—

| | |
|---|---|
| ഹേ ധൃഷ്ണോ, | — ശത്രുധർഷണശീല, സോമ, |
| യഃ ഉസ്രിയാഃ അപ്യാഃ ഗാഃ | — യസ്സോമഉത്സരണശീലാഃ അന്തരിക്ഷേ ഭവാഅപഃ |
| അശ്മനഃ അന്തഃ ഓജസാ | — മേഘാൻ ബലേന |
| നിഃ അകൃന്തൽ | — നിരച്ഛിനൽ, നിരഗമയൽ (അന്തരിക്ഷാദവൃഷ്ടിമകാർഷീൽ) |
| (സത്വം) ഗവ്യം അശ്വ്യം വ്രജം | — അസുരൈരപഹൃതം ഗോസമൂഹം, അശ്വസമൂഹം |
| അഭി തത്നിഷേ | — അഭിതോവ്യാപ്നോഷി |
| (കിഞ്ച ത്വം) വർമ്മീ–ഇവ ആ രുജ | — കവചീവാസുരാനാജഹി |

അർത്ഥം—അല്ലയോ ശത്രുകശനനായ സോമ, ആരാണോ തള്ളി ഒഴുകുന്ന വാനിലുള്ള ജലങ്ങളെ, മേഘംപിളർന്ന് ബല ത്താൽ പുറത്തുകൊണ്ടുവന്നതു്, ആ അവിടുന്നു് അസുരന്മാരപഹ രിച്ച പശുക്കൂട്ടത്തെയും കതിരക്കൂട്ടത്തെയുമരികിലെത്തിക്കുന്നു. അതിനുപുറമെ, അവിടുന്നു് കവചമണിഞ്ഞ പടയാളിപോ ലെ, അസുരന്മാരെ ഒടുക്കിയാലും

7 ആസോതാപരിഷിഞ്ചതാശ്വന്നസ്തോമമപ്തുരംരജസ്തുരം

വനക്രക്ഷമുദപ്രുതം

അന്വയം:—

(ഹേ ഋത്വിജഃ,) അശ്വം ന — അശ്വമിവവേഗിനം
സ്തോമം അപ്-തുരം — സ്തോതവ്യം, അപാം പ്രേരകം
രജഃ-തുരം വന-ക്രക്ഷം — തേജസാം പ്രേരകം, ഉദകാനാം കർഷകം
ഉദ-പ്രുതം — ഉദകേ ഗച്ഛന്തം പവമാനം സോമം
ആ സോത — അഭിഷുണുത
പരി സിഞ്ചത — വസതീവരീഭിഃ പരിതസ്സിഞ്ചത

അർത്ഥം—അല്ലയോ ഋത്വിക്കുകളേ, കുതിരപോലെ വേഗവാനും സ്തുത്യനും ജലം (രസം) പുറത്തുവിടുന്നവനും തേജസ്സ് പാറ്റുന്നവനും ജലങ്ങളെ പിടിച്ചുവലിക്കുന്നവനും ജലത്തിൽ നീന്തുന്നവനുമായ സോമനെ സംസ്കരിക്കുക. വസതീവരികളെന്ന മന്ത്രപൂതജലങ്ങളാൽ മുററും നനക്കുക.

8 സഹസ്രധാരംവൃഷഭംപയോവൃധംപ്രിയന്ദേവായജന്മനേ

ഋതേനയഋതജാതോവിവാവൃധേ

രാജാദേവഋതംബൃഹൽ

അന്വയം:—

(ഹേ ഋത്വിജഃ,) സഹസ്ര-
ധാരം — ബഹുധാരോപേതം
വൃഷഭം, പയഃ-വൃധം,
പ്രിയം — കാമാനാം വർഷകം, ഉദകാനാം വർദ്ധകം പ്രീണയിതാരം
ദേവായ ജന്മനേ — ദേവേഭ്യഃ, തദർത്ഥമഭിഷുണുത
ദേവഃ ഋതം ബൃഹൽ — ദ്യോതമാനഃ, സത്യഭൂതസ്സൻ മഹാൻ
ഋത-ജാതഃ യഃ രാജാ
ഋതേന വി-വവൃധേ — ഉദകജാതഃ വസതീവര്യാഖ്യേനോദകേന വർദ്ധതേ, തമഭിഷുണുത

അർത്ഥം—ഋത്വിക്കുകളേ, കണക്കററ ധാരകളോടുകൂടിയവനും കാമവർഷിതാവും ജലം വളർത്തുന്നവനും പ്രീതികരനുമായ

സോമനെ ദേവന്മാൎക്കുവേണ്ടി സംസ്കരിക്കുക. പ്രകാശമാനനം സത്യഭ്രതനം മഹാനമായ യാതൊരു ജലോൽപന്നനായ സോമൻ വസതീവരികളെന്ന മന്ത്രപൂതജലങ്ങളെക്കൊണ്ടു വൎദ്ധിക്കുന്നുവോ, അവിടുത്തെ സംസ്കരിക്കുക.

9 അഭിദ്യുമ്നംബൃഹദ്യശ

ഇഷസ്പതേദിദീഹിദേവദേവയുഃ

വികോശംമധ്യമംയുവ

അന്വയം:—

| | |
|---|---|
| ഇഷഃ പതേ, ദേവ, | — അന്നപതേ, സ്തോതവ്യസോമ, |
| ദേവ-യുഃ | — ദേവകാമസ്ത്വം |
| ദ്യുമ്നം ബൃഹൽ യശഃ | — ദ്യോതമാനം പ്രഭൂതമന്നമസ്മഭ്യം |
| അഭി ദിദീഹി | — ആഭിമുഖ്യേന പ്രകാശയ, പ്രയച്ഛ |
| (തദൎത്ഥം) മധ്യമം കോശം | |
| വി യുവ | — അന്തരിക്ഷസ്ഥിതം മേഘം വിഗമയ, വിശ്ലേഷയ |

അൎത്ഥം—അന്നപതിയും സ്തുത്യനമായ സോമ, ദേവകാമനായ അവിടുന്നു് തിളങ്ങുന്ന അന്നം ധാരാളം ഞങ്ങൾക്കു നേരെ തെളിയിച്ചാലും, തന്നാലും. അതിന്നുവേണ്ടി ആകാശമധ്യത്തിലുള്ള മേഘത്തെ വിട്ടയച്ചാലും.

10 ആവച്യസ്വസുദക്ഷചമ്വോഃസ്സുതോ

വിശാംവഹ്നിൎന്നവിശ്പതിഃ

വൃഷ്ടിന്ദിവഃപവസ്വരീതിമപാ

ഞ്ജിന്വാഗവിഷ്ഠയേധിയഃ വ. 18

അന്വയം:—

| | |
|---|---|
| ഹേ സു-ദക്ഷ, | — സുബല, സോമ, |
| ചമ്വോഃ സുതഃ | — അധിഷവണഫലകയോരഭിഷുതഃ |

| | |
|---|---|
| വിശാം വഹ്നിഃ ന വിശ്പതിഃ | — സർവ്വാസാം പ്രജാനാം രാജേവ വോഢാത്വം |
| ആ വച്യസ്വ | — ആഗച്ഛ |
| (കിഞ്ച ത്വം) വൃഷ്ടിം | |
| അപാം രീതിം | — വൃഷ്യമാണാമുദകാനാംഗതിം |
| ദിവഃ പവസ്വ | — ദ്യുലോകാൽ കുരു |
| (തതഃ) ഗോ–ഇഷ്ടയേ ധിയഃ ജിന്വ | — ഗവാത്മനഇച്ഛതേ യജമാനായ കർമ്മാണ്യാപൂരയ |

അർത്ഥം—അല്ലയോ നല്ല ബലമൊത്ത സോമ, പലകകളിൽ സംസ്കരിക്കപ്പെട്ടവനും പ്രജകൾക്ക രാജാവെന്നപോലെ എല്ലാം വരെയും വഹിയ്ക്കുന്നവനമായ അവിടുന്ന വന്നാലും. പിന്നെ പെയ്യുന്ന ജലങ്ങൾക്ക ദ്യുലോകത്തിൽനിന്ന വഴിയുണ്ടാക്കിയാലും. പശുക്കളെ ഇച്ഛിക്കുന്ന യജമാനന്ന് കർമ്മങ്ങൾ നിറവേററിയാലും.

11 ഏതമുത്യംമദച്യുതം

സഹസ്രധാരംവൃഷഭന്ദിവോദുഹുഃ

വിശ്വാവസൂനിബിഭ്രതം

അന്വയഃ:–

| | |
|---|---|
| മദ–ച്യുതം സഹസ്ര–ധാരം | — മദസ്യപ്രേരകം, ബഹുധാരം |
| വൃഷഭം, വിശ്വാ വസൂനി ബിഭ്രതം | — കാമാനാം വർഷകം, സർവ്വാണി ധനാനി ധാരയന്തം |
| ഏതം ഉ ത്യം | — തമിമമേവസോമം |
| ദിവഃ ദുഹുഃ | — ദേവാൻ കാമയമാനാ ഋത്വിജോ ദുദുഹുഃ, ദുഹന്തി |

അർത്ഥം–ഹർഷമുണ്ടാക്കുന്നവനും വളരെ ധാരകളൊത്തവനും കാമവർഷകനും എല്ലാ ധനങ്ങളുമേന്തുന്നവനുമായ ഈ സോമനെ ത്തന്നെയാണ് ദേവകാമന്മാരായ ഋത്വിക്കുകൾ കറക്കുന്നു്.

12 വൃഷാവിജജ്ഞേജനയന്നമർത്ത്യഃ

പ്രതപഞ്ജ്യോതിഷാതമഃ

സസുഷ്ടതഃകവിഭിർന്നിണ്ണിജന്ദധേ

ത്രിധാത്വസ്യദംസസാ

അന്വയം:—

| | |
|---|---|
| വൃഷാ, അമർത്ത്യഃ | — കാമാനാം വഷ്കഃ, മനഷ്യധമ്മ രഹിതസ്സോമഃ |
| ജനയൻ | — ശബ്ദമുല്പാദയൻ |
| ജ്യോതിഷാ തമഃ | |
| പ്ര–തപൻ | — ജ്വാലയാ തമോവിനാശയൻ |
| വി ജജ്ഞേ | — വിജ്ഞായതേ |
| (തതഃ) കവി–ഭിഃ | |
| സു–സ്തുതഃ സഃ | — സോമഃ |
| നിഃ–നിജം ദധേ | — നിണ്ണേജനഹേതും മിശ്രണം ഗവ്യം ധാരയതി |
| (അഥ) ത്രി–ധാതു | — ത്രിഷുസവനേഷു ദേവാനാം പോഷണം |
| അസ്യ ദംസസാ | — സോമസ്യകർമ്മണാധ്രിയതേ ഖല |

അത്ഥം–കാമവഷ്കനം മരണമില്ലാത്തവനമായ സോമൻ ശബ്ദമുല്പാദിപ്പിക്കുന്നവനം സ്വതേജസ്സുകൊണ്ടു ഇരുട്ടൊതുക്കുന്ന വനമായറിയപ്പെടുന്നു. അക്കാരണത്താൽ മേധാവികളായ സ്തോതാക്കളാൽ നല്ലപോലെ സ്തുതിക്കപ്പെട്ട ആ സോമൻ ആത്മരൂപത്തിനൊത്ത പാൽ മുതലായവയുടെ കൂടിച്ചേച്ച്ചയേറ്റുന്നു. പിന്നെ, മൂന്നു സവനങ്ങളിലും ദേവന്മാക്ക് പോഷണം ഈ സോമന്റെ കമ്മത്താലാണു സിദ്ധിക്കപ്പെടുന്നതു്.

13 സസ്വന്വേയോവസൂനാം

യോരായാമാനേതായഇള്ളാനാം

സോമോയസ്സുക്ഷിതീനാം

അന്വയം:–

യഃ വസൂനാം ആ–നേതാ — ധനാനാമാനയനഃ
യഃ രായാം — ഗവാമാനേതാ (രായഃ ഗാവഃ)
യഃ ഇളാനാം — അന്നാനാഞ്ചാനേതാ
യഃ സു–ക്ഷിതീനാം — ശോഭനമനുഷ്യയുക്താനാം ഗൃഹാണാഞ്ചാനേതാ വിദ്യതേ
സഃ സോമഃ സുന്വേ — സ്തുതിഭിരഭിഷൂയതേ

അൎത്ഥം–ഏവൻ ധനമാനയിക്കുന്നവനോ. ഏവൻ പശുക്കളെ അണയ്ക്കുന്നവനോ, ഏവൻ അന്നങ്ങളെത്തിക്കുന്നവനോ, ഏവൻ നല്ല മനുഷ്യരൊത്ത ഗൃഹങ്ങളുണ്ടാക്കിത്തരുന്നവനോ, ആ സോമൻ സ്തുതികളാൽ സംസ്ക്കരിക്കപ്പെടുന്നു.

14 യസ്യനഇന്ദ്രഃപിബാദ്യസ്യമരുതോ
യസ്യവാര്യമണാഭഗഃ
ആയേനമിത്രാവരുണാകരാമഹ
ഏന്ദ്രമവസേമഹേ

അന്വയം:–

നഃ യസ്യ ഇന്ദ്രഃ പിബാൽ— അസ്മദീയം യം സോമമിന്ദ്രഃ പിബതി
യസ്യ മരുതഃ — യം പിബന്തി
യസ്യ വാ അര്യമണാ ഭഗഃ — അപിച യം തേന സഹ ഭഗഃ പിബതി
യേന മിത്രാവരുണാ ആ കരാമഹേ — മിത്രാവരുണൌ വയം അഭിമുഖീകൎമ്മഹേ
(തഥാ) മഹേ അവസേ ഇന്ദ്രം ആ — മഹതേ രക്ഷണായേന്ദ്രമാകരാമഹേ, സസോമമഭിഷൂയതേ

അൎത്ഥം–നമ്മുടെ യാതൊരു സോമനെ ഇന്ദ്രൻ കടിയ്ക്കുന്നുവോ, മരുത്തുക്കൾ കടിയ്ക്കുന്നുവോ, അര്യമാവിനോടൊപ്പം ഭഗൻ

കടിക്കുന്നുവോ യാതൊരു സോമനോടുകൂടി നാം മിത്രവരുണ ന്മാരെ നേരിടുന്നുവോ, അതുപോലെ മഹത്തായ രക്ഷക്കുവേണ്ടി ഇന്ദ്രനെ അഭിമുഖനാക്കുന്നുവോ, ആ സോമൻ സ്തുതിക്കുകളാൽ സംസ്കരിയ്ക്കപ്പെടുന്നു.

15 ഇന്ദ്രായസോമപാതവേ

നൃഭിര്യതസ്സ്വായുധോമദിന്തമഃ

പവസ്വമധുമത്തമഃ

അന്വയം:—

| | |
|---|---|
| ഹേ സോമ, നൃ–ഭിഃ യതഃ | — കർമ്മനേതൃഭിഃ സ്തുതിഭിസ്സംയതഃ |
| സു–ആയുധഃ | — ശോഭനസ്ഫ്യകപാലാദ്യാ യുധോപേതഃ |
| മദിൻ–തമഃ | — മാദയിതൃതമഃ |
| മധുമൽ–തമഃ | — അതിശയേന മാധുര്യോപേതസ്ത്വം |
| ഇന്ദ്രായ പാതവേ പവസ്വ | — പാനാത്ഥം കലശം ക്ഷര |

അത്ഥം—അല്ലയോ സോമ, കർമ്മനേതാക്കളായ സ്തുതിക്കു കളാൽ നിയതനും നല്ല ഫമത, കപാലം മുതലായ ആയുധങ്ങ ളൊത്തവനും ഏററവും ഹഷിപ്പിക്കുന്നവനും അത്യന്തം മാധുര്യ മുററവനുമായ അവിടുന്നു് ഇന്ദ്രന്നു കുടിയ്ക്കാനായൊഴുകിയാലും. (ഫമതയും കപാലവും അഗ്നിക്കു ആയുധങ്ങളാണു്.)

16 ഇന്ദ്രസ്യഹാർദ്ദിസോമധാനമാവിശ

സമുദ്രമിവസിന്ധവഃ

ജുഷ്ടോമിത്രായവരുണായവായവേ

ദിവോവിഷ്ടംഭഉത്തമഃ

വ. 19

അന്വയം:-

(ഹേ സോമ,) മിത്രായ
വരുണായ വായവേ ജുഷ്ടഃ — തേഭ്യഃ പര്യാപ്തഃ
ദിവഃ വിഷ്ടംഭഃ — ദ്യുലോകസ്യ വിഷ്ടംഭയിതാ സ്ഥാപയിതാ
ഉൽ-തമഃ — സർവ്വേഷാമുൽകൃഷ്ടതമസ്ത്വം
ഇന്ദ്രസ്യ ഹാർദ്ദി സോമ-
ധാനം — ഹൃദയപ്രിയം കലശം
സമുദ്രം-ഇവ സിന്ധവഃ
ആ വിശ — യഥാനദ്യസ്സമുദ്രം തഥാ പ്രവിശ

അർത്ഥം-അല്ലയോ സോമ, മിത്രന്നും വരുണന്നും വായുവിന്നും തൃപ്തികര മതിയായവനും ദ്യുലോകം സ്തംഭിപ്പിച്ചു നിർത്തിയവനും എല്ലാവരേക്കാളുമുൽകൃഷ്ടനമായ അവിടുന്ന് ഇന്ദ്രന്റെ ഹൃദയമായ സോമത്തിന്റെ ഇരിപ്പിടമായ, ദ്രോണകലശത്തെ നദികാം സമുദ്രത്തെ എന്നപോലെ പ്രവേശിച്ചാലും.

വർഗ്ഗം-20-21 ഐശ്വരയഃ ധിഷ്ണ്യാ അഗ്നയ ഋഷയഃ, ദ്വിപദാ വിരാട്ഛന്ദഃ

1 പരിപ്രധന്വേന്ദ്രായസോമ
സ്വാദുർമ്മിത്രായപൂഷ്ണേഭഗായ

അന്വയം:-

ഹേ സോമ, ഇന്ദ്രായ,
മിത്രായ, പൂഷ്ണേ ഭഗായ — ഏതേഭ്യോദേവേഭ്യഃ
സ്വാദുഃ പരി പ്ര ധന്വ — സ്വാദുരസസ്ത്വം പരിതഃ പാത്രേഷു പ്രക്ഷര

അർത്ഥം-അല്ലയോ സോമ, ഇന്ദ്രന്നും മിത്രന്നും പൂഷാവിന്നും ഭഗന്നുംവേണ്ടി സ്വാദുരസത്തോടുകൂടിയ അവിടുന്ന് എമ്പാടുമൊഴുകിയാലും.

2 ഇന്ദ്രസ്തേസോമസുതസ്യപേയാഃ
ക്രത്വേദക്ഷായവിശ്വേചദേവാഃ

അന്വയം:—

| | |
|---|---|
| ഹേ സോമ, സുതസ്യ തേ | — അഭിഷുതസ്യ തവസ്വാംഭാഗം |
| ഇന്ദ്രഃ ക്രത്വേ, ദക്ഷായ | — പ്രജ്ഞാനായ ബലായ ച |
| പേയാഃ | — പേയാൽ പിബതു |
| (അമീ) വിശ്വേ ദേവാഃ ച | — സർവ്വേ ദേവാശ്ച പിബന്തു |

അർത്ഥം—അല്ലയോ സോമ, സംസ്കരിക്കപ്പെട്ട അവിടത്തെ അംശം പ്രജ്ഞാനത്തിന്നും പ്രാബല്യത്തിന്നും വേണ്ടി ഇന്ദ്രൻ കുടിയ്ക്കട്ടേ. ഈ എല്ലാ ദേവന്മാരും കുടിക്കട്ടേ.

3 ഏവാമൃതായമഹേക്ഷയായ

സശുക്രോഅർഷദിവ്യഃപീയൂഷഃ

അന്വയം:—

| | |
|---|---|
| (ഹേ സോമ,) ശുക്രഃ, | |
| ദിവ്യഃ, പീയൂഷഃ | — ദീപ്തഃ, ദിവിഭവഃ, പാതവ്യഃ |
| സഃ (ത്വം) അമൃതായ | — അമരണായ |
| മഹേ ക്ഷയായ | — മഹതേ നിവാസായ ച |
| ഏവ അർഷ | — ഏവം പവസ്വ, ക്ഷര |

അർത്ഥം—അല്ലയോ സോമ, ദീപ്തനും ദ്യോവിലുണ്ടായവനും കുടിയ്ക്കുത്തക്കവനുമായ അവിടുന്ന് അമരത്വത്തിന്നും മഹത്തായ ഗൃഹത്തിന്നുംവേണ്ടി (പരലോകസുഖത്തിന്നുമിഹലോകസുഖത്തിന്നുംവേണ്ടി) ഇപ്രകാരമൊഴുകിയാലും.

4 പവസ്വസോമമഹാന്ത്സമുദ്രഃ

പിതാദേവാനാംവിശ്വാഭിധാമ

അന്വയം:—

| | |
|---|---|
| ഹേ സോമ, മഹാൻ | — ദേവേഭ്യോദീയമാനത്വേന മഹത്വയുക്തഃ |
| സമുദ്രഃ | — രസം സമുദ്രവന്തീതി സമുദ്രഃ |
| ദേവാനാം പിതാ | — സർവ്വേഷാം ദേവാനാം പാലയിതാത്വം |

വിശ്വാ ധാമ
അഭി പവസ്വ — സർവ്വാണി ധാമാനി,
ശരീരാണ്യഭിലക്ഷ്യ ക്ഷര

അർത്ഥം—അല്ലയോ സോമ, ദേവന്മാർ കൊടുക്കപ്പെടുന്നതു കൊണ്ട് മഹത്വമിയന്നവനും മേല്പോട്ടു പൊങ്ങിവരുന്നവനും എല്ലാ ദേവന്മാരെയും രക്ഷിയ്ക്കുന്നവനുമായ അവിടുന്ന് എല്ലാ ശരീരങ്ങളെയും ലക്ഷ്യമാക്കി ഒഴുകിയാലും.

5 ശുക്രഃപവസ്വദേവേഭ്യസ്സോമ
ദിവേപൃഥിവ്യൈശംചപ്രജായൈ

അന്വയം:—
ഹേ സോമ, ശുക്രഃ
ദേവേഭ്യഃ പവസ്വ — ദീപ്തസ്ത്വം ദേവാർത്ഥം ക്ഷര
(കിഞ്ച) ദിവേ
പൃഥിവ്യൈ — ദ്യാവാപൃഥിവീഭ്യാഞ്ച
(തഥാ) പ്ര-ജായൈ ച ശം— പ്രജാഭ്യശ്ച സുഖം കുരു

അർത്ഥം—അല്ലയോ സോമ, പ്രകാശമാനനായ അവിടുന്നു ദേവന്മാർക്കുവേണ്ടി ഒഴുകിയാലും, ദ്യാവാപൃഥിവികൾക്കും പ്രജകൾക്കും സുഖമുണ്ടാക്കിയാലും.

6 ദിവോധർത്താസിശുക്രഃപീയൂഷ
സ്സത്യേവിധർമ്മൻവാജീപവസ്വ

അന്വയം:—
(ഹേ സോമ,) ശുക്രഃ
പീയൂഷഃ — ദീപ്തഃ പാതവ്യസ്ത്വം
ദിവഃ ധർത്താ അസി — ദ്യുലോകസ്യധാരകോഭവസി
വാജീ സത്യേ വി-ധർമ്മൻ— ബലവാംസ്ത്വം സത്യഭൂതേ
വിവിധകർമ്മയുക്തേ യജ്ഞേ
പവസ്വ — ക്ഷര

അർത്ഥം—അല്ലയോ സോമ, ദീപ്തനും കുടിയ്ക്കത്തക്കവനുമായ അവിടുന്ന് ദ്യുലോകം ധരിക്കുന്നവനാകുന്നു. ബലവാനായ അവിടുന്ന് വിവിധകർമ്മയുക്തമായ യജ്ഞത്തിലൊഴുകിയാലും.

7 പവസ്വസോമദ്യുമ്നീസ്വധാരോ

മഹാമവീനാമനുപൂർവ്വ്യഃ

അന്വയം:—

ഹേ സോമ, ദ്യുമ്നീ,

| | |
|---|---|
| സു–ധാരഃ | — യശസ്വീ, ശോഭനധാരഃ |
| പൂർവ്വ്യഃ | — പുരാതനസ്ത്വം |
| *മഹാം അവീനാം അനു* | |
| പവസ്വ | — മഹതാം രോമ്ണാം സകാശാൽ ക്ഷര |

*അത്ഥം*—അല്ലയോ സോമ, യശസ്വിയും നല്ല ധാരയോടു കൂടിയവനും പുരാതനനുമായ അവിടുന്ന് മഹത്തായ ആട്ടിൻ രോമത്തിനെ അനുസരിച്ചൊഴുകിയാലും.

8 നൃഭിര്യേമാനോജജ്ഞാനഃപൂതഃ

ക്ഷരദ്വിശ്വാനിമന്ദ്രസ്വർവ്വിൽ

അന്വയം:—

| | |
|---|---|
| നൃ–ഭിഃ യേമാനഃ | — കമ്മനേതൃഭിരൃത്വിഗ്ഭിന്നിയമ്യമാനഃ |
| ജജ്ഞാനഃ, പൂതഃ | — ജായമാനഃ, ശോധിതഃ |
| മന്ദ്രഃ, സ്വഃ–വിൽ | — മോദമാനഃ, സർവ്വജ്ഞസ്സോമഃ |
| വിശ്വാനി ക്ഷരൽ | — സർവ്വാണി ധനാന്യസ്മഭ്യം ക്ഷരതു, ദദാതു |

അത്ഥം—കമ്മനേതാക്കളായ ഋത്വിക്കുകളാൽ നിയന്ത്രിതനായുളവായവനും ശുദ്ധീകരിക്കപ്പെട്ടവനും സന്തോഷിക്കുന്നവനും സർവ്വജ്ഞനുമായ സോമൻ എല്ലാ ധനങ്ങളും നമ്മാംക്കൊഴുകട്ടേ, തന്നരുളട്ടേ.

9 ഇന്ദുഃപുനാനഃപ്രജാമുരാണഃ

കരദ്വിശ്വാനിദ്രവിണാനിനഃ

അന്വയം —

| | |
|---|---|
| പുനാനഃ, ഉരാണഃ | — പൂയമാനഃ, ഉരുകർവ്വാണഃ |
| ഇന്ദുഃ നഃ പ്ര–ജാം | — അസ്മാകമപത്യം |
| വിശ്വാനി ദ്രവിണാനി കരത് | — വ്യാപ്താനി ധനാനി ച കരോതു |

അർത്ഥം–ശുദ്ധീകരിക്കപ്പെടുന്നവനും മഹത്കർമ്മങ്ങളും ചെയ്യുന്നവനുമായ സോമൻ നമുക്കു സന്തതിയും പരപ്പുപൂണ്ട ധനങ്ങളുമുണ്ടാക്കട്ടേ.

10 പവസ്വസോമക്രത്വേദക്ഷാ

യാശ്വോനനിക്തോവാജീധനായ വ. 20

അന്വയം:—

| | |
|---|---|
| ഹേ സോമ, അശ്വഃ ന നിക്തഃ | — വസതീവരീഭിരന്തർനിക്തഃ |
| വാജീ | — വേഗവാംസ്ത്വം |
| ക്രത്വേ ദക്ഷായ ധനായ പവസ്വ | — പ്രജ്ഞാനായ ബലായ ധനായ ച ക്ഷര |

അർത്ഥം—അല്ലയോ സോമ, കുതിര കഴുകപ്പെടുന്നപോലെ, വസതീവരികളെന്ന മന്ത്രപൂതജലങ്ങളാൽ വൃത്തിയാക്കപ്പെട്ടവനും വേഗവാനുമായ അവിടുന്ന് പ്രജ്ഞാനത്തിന്നും ബലത്തിന്നും ധനത്തിന്നുമായൊഴുകിയാലും.

11 തന്തേസോതാരോരസംമദായ

പുനന്തിസോമംമഹേദ്യുമ്നായ

അന്വയം:—

| | |
|---|---|
| (ഹേ സോമ) സോതാരഃ | — അഭിഷോതാരഋത്വിജഃ |
| തേ തം രസം മദായ പുനന്തി | — മദാർത്ഥം ശോധയന്തി |
| മഹേ ദ്യുമ്നായ സോമം | — മഹതേ യശസേ പുനന്തി |

അർത്ഥം—അല്ലയോ സോമ, സംസ്കർത്താക്കളായ ഋത്വിക്കുകൾ അവിടത്തെ ആ രസത്തെ ഹർഷത്തിന്നുവേണ്ടി ശുദ്ധീകരിക്കുന്നു. *മഹത്തായ യശസ്സിന്നുവേണ്ടി സോമത്തെ ശുദ്ധീകരിക്കുന്നു.*

12 ശിശ്രുഞ്ജജ്ഞാനംഹരിംമൃജന്തി

പവിത്രേസോമന്ദേവേഭ്യഇന്ദും

അന്വയം:—

| | |
|---|---|
| ശിശ്രും ജജ്ഞാനം | — അപാം പുത്രഭൂതം ജായമാനം |
| ഹരിം ഇന്ദും സോമം | — ഹരിതവർണ്ണം ദീപ്തം സോമം |
| ദേവേഭ്യഃ പവിത്രേ | |
| മൃജന്തി | — ദേവാർത്ഥമൃത്വിജോമാർജ്ജയന്തി |

അർത്ഥം—ജലങ്ങളുടെ പുത്രനായി ജനിച്ചവനും പച്ചനിറമുററവനും ദീപ്തനമായ സോമനെ ദേവന്മാർക്കുവേണ്ടി ദശാപവിത്രത്തിൽ ഋത്വിക്കുകൾ ശുദ്ധീകരിക്കുന്നു

13 ഇന്ദുഃപവിഷ്ടചാരുർമ്മദാ

യാപാമുപസ്ഥേകവിർഭഗായ

അന്വയം:—

| | |
|---|---|
| ചാരുഃ കവിഃ ഇന്ദുഃ | — കല്യാണരൂപഃ ക്രാന്തപ്രജ്ഞസ്സോമഃ |
| അപാം ഉപ—സ്ഥേ | — ഉദകാനാമുപസ്ഥാനേ, അന്തരിക്ഷേ, പവിത്രേ |
| മദായ ഭഗായ പവിഷ്ട | — മദാർത്ഥം ഭജനീയധനാർത്ഥഞ്ച, പവതേ |

അർത്ഥം—*മംഗളരൂപനും കവിഞ്ഞ ജ്ഞാനമൊത്തവനമായ* സോമൻ ജലസ്ഥാനമായ അന്തരീക്ഷത്തിൽ, ദശാപവിത്രത്തിൽ, ദേവന്മാർക്ക ഹർഷത്തിന്നും യജമാനന്ന ഭാഗ്യത്തിന്നും വേണ്ടി ഒഴുകുന്നു.

14 ബിഭർത്തിചാരുവിന്ദ്രസ്യനാമ

യേനവിശ്വാനിവൃത്രാജഘാന

അന്വയം:—

(സസോമഃ) യേന
വിശ്വാനി വൃത്രാ ജഘാന — സർവ്വാണി വൃത്രാണി
പാപരൂപാണി രക്ഷാംസി
ഹതവാൻ

ചാരു ഇന്ദ്രസ്യ നാമ
ബിഭർത്തി — ശരീരം ധാരയതി, പോഷയതി

അർത്ഥം—അല്ലയോ സോമ, യാതൊന്നുകൊണ്ടാണോ എല്ലാ ശത്രുക്കളെയും പാപരൂപങ്ങളായ രക്ഷസ്സുകളെയും ഹനിച്ചതു്, ഇന്ദ്രന്റെ ആ മംഗളരൂപമായ ശരീരം ആ സോമനാണ് ധരിക്കുന്നതു്, പോഷിപ്പിക്കുന്നതു്.

15 പിബന്ത്യസ്യവിശ്വേദേവാസോ

ഗോഭിഃശ്രീതസ്യനൃഭിസ്സുതസ്യ

അന്വയം:—

വിശ്വേ ദേവാസഃ ഗോഭിഃ— സർവ്വേദേവാ ഗോവികാരൈഃ
ക്ഷീരാദിഭിഃ
ശ്രീതസ്യ നൃ—ഭിഃ സുതസ്യ— മിശ്രിതം ഋത്വിഗ്ഭിരഭിഷുതം
അസ്യ പിബന്തി — അമും സോമം പിബന്തി
(ദ്വിതീയാർത്ഥഷഷ്ഠീ)

അർത്ഥം—എല്ലാ ദേവന്മാരും, പശുവിൻപാൽ മുതലായവ ചേർക്കപ്പെട്ടവനും കർമ്മനേതാക്കളായ ഋത്വിക്കുകളാൽ സംസ്കരിക്കപ്പെട്ടവനുമായ ഈ സോമത്തെയാണ് കുടിക്കുന്നതു്

16 പ്രസുവാനോഅക്ഷാസ്സഹസ്രധാര

സ്തിരഃപവിത്രംവിവാരമവ്യം

അന്വയം:-

സുവാനഃ സഹസ്ര-ധാരഃ — അഭിഷൂയമാണഃ, ബഹുധാരാ യുക്തസ്സോമഃ
അവ്യം വാരം പവിത്രം — അവിമയം വാലം ദശാപവിത്രം
തിരഃ പ്ര വി അക്ഷാഃ — തിരസ്കുർവ്വൻ വിവിധം പ്രക്ഷരതി

അർത്ഥം-സംസ്കരിക്കപ്പെടുന്നവനും കണക്കററ ധാരകളൊത്തവനുമായ സോമൻ ആട്ടിൻരോമമുററ പവിത്രത്തെത്തള്ളിനീക്കി ശക്തിയിലൊഴുകുന്നു.

17 സ വാജ്യക്ഷാസ്സഹസ്രരേതാ

അദ്ഭിർമൃജാനോ ഗോഭിഃ ശ്രീണാനഃ

അന്വയം:-

സഹസ്ര-രേതാഃ — സഹസ്രരേതസ്സഃ ബഹുരേതാഃ
അദ്-ഭിഃ മൃജാനഃ — വസതീവരീഭിശ്ശോധ്യമാനഃ
ഗോഭിഃ ശ്രീണാനഃ — ഗോവികാരൈഃ ക്ഷീരാദിഭിശ്ശ്രീയമാണഃ
വാജീ സഃ അക്ഷാഃ — ബലവാൻ സോമഃ ക്ഷരതി

അർത്ഥം-ധാരാളം ബലത്തോടുകൂടിയവനും, വസതീവരികളെന്ന ജലങ്ങളാൽ ശുദ്ധീകരിക്കപ്പെടുന്നവനും, പശുവിൻപാൽ മുതലായവയാൽ മധുരീകരിക്കപ്പെടുന്നവനും ബലവാനുമായ സോമനൊഴുകുന്നു.

18 പ്ര സോമ യാഹീന്ദ്രസ്യ കുക്ഷാ

നൃഭിര്യേമാനോ അദ്രിഭിഃ സുതഃ

അന്വയം:-

സോമ സുതഃ, നൃഭിഃ
യേമാനഃ — [illegible]
അദ്രിഭിഃ സുതഃ — [illegible]
ഇന്ദ്രസ്യ കുക്ഷാ പ്ര യാഹി — [illegible]
[illegible]

അർത്ഥം—അല്ലയോ സോമ, കർമ്മനേതാക്കളായ ഋത്വിക്കുകളാൽ നിയന്ത്രിക്കപ്പെടുന്നവനും പിടിക്കല്ലുകളാൽ സംസ്കരിക്കപ്പെടുന്നവനുമായ അവിടുന്ന് ഇന്ദ്രന്റെ വയറായ ദ്രോണകലശത്തിൽ നന്നായി വന്നുചേർന്നാലും.

19 അസ്ജ്ജിവാജീതിരഃപവിത്ര

മിന്ദ്രായസോമസ്സഹസ്രധാരഃ

അന്വയം:—

| | |
|---|---|
| വാജീ പവിത്രം തിരഃ | — ബലവാൻ പവിത്രം തിരസ്കർവ്വൻ |
| സഹസ്ര-ധാരഃ സോമഃ | — ബഹ്വധാരസ്സഃ |
| ഇന്ദ്രായ അസജ്ജി | — സൃജ്യതേ |

അർത്ഥം—ബലവാനും പവിത്രത്തെത്തള്ളിവരുന്നവനും കണക്കററ ധാരകളൊത്തവനുമായ സോമൻ ഇന്ദ്രനുവേണ്ടി പുറത്തുവരുത്തപ്പെടുന്നു.

20 അഞ്ജന്ത്യേനംമധ്വോരസേ

നേന്ദ്രായവൃഷ്ണഇന്ദുംമദായ

അന്വയം:—

| | |
|---|---|
| വൃഷ്ണേ ഇന്ദ്രായ | — കാമാനാം വർഷിത്രേ തസ്മൈ |
| മധ്വഃ രസേന | — മധുനോഗവ്യേന |
| ഏനം ഇന്ദും മദായ | |
| അഞ്ജന്തി | — സോമമൃത്വിജഃ ഹർഷായ യോജയന്തി |

അർത്ഥം—കാമവർഷകനായ ഇന്ദ്രനുവേണ്ടി മധുരരസമുററ പാൽ മുതലായവ ഋത്വിക്കുകൾ ഹർഷത്തിന്നുവേണ്ടി ഈ സോമനോടു ചേർക്കുന്നു.

21 ദേവേഭ്യസ്ത്വാവൃഥാപാജ

സേപോവസാനംഹരിംമൃജന്തി

അന്വയം:—

(ഹേ സോമ,) അപഃ
വസാനം — ഉദകാന്യാച്ഛാദയന്തം
ഹരിം ത്വാ വൃഥാ — ഹരിതവർണ്ണം ത്വാമനായാസേന
ദേവേഭ്യഃ പാജസേ — ദേവാനാം ബലാർത്ഥം പാനായ
(ഋത്വിജഃ) മൃജന്തി — ശോധയന്തി

അർത്ഥം—അല്ലയോ സോമ, ജലങ്ങളെ മൂടുന്നവനും പച്ചനിറമുററവനുമായ അവിടുത്തെ ദേവന്മാരുടെ ബലത്തിന്നുവേണ്ടി കുടിയ്ക്കാനായി നിഷ്പ്രയാസമായിട്ടാണ് ഋത്വിക്കുകൾ ശുദ്ധീകരിയ്ക്കുന്നത്

22 ഇന്ദുരിന്ദ്രായതോശതേനിതോശതേ

ശ്രീണന്നുഗ്രോരിണന്നപഃ വ 21

അന്വയം —

(ക്ഷീരാദിഭിഃ) ശ്രീണൻ — ശ്രീയമാണഃ
ഉഗ്രഃ അപഃ രിണൻ — ഉൽഗൂർണ്ണബലഃ അപഃ പ്രേരയൻ
ഇന്ദുഃ ഇന്ദ്രായ തോശതേ — ഇന്ദ്രാർത്ഥം ഹന്യതേ,
അഭിഷൂയതേ
നി തോശതേ — നിതരാമഭിഷൂയതേ

അർത്ഥം—പാൽ മുതലായവ കൂട്ടിച്ചേർക്കപ്പെടുന്നവനും ഊക്കററവനും ജലപ്രേരകനുമായ സോമൻ ഇന്ദ്രനുവേണ്ടി ചതയ്ക്കപ്പെടുന്നു, സംസ്കരിയ്ക്കപ്പെടുന്നു, നന്നായി സംസ്കരിയ്ക്കപ്പെടുന്നു.

വർഗ്ഗം–22–23 ത്രൈവൃഷ്ണസ്ത്ര്യരുണഃ, പൌരുകുത്സ്യസ്ത്രസദസ്യുശ്ച ഋഷീ, പിപീലികാ മധ്യാനുഷ്ടുബ്ബൂർധ്വാബൃഹതീ വിരാജശ്ഛന്ദാംസി.

1 പര്യൂഷുപ്രധന്വവാജസാതയേ

പരിവൃത്രാണിസക്ഷണിഃ

ദ്വിഷസ്തരധ്യാഋണയാനഈയസേ

അന്വയം:–

| | |
|---|---|
| (ഹേ സോമ,) സു വാജ– | |
| സാതയേ ഉ | — സുഷ്ഠുസ്തേ്യമന്നദാനായൈവ |
| പരി പ്ര ധന്വ | — പരിതഃ പ്രഗച്ഛ |
| (കിഞ്ച) സക്ഷണിഃ | |
| വൃത്രാണി പരി | — സഹനശീലസ്ത്വം ശത്രൂൻ പരിഗച്ഛ |
| നഃ ഋണ–യാഃ | — ഋണാനാം യാപയിതാ, നാശയിതാ ത്വം |
| ദ്വിഷഃ തരധ്യൈ | |
| ഈയസേ | — ശത്രൂൻ ഹന്തും പരിഗച്ഛ |

അർത്ഥം–അല്ലയോ സോമ, നന്നായി ഞങ്ങൾക്കന്നദാനത്തിന്നായെമ്പാടും വന്നാലും. സഹനശീലനായ അവിടുന്നു ശത്രുക്കളെ നേരിട്ടാലും. *ഞങ്ങളുടെ കടങ്ങൾ തീർക്കുന്ന അവിടുന്ന്* ശത്രുക്കളെ നേരിടാൻ വന്നാലും. (സോമയാഗംകൊണ്ട് ദേവന്മാർക്കും ഋഷികൾക്കും പിതൃക്കൾക്കുമുള്ള കടങ്ങൾ തീരുന്നു.)

2 അനുഹിത്വാസുതംസോമമദാമസി

മഹേസമര്യരാജ്യേ

വാജാँഅഭിപവമാനപ്രഗാഹസേ

അന്വയം:—

| | |
|---|---|
| ഹേ പവമാന, സോമ, | |
| സുതം ത്വാ | — അഭിഷുതം ത്വാം വയം |
| അനു മദാമസി ഹി | — അനുമദാമഃ അനുക്രമേണാ ഭിഷ്ടുമഃ ഖലു |
| (സത്വം) മഹേ സമര്യ-രാജ്യേ | — മഹൽ സമനുഷ്യം രാജ്യം പാലയിതും |
| വാജാൻ അഭി പ്ര ഗാഹസേ | — അന്നാന്യഭിഗച്ഛസി |

അൎത്ഥം—അല്ലയോ ശുദ്ധികരനായ സോമ, സംസ്കരിക്കപ്പെട്ട അവിടുത്തെ ഞങ്ങൾ ക്രമത്തിൽ സ്തുതിക്കുന്നവല്ലോ. അപ്രകാരമുള്ള അവിടുന്ന് മഹത്തും മനുഷ്യയുക്തവുമായ രാജ്യത്തെ പാലിക്കാനായി അന്നങ്ങളെ അഭിഗമിക്കുന്നു.

3 അജീജനോഹിപവമാനസൂര്യം
വിധാരേശക്മനാപയഃ
ഗോജീരയാരംഹമാണഃപുരന്ധ്യാ

അന്വയം:—

| | |
|---|---|
| ഹേ പവമാന, പയഃ | |
| വി-ധാരേ | — പയസഃ ഉദകസ്യ വിധാരകേ, അന്തരിക്ഷേ |
| ഗോ-ജീരയാ പുരം-ധ്യാ | — സ്തോതൃഭ്യോഗവാം പ്രേരകേണ, ബഹുവിധപ്രജ്ഞാനേന യുക്തഃ |
| രംഹമാണഃ | — വേഗം കുർവ്വാണഃ |
| (ത്വം) ശക്മനാ സൂര്യം അജീജനഃ ഹി | — സമൎത്ഥേന ബലേന സൂര്യമുല്പാദിതവാൻ ഖേസി |

അൎത്ഥം—അല്ലയോ ശുദ്ധികരനായ സോമ, ജലധാരകമായ അന്തരിക്ഷത്തിൽ, സ്തോതാക്കൾക്കു പശുക്കളെ എത്തിക്കുന്ന വി

വിധ പ്രജണയുറാവനം വേഗവാനമായ അവിടന്ന് ആണല്ലോ സമർത്ഥമായ ബലത്താൽ സൂര്യനെ ജനിപ്പിച്ചത്.

4 അജീജനോഅമൃതമർത്ത്യേഷ്വാ

ഋതസ്യധർമ്മന്നമൃതസ്യചാരുണഃ

സദാസരോവാജമച്ഛാസനിഷ്യദത്

അന്വയം:—

| | |
|---|---|
| ഹേ അമൃത, | — മരണധർമ്മരഹിത, ത്വം |
| ഋതസ്യ, ചാരുണഃ | |
| അമൃതസ്യ | — സത്യഭൂതസ്യ കല്യാണസ്യോദകസ്യ |
| ധർമ്മൻ | — ധാരകേന്തരിക്ഷേ സൂര്യം |
| മർത്ത്യേഷു ആ | — മരേത്യേഷ്വഭിമുഖീഭവനായ |
| അജീജനഃ | — ഉൽപാദിതവാൻ |
| (കിഞ്ച) സനിസ്യദത് | — സംഭജൻ സന്ത്വം |
| വാജം അച്ഛ | — സങ്ഗ്രാമമഭിലക്ഷ്യ |
| സദാ അസരഃ | — സർവ്വദാ സരസി, ഗച്ഛസി |

അർത്ഥം—അല്ലയോ അമരനായ സോമ, അവിടന്നു സത്യഭൂതവും മംഗളകരവുമായ ജലസ്ഥാനത്തിൽ, അന്തരീക്ഷത്തിൽ, മനുഷ്യർക്കഭിമുഖനാകത്തക്കവിധം സൂര്യനെ ഉണ്ടാക്കി. പിന്നെ, മനുഷ്യരുടെ യാഗാദികർമ്മങ്ങളെപ്പുകന്ന ആ അവിടന്ന് യുദ്ധത്തെ ലക്ഷ്യമാക്കി എപ്പോഴും പോകുന്നു.

5 അഭ്യഭിഹിശ്രവസാതതർദ്ദിഥോ

ത്സംനകഞ്ചിജ്ജനപാനമക്ഷിതം

ശര്യാഭിന്നഭരമാണോഗഭസ്ത്യോഃ

അന്വയം:–

(ഹേ സോമ, ത്വം)

ശ്രവസാ — അന്നേന ഹേതുനാ

കം ചിത് അക്ഷിതം

ജന–പാനം ഉത്സം ന — യഥാ കേചന ജനാഅക്ഷീണ മുദകം പിബന്തി തത്ര

അഭി–അഭി തതൃദിഥ ഹി — പവിത്രമഭിതൃണ്ണവാനസി, ക്ഷരിതവാനസി

(കശ്ചിത്) ഗഭസ്ത്യോഃ

ശര്യാഭിഃ — ബാഹ്വോരംഗുലീഭിഃ

ഭരമാണഃ ന — ഉദകം സംഭജൻ അഭിതൃണത്തി തദ്വൽ

അർത്ഥം–അല്ലയോ സോമ, അവിടുന്ന് അന്നത്തിന്നുവേണ്ടി ജനങ്ങൾ കുടിക്കുന്ന വററാത്ത ഒരു നീരുറവുപോലെ, അവിടെ ഒരാൾ കൈവിരലുകളാൽ വെള്ളം കോരി എടുത്ത് കുടിക്കുന്ന പോലെ, പവിത്രത്തെക്കടന്നു ജലം ചിന്തുന്നു

6 ആദീംകേചിൽപശ്യമാനാസആപ്യം

വസുരുചോദിവ്യാഅഭ്യനൂഷത

വാരന്നദേവസ്സവിതാവ്യൂർണ്ണുതേ വ 22

അന്വയം:–

ആൽ പശ്യമാനാസഃ — അനന്തരമേനം പശ്യന്തഃ

ദിവ്യാഃ വസു–രുചഃ

കേ ചിൽ — നാമകേചിൽ

(യദാ) ദേവഃ സവിതാ — ദ്യോതമാനസ്സർവ്വപ്രേരകസ്സൂര്യഃ

വാരം ന വി ഊർണ്ണുതേ – നാപഗമയതി, തദാനീം

ആപ്യം ഈം അഭി

അനൂഷത — ബന്ധുമേനം സോമമഭ്യസ്തുവൻ

(സൂര്യോദയാൽ പ്രാഗേവഹി സോമം സ്തുവന്തി)

അർത്ഥം–അനന്തരം ഈ സോമനെക്കാണുന്ന വസുരുക്കുകളെന്നവർ, മറയ്ക്കുന്ന ഇരുട്ടിനെ പ്രകാശമാനനായ സവിതാവ് അക

റുന്നതിനുമുമ്പ്, ബന്ധുവായ ഈ സോമനെ നേരെ സ്തുതിച്ചു. (സൂര്യോദയത്തിന്നു മുമ്പാണ് സോമസ്തുതി )

7 ത്വേസോമപ്രഥമാവൃക്തബർഹിഷോ
മഹേവാജായശ്രവസേധിയന്ദധുഃ
സത്വന്നോവീരവീര്യായചോദയ

അന്വയം –

| | |
|---|---|
| ഹേ സോമ, പ്രഥമാഃ | — പുരാതനാഃ |
| വൃക്ത–ബർഹിഷഃ | — വൃക്തം, ഛിന്നം ബർഹിര്യൈസ്തേ, യജമാനാഃ |
| മഹേ വാജായ, ശ്രവസേ | — മഹതേ ബലായാന്നായ ച |
| ധിയം ത്വേ ദധുഃ | — ബുദ്ധിന്ത്വയിനിഹിതവന്തഃ |
| (തസ്മാത്) ഹേ വീര, | — വിക്രാന്ത, സോമ, |
| സഃ ത്വം നഃ | — അസ്മാനപി |
| വീര്യായ ചോദയ | — സങ്ഗ്രാമേഷു സാമർത്ഥ്യായ പ്രേരയ |

അർത്ഥം–അല്ലയോ സോമ, പുരാതനന്മാരും യാഗശാലയിൽ ദർഭവിരിച്ചവരുമായ യജമാനന്മാർ മഹത്തായ ബലത്തിനുമന്നത്തിനുംവേണ്ടി, ബുദ്ധിയെ അവിടുന്നിൽ നിർത്തി അർപ്പിച്ചു അല്ലയോ വിക്രമിയായ സോമ, അതുകൊണ്ടു ആ അവിടുന്ന് ഞങ്ങളെയും പോരിൽ കരുത്തിന്ന് പ്രേരിപ്പിച്ചാലും.

8 ദിവസ്പീയൂഷംപൂർവ്യംയദുക്ഥ്യം
മഹോഗാഹാദ്ദിവആനിരധുക്ഷത
ഇന്ദ്രമഭിജായമാനംസമസ്വരൻ

അന്വയം –

ദിവഃ — ദ്യുലോകാൽ
അന്തരിക്ഷാദ്വാ

പീയൂഷം പൂർവ്യം യൽ — പാതവ്യം പ്രത്നം യൽസോമ രൂപമന്നം
ഉക്ഥ്യം — പ്രശസ്യമസ്തി, തം സോമം
മഹഃ ഗാഹാൽ ദിവഃ — മഹതോഗഹനാദ്യുലോകാൽ
ആ നിഃ അധുക്ഷത — ധാരയാഭിമുഖ്യേന നിർദ്ദുഹന്തി
(തതഃ) ഇന്ദ്രം അഭി
ജായമാനം — തം സോമം
സം അസ്വരൻ — സ്തോതാരസ്തുവന്തി

അർത്ഥം—ദ്യുലോകത്തിലുള്ള ദേവന്മാരാൽ കുടിയ്ക്കപ്പെടുന്ന യാതൊരു സോമാന്നം പ്രശസ്യമാണോ, അതിനെ അവർ മഹത്തും, പ്രാപിയ്ക്കാൻ പ്രയാസമായതുമായ ദ്യുലോകത്തിൽനിന്ന്, ധാരയായി ചുരത്തുന്നു. അപ്പോൾ ഇന്ദ്രനെ ലക്ഷ്യമാക്കി ഉളവായ സോമനെ സ്തോതാക്കൾ സ്തുതിക്കുന്നു.

9 അധയദിമേപവമാനരോദസീ
ഇമാചവിശ്വാഭുവനാഭിമജ്മനാ
യൂഥേനനിഷ്ഠാവൃഷഭോവിതിഷ്ഠസേ

അന്വയം:—

ഹേ പവമാന, അധ യൽ — അനന്തരം യഥാ ത്വം
ഇമേ രോദസീ — ദ്യാവാപൃഥിവ്യൌ
ഇമാ വിശ്വാ ഭുവനാ ച — ഇമാനി സർവ്വാണി ഭൂതജാതാനി ച
മജ്മനാ അഭി — ബലേനാധിതിഷ്ഠസി, തഥാ കർവ്വൻ ഭുവനേഷു
യൂഥേ ന വൃഷഭഃ
നിഃ-സ്ഥാഃ — ഗവാം വൃന്ദേ വൃഷഭോയഥാ വർത്തതേ തദ്വൽ
വി തിഷ്ഠസേ — വർത്തസേ

അർത്ഥം—അല്ലയോ ശുദ്ധികരനായ സോമ, പിന്നെ, ഏപ്രകാരമായാലവിടുന്ന് ഈ ദ്യാവാപൃഥിവികളെയും ഇക്കണ്ട എല്ലാ ഭൂതജാതങ്ങളെയും സ്വബലത്താൽ അധിഷ്ഠാനം ചെയ്യു

മോ, അപ്രകാരം ചെയ്തിട്ട് ഉവനങ്ങളിൽ, പശുക്കൂട്ടത്തിൽ കാള നില്ക്കുന്നപോലെ, നിലകൊള്ളുന്നു.

10 സോമഃപുനാനോഅവ്യയേവാരേ
ശിശുർന്നക്രീളൻപവമാനോഅക്ഷാഃ
സഹസ്രധാരശ്ശതവാജഇന്ദുഃ

അന്വയം:—

പുനാനഃ, പവമാനഃ, — പൂയമാനഃ, പൂതഃ
ഇന്ദുഃ സോമഃ അവ്യയേ
വാരേ — അവിമയേ വാലേ, ദശാപവിത്രേ
സഹസ്ര-ധാരഃ, ശത-
വാജഃ — ബഹുധാരഃ, ബഹുബലഃ
ശിശുഃ ന ക്രീളൻ അക്ഷാഃ — സങ്ക്രീഡമാനഃ ക്ഷരതി

അർത്ഥം—ശുദ്ധീകരിയ്ക്കപ്പെടുന്നവനും ശുദ്ധനും ദീപ്തനുമായ സോമൻ ആട്ടിൻരോമമായ ദശാപവിത്രത്തിൽ കനക്കാറ ധാരകളോടുകൂടിയവനും അളവറ്റ ബലമുറ്റവനുമായി, ഒരു കുട്ടി കളിയ്ക്കുന്നപോലെ, ഒഴുകുന്നു.

11 ഏഷപുനാനോമധുമാം‌ഋതാവേ
ന്ദ്രായേന്ദുഃപവതേസ്വാദുരൂർമ്മിഃ
വാജസനിർവ്വരിവോവിദ്വയോധാഃ

അന്വയം:—

പുനാനഃ, മധു-മാൻ — പൂയമാനഃ, മാധുര്യോപേതഃ
ഋത-വാ ഏഷഃ ഇന്ദുഃ — യജ്ഞവാൻ, ക്ഷരണശീലഃ
വാജ-സനിഃ — അന്നസ്യദാതാ
വരിവഃ-വിത്,
വയഃ-ധാഃ — ധനസ്യ ലംഭകഃ, ആയുഷോദാതാ

സ്വാദുഃ ഊർമ്മിഃ — സ്വാദുകരോരസധാരാസങ്ഘഃ
ഇന്ദ്രായ പവതേ — ഇന്ദ്രാർത്ഥം ക്ഷരതി

അർത്ഥം—ശുദ്ധികരവും മാധുര്യമുററതും യജ്ഞത്തോടു ചേർന്നതും ഒഴുകുന്നതും അന്നവേകുന്നതും ധനംനേടിത്തരുന്നതും ആയുസ്സു വർദ്ധിപ്പിക്കുന്നതും സ്വാദുററതുമായ സോമരസരാശി ഇന്ദ്രനുവേണ്ടിയൊഴുകുന്നു

12 സപവസ്വസഹമാനഃപൃതന്യൂ
ന്ത്സേധന്രക്ഷാംസ്യപദുർഗ്ഗഹാണി
സ്വായുധസ്സാസഹ്വാന്ത്സോമശത്രൂൻ വ. 23

അന്വയം:—

ഹേ സോമ, സഃ (ത്വം)

| | |
|---|---|
| പൃതന്യൂൻ | — സങ്ഗ്രാമകാമാഞ്ഛത്രൂൻ |
| സഹമാനഃ | — അഭിഭവൻ |
| ദുഃ—ഗഹാനി രക്ഷാംസി | — ദുർഗ്ഗമാണി താനി |
| അപ സേധൻ പവസ്വ | — അപഗമയൻ ക്ഷര |
| (കിഞ്ച) സു—ആയുധഃ | — ശോഭനായുധസ്സൻ |
| ശത്രൂൻ സസഹ്വാൻ | — അഭിഭവൻ, അഭിപതൻ പവസ്വ |

അർത്ഥം—അല്ലയോ സോമ, അവിടുന്ന് യുദ്ധകാമന്മാരായ ശത്രുക്കളെ കീഴടക്കിക്കൊണ്ടും അടുക്കാൻ വയ്യാത്ത രക്ഷസ്സുകളെ അകററിക്കൊണ്ടുമൊഴുകിയാലും. നല്ല ആയുധമുററവനായി ശത്രുക്കളെ ജയിച്ചുകൊണ്ടു്, വീഴ്ത്തിക്കൊണ്ടൊഴുകിയാലും.

വർഗ്ഗം—24. പരുച്ഛേപപുത്രഃ അനാനതഃ ഋഷിഃ അത്യഷ്ടി ഛന്ദഃ

1 അയാരുചാഹരിണ്യാപുനാനോ
വിശ്വാദ്വേഷാംസിതരതിസയുഗ്വഭിഃ
സൂരോനസയുഗ്വഭിഃ

ധാരാസുതസ്യരോചതേ
പുനാനോഅരുഷോഹരിഃ
വിശ്വായദ്രൂപാപരിയാത്യൃക്വഭി
സ്സപ്താസ്യേഭിരൃക്വഭിഃ

അന്വയം:–

| | |
|---|---|
| പുനാനഃ, ഹരിണ്യാ, അയാ രുചാ | — പൂയമാനസ്സോമഃ, ഹരിതവർണ്ണയാനയാരോചമാനയാ ധാരയാ |
| വിശ്വാ ദ്വേഷാംസി | — സർവ്വാണി ദ്വേഷ്ടൄണി, രക്ഷാംസി |
| സൂരഃ ന സ്വയുഗ്വ–ഭിഃ | — സ്വയം യുക്തൈരശ്മിഭിസ്തമാംസി യഥാഹിനസ്തി തദ്വൽ |
| സ്വയുഗ്വാ–ഭിഃ തരതി | — സ്വരശ്മിഭിർവ്വിനാശയതി |
| സുതസ്യ ധാരാ രോചതേ | — അഭിഷുതസ്യ തസ്യ ധാരാ ദീപ്യതേ |
| പുനാനഃ, ഹരിഃ, അരുഷഃ | — പൂയമാനഃ, ഹരിതവർണ്ണഃ, ആരോചമാനോഭവതി |
| യൽ സപ്ത–ആസ്യേഭിഃ | — യഃ രസഹരണശീലാസ്യൈഃ |
| ഋക്വ–ഭിഃ ഋക്വ–ഭിഃ | — സ്തുതിമത്ഭിസ്തേജോഭിഃ |
| വിശ്വാ രൂപാ | — വ്യാപ്താനി രൂപാണി, നക്ഷത്രാണി |
| പരി–യാതി | — പരിതോഗച്ഛതി, വ്യാപ്നോതി |

അർത്ഥം–ശുദ്ധികരനായ സോമൻ പച്ചനിറമററ് തിളങ്ങുന്ന ധാരയാൽ ദ്വേഷ്ടാക്കളായ എല്ലാ ശത്രുക്കളെയും (രക്ഷസ്സുകളെയും)സൂര്യൻ തന്റെ രശ്മികളാൽ ഇരുട്ടിനെ നീക്കുന്നപോലെ, സ്വരശ്മികളാൽ നശിപ്പിക്കുന്നു. സംസ്കരിക്കപ്പെട്ട അവിടത്തെ ധാര പ്രകാശിക്കുന്നു. ശുദ്ധികരനും പച്ചനിറമുററവനുമായ അവിടുന്ന് ശോഭമാനനാകുന്നു. അവിടുന്ന് രസഹരണശീല മുററ ഏഴ് മുഖങ്ങളാൽ, സ്തുതിമത്തുക്കളായ തേജസ്സുകളാൽ,

എങ്ങും പരന്ന രൂപംപൂണ്ട് നക്ഷത്രങ്ങളെ പ്രാപിക്കുന്നു (സ്തുതി മത്തുകളായ തേജസ്സുകൾ സ്തുതിയേൽക്കുന്ന തേജസ്സുകാം, ചന്ദ്ര *തേജസ്സ് നക്ഷത്രങ്ങളെ പ്രാപിക്കുന്നു* )

2 ത്വംത്യൽപണീനാംവിദോവസു

സമ്മാതൃഭിർമ്മജ്ജയസിസ്വആദമ

ഋതസ്യധീതിഭിർദ്ദമേ

പരാവതോനസാമത

ദ്യത്രാരണന്തിധീതയഃ

ത്രിധാതുഭിരരുഷീഭിർവ്വയോദധേ

രോചമാനോവയോദധേ

അന്വയം —

(ഹേ സോമ,) ത്വം ത്യൽ

| | |
|---|---|
| പണീനാം വസു വിദഃ | — പണിഭിരപഹൃതങ്ഗവാത്മക ന്ധനമലഭതേ |
| ആ ഋതസ്യ ധീതി–ഭിഃ | — അപിച യജ്ഞസ്യ ധാത്രീഭിഃ |
| മാതൃ–ഭിഃ സ്വേ ദമേ | — വസതീവരീഭിരാത്മീയേ ഗൃഹഭൂതേ |
| ദമേ സം മജ്ജയസി | — യജ്ഞേ സമ്യക്ശുദ്ധോഭവസി |
| പരാ–വതഃ ന സാമ | — ദൂരസ്ഥാദ്ദേശാൽ സാമധ്വനി ശ്രൂയതേ തഥാ |
| തൽ | — തവധ്വനിഃ സർവ്വൈശ്രൂയതേ |
| യത്ര ധീതയഃ രണന്തി | — യസ്മിന്നഭിഷവശബ്ദേ കമ്മണോ *ധത്താരോയജമാനാരമന്തേ* |
| രോചമാനഃ ത്രിധാതു–ഭിഃ | — സോമഃ ത്രയാണാം ലോകാനാ ന്ധാരയിത്രീഭിർവ്വസതീവരീഭിഃ |
| അരുഷീഭിഃ | — ആരോചമാനാഭിർദ്ദീപ്തിഭിഃ |
| വയഃ ദധേ | — സ്തോതൃഭ്യഃ അന്നം പ്രയച്ഛതി |
| വയഃ ദധേ | — തേഭ്യശ്ചായുഷം പ്രയച്ഛതി |

അർത്ഥം—അല്ലയോ സോമ, അവിടന്ന് പണികളാലപഹരിക്കപ്പെട്ട ആ പശുധനം നേടി. കൂടാതെ, യജ്ഞയാത്രികളും അമ്മമാരുമായ വസതീവരികളെന്ന മന്ത്രപൂതജലങ്ങളാൽ സ്വഗൃഹമായ യജ്ഞശാലയിൽ സ്വയം ശുദ്ധനായി ഭവിക്കുന്ന ദൂരത്തിൽനിന്ന് സാമധ്വനി കേൾക്കുന്നപോലെ, അവിടത്തെ ധ്വനി, ശബ്ദം, എല്ലാവരാലും കേൾക്കപ്പെടുന്ന എവിടെ സംസ്ഥാനശബ്ദത്തിൽ കർമ്മധാരികളായ യജമാനന്മാർ സന്തോഷിക്കുന്നുവോ, അവിടെ സോമൻ മൂന്നുലോകങ്ങളുമുൾക്കൊള്ളുന്ന വസതീവരികളെന്ന മന്ത്രപൂതജലങ്ങളാൽ ശോഭമാനപ്രകാശങ്ങളോടു കൂടി സ്തോതാക്കൾക്കന്നമേകുന്നു, ആയുസ്സേകുന്നു.

3 പൂർവ്വാമനുപ്രദിശംയാതിചേകിതൽ

സംരശ്മിഭിര്യതതേദർശതോരഥോ

ദൈവ്യോദർശതോരഥഃ

അഗ്മന്നക്ഥാനിപൌംസ്യ

ഇന്ദ്രംജൈത്രായഹർഷയൻ

വജ്രശ്ചയദ്ഭവഥോഅനപച്യുതാ

സമത്സ്വനപച്യുതാ വ. 24

അന്വയം:—

ചേകിതാൻ — ജ്ഞാനാനസ്സോമഃ

പൂർവ്വാം പ്രദിശം അനു യാതി — പ്രാചീം, പ്രകൃഷ്ടാന്ദിശമനു ഗച്ഛതി

(ഹേ സോമ,) ദർശതഃ, ദൈവ്യഃ രഥഃ — സർവ്വൈർദ്ദർശനീയഃ, ദേവേഷു ഭവസ്തവ രഥഃ

രശ്മിഭിഃ സം യതതേ — സൂര്യകിരണൈസ്സംഗച്ഛതേ

(പുനഃ) ദർശതഃ രഥഃ — സംയതതേ

| | |
|---|---|
| (തതഃ) പൌംസ്യാ | — പുംസ്ത്വാപഗമാനി |
| ഉക്ഥാനി അശ്നൻ | — സ്തോത്രാണീന്ദ്രങ്ഗച്ഛന്തി |
| (തഥാ) ജൈത്രായ ഇന്ദ്രം ഹർഷയൻ | — ജയായ തം ഹർഷയന്തി |
| (തഥാ) വജ്രഃ ച | — തമിന്ദ്രങ്ഗച്ഛതി |
| യൽ സമൽ–സു | — യദാ സങ്ഗ്രാമേഷു |
| അനപ–ച്യുതാ | — അനപച്യുതൌ, ശത്രുഭിര പരാജിതൌ സോമഇന്ദ്രശ്ച യുവാം |
| (സഹ) ഭവഥഃ | — തദാ സ്തോത്രാദീന്യഭിഗച്ഛഥഃ |
| (പുനഃ) അനപ–ച്യുതാ | — ശത്രുഭിരപരാജിതൌ സോമ ഇന്ദ്രശ്ച യുവാം സ്തോത്രാദീന്യഭിഗച്ഛഥഃ (ആവർത്തനമാദരാർത്ഥം) |

അർത്ഥം—അറിവുററ സോമൻ കിഴക്കൻ ദിക്കിനെ അനുഗമിയ്ക്കുന്നു. അല്ലയോ സോമ, ഏവരാലും ദർശനീയവും ദേവന്മാരിൽ വർത്തിച്ചതുമായ അവിടുത്തെ തേർ സൂര്യരശ്മികളോട് സംഗമിയ്ക്കുന്നു; ദർശനീയമായ തേർ സൂര്യരശ്മികളോട സംഗമിയ്ക്കുന്നു. പിന്നെ, പൌരുഷ ജനകങ്ങളായ സ്തോത്രങ്ങൾ ഇന്ദ്രനെ പ്രാപിയ്ക്കുന്നു. ജയത്തിന്നായി ആ സ്തോത്രങ്ങൾ ഇന്ദ്രനെ ഹർഷിപ്പിയ്ക്കുന്നു. അതുപോലെ വജ്രായുധം അവിടുത്തെ പ്രാപിയ്ക്കുന്നു. യുദ്ധങ്ങളിൽ ശത്രുക്കളാൽ തോല്പിയ്ക്കപ്പെടാത്ത സോമനും ഇന്ദ്രനുമായ നിങ്ങളൊരുമിയ്ക്കുമ്പോഴാണ് സ്തോത്രങ്ങളും മററും പ്രാപിയ്ക്കുന്നത്. നിങ്ങൾ തോല്പിക്കപ്പെടാതിരിയ്ക്കുമ്പോഴാണവ പ്രാപിയ്ക്കുന്നത്.

വർഗ്ഗം—25—ആങ്ഗിരസഃ ശിശുഃ ഋഷിഃ പങ്ക്തിശ്ഛന്ദഃ

1 നാനാനംവാഉനോധിയോ
വിവ്രതാനിജനാനാം
തക്ഷാരിഷ്ടംരുതംഭിഷ
ഗ്ബ്രഹ്മാസുന്വന്തമിച്ഛതീ
ന്ദ്രായേന്ദോപരിസ്രവ

അന്വയം:-

(ഹേ സോമ,) നഃ ധിയഃ — അസ്മാകം വിചാരാണി
നാനാനം വൈ — നാനാജാതീയകാനി,
ബഹൂന്യേവ ഭവന്തി
ജനാനാം വ്രതാനി ഉ വി — കർമ്മാണി ച വിവിധാനി
ഭവന്തി
തക്ഷാ രിഷ്ടം ഇച്ഛതി — തഷ്ടാദാരുതക്ഷണമിച്ഛതി
(തഥാ) ഭിഷക് രുതം — വൈദ്യഃ, ചികിത്സകോ
രോഗമിച്ഛതി
ബ്രഹ്മാ സുന്വന്തം — ബ്രാഹ്മണഃ സോമാഭിഷവണ്
കുർവ്വന്തം യജമാനമിച്ഛതി
(തഥാഹം ത്വൽ പരിസ്രവണമിച്ഛാമി, തസ്മാൽ)
ഹേ ഇന്ദോ, ഇന്ദ്രായ
പരി സ്രവ — സോമ, ഇന്ദ്രാർത്ഥം പരിതഃ ക്ഷര

*അർത്ഥം*—അല്ലയോ സോമ, ഞങ്ങളുടെ (മനുഷ്യരുടെ) വിചാരങ്ങൾ നാനാജാതീയങ്ങളായി, ബഹുവിധങ്ങളായിത്തന്നെ ഭവിയ്ക്കുന്നു. ജനങ്ങളുടെ കർമ്മങ്ങളും വിവിധങ്ങളായി ഭവിയ്ക്കുന്നു. തച്ചൻ മരംമുറി ഇഷ്ടപ്പെടുന്നു. വൈദ്യൻ രോഗത്തെ കാംക്ഷിയ്ക്കുന്നു. ബ്രാഹ്മണൻ സോമം സംസ്കരിയ്ക്കുന്ന യജമാനനെ ഇഷ്ടപ്പെടുന്നു. ഞാൻ സോമത്തിന്റെ ഒഴുകിവരലാണിഷ്ടപ്പെടുന്നത്. അതിനാൽ സോമ, ഇന്ദ്രനുവേണ്ടി പരന്നൊഴുകിയാലും.

2 ജരതീഭിരോഷധീഭിഃ
പർണ്ണേഭിഃ ശകുനാനാം
കാർമ്മാരോഅശ്മഭിർദ്യുഭി
ർഹിരണ്യവന്തമിച്ഛതീ
ന്ദ്രായേന്ദോപരിസ്രവ

അന്വയം:—

| | | |
|---|---|---|
| ജരതീഭിഃ ഓഷധീഭിഃ | — | ജീണ്ണാഭിർവൃക്ഷലതാദിഭിരിഷവഃ ക്രിയന്തേ |
| ശകുനാനാം പണ്ണേഭിഃ | — | ഇഷൂണാം പക്ഷഭൃതാഃ പണ്ണാഃ ക്രിയന്തേ |
| (തഥാ) ദ്യ–ഭിഃ അശ്മ–ഭിഃ | — | ദീപ്താഭിശ്ശിലാഭിരിഷൂണാന്തേജനകമ്മാണി ക്രിയന്തേ |
| (ഏതൈഃ) കാമ്മാരഃ, | — | അയസ്കാരഃ |
| ഹിരണ്യ–വന്തം ഇച്ഛതി | — | ആഢ്യം പുരുഷമിച്ഛതി |

(തഥാഹം ത്വൽ പരിസ്രവണമിച്ഛാമി, തസ്മാൽ)
ഹേ ഇന്ദോ, ഇന്ദ്രായ

| | | |
|---|---|---|
| പരി സ്രവ | — | ഇന്ദ്രാത്ഥം പരിതഃ ക്ഷര |

അത്ഥം–ജീണ്ണിച്ച വൃക്ഷലതാശകലങ്ങളാൽ അമ്പുകളുണ്ടാക്കപ്പെടുന്നു. അതുപോലെ പക്ഷികളുടെ ചിറകുകളാൽ അമ്പുകൾക്കുള്ള തൂവ്വലുകളുണ്ടാക്കപ്പെടുന്നു. തിളങ്ങുന്ന കൽച്ചാണകളാൽ അമ്പുകൾക്ക് മൂച്ചകൂട്ടൽ നടത്തപ്പെടുന്നു. ഇവകൊണ്ട് പ്രവത്തിക്കുന്ന കരുവാൻ ധനവാനെ ഇഷ്ടപ്പെടുന്നു. അതുപോലെ ഞാൻ സോമത്തിൻെറ ഒഴുകിവരലാണിഷ്ടപ്പെടുന്നത്. അതുകൊണ്ട് സോമ, ഇന്ദ്രനുവേണ്ടി പരന്നൊഴുകിയാലും.

3 കാരുരഹന്തതോഭിഷ
ഗുപലപ്രക്ഷിണീനനാ
നാനാധിയോവസൂയവോ
നുഗാഇവതസ്ഥിമേ
ന്ദ്രായേന്ദോപരിസ്രവ

അന്വയം:—

| | | |
|---|---|---|
| അഹം കാരുഃ | — | സ്തോമാനാം കത്താസ്മി |
| തതഃ ഭിഷക് | — | പുത്രഃ യജ്ഞസ്യ ബ്രഹ്മാസ്മി |
| നനാ ഉപല–പ്രക്ഷിണീ | — | ദൃഷദാദിഷൂപലേഷുയവാഞ്ചൂണ്ണയതി |

(ഏവം) നാനാ_ധിയഃ
വസൂ_യവഃ — നാനാകർമ്മാണോധനകാമാഃ
ഗാഃ_ഇവ അന തസ്ഥിമ — ഗാവോയഥാഗോപ്പമനതിഷ്ഠന്തി
തഥാ വയം ലോകമനപാസ്ഥിതാഃ
(ഏതജ്ജ്ഞാത്വാ) ഹേ ഇന്ദോ,
ഇന്ദ്രായ പരി സ്രവ — പരിതഃ ക്ഷര

അർത്ഥം_ഞാൻ യാഗത്തിൽ സ്തോത്രഗായകനാണ്. മകൻ യാഗത്തിന്റെ ബ്രഹ്മനാണ്. അമ്മ കല്ലരലിൽ ധാന്യങ്ങൾ പൊടിക്കുന്നു. ഇപ്രകാരം വിവിധ വൃത്തികളിലേർപ്പെട്ട് ധനകാമന്മാരായ നമ്മൾ, പശുക്കൾ ക്ഷീരദാനംചെയ്തു രക്ഷതേടി, തൊഴുത്തിൽ നില്ക്കുന്നതുപോലെ, ഈ ലോകത്തിൽ വർത്തിക്കുന്നു. ഇതറിഞ്ഞുകൊണ്ട് ഞാൻ പറയുന്നു, സോമ, ഇന്ദ്രനുവേണ്ടി പരന്നൊഴുകിയാലും. (എനിക്കുവേണ്ടി എന്നൊരിക്കലും പറയുന്നില്ല. ഇന്ദ്രായ ഇദം ന മമ എന്നർത്ഥം.)

4 അശ്വോവോള്ഹാസുഖംരഥം
ഹസനാമുപമന്ത്രിണഃ
ശേപോരോമണ്വന്തൌഭേദൌ
വാരിന്മണ്ഡൂകഇച്ഛതി
ന്ദ്രായേന്ദോപരിസ്രവ വ. 25

അന്വയം:—

വോള്ഹാ — ലക്ഷ്യത്തെപ്രാപയൻ
അശ്വഃ സു-ഖം രഥം
ഇച്ഛതി — സുഖേനഗമ്യം രഥമിച്ഛതി
ഉപ-മന്ത്രിണഃ ഹസനാം — നർമ്മസചിവാ ഉപഹസനാം
വാചമിച്ഛതി
(തഥാ) ശേപഃ
രോമണ്-വന്തൌ ഭേദൌ — പുംപ്രജനനം ലിംഗം രോമവന്തൌ യോനിഭേദാവിച്ഛതി
മണ്ഡൂകഃ വാഃ ഇത് — ഉദകമേവേച്ഛതി
ഇന്ദോ, ഇന്ദ്രായ
പരി സ്രവ — പരിതഃ ക്ഷര

അത്ഥം-ലക്ഷ്യസ്ഥാനമെത്തിക്കുന്ന കുതിര നല്ല തേരിഷ്ടപ്പെടുന്നു. നമ്മസചിവന്മാർ (പ്രഞ്ജാതികരം) ചിരിപ്പിക്കുന്ന വാക്കിഷ്ടപ്പെടുന്നു. പുരുഷലിംഗം രോമശങ്ങളായ യോനിപ്പൊളികളെ കാമിക്കുന്നു. തവള വെള്ളത്തെത്തന്നെ ഇച്ഛിക്കുന്നു. (ഞാൻ സോമപരിസ്രവണമാണിഷ്ടപ്പെടുന്നതു്.) സോമ, ഇന്ദ്രന്നായി പരന്നൊഴുകിയാലും. (പുരുഷലിംഗം രോമശങ്ങളായ യോനിപ്പൊളികളെ ഇഷ്ടപ്പെടുന്നു എന്നതുകൊണ്ടു് വിഷയാഭിലാഷമെപ്പോഴും മാലിന്യങ്ങളെ ഇഷ്ടപ്പെടുന്നു എന്നു് സൂചന)

വർഗ്ഗം—26—27 മാരീചഃ കശ്യപഃ ഋഷിഃ

1 ശര്യണാവതിസോമ
മിന്ദ്രഃപിബതുവൃത്രഹാ
ബലന്ദധാനആത്മനി
കരിഷ്യൻവീര്യമ്മഹ
ദിന്ദ്രായേന്ദോപരിസ്രവ

അന്വയം:—

| | |
|---|---|
| ശര്യണാ-വതി | — ശര്യണാവന്നാമ കുരുക്ഷേത്രസ്യ ജഘനാർദ്ധേസരഃ, തത്ര സ്ഥിതം |
| സോമം വൃത്ര-ഹാ ഇന്ദ്രഃ | — വൃത്രഹന്താസഃ |
| ആത്മനി ബലം ദധാനഃ | — ബലംനിദധാനഃ |
| (അതഏവ) മഹൽ വീര്യം | |
| കരിഷ്യൻ പിബതു | — ബൃഹദ്വീര്യങ്കർവ്വൻ പാനങ്കരോതു |
| (തസ്മാൽ) ഇന്ദോ, | |
| ഇന്ദ്രായ പരി സ്രവ | — പരിതഃ ക്ഷര |

അത്ഥം-കുരുക്ഷേത്രത്തിന്റെ താഴ്ന്ന പകുതിയിലുള്ള ശര്യണാവത്തെന്ന സരസ്സിൽ സ്ഥിതിചെയ്യുന്ന സോമത്തെ വൃത്രഹന്താവായ ഇന്ദ്രൻ ആത്മാവിന്നു് ബലംകൊടുത്തുകൊണ്ടും അതുകൊണ്ടുതന്നെ പെരുതായ വീര്യമുളവാക്കിക്കൊണ്ടും കുടിക്കട്ടെ. അതിനാൽ സോമ, ഇന്ദ്രന്നുവേണ്ടി പരന്നൊഴുകിയാലും.

2 ആപവസ്വദിശാംപത

ആർജ്ജീകാൽസോമമീഢ്വഃ

ഋതവാകേനസത്യേന

ശ്രദ്ധയാതപസാസുത

ഇന്ദ്രായേന്ദോപരിസ്രവ

അന്വയം:-

| | |
|---|---|
| ഹേ ദിശാം പതേ, | — പ്രാച്യാദീനാന്ദിശാം പ്രകാശകത്വേന സ്വാമിൻ |
| ഹേ മീഢ്വഃ, സോമ, | — കാമാനാം സേക്തസ്സോമ, |
| ആർജ്ജീകാൽ | — *തന്നാമകാജ്ജനപദാൽ* |
| ഋത—വാകേന | — ഋതസ്യ, യജ്ഞസ്യ വചനേന |
| സത്യേന, ശ്രദ്ധയാ | |
| തപസാ സുതഃ | — അഭിഷുതസ്ത്വം |
| ആ പവസ്വ | — ആസമന്താൽ ക്ഷര |
| ഹേ ഇന്ദോ, ഇന്ദ്രായ | |
| പരിസ്രവ | — പരിതഃ ക്ഷര |

അർത്ഥം—കിഴക്കു മുതലായ ദിക്കുകളെ പ്രകാശിപ്പിക്കുന്നവനും കാമവർഷകനുമായ സോമ, കർമ്മവിധിപ്രകാരമുള്ള വചനത്തോടും (മന്ത്രത്തോടും) സത്യത്തോടും ശ്രദ്ധയോടും തപസ്സോടുംകൂടി സംസ്കരിയ്ക്കപ്പെട്ട അവിടുന്ന് ആർജ്ജീകമെന്ന ജനപദത്തിൽനിന്ന് (ഈ യജ്ഞസ്ഥാനത്തേയ്ക്കു) ആഗമിച്ചാലും. അല്ലയോ സോമ, ഇന്ദ്രനുവേണ്ടി പരന്നൊഴുകിയാലും.

3 പർജ്ജന്യവൃദ്ധമ്മഹിഷ

ന്തംസൂര്യസ്യദുഹിതാഭരൽ

തങ്ഗന്ധർവ്വാഃപ്രത്യഗൃഹ്ണ

ന്തംസോമേരസമാദധു

രിന്ദ്രായേന്ദോപരിസ്രവ

അന്വയം:–

| | |
|---|---|
| സൂര്യസ്യ ദുഹിതാ | — ശ്രദ്ധാനാമപുത്രീ |
| പജ്ജന്യ–വൃദ്ധം | — പജ്ജന്യേന, തൽകാര്യത്വേനോദകത്വേന പ്രവൃദ്ധം |
| മഹിഷം തം | — മഹാന്തം തം സോമം |
| ആ അഭരൽ | — ആഹരൽ, ദ്യുലോകാദധ്യതവതീ |
| തം ഗന്ധർവ്വാഃ | — ആഹ്രിയമാണം സോമം വിശ്വാവസുപ്രഭൃതയഃ |
| പ്രതി അഗൃഭ്ണൻ | — പ്രത്യഗൃഹ്ണൻ, പ്രതിഗൃഹീതവന്തഃ |
| (തതോ ഗന്ധർവ്വാഃ പ്രതിഗൃഹീതം) തം രസം | |
| സോമേ | — പ്രത്യക്ഷം |
| ആ അദധുഃ | — നിദധുഃ |
| (തസ്മാൽ) ഇന്ദോ, ഇന്ദ്രായ പരി സ്രവ | — പരിതഃ ക്ഷര |

അത്ഥം–സൂര്യപുത്രിയായ ശ്രദ്ധ പജ്ജന്യഭവമായ ജലത്താൽ പ്രവൃദ്ധവും പൂജ്യവുമായ ആ രസത്തെ ദ്യുലോകത്തിൽ നിന്നാഹരിച്ചു കൊണ്ടുവന്നു ആഹൃതമായ ആ രസത്തെ വിശ്വാവസു മുതലായ ഗന്ധർവ്വന്മാർ ഏററുവാങ്ങി. ഏററുവാങ്ങിയ ആ രസത്തെ അവർ സോമത്തിൽ പ്രത്യക്ഷമായി ചേത്തു. (ഇവിടെ ശ്രദ്ധ ദ്യുലോകത്തിൽനിന്നു് രസത്തെ കൊണ്ടുവന്നു എന്നതുകൊണ്ടു് ശ്രദ്ധകൊണ്ടാണു് ഔൽകൃഷ്ട്യമെന്നും നേടുന്നതെന്നു സൂചന. സൂര്യൻെറ അന്തശ്ചോദനകൊണ്ടാണു് സർവ്വഭാവങ്ങളുമുളവാകുന്നതു്. അതുകൊണ്ടാണു് ശ്രദ്ധയെ സൂര്യപുത്രിയായി കല്പിച്ചിട്ടുള്ളതു്.) സോമ, ഇന്ദ്രന്നായി പരന്നൊഴുകിയാലും.

4 ഋതംവദന്നൃതദ്യുമ്ന

സത്യംവദന്ഥ്സത്യകമ്മൻ

ശ്രദ്ധാംവദന്ഥ്സോമരാജ

ന്ധാത്രാസോമപരിഷ്കൃത

ഇന്ദ്രായേന്ദോപരിസ്രവ

അന്വയം:–

ഹേ ഋത–ദ്യുമ്ന, സത്യ–കർമ്മൻ, സോമ, — ഋതേന ദ്യോതമാന, യഥാർത്ഥ കർമ്മൻ, സോമ,

ഹേ രാജൻ. സോമ, — സർവ്വേഷാം യജ്ഞ നിഷ്പാദകത്വേന സ്വാമിൻ

(ത്വം) ഋതം വദൻ സത്യം വദൻ ശ്രദ്ധാം വദൻ — യജ്ഞം, സത്യം യജമാനാനാമാത്മനോപേക്ഷിതാം ശ്രദ്ധാഞ്ചോച്ചാരയൻ

ധാത്രാ പരി–കൃതഃ — കർമ്മണാം ധാരകേണ യജമാനേനാലങ്കൃതഃ

ഇന്ദോ, ഇന്ദ്രായ പരി സ്രവ — പരിതഃ ക്ഷര

അർത്ഥം–സത്യ (യജ്ഞ) പ്രകാശനം സത്യവൃത്തിയുമായ സോമ, യജ്ഞത്തെയും സത്യത്തെയും ശ്രദ്ധയെയും ഉച്ചരിച്ചുകൊണ്ട് (യജ്ഞമന്ത്രത്തെയും സത്യവചനത്തെയും യജമാനന്മാരുടെ ആത്മാവിന്ന് ഒഴിച്ചുകൂടാത്ത ശ്രദ്ധയെയും ഉയർത്തിപ്പിടിച്ചുകൊണ്ട്) കർമ്മധാരിയായ യജമാനനാൽ അവിടുന്നലംകൃതനാകുന്നു. സോമ, ഇന്ദ്രന്നായി പരന്നൊഴുകിയാലും.

5 സത്യമുഗ്രസ്യബൃഹത

സ്സംസ്രവന്തിസംസ്രവാഃ

സംയന്തിരസിനോരസാഃ

പുനാനോബ്രഹ്മണാഹര

ഇന്ദ്രായേന്ദോപരിസ്രവ വ. 26

അന്വയം:–

സത്യം–ഉഗ്രസ്യ — സങ്ഗ്രാമേ സത്യേന ശത്രൂണാമുൽഗൂരയിതുഃ

ബൃഹതഃ സം–സ്രവാഃ — മഹതസ്സോമസ്യ തവ സമ്യക് സ്രവണശീലാധാരാഃ

| | |
|---|---|
| സം സ്രവന്തി | — സങ്ഗച്ഛന്തി |
| (കിഞ്ച) രസിനഃ രസാഃ | |
| സം യന്തി | — രസവതസ്തവസ്വഭൂതാരസാ സ്സങ്ഗച്ഛന്തി |
| (തസ്മാൽ) ഹേ ഹരേ, | |
| ഇന്ദോ, ബ്രഹ്മണാ പുനാനഃ | — ഹരിതവർണ്ണ സോമ, മന്ത്രേണ പൂയമാനസ്ത്വം |
| ഇന്ദ്രായ പരി സ്രവ | — പരിതഃ ക്ഷര |

അർത്ഥം—യുദ്ധത്തിൽ സത്യംകൊണ്ടു് ശത്രുക്കളെ ഉൻമൂലനം ചെയ്യുന്നവനും മഹാനുമായ (സോമനായ) അവിടത്തെ ഒഴുകുന്ന ധാരകൾ വന്നുകൊണ്ടിരിക്കുന്നു. രസവാനായ അവിടത്തെ രസങ്ങൾ എത്തിക്കൊണ്ടിരിക്കുന്നു. പച്ചനിറമുററ സോമ, മന്ത്രങ്ങളാൽ ശുദ്ധീകരിക്കപ്പെടുന്ന അവിടുന്നു് ഇന്ദ്രനുവേണ്ടി പരന്നൊഴുകിയാലും.

6 യത്രബ്രഹ്മാപവമാന
ഛന്ദസ്യാം ʃ ʃ വാചംവദൻ
ഗ്രാവ്ണാസോമേമഹീയതേ
സോമേനാനന്ദഞ്ജനയ
ന്നിന്ദ്രായേന്ദോപരിസ്രവ

അന്വയം:—

| | |
|---|---|
| ഹേ പവമാന, ഛന്ദസ്യാം | |
| വാചം | — ത്വദർത്ഥം സപ്തച്ഛന്ദസ്കവോം സ്തുതിം |
| വദൻ സോമേ | — ഉച്ചാരയൻ സോമാഭിഷവാർത്ഥം |
| ഗ്രാവ്ണാ | — അഭിഷവങ്കർത്തൃതായുക്തഃ, തേനാഭിഷുതേന |
| സോമേന ആ-നന്ദം | |
| ജനയൻ | — ദേവാനാം ഹർഷമുൽപാദയൻ |

ബ്രഹ്മാ യത്ര മഹീയതേ — ബ്രാഹ്മണോയസ്മിന്ദേശേ ദേ
വൈഃ പൂജ്യതേ

(തത്ര) ഹേ ഇന്ദോ,
ഇന്ദ്രായ പരി സ്രവ — പരിതഃ ക്ഷര

അത്ഥം.—അല്ലയോ ശുദ്ധികരനായ സോമ, അവിടേയ്ക്കുവേണ്ടി ഗായത്രി, ഉഷ്ണിക്, അനുഷ്ടുപ്, ബൃഹതി, പങ്ക്തി, ത്രിഷ്ടുപ്, ജഗതി എന്നീ ഏഴു ഛന്ദസ്സുകളിലുള്ള സ്തുതിയെ ഉച്ചരിച്ചുകൊണ്ട്, സംസ്കരിക്കാനായി പിടിക്കല്ലുകൊണ്ട് ചതച്ച സോമമേന്തിക്കൊണ്ട്, ദേവന്മാക്കാനന്ദമണയ്ക്കുന്ന ബ്രാഹ്മണൻ എവിടെ ദേവന്മാരാൽ കൊണ്ടാടപ്പെടുന്നുവോ, അവിടെ സോമ, ഇന്ദ്രന്നായി പരന്നൊഴുകിയാലും.

7 യത്രജ്യോതിരജസ്രം
യസ്മിൻലോകേസ്വർഹിതം
തസ്മിന്മാംധേഹിപവമാനാ
മൃതേലോകേഅക്ഷിത
ഇന്ദ്രായേന്ദോപരിസ്രവ

അന്വയം:—

ഹേ പവമാന, യത്ര — യസ്മിൻലോകേ
ജ്യോതിഃ അജസ്രം — സർവ്വം തേജസ്സർവ്വദാവിനശ്വരം
വത്തതേ

യസ്മിൻ ലോകേ സ്വഃ
ഹിതം — യത്രാദിത്യാഖ്യംജ്യോതിർന്നിഹി
തമസ്മി

തസ്മിൻ അമൃതേ,
അക്ഷിതേ ലോകേ — മരണധമ്മരഹിതേ, അക്ഷീണേ
ലോകേ

മാം ധേഹി — സോമാഭിഷവങ്കർവ്വന്തം മാം നിധേഹി
(മാം ഉത്തമലോകം പ്രാപിയിത്തും)
ഇന്ദോ, ഇന്ദ്രായ പരി
സ്രവ — പരിതഃ ക്ഷര

അത്ഥംഭഞ്ഞല്ലയോ ശുദ്ധികരനായ സോമ, എവിടെ എല്ലാ തേജസ്സുകളും ഒരിക്കലും കെടാതെ നില്ക്കുന്നുവോ, എവിടെ ആദിത്യതേജസ്സ് പ്രതിഷ്ഠിതമാണോ, മരണധമ്മരഹിതവും അതുകൊണ്ടുതന്നെ അക്ഷീണവുമായ ആ ലോകത്തിൽ എന്നെ എത്തിച്ചാലും. എൻെറ ഉത്തമലോകപ്രാപ്തിയ്ക്കായി സോമ, ഇന്ദ്രന്നുവേണ്ടി പരന്നൊഴുകിയാലും.

8 യത്രരാജാവൈവസ്വതോ
യത്രാവരോധനന്ദിവഃ
യത്രാമൂര്യഹ്വതീരാപ
സ്തത്രമാമമൃതങ്കൃധീ
ന്ദ്രായേന്ദോപരിസ്രവ

അന്വയം:—

യത്ര വൈവസ്വതഃ രാജാ — വിവസ്വൽപുത്രോ ഭവതി
യത്ര ദിവഃ അവ—രോധനം— ആദിത്യസ്യ ഭ്രതാനാം പ്രവേശനം
യത്ര യഹ്വതീഃ അമൂഃ
ആപഃ — മഹത്യഃ ഇമാഗങ്ഗാദ്യാഃ തിഷ്ഠന്തി
തത്ര മാം അമൃതം കൃധി — താദൃശേ ലോകേ മരണധമ്മ രഹിതങ്കരു (മമ ദേവത്വം പ്രാപയ)
(തസ്മാൽ) ഇന്ദോ, ഇന്ദ്രായ
പരി സ്രവ — പരിതഃ ക്ഷര

അത്ഥം—എവിടെ വിവസ്വാന്റെ പുത്രൻ രാജാവാണോ, എവിടെ ആദിത്യൻ ദ്യുതങ്ങളിൽ പ്രവേശിക്കുന്നുവോ, എവിടെ മഹതികളായ ഈ ഗംഗാദി നദികളുണ്ടോ, അവിടെ, അപ്രകാരമുള്ള ലോകത്തിൽ എന്നെ അമരനാക്കിയാലും, എന്നെ ദേവത്വം പ്രാപിപ്പിച്ചാലും. അതിന്നുവേണ്ടി, സോമ, ഇന്ദ്രന്നുവേണ്ടി പരന്നൊഴുകിയാലും.

9 യത്രാനകാമഞ്ചരണ
ത്രിനാകേത്രിദിവേദിവഃ
ലോകായത്രജ്യോതിഷ്മന്ത
സ്തത്രമാമമൃതങ്കൃധീ
ന്ദ്രായേന്ദോപരിസ്രവ

അന്വയം:-

| | |
|---|---|
| യത്ര ത്രി-ദിവേ | — തൃതീയസ്യാന്ദിവി, ദ്യുലോകേ |
| ത്രി-നാകേ | — അധരമദ്ധ്യമോത്തമഭാവേന ത്രീണി സ്ഥാനാനി സന്തി, തത്ര തൃതീയേ നാകേ, ഉത്തമേ സ്ഥാനേ |
| ദിവഃ അനു-കാമം ചരണം | — സൂര്യസ്യ കാമാനുഗുണഞ്ചരണമസ്തി |
| (കിഞ്ച) യത്ര ലോകാഃ ജ്യോതിഷ്മന്തഃ | — ജ്യോതിര്യുക്താസ്തിഷ്ഠന്തി |
| തത്ര മാം അമൃതം കൃധി | — താദൃശേ ലോകേ മരണരഹിതങ്കുരു |
| (യഥാഭമോത്തമലോകോ ഷതി തഥാ ത്വം) ഇന്ദോ, ഇന്ദ്രായ പരി സ്രവ | — പരിതഃ ക്ഷര |

അത്ഥം—യാതൊരു ദ്യുലോകത്തിലെ അധമമദ്ധ്യമോത്തമ സ്ഥാനങ്ങളിൽ ഉത്തമസ്ഥാനമായ മൂന്നാം നാകത്തിൽ ആദിത്യന് ഇച്ഛാനുസാരമായ ഗതി ഭവിക്കുന്നുവോ, എവിടെ ലോക

ങ്ങാം ദീപ്തിയുക്തങ്ങളായി നില്ക്കുന്നുവോ, അപ്രകാരമുള്ള ലോകത്തിലെന്നെ അമരനാക്കിയാലും. എനിയ്ക്കുത്തമലോകപ്രാപ്തിയ്ക്കുതകത്തക്കവിധം, സോമ, ഇന്ദ്രനുവേണ്ടി പരന്നൊഴുകിയാലും.

10 യത്രകാമാനികാമാശ്ച
യത്രബ്രധ്നസ്യവിഷ്ടപം
സ്വധാചയത്രതൃപ്തിശ്ച
തത്രമാമമൃതങ്കൃധീ
ന്ദ്രായേന്ദോപരിസ്രവ

അന്വയം:—

| | |
|---|---|
| യത്ര കാമാഃ | — കാമ്യമാനാദേവാഃ, ഇന്ദ്രാദയഃ |
| നി–കാമാഃ ച | — നിതരാം പ്രാർത്ഥ്യമാനാശ്ച വിദ്യന്തേ |
| (അഥവാ) കാമാഃ നി– കാമാഃ | — അഭിലാഷാഃ സാധിതാ വിദ്യന്തേ |
| യത്ര ബ്രധ്നസ്യ | — സർവ്വേഷാങ്കർമ്മണാംമൂലഭൂതസ്യാദിത്യസ്യ |
| വിഷ്ടപം | — സഹസ്ഥാനം വിദ്യതേ |
| യത്ര സ്വധാ ച, തൃപ്തിഃ ച | — സ്വധാകാരേണാന്നം, തർപ്പണം, ഹർഷണഞ്ച വിദ്യതേ |
| തത്ര മാം അമൃതം കൃധി ഇന്ദോ, ഇന്ദ്രായ | — അമരണങ്കരു |
| പരി സ്രവ | — പരിതഃ ക്ഷര |

അർത്ഥം—എവിടെ ഇന്ദ്രാദിദേവന്മാർ ഏററവും പ്രാർത്ഥിയ്ക്കപ്പെടുന്നവരാണോ (അല്ലെങ്കിൽ എവിടെ അഭിലാഷങ്ങളേററവും സാധിതങ്ങളായറിയപ്പെടുന്നവോ), എവിടം എല്ലാ കർമ്മങ്ങൾക്കും മൂലഭൂതനായ ആദിത്യന്റെ ഇരിപ്പിടമെന്നറിയപ്പെടുന്നവോ, എവിടെ സ്വധാത്രപാതിലന്നവും മനോഹർഷവുമുണ്ടോ,

അവിടെ എന്നെ അമരനാക്കിയാലും. അതിന്നുവേണ്ടി സോമ, ഇന്ദ്രന്നുവേണ്ടി പരന്നൊഴുകിയാലും.

11 യത്രാനന്ദാശ്ചമോദാശ്ച

മുദഃപ്രമുദആസതേ

കാമസ്യയത്രാപ്താഃകാമാ

സ്തത്രമാമമൃതങ്കൃധി

ന്ദ്രായേന്ദോപരിസ്രവ വ. 27

അന്വയം:–

| | |
|---|---|
| യത്ര ആ–നന്ദാഃ മോദാഃ | |
| മുദഃ ച പ്ര–മുദഃ ച | |
| ആസതേ | — ഭവന്തി |
| ദേവസ്യ യത്ര കാമസ്യ | |
| കാമാഃ ആപ്താഃ | — കാമ്യമാനസ്യ ദേവസ്യ സർവ്വേഭിലാഷാഃ പ്രാപ്താഭവന്തി |
| തത്ര മാം അമൃതം കൃധി | — അമരനാക്കുക |
| ഇന്ദോ, ഇന്ദ്രായ | |
| പരി സ്രവ | — പരിതഃ ക്ഷര |

അർത്ഥം–എവിടെ ആത്മാവിനെ അലിയിക്കുന്ന ആനന്ദങ്ങളും മനസ്സിന്നുത്സാഹമുണ്ടാക്കുന്ന മോദങ്ങളും സുഖങ്ങളും പ്രകൃഷ്ടസന്തോഷങ്ങളുമുണ്ടോ, എവിടെ പ്രാർത്ഥിക്കപ്പെടുന്ന ദേവന്റെ എല്ലാ ഇഷ്ടങ്ങളും പ്രാപ്തങ്ങളാണോ, (അതായത് ദേവന്മാരിച്ഛിക്കുന്ന എല്ലാ ഹവിസ്സുകളും സ്തുതികളുമർപ്പിക്കപ്പെടുന്നുവോ,) അവിടെ എന്നെ അമരനാക്കിയാലും. സോമ, ഇന്ദ്രന്നായി പരന്നൊഴുകിയാലും.

വർഗ്ഗം–28

1 യജ്ഞന്ദോഃപവമാനസ്യാ

ന്ധാമാന്യക്രമീൽ

തമാഹുസ്സുപ്രജാഇതി

യസ്തേസോമാവിധന്മന

ഇന്ദ്രായേന്ദോപരിസ്രവ

അന്വയം:—

| | |
|---|---|
| പവമാനസ്യ ഇന്ദോഃ ധാമാനി യഃ അനു അക്രമീൽ | — പൂയമാനസ്യ സോമസ്യ ദ്രോണകലശാദീനിസ്ഥാനാനി യോനുക്രാമതി, അനുഗച്ഛതി |
| തം സു-പ്രജാഃ ഇതി ആഹുഃ | — കല്യാണപുത്രാദി പ്രജായുക്തഃ ഇതി വദന്തി |
| ഹേ സോമ, യഃ തേ മനഃ അവിധൽ | — ത്വദർത്ഥം മനഃ കരോതി, പരിചരതി, തമപിസുപ്രജാ ഇത്യാഹുഃ |
| ഇന്ദോ, ഇന്ദ്രായ പരി സ്രവ | — പരിതഃ ക്ഷര |

അർത്ഥം—ശുദ്ധികരനായ സോമൻെറ ദ്രോണകലശാദിസ്ഥാനങ്ങളെ യാതൊരുവൻ അനുഗമിക്കുന്നുവോ, അവനെ സൽസന്താനയുക്തൻ എന്നു പറയുന്നു. പിന്നെ, അല്ലയോ സോമ, യാതൊരുവൻ അവിടേയ്ക്കു് മനസ്സൎപ്പിക്കുന്നുവോ (അവിടത്തെ പരിചരിക്കുന്നുവോ), അവനെയും സൽപ്രജായുക്തനെന്നു പറയുന്നു. (അത്ര മഹാനായ) സോമ, ഇന്ദ്രനുവേണ്ടി പരന്നൊഴുകിയാലും.

2 ഋഷേമന്ത്രകൃതാംസ്തോമൈഃ

കശ്യപോദ്വർദ്ധയൻഗിരഃ

സോമന്നമസ്യരാജാനം

യോജജ്ഞേവീരുധാംപതി

രിന്ദ്രായേന്ദോപരിസ്രവ

അന്വയം:—

| | |
|---|---|
| ഹേ ഋഷേ, കശ്യപ, | — സൂക്തദ്രഷ്ടരാത്മൻ, ത്വം |
| മന്ത്ര–കൃതാം സ്തോമൈഃ | — ഋഷീണാം സ്തോത്രൈഃ |
| ഗിരഃ ഉൽ–വർദ്ധയൻ | — സ്തുതിരൂപാവാചഃ ഉപര്യുപരി വർദ്ധയൻ |
| രാജാനം സോമം നമസ്യ | — പൂജയ |
| യഃ വീരുധാം പതിഃ ജജ്ഞേ | —വനസ്പതീനാം പാലകോജാതഃ തം സോമം നമസ്യ |
| ഇന്ദോ, ഇന്ദ്രായ പരി സ്രവ | — പരിതഃ ക്ഷര |

അർത്ഥം.–(ഇവിടെ സൂക്തദ്രഷ്ടാവായ ഋഷി തന്നോടു തന്നെ പറയുന്നു). അല്ലയോ ഋഷേ, കശ്യപ, അങ്ങ് ഋഷികളുടെ സ്തോത്രങ്ങളാൽ സ്തുതിരൂപങ്ങളായ വാക്കുകളെ മേൽക്കുമേൽ വർദ്ധിപ്പിച്ചുകൊണ്ട്, എല്ലാവർക്കുമധീശനായ ആ സോമനെ പൂജിക്കുക. യാതൊരാറാം വനസ്പതികളുടെ നാഥനാണോ, ആ സോമനെ പൂജിക്കുക. സോമ, ഇന്ദ്രന്നുവേണ്ടി പരന്നൊഴുകിയാലും.

3 സപ്തദിശോനാനാസൂര്യാ
സ്സപ്തഹോതാരഋത്വിജഃ
ദേവാആദിത്യായേസപ്ത
തേഭിസ്സോമാഭിരക്ഷന
ഇന്ദ്രായേന്ദോപരിസ്രവ

അന്വയം:—

| | |
|---|---|
| സപ്ത ദിശഃ | — ഉദീചീവ്യതിരിക്താസ്സപ്തദിശഃ |
| നാനാ–സൂര്യാഃ | — നാനാദിഗൃതുവോ സ്സൂര്യാഃ |
| ഹോതാരഃ | — വഷട്കർത്താരഃ, ഹോത്രാദയഃ |
| സപ്ത ഋത്വിജഃ | — ഹോതാ, മൈത്രാവരുണഃ ബ്രാഹ്മണാച്ഛംസീ, പോതാ, നേഷ്ടാ, അച്ഛാവാകഃ, അഗ്നീദ്ധ്രഃ ഇത്യേതേ |

ആദിത്യാഃ — മാത്താണ്ഡവജ്ജിതാഃ അദിതി പുത്രാഃ, ധാത്രാദയഃ
യേ സപ്ത ദേവാഃ — ദേവാസ്സന്തി
ഹേ സോമ, തേഭിഃ നഃ
അഭി രക്ഷ — അസ്മാൻ തൈർദ്ദിഗാദിഭിഃ പാലയ
ഇന്ദോ, ഇന്ദ്രായ പരി
സ്രവ — പരിതഃ ക്ഷര

അത്ഥം—സോമസ്ഥാനമായ വടക്കൊഴിച്ചുള്ള ഏഴു ദിക്കുകളും, ഋതുക്കളിലും ദിക്കുകളിലും മാറിമാറിയുദിക്കുന്ന സൂര്യന്മാരും, ഹോതാവ്, മൈത്രാവരുണൻ, ബ്രാഹ്മണാച്ഛംസി, പോതൻ, നേഷ്ടൻ, അച്ഛാവകൻ, അഗ്നീദ്ധ്രൻ എന്നീ ഏഴ് വഷട്കത്താക്കളായ ഋത്വിക്കുകളും മാത്താണ്ഡനൊഴിച്ചുള്ള ഏഴ് അദിതിപുത്രന്മാരുമായ ദേവന്മാർ യാവരോ, അവരെക്കൊണ്ട് അവിടുന്നെന്നെ അഭിരക്ഷിച്ചാലും സോമ, ഇന്ദ്രന്നായി പരന്നൊഴുകിയാലും

4 യത്തേരാജഞ്ച്യതംഹവി
സ്തേനസോമാഭിരക്ഷനഃ
അരാതീവാമാനസ്താരീ
ന്മോചനഃകിഞ്ചനാമമ
ദിന്ദ്രായേന്ദോപരിസ്രവ വ 28

അന്വയം —

ഹേ രാജൻ, സോമ, — സർവ്വേഷാങ്കമ്മസാധകത്വേന സ്വാമിൻ, സോമ,
തേ ശൃതം യൽ ഹവിഃ — ത്വദീയം പക്വം യദ്ധവിരസ്തി
തേന നഃ അഭി രക്ഷ — തേന ഹവിഷാസ്മാൻ രക്ഷ
(ത്വദഭിരക്ഷിതാൻ) നഃ
അരാതി—വാ — അരാതീത്വവാൻ ശത്രുഃ
മാ താരീൽ — മാവധീൽ
(കിഞ്ച) നഃ കിം ചന — അസ്മാകങ്കിഞ്ചിദപിധനാദികം ശത്രുഃ
മോ ആമമൽ ച — മാഹിംസീൽ
ഇന്ദോ, ഇന്ദ്രായ പരി സ്രവ — പരിതഃ ക്ഷര

അർത്ഥം—കർമ്മസാധനത്വംകൊണ്ട് എല്ലാവക്മേധീശനായ സോമ, അവിടേയ്ക്കുചേർന്ന പക്വമായ യാതൊരു ഹവിസ്സുണ്ടോ, അതിനാൽ എന്നെ അഭിരക്ഷിച്ചാലും. അങ്ങിനെ അവിടത്തെ രക്ഷയോടുകൂടിയ എന്നെ ശത്രു ദ്രോഹിയ്ക്കരുത്. എന്റെ കയ്യിലുള്ള ധനത്തെ ശത്രു പിടിച്ചുപററുകയുമരുത്. സോമ, ഇന്ദ്രനു വേണ്ടി പരന്നൊഴുകിയാലും.

ഋഗ്വേദാന്തർഗ്ഗതമെങ്കിലും സംഹിതാഗ്രന്ഥങ്ങളിൽ കാണാത്തതും സാധാരണമായി ഓതിയ്ക്കാറില്ലാത്തതുമായ ഒരു ഋക്കു കൂടി ഇതിലുണ്ട് അതു പരിശിഷ്ടത്തിൽ കാണാം.

5 യത്രതൽപരമംപദം

വിഷ്ണോർല്ലോകേമഹീയതേ

ദേവൈസ്സുകൃതകർമ്മഭി

സ്തത്രാമാമൃതംകൃധീ

ന്ദ്രായേന്ദോപരിസ്രവ

അന്വയം:—

| | |
|---|---|
| യത്ര തൽ പരമം പദം | — പരമോൽകൃഷ്ടം സ്ഥാനം |
| സുകൃതകർമ്മഭിഃ | — സുകൃതിഭിഃ |
| ദേവൈഃ മഹീയതേ | — പൂജ്യതേ |
| തത്ര വിഷ്ണോഃ ലോകേ | — സ്ഥാനേ |
| മാം അമൃതം കൃധി | — അമരണങ്കരു |
| ഇന്ദോ, ഇന്ദ്രായ പരി സ്രവ | — പരിതഃ ക്ഷര |

അർത്ഥം—എവിടെ ആ പരമസ്ഥാനം പുണ്യകർമ്മാക്കളായ ഇന്ദ്രാദി ദേവന്മാരാൽ പൂജിയ്ക്കപ്പെടുന്നുവോ, അവിടെ ആ വിഷ്ണുലോകത്തിൽ, എന്നെ അമരനാക്കിയാലും. സോമ, ഇന്ദ്രനുവേണ്ടി പരന്നൊഴുകിയാലും.

ഒമ്പതാംമണ്ഡലം സമാപ്തം

പത്താം മണ്ഡലം

വർഗ്ഗം—29—ആപ്ത്യഃ ത്രിതഃ ഋഷിഃ ത്രിഷ്ടുപ്ഛന്ദഃ അഗ്നിർദ്ദേവതാ

1 അഗ്രേബൃഹന്നുഷസാമൂർധ്വോഅസ്ഥാ
ന്നിർജഗന്വാന്തമസോജ്യോതിഷാഗാൽ
അഗ്നിർഭാനുനാരുശതാസ്വങ്ഗ
ആജാതോവിശ്വാസദ്മാന്യപ്രാഃ

അന്വയം:—

| | |
|---|---|
| ബൃഹൻ ഉഷസാം അഗ്രേ | — മഹാനേഷോഗ്നിരുഷസാമുപരി, ഉഷഃ കാലേ |
| ഊർധ്വഃ അസ്ഥാൽ | — പ്രജ്വലിതസ്സംസ്ഥിഷ്ഠതി |
| (തതഃ) തമസഃ | |
| നി–ജഗന്വാൻ | — രാത്രേർനിഷ്ക്രാന്തവാൻ സഃ |
| ജ്യോതിഷാ ആ അഗാൽ | — ഗാർഹപത്യാദ്ധ്രിയമാണഃ ആഹവനീയം പ്രത്യാഗച്ഛതി |
| (അനന്തരം) സു–അങ്ഗഃ | — ശോഭനജ്വാലാവയവഃ |
| ജാതഃ അഗ്നിഃ | — കർമ്മാർത്ഥമുൽപന്നസ്സഃ |
| രുശതാ ഭാനുനാ | — ആരോചമാനേന, തമാംസി ഹിംസകേന തേജസാ |
| വിശ്വാ സദ്മാനി ആ | |
| അപ്രാഃ | — സർവ്വാണിയജ്ഞഗൃഹാണ്യാപൂരയതി |

അർത്ഥം—മഹാനായ ഈ അഗ്നി ഉഷഃകാലത്തിൽ പ്രജ്വലിതനായി നിലകൊള്ളുന്നു ഇരുളടഞ്ഞ രാത്രിയെ പുറത്താക്കുന്നവനായി, സ്വന്തം തേജസ്സോടുകൂടി ഗാർഹപത്യത്തിൽനിന്ന് ആഹവനീയത്തിലേയ്ക്കെത്തുന്നു പിന്നെ, ശോഭനജ്വാലകളാകുന്ന അവയവങ്ങളൊത്തവനായി, കർമ്മത്തിനുവേണ്ടി പിറന്നവനായി, ഭാസമാനമായ, ഇരുട്ടകററുന്ന തേജസ്സുകൊണ്ട്, എല്ലാ യജ്ഞഗൃഹങ്ങളെയും പൂരിപ്പിക്കുന്നു, നിറഞ്ഞുവാഴുന്നു

2 സജാതോഗർഭോഅസിരോദസ്യോ
രഗ്നേചാരുർവ്വിഭൃതഓഷധീഷു
ചിത്രശ്ശിശുഃപരിതമാംസ്യക്തൂൻ
പ്രമാതൃഭ്യോഅധികനിക്രദദ്ഗാഃ

അന്വയഃ:—

| | |
|---|---|
| ഹേ അഗ്നേ, ചാരുഃ ജാതഃ | — കല്യാണരൂപഃ, ഉൽപന്നഃ |
| ഓഷധീഷു വി–ഭൃതഃ | — ഓഷധിവികാരേഷ്വരണിഷു വിശേഷേണധൃതഃ |
| സഃ (ത്വം) രോദസ്യോഃ ഗർഭഃ അസി | — ദ്യാവാപൃഥിവ്യോർഗ്ഗർഭഃഭവസി (അഗ്നിരൂപസ്സൂര്യരൂപശ്ച) |
| (കിഞ്ച) ചിത്രഃ ശിശുഃ | — ചിത്രവർണ്ണഃ, നാനാരൂപഃ ശിശു സദൃശഃ |
| തമാംസി അക്തൂൻ പരി | — രാത്രിവൽകൃഷ്ണാഞ്ഛത്രൂൻ പരി ഭവസി |
| (സത്വം) മാതൃ–ഭ്യഃ അധി | — മാതൃഭൂതാഭ്യഓഷധീഭ്യഃ (അധിപഞ്ചമ്യർത്ഥേ) |
| കനിക്രദത് പ്ര ഗാഃ | — പുനഃപുനശ്ശബ്ദംകുർവ്വൻ പ്രഗച്ഛസി, പ്രജായസേ |

സാരം—അല്ലയോ അഗ്നേ, മംഗളരൂപനായുല്പന്നനും വൃക്ഷ വിശേഷങ്ങളായ അരണികളിൽ കടയപ്പെട്ടവനുമായ ആ അവി ടുന്ന് ദ്യാവാപൃഥിവികൾക്ക് ഗർഭസ്ഥനാകുന്നു. (ഭൂമിയിൽ അഗ്നിയായും ദ്യോവിലാദിത്യനായും.) പിന്നെ, നാനാരൂപനും ശിശുതുല്യനുമായി രാത്രിപോലെ കറുത്ത ശത്രുക്കളെ (പാപങ്ങ ളെ) കീഴടക്കുന്നു. ആ അവിടുന്ന് അമ്മമാരായ വൃക്ഷാദികളിൽ നിന്ന് (മേഘോദിരങ്ങളിൽ നിന്ന്) വീണ്ടും വീണ്ടും ശബ്ദി ച്ചുകൊണ്ട് നടകൊള്ളുന്നു, പിറന്നുവരുന്നു.

3 വിഷ്ണരിത്ഥാപരമമസ്യവിദ്വാ
ഞ്ജാതോബൃഹന്നഭിപാതിതൃതീയം
ആസായദസ്യപയോഅക്രതസ്വം
സചേതസോഅഭ്യേർച്ചന്ത്യത്ര

അന്വയം:—

| | |
|---|---|
| വിദ്വാൻ ജാതഃ ബൃഹൻ | — സർവ്വജ്ഞാനാനഃ, ജാതോമഹാൻ |
| വിഷ്ണഃ | — വ്യാപനശീലഃ, ജ്ഞാനാദി ഗുണയുക്തോഗ്നിഃ |
| ഇത്ഥാ അസ്യ തൃതീയം | — ഏവം ഇമം ത്രയാണാം പൂരകം (ഏകതഃ, ദ്വിതഃ, തതസ്ത്രിതഃ, തേഷു തൃതീയം) മാം |
| അഭി പാതി | — അഭി രക്ഷതു |
| (കിഞ്ച) അസ്യ സ്വം | |
| പരമം പയഃ | — അഗ്നേരാത്മീയമുൽകൃഷ്ടമുദകം |
| ആസാ യൽ അക്രത | — ആസ്യേനയദാ കർവ്വന്തി, യജമാനായാചന്തേ |
| (തദാനീം) അത്ര സ-ചേതസഃ | — അസ്മിൻലോകേ സ്തോതാരഃ, സമാനമനസ്കാഭൂത്വൈനം |
| അഭി അർച്ചന്തി | — അഭിഷ്ടുവന്തി |

അർത്ഥം—എല്ലാമറിയുന്നവനായി പിറന്നവനും മഹാനും, വ്യാപനശീലനായി ജ്ഞാനം മുതലായ ഗുണങ്ങളൊത്തവനു മായ അഗ്നി, ഏകതൻ, ദ്വിതൻ എന്നിവർക്കുശേഷം മൂന്നാമനായ ത്രിതനെന്ന എന്നെ ഇപ്രകാരം രക്ഷിയ്ക്കട്ടെ. അവിടുത്തെ സ്വന്ത മുൽകൃഷ്ടജലം യജമാനന്മാർ മുഖത്തുനിന്നു പുറപ്പെടുന്ന വാക്കുക ളാൽ യാചിയ്ക്കുമ്പോൾ, ഈ ലോകത്തിൽ അവർ ഏകമനസ്സരാ യാണവിടുത്തെ സ്തുതിയ്ക്കുന്നത്.

4 അത്ഉത്വാപിതൃഭൃതോജനിത്രീ
രന്നാവൃധംപ്രതിചരന്ത്യന്നൈഃ
താഈംപ്രത്യേഷിപുനരന്യരൂപാ
അസിത്വംവിക്ഷുമാനുഷീഷുഹോതാ

അന്വയം:—

| | |
|---|---|
| (ഹേ അഗ്നേ,) അതഃ ഉ | — അസ്മാദേവകാരണാൽ |
| പിതൃ—ഭൃതഃ | — അന്നേന സർവ്വതോജഗതോ ധാരയിത്ര്യഃ |
| ജനിത്രീഃ | — ജനയിത്ര്യഃ, ഓഷധയഃ |
| അന്ന—വൃധം ത്വാ | — അന്നസ്യ വർദ്ധകന്ത്വാം |
| അന്നൈഃ പ്രതി ചരന്തി | — ഹേതുഭിഃ പരിചരന്തി, അഭിഗച്ഛന്തി |
| പുനഃ ഈം താഃ പ്രതി ഏഷി | — തതഃ ഏതാഓഷധീഃ പ്രതിഗച്ഛസി |
| അന്യ—രൂപാഃ | — ജീർണ്ണാഓഷധീർവാ രൂപസ്യാന്യദ്ഗച്ഛസി |
| (കിഞ്ച) മാനുഷീഷു വിക്ഷു | — മനുഷ്യജാതിഷു പ്രജാസു |
| ത്വം ഹോതാ അസി | — ദേവാനാമാഹ്വാതാ ഭവസി |

അർത്ഥം—അല്ലയോ അഗ്നേ, അതേ കാരണത്താൽ അന്നം കൊണ്ട് ജഗത്തു മുഴുവൻ ധരിക്കുന്ന, താങ്ങുന്ന അമ്മമാരായ സസ്യാദികൾ അന്നവർദ്ധകനായ അവിടുത്തെ ഹേതുഭൂതങ്ങളായ അന്നങ്ങളാൽ (ഹവിസ്സുകളെക്കൊണ്ട്) പരിചരിക്കുന്നു. അപ്പോഴവിടുന്ന് ഈ സസ്യാദികളെ പ്രാപിക്കുന്നു. ജീർണ്ണിച്ച വൃക്ഷങ്ങളിൽ കാട്ടുതീയ്യായെത്തുന്നു. പിന്നെ, മനുഷ്യപ്രജകളിൽ, യാഗാനുഷ്ഠാതാക്കളിൽ അവിടുന്ന് ദേവന്മാരെ വിളിക്കുന്നവനാകുന്നു.

5 ഹോതാരഞ്ചിത്രരഥമധ്വരസ്യ

യജ്ഞസ്യയജ്ഞസ്യകേതുംരുശന്തം

പ്രത്യഗ്നിന്ദേവസ്യദേവസ്യമഹ്നാ

ശ്രിയാത്വ ഗ്നിമതിഥിഞ്ജനാനാം

അന്വയം:-

| | | |
|---|---|---|
| അധ്വരസ്യ ഹോതാരം | | |
| ചിത്ര-രഥം | — | യജ്ഞസ്യദേവാനാമാഹ്വാതാരം നാനാരൂപരഥം |
| യജ്ഞസ്യ-യജ്ഞസ്യ | | |
| കേതും | — | സർവ്വസ്യ യജ്ഞസ്യ പ്രജ്ഞാപകം, പതാകാ സ്ഥാനീയം |
| രുശന്തം | — | ശ്വേതവർണ്ണം |
| മഹ്നാ ദേവസ്യ-ദേവസ്യ | — | മഹത്വേന സർവ്വേഷാന്ദേവാനാം |
| പ്രതി-അഗ്നിം | — | അഗ്നിം, ഇന്ദ്രം പ്രതിഭവന്തം |
| ജനാനാം അതിഥിം | — | യജമാനാനാമതിഥിവൽപൂജ്യം |
| അഗ്നിം തു ശ്രിയാ | — | തം ക്ഷിപ്രം ശ്രിയോത്ഥം വയം സ്തുമഃ |

അർത്ഥം-യജ്ഞത്തിന്ന് ദേവന്മാരെ വിളിക്കുന്നവനും എല്ലാ യജ്ഞങ്ങൾക്കും കൊടിയടയാളമായവനും വെൺനിറമുററവനും എല്ലാ ദേവന്മാർക്കും ശ്രേഷ്ഠനായ ഇന്ദ്രനോടു തുല്യനും, യജമാനന്മാർക്ക് അതിഥിപോലെ പൂജ്യനുമായ അഗ്നിയെ ശ്രീക്കുവേണ്ടി നാം സ്തുതിക്കുന്നു.

6 സ്തുവസ്ത്രാണ്യധപേശനാനി

വസാനോഅഗ്നിർനാഭാപൃഥിവ്യാഃ

അരുഷോജാതഃപദഇളായാഃ

പുരോഹിതോരാജന്യക്ഷീഹദേവാൻ

ന്വയം:–

| | |
|---|---|
| ഹേ രാജൻ, വസ്ത്രാണി | — ദീപ്യമാനാഗ്നേ, ആച്ഛാദകാനി തേജാംസി |
| അധ പേശനാനി വസാനഃ | — ഹിരണ്യസദൃശാനി, ഭാസ്വരാണ്യാച്ഛാദയൻ |
| പൃഥിവ്യാഃ നാഭാ | — നാഭൌ, നാഭിസ്ഥാനീയേ |
| ഇളായാഃ പദേ ജാതഃ | — ഉത്തരവേദ്യാം സമുൽപന്നഃ |
| അരുഷഃ സഃ അഗ്നിഃ | — ആരോചമാനോഽയോഽഗ്നിസ്ത്വം |
| പുരഃ–ഹിതഃ | — പുരതോനിഹിതഃ, പൂർവ്വസ്യാന്ദിശ്യാഹവനീയായതനേ സ്ഥാപിതസ്സൻ |
| ഇഹ ഉ ദേവാൻ യക്ഷി | — അസ്മിൻ യജ്ഞേ ക്ഷിപ്രമിന്ദ്രാദീൻ യജ |

അർത്ഥം–അല്ലയോ ദീപ്യമാനനായ അഗ്നേ, സ്വർണ്ണതുല്യങ്ങളായ തേജസ്സുകളാകുന്ന വസ്ത്രങ്ങൾ പുതച്ച്, ഭൂമിയുടെ മുഖ്യസ്ഥാനമായ ഉത്തരവേദിയിലുൽപന്നനായി, ശോഭമാനനായ യാതൊരഗ്നിയുണ്ടോ, ആ അഗ്നിയായ അവിടുന്ന് കിഴക്കുദിക്കിൽ ആഹവനീയസ്ഥാനത്ത് സ്ഥാപിക്കപ്പെട്ടവനായി, ഈ യജ്ഞത്തിൽ ദേവന്മാരെ വേഗത്തിൽ യജിച്ചാലും.

7 ആഹിദ്യാവാപൃഥിവീഅഗ്നഉഭേ

സദാപുത്രോനമാതരാതതന്ഥ

പ്രയാഹ്യച്ഛോശതോയവിഷ്ഠാ

ഥാവഹസഹസ്യേഹദേവാൻ വ. 29

ന്വയം:–

| | |
|---|---|
| ഹ യവിഷ്ഠ, സഹസ്യ, ഗ്നേ, | — യുവതമ, സാഹസഃ; ബലസ്യ പുത്രാഗ്നേ |
| പുത്രഃ ന ഉഭേ മാതരാ | — ക്ഷീണൌ മാതാപിതരൌ യഥാധനൈസ്സന്തോതി തഥാ |

സദാ ദ്യാവാപൃഥിവീ ആ തതന്ഥ ഹി — സർവ്വദാ ദ്യാവാപൃഥിവ്യൗ ആതേനിഥ, സ്വതേജോഭിർവ്വിസ്താരയസി ഖലു

ഉശതഃ അച്ഛ പ്ര യാഹി — കാമയമാനാനഭിലക്ഷ്യ പ്രകർഷേണ ഗച്ഛ

അഥ ഇഹ ദേവാൻ ആ വഹ — അനന്തരം അസ്മിൻ യജ്ഞേ ഇന്ദ്രാദീൻ പ്രാപയ

അർത്ഥം—ഏറ്റവും യുവാവും ബലപുത്രൻമായ അഗ്നേ, പുത്രൻ, തന്റെ അച്ഛനമ്മമാരിരുവരെ ധനങ്ങൾകൊണ്ടു പരിചരിക്കുന്ന പോലെ അവിടുന്ന് ദ്യാവാപൃഥിവികളായ അച്ഛനമ്മമാരെ സ്വതേജസ്സുകളാൽ പരന്നു പ്രാപിക്കുന്നു. അവിടുത്തെ (അനുഗ്രഹം) ഇച്ഛിക്കുന്നവരെ ലക്ഷ്യമാക്കി വേണ്ടപോലെ വന്നാലും. പിന്നെ, ഈ യജ്ഞത്തിൽ ഇന്ദ്രാദിദേവന്മാരെ ആനയിച്ചാലും.

വർഗ്ഗം—30.

1 പിപ്രീഹിദേവാ്ഉശതോയവിഷ്ഠ
വിദ്വാ്ഋതൂ്ഋതുപതേയജേഹ
യേദൈവ്യാഋത്വിജസ്തേഭിരഗ്നേ
ത്വംഹോതൄണാമസ്യായജിഷ്ഠഃ

അന്വയം:–

ഹേ യവിഷ്ഠ, ഋതു–പതേ, അഗ്നേ, — യുവതമ, ദേവയാഗകാലാനാം സ്വാമിന്നഗ്നേ,

ഉശതഃ ദേവാൻ പിപ്രീഹി — സ്തുതീഃ കാമയമാനാന്ദേവാൻ ഹവിർഭിഃ പ്രീണയ

ഋതൂൻ വിദ്വാൻ — യാഗകാലാഞ്ജാനാനസ്ത്വം

ഇഹ യജ — അസ്മിൻ യജ്ഞേ താൻ യജ

| | |
|---|---|
| (കിഞ്ച) ദൈവ്യാഃ യേ | |
| ഋത്വിജഃ | — ദേവേഷു ഭവായേ ഋത്വിജസ്സന്തി |
| തേഭിഃ | — തൈസ്സഹയജ |
| ത്വം ഹോതൃണാം | |
| ആ-യജിഷ്ഠഃ അസി | — തേഷാമ്മദ്ധ്യേ ആഭിമുഖ്യേന ദേവാനാം യഷ്ടൃതമോസി |

അര്‍ഥം-ഏററവും യുവാവും യാഗകാലങ്ങളാക്കമ് സ്വാമിയുമായ അഗ്നേ, സ്തുതികാരന്മാരായ ദേവന്മാരെ ഹവിസ്സുകളാല്‍ പ്രീതരാക്കിയാലും. യാഗകാലങ്ങളറിയുന്ന അവിടുന്ന ഈ യജ്ഞത്തില്‍ അവരെ യജിച്ചാലും. പിന്നെ, ദേവന്മാരില്‍പെട്ട ഋത്വിക്കുകളുണ്ടല്ലൊ, അവരോടുകൂടി, യജിച്ചാലും' (ദേവര്‍ത്വിക്കുകളില്‍ ചന്ദ്രന്‍ ബ്രഹ്മനും, ആദിത്യന്‍ അധ്വര്യുവും പര്‍ജ്ജന്യന്‍ ഉല്‍ഗാതാവുമത്രെ.) അവിടുന്ന് ഹോതാക്കളുടെ മദ്ധ്യത്തില്‍ ഏററവും ദേവന്മാരെ യജിക്കുന്നവനാണല്ലൊ.

2 വേഷിഹോത്രമുതപോത്രഞ്ജനാനാ
മന്ധാതാസിദ്രവിണോദാഋതാവാ
സ്വാഹാവയങ്കൃണവാമാഹവീംഷി
ദേവോദേവാന്‍യജത്വഗ്നിരര്‍ഹന്‍

അന്വയം:-

| | |
|---|---|
| (ഹേ അഗ്നേ,) ജനാനാം | |
| ഹോത്രം വേഷി | — യജമാനാനാം, ഹോത്രാ ക്രിയമാണം സ്തോത്രം ത്വം കാമയസേ |
| ഉത പോത്രം | — പോത്രാ ക്രിയമാണം സ്തോത്രഞ്ച കാമയസേ |
| (കിഞ്ച) മന്ധാതാ, | |
| ഋത-വാ | — മേധാവീ, സത്യവാംസ്ത്വം |
| ദ്രവിണഃ-ദാഃ അസി | — ധനസ്യ പ്രദാതാ അസി |
| (അഥ പരോക്ഷകൃതഃ) | |
| വയം ഹവീംഷി | — ദേവേഭ്യോഹവീംഷി |

| | |
|---|---|
| സ്വാഹാ കൃണവാമ | — സ്വാഹാകരവാമ, പ്രയച്ഛാമ |
| (തതഃ) ദേവഃ, അഹ്ൻ | — ദീപ്യമാനഃ, നമസ്യഃ |
| അഗ്നിഃ ദേവാൻ യജതു | — ഹവിർഭിഃ പൂജയതു |

അർത്ഥം—അല്ലയോ അഗ്നേ, യജമാനന്മാർക്കുവേണ്ടി ഹോതാവിനാൽ ചൊല്ലപ്പെടുന്ന സ്തോത്രം അവിടുന്നിഷ്ടപ്പെടുന്നു. അതുപോലെ പോതാവിനാൽ ചൊല്ലപ്പെടുന്ന സ്തോത്രവും ഇഷ്ടപ്പെടുന്നു. മാത്രമല്ല, മേധാവിയും സത്യവാനുമായ അവിടുന്ന് ധനദാതാവായി ഭവിക്കുന്നു. (എന്നി പരോക്ഷം) നമ്മൾ ദേവന്മാർക്ക് ഹവിസ്സ് സ്വാഹാകരിക്കുമാറാവു, ഹോമിക്കാവു. അതിന്നുശേഷം പ്രകാശമാനനും വന്ദ്യനുമായ അഗ്നി, ദേവന്മാരെ (ആ ഹവിസ്സുകളുംകൊണ്ട്) പൂജിക്കട്ടെ.

3 ആദേവാനാമപിപന്ഥാമഗന്മ
യച്ഛക്നവാമതദനുപ്രവോള്ഹും
അഗ്നിർവ്വിദ്വാന്ഥ്സയജാൽസേദുഹോതാ
സോഅധ്വരാന്ഥ്സഋതുൻകല്പയാതി

അന്വയം:—

| | |
|---|---|
| ദേവാനാം പന്ഥാം അപി | |
| ആ അഗന്മ | — ദേവലോകഗമനസാധനം പന്ഥാനം വയമാഗത വന്തോഭവേമ |
| (തഥാ) യൽ ശക്നവാമ | — വയം യൽ കർമ്മാനുഷ്ഠാതും സമർത്ഥാഭവാമഃ |
| തൽ അനു പ്ര–വോള്ഹും | — പ്രകർഷേണാനുവോഢും, സമാപ്തിം പ്രാപയിതും സമർത്ഥം ഭവേമ |
| (അനന്തരം) വിദ്വാൻ | — തം പന്ഥാനഞ്ജാനാനഃ |
| സഃ അഗ്നിഃ യജാൽ | — ദേവാൻ യജതു |
| സഃ ഇൽ ഉ ഹോതാ | — സഏവാഗ്നിർഹോമനിഷ്പാദകഃ ഭവതു |

(തതഃ) സഃ അധ്വരാൻ — സഹ്യവയജ്ഞാൻ
സഃ ഋതൂൻ കല്പയാതി — കാലാൻ കല്പയതു, കരോതു

അൎത്ഥം–ദേവലോകഗമനത്തിന്നുള്ള, ദേവന്മാരെ പ്രാപിക്കാനുള്ള, മാൎഗ്ഗം നാമെത്താവൂ. അതുപോലെ ഏതു കൎമ്മമനുഷ്ഠിപ്പാൻ നാം ശക്തരാണോ അതു നിറവേററാൻ, മുഴമിക്കാൻ സമൎത്ഥരാകാവൂ. പിന്നെ, ആ ദേവമാൎഗ്ഗമറിയുന്ന അഗ്നി, ദേവന്മാരെ യജിക്കട്ടെ. അതേ അഗ്നി ഹോമനിൎവ്വാഹകനാവട്ടെ. അവിടുന്നുതന്നെയാണ് യജ്ഞങ്ങളുണ്ടാക്കുന്നതു്. അവിടുന്നാണ് കാലങ്ങളെ കല്പിക്കുന്നതു്.

4 യദ്വോവയംപ്രമിനാമവ്രതാനി
വിദുഷാംദേവാഅവിദുഷ്ടരാസഃ
അഗ്നിഷ്ടദ്വിശ്വമാപൃണാതിവിദ്വാൻ
യേഭിർദ്ദേവാംഋതുഭിഃകല്പയാതി

അന്വയം:–
ഹേ ദേവാഃ, അവിദുഃ–
ഷ്ടരാസഃ — അവിദ്വത്തരാഃ, അത്യന്തമജാനന്തഃ
വയം വഃ യൽ വ്രതാനി — യുഷ്മാകം യാനികാനി ചിൽ കൎമ്മാണി
വിദുഷാം പ്ര–മിനാമ — വേദാജ്ഞാനതാമേവ പ്രഹിംസിതവന്തഃ
(വേദസു ജ്ഞാനത്സുനിത്യനൈമിത്തികകൎമ്മാണി വിലോപിതവന്തഃ)
വിദ്വാൻ അഗ്നിഃ — ഏതത്സൎവ്വജ്ഞാനാനോഗ്നിഃ, സ്വിഷ്ടകൃൽ
യേഭിഃ ഋതു–ഭിഃ — യാഗയോഗ്യൈഃ കാലൈഃ
തൽ വിശ്വം ആ പൃണാതി— സൎവ്വങ്കൎമ്മജാതമാപൂരയതു, ഫലഹിതങ്കരോതു
ദേവാൻ കല്പയാതി — കൎമ്മാങ്ഗഭാവേന കല്പയതി, സമൎപ്പയതു

അത്ഥം—അല്ലയോ ദേവന്മാരേ, ഒന്നുമറിയാത്ത ഞങ്ങറം നിങ്ങളെ ഉദ്ദേശിച്ച കമ്മങ്ങളേവയൊക്കയോ, അറിവുററ നിങ്ങളെ ഹിംസിക്കുന്ന മട്ടിൽ ചെയ്യുവോ (അറിവുററ നിങ്ങളിൽ നിത്യനൈമിത്തികങ്ങളായ കമ്മങ്ങറം ലോപിച്ച ലോപിച്ച ചെയ്യുവോ) അതെല്ലാമറിയുന്ന സ്വിഷ്ടകൃത്തായ അഗ്നി, യാഗയോഗ്യങ്ങളായ കാലങ്ങളിൽ സാംഗഭാവത്തോടുകൂടി, ദേവന്മാക്ക സമപ്പിക്കുന്ന ക്രിയകളെക്കൊണ്ടു്, ഞങ്ങളുടെ ആ കമ്മസമൂഹത്തെ മുഴുവൻ പൂണ്ണമാക്കട്ടെ, ഫലവത്താക്കട്ടെ.

5 യൽപാകത്രാമനസാദീനദക്ഷാ

നയജ്ഞസ്യമന്വതേമർത്യാസഃ

അഗ്നിഷ്ടദ്ധോതാക്രതുവിദ്വിജാനൻ

യജിഷ്ഠോദേവാൎത്തുശോയജാതി

അന്വയം:—

| | |
|---|---|
| ദീന—ദക്ഷാഃ മർത്യാസഃ | — സതതയാജനേന ദീനബലാ മനുഷ്യാഃ, ഋത്വിജഃ |
| പാക—ത്രാ മനസാ | — പാകേന, പക്വത്വേന മനസാ യുക്തസ്സന്തഃ |
| യജ്ഞസ്യ യൽ ന മന്വതേ | — യൽകമ്മ ന ജാനന്തി |
| തൽ വി—ജാനൻ | — തൽകമ്മജാനാനഃ |
| ഹോതാ, ക്രതു—വിൽ | — ദേവാനാമാഹ്വാതാ, കമ്മവിൽ |
| യജിഷ്ഠഃ അഗ്നിഃ | — അതിശയേന ദേവാനാം യഷ്ടാ, സ്വിഷ്ടകൃൽ |
| ഋതു—ശഃ ദേവാൻ യജാതി | — സ്വേസ്വേ യോഗ്യകാലേ യജതു |

അത്ഥം—തുടച്ചയായി യാഗം കഴിപ്പിക്കൽകൊണ്ടു് ക്ഷീണിച്ച മനുഷ്യരായ ഋത്വിക്കുകറം, പാകംകെട്ട മനസ്സൊത്തവരായി യജ്ഞത്തെസ്സംബന്ധിച്ച ഏതു കമ്മമറിയുന്നില്ലയോ, അതറിയുന്നവനും ദേവന്മാരെ വിളിക്കുന്നവനും കമ്മജ്ഞനും ഏററവും ദേവന്മാരെ യജിക്കുന്നവനും സ്വിഷ്ടകൃത്തുമായ ആ അഗ്നി, അതാതു ദേവന്മാരെ വേണ്ടവേണ്ട കാലത്തു് യജിക്കട്ടെ. (ക്ഷീണംകൊണ്ടും മററും ഓമ്മക്കേടുവന്നു് ന്യൂനതകളേററ കമ്മങ്ങറം സർവ്വ

ഞനും സർവ്വദാ ജാഗരൂകനുമായ അഗ്നി നികത്തി നേരെയാ
ക്കട്ടെ.)

6 വിശ്വേഷാംഹ്യധ്വരാണാമനീകം

ചിത്രങ്കേതുഞ്ജനിതാത്വാജജാന

സആയജസ്വനൃവതീരനക്ഷാ

സ്പാർഹാഇഷഃക്ഷുമതീർവ്വിശ്വജന്യാഃ

അന്വയം:–

| | | |
|---|---|---|
| (ഹേ അഗ്നേ,) വിശ്വേഷാം ഹി അധ്വരാണാം | — | സർവ്വേഷാം ഏവ യജ്ഞാനാം |
| അനീകം, ചിത്രം, കേതും, ത്വാ | — | മുഖം, നാനാരൂപം, പ്രജ്ഞാപകന്ത്വാം |
| ജനിതാ ജജാന | — | പ്രജാപതിർജ്ജനയാമാസ |
| സഃ (ത്വം) നൃ–വതീഃ ക്ഷാഃ അന | — | നൃഭിര്യുക്താഃ പൃഥിവീരനുക്രമേണ |
| സ്പാർഹാഃ, ക്ഷു–മതീഃ | — | സ്പൃഹണീയാനി, സ്തുതിമന്ത്രലക്ഷണശബ്ദവന്തി |
| വിശ്വ–ജന്യാഃ ഇഷഃ ആ യജസ്വ | — | സർവ്വജനഹിതാനി ഹവിരന്നാനി യജസ്വ, പ്രയച്ഛ |

അർത്ഥം–അല്ലയോ അഗ്നേ, എല്ലാ യജ്ഞങ്ങൾക്കും പ്രമുഖനും നാനാരൂപനും കൊടിയടയാളവുമായി അവിടത്തെ ബ്രഹ്മാവാണ് ജനിപ്പിച്ചത്. അപ്രകാരമുള്ള അവിടുന്ന് മനുഷ്യരോടുകൂടിയ ഭൂവിഭാഗങ്ങളെ സ്പൃഹണീയങ്ങളും മന്ത്രശബ്ദങ്ങളോടുകൂടിയവയും സർവ്വജനഹിതങ്ങളുമായ ഹവിരന്നങ്ങളെക്കൊണ്ട് യജിച്ചാലും, ഹവിരന്നങ്ങൾ നല്കിയാലും.

7 യന്ത്വാദ്യാവാപൃഥിവീയന്ത്വാപ

സ്ത്വഷ്ടായന്ത്വാസുജനിമാജജാന

പന്ഥാമനുപ്രവിദ്വാൻപിതൃയാണം

ദ്യുമദഗ്നേസമിധാനോവിഭാഹി

അന്വയം:—

ഹേ അഗ്നേ, യം ത്വാ

| | |
|---|---|
| ദ്യാവാപൃഥിവീ | — ത്വാം അഗ്ന്യാത്മനാ ജനിതവത്യൗ |
| (തഥാ) യം ത്വാ ആപഃ | — മേഘേ വിദ്യുദാത്മനാസ്ഥിത ഞ്ജനിതവത്യഃ |
| (കിഞ്ച) സു–ജനിമാ | |
| ത്വഷ്ടാ | — ശോഭനേജനനഃ പ്രജാപതിഃ |
| യം ത്വാ ജജാന | — ജനയാമാസ |
| പിതൃ–യാനം പന്ഥാം | — പിതരോയേന മാർഗ്ഗേണ ഗച്ഛന്തി, തം ഹവിർവ്വഹനമാർഗ്ഗം |
| അനു പ്ര–വിദ്വാൻ | — പ്രജാനംസ്ത്വം |
| സം–ഇധാനഃ | — സമിദ്ധ്യമാനസ്സൻ |
| ദ്യു–മത് വി ഭാഹി | — ദീപ്തിയുക്തം യഥാ തഥാ ദീപ്യസ്വ |

അർത്ഥം—അല്ലയോ അഗ്നേ, യാതൊരവിടത്തെ അഗ്നിരൂപനായി ദ്യാവാപൃഥിവികളുളവാക്കിയോ, അതുപോലെ മേഘത്തിലിടിമിന്നലായി യാതൊരവിടത്തെ ജലങ്ങളും ഉണ്ടാക്കിയോ, പിന്നെ ശോഭനജന്മാവായ പ്രജാപതി ജനിപ്പിച്ചുവോ, പിതാക്കളും പോകുന്ന, ഹവിസ്സേറ്റുന്ന മാർഗ്ഗം നന്നായറിയുന്ന ആ അവിടുന്നു്, ആളിക്കത്തി പ്രകാശയുക്തമാംവണ്ണം തിളങ്ങിയാലും.

വർഗ്ഗം—31.

1 ഇനോരാജന്നരതിസ്സമിദ്ധോ
രൌദ്രോദക്ഷായസുഷുമാംഅദർശി
ചികിദ്വിഭാതിഭാസാബൃഹതാ
സിക്നീമേതിരുശതീമപാജൻ

അന്വയം:—

| | |
|---|---|
| ഹേ രാജൻ, ഇനഃ | — ദീപ്യമാനാഗ്നേ, ത്വം സർവ്വസ്യേശ്വരോ ഭവസി |

(അഥ പരോക്ഷഃ)
അരതിഃ — ഹവിരാദായ ദേവാൻ പ്രതിഗന്താ
സം–ഇദ്ധഃ, രൌദ്രഃ — സന്ദീപ്തഃ, ശത്രൂണാം ഭയങ്കരഃ
സുസ–മാൻ — സുഷ്ഠുസൂയതേ ഇതിസുഷ്ഠഃ, സോമഃ, തദ്വാനഗ്നിഃ
ദക്ഷായ അദർശി — യജമാനാനാം ധനാദിവൃദ്ധ്യർത്ഥം സർവ്വൈർദൃശ്യതേ
(കിഞ്ച) ചികിൽ വി ഭാതി — സർവ്വജ്ഞാനാനോഗ്നിർവ്വി ശേഷേണ ദീപ്യതേ
(തഥാ) ബൃഹതാ ഭാസാ — മഹതാ, ജ്വാലാലക്ഷണേന തേജസാ
രുശതീം അപ–അജൻ — ശ്വേതവർണ്ണാന്ദീപ്തിമപഗമയൻ,
അസിക്നീം ഏതി — സായംഹോമസിദ്ധ്യർത്ഥം രാത്രിങ്ഗച്ഛതി
(തതോരാത്രിം പരിത്യജൻ പ്രാതർഹോമസിദ്ധ്യർത്ഥമുഷസങ് ഗച്ഛതി)

അർത്ഥം–ദീപ്യമാനനായ അഗ്നേ, അവിടുന്ന് എല്ലാററിന്നു മീശ്വരനാകുന്നു. (എന്നി പരോക്ഷം) ഹവിസ്സേന്തി ദേവന്മാരെ പ്രാപിയ്ക്കുന്നവനും, ആളിക്കത്തുന്നവനും ശത്രുക്കൾക്ക് ഭയങ്കരനും സോമത്തോടുകൂടിയവനുമായ അഗ്നി യജമാനന്മാർക്ക് ധനാദികളുടെ അഭിവൃദ്ധിക്കായെല്ലാവരാലും കാണപ്പെടുന്നു. എല്ലാമറിയുന്നവനായി പ്രകാശിയ്ക്കുന്നു. പിന്നെ, മഹത്തായ, ജ്വാലാരൂപമായ തേജസ്സോടുകൂടി വെൺനിറമുററ പ്രകാശത്തെ പുറത്തുവിട്ട്, സായംസന്ധ്യയ്ക്കുള്ള ഹോമത്തിന്നായി രാത്രിയെ പ്രാപിയ്ക്കുന്നു. പിന്നീട് രാത്രിയെ വിട്ട്, പ്രാതഃകാലത്തെ ഹോമത്തിന്നായി ഉഷസ്സിനെ അണയുന്നു. (സൂര്യനിൽ നിന്ന് ഭിന്നമായി അഗ്നിക്ക് രാവുംപകലുമൊരുപോലെ)

2 കൃഷ്ണാംയദേനീമഭിവർപ്പസാഭൂ
ജ്ജനയൻയോഷാംബൃഹതഃപിതുർജ്ജാം
ഊർദ്ധ്വംഭാനുംസൂര്യസ്യസ്തഭായ
ന്ദിവോവസുഭിരരതിർവ്വിഭാതി

അന്വയം:—

| | | |
|---|---|---|
| (സോഗ്നിഃ) യൽ കൃഷ്ണാം | — | യദാ കൃഷ്ണവർണ്ണാംങ്ഗച്ഛന്തീം |
| ഏനീം | — | രാത്രീം |
| ബൃഹതഃ പിതുഃ | — | മഹതഃ സർവ്വസ്യ പാലയിതുഃ പിതൃഭൂതാദാദിത്യാൽ |
| ജാം യോഷാം ജനയൻ | — | ജായമാനാമുഷസമഭിവ്യഞ്ജയൻ |
| വപ്പ്സാ അഭി ഭൂൽ | — | ആത്മീയയാ ജ്വാലയാഭിഭവതി |
| (തദാനീം) അരതിഃ | — | ഗമനശീലോഗ്നിഃ |
| ദിവഃ വസു–ഭിഃ | — | ദ്യുലോകസ്യ വാസയിതൃഭിഃ, ആച്ഛാദകൈരാത്മീയൈ സ്തേജോഭിഃ |
| സൂര്യസ്യ ഭാനും ഊർധ്വം സ്തഭായൻ | — | ദീപ്തിമുപരിഷ്ടാൽ സ്തംഭയൻ |
| വി ഭാതി | — | വിശേഷേണ ദീപ്യതേ |

അൎത്ഥം—ആ അഗ്നി കറുത്തുപോകുന്ന രാത്രിയെ, മഹാനായ, ലോകപാലനായ, അച്ഛനായ ആദിത്യകൽനിന്നുളവായ ഉഷസ്സിനെ ഉല്പാദിപ്പിച്ചുകൊണ്ടു്, സ്വന്തം ജ്വാലാരൂപമായ തേജസ്സാൽ കീഴടക്കുമ്പോഠം, ഗമനശീലനായ അവിടുന്നു് ദ്യുലോകത്തെ മൂടുന്ന തൻെറ തേജസ്സുകഠംകൊണ്ടു്, സൂര്യനെ മുകളിൽ സ്തംഭിപ്പിച്ചു നിൎത്തി, നന്നായി പ്രകാശിക്കുന്നു (ഉഷസ്സിൽ പൂൎണ്ണമായ സൂര്യോദയത്തിന്നുമുമ്പഗ്നി ഹോമകുണ്ഡങ്ങളിൽ പ്രകാശിച്ചുതുടങ്ങുന്നു )

3 ഭദ്രോഭദ്രയാസചമാനആഗാൽ
സ്വസാരഞ്ജാരോഅഭ്യേതിപശ്ചാൽ
സുപ്രകേതൈർദ്യുഭിരഗ്നിർവ്വിതിഷ്ഠ
ന്നുശദ്ഭിർവ്വൎണ്ണൈരഭിരാമമസ്ഥാൽ

അന്വയം:—

| | | |
|---|---|---|
| ഭദ്രഃ ഭദ്രയാ സചമാനഃ | — | കല്യാണോഗ്നിഃ കല്യാണയാ ദീപ്ത്യാസങ്ഗച്ഛമാനഃ |

| | |
|---|---|
| ആ അഗാൽ | — ആജഗാമ, ഗാർഹപത്യാ ദാഹവനീയമാഗച്ഛതി |
| പശ്ചാൽ ജാരഃ | — ശത്രൂണാഞ്ജരയിതാഗ്നിഃ |
| സ്വസാരം അഭി ഏതി | — സ്വയംസാരിണീമുഷസമഭി ഗച്ഛതി |
| (തഥാ) സു–പ്രകേതൈഃ ദ്യു–ഭിഃ | — സുപ്രജ്ഞാനൈസ്തേജോഭിസ്സഹ |
| വി–തിഷ്ഠൻ അഗ്നിഃ | — സർവ്വതോവർത്തമാനസ്സന്നഗ്നിഃ |
| രുശൽ–ഭിഃ വർണ്ണൈഃ | — ശ്വേതൈർവ്വാരകൈരാത്മീയൈ സ്തേജോഭിഃ |
| രാമം അഭി അസ്ഥാൽ | — കൃഷ്ണം, ശാർവ്വരന്തമസ്സായം ഹോമകാലേ അഭിഭൂയ തിഷ്ഠതി |

അർത്ഥം—മംഗളകരനായ അഗ്നി ശുഭകരമായ പ്രകാശത്തോടുചേർന്നവനായി ഗാർഹപത്യത്തിൽ നിന്നു് ആഹവനീയത്തിലേക്കു് പോകുന്നു. പിന്നെ, ശത്രുക്കളെ ക്ഷീണിപ്പിക്കുന്ന അവിടുന്നു്, സ്വയം വന്നുചേരുന്ന ഉഷസ്സിനെ പ്രാപിക്കുന്നു. നല്ല പ്രജ്ഞാനമുററ തേജസ്സുകളോടുകൂടി എമ്പാടും പടർന്നുവർത്തിക്കുന്നവനായി, അഗ്നി വെളുത്ത, ഇരുട്ടകററുന്ന സ്വന്തം ജ്യോതിസ്സുകൾകൊണ്ടു്, സായംസന്ധ്യാഹോമകാലത്തിൽ രാവിരുട്ടിനെ കീഴടക്കി നിലകൊള്ളുന്നു.

4 അസ്യയാമാസോബൃഹതോനവഗ്നു
നിന്ധാനാഅഗ്നേസ്സഖ്യുശ്ശിവസ്യ
ഈഡ്യസ്യവൃഷ്ണോബൃഹതസ്സ്വാസോ
ഭാമാസോയാമന്നക്തവശ്ചികിത്രേ

അന്വയം:—

ബൃഹതഃ അസ്യ, അഗ്നേഃ

| | |
|---|---|
| ഇന്ധാനാഃ | — മഹതസ്സസ്യ ദീപ്യമാനാഃ |
| യാമാസഃ വഗ്നൻ ന | — രശ്മയസ്സ്തുതികാരിണോജനാൻ ന ബാധന്തേ |
| (കിഞ്ച) സഖ്യുഃ ശിവസ്യ | — സഖീഭൂതസ്യ കല്യാണസ്യ |

ഈഡ്യസ്യ, വൃഷ്ണഃ,
ബൃഹതഃ — സ്തോതവ്യസ്യ, കാമാനാം വഷിതുഃ, മഹതഃ
സു–ആസഃ — ശോഭനാസ്യസ്യ, അസ്യാഗ്രേ സംഭ്രതാഃ
അക്തവഃ — തമാംസ്യപഗമയന്തഃ
ഭാമാസഃ യാമൻ
ചികിത്രേ — അപ്രസഹ്യാരശ്മയഃ യജ്ഞേ സർവ്വതോജജ്ഞിരേ, പ്രഥിതാ അഭ്രുവൻ

അർത്ഥം–മഹാനായ ആ അഗ്നിയുടെ പ്രകാശമാനങ്ങളായ രശ്മികൾ സ്തോതാക്കളെ ഉപദ്രവിയ്ക്കുന്നില്ല. സ്തുത്യനും സ്തോതാവും തമ്മിലുള്ള ബന്ധംകൊണ്ടു സഖീഭൂതനും മംഗളകരനും പൂജ്യനും കാമവഷകനും മഹാനുമായ ആ ശോഭനമുഖൻെറ മുമ്പിലെത്തുന്ന, ഇരുട്ടുകളകററുന്നവയും പൊറുക്കാൻ വയ്യാത്തവയുമായ രശ്മികൾ യജ്ഞത്തിലെമ്പാടുമുളവായി

5 സ്വനാനയസ്യഭാമാസഃപവന്തേ

രോചമാനസ്യബൃഹതസ്സുദിവഃ

ജ്യേഷ്ഠേഭിര്യസ്തേജിഷ്ഠൈഃക്രീളമദ്ഭി

ർവ്വർഷിഷ്ഠേഭിർഭാനുഭിർന്നക്ഷതിദ്യാം

അന്വയം:–

രോചമാനസ്യ, ബൃഹതഃ,
സു–ദിവഃ — ദീപ്യമാനസ്യ, മഹതഃ, ശോഭനദീപ്തേഃ
യസ്യ ഭാമാസഃ — യസ്യാഗ്നേർദ്ദീപ്താരശ്മയഃ
സ്വനാഃ ന പവന്തേ — മരുതഇവ ശബ്ദൈർവ്വന്തോ ഗച്ഛന്തി
(കിഞ്ച) യഃ ജ്യേഷ്ഠേഭിഃ — അത്യന്തം പ്രശസ്യൈഃ
തേജിഷ്ഠൈഃ,
ക്രീളമത്–ഭിഃ — തേജസ്വിതമൈഃ, ക്രീഡനവദ്ഭിഃ

| | | |
|---|---|---|
| വഷ്ടിഭിഃ ഭാനു–ഭിഃ | — | പ്രവൃദ്ധതമൈരസ്മേരോഭിഃ |
| ദ്യാം നക്ഷതി | — | ദ്യുലോകം വ്യാപ്നോതി |

അർത്ഥം–പ്രകാശമാനനും മഹാനും ശോഭനഭാസ്സുമായ ആരുടെ തിളങ്ങുന്ന രശ്മികൾ മതസ്സുകളെന്നപോലെ ശബ്ദിച്ചുകൊണ്ടു ചരിക്കുന്നുവോ, ആർ അത്യന്തം പ്രശസ്തങ്ങളും ഏററവും തേജസ്സേററവയും കളിച്ചുപുളക്കുന്നവയും അധികം വർദ്ധിച്ചവയുമായ തേജസ്സുകളോടുകൂടി ദ്യുലോകത്തെ വ്യാപിക്കുന്നുവോ,

6 അസ്യ ശുഷ്മാസോ ദദൃശാനപവേ

ർജേഹമാനസ്യ സ്വനയന്നിയുദ്ഭിഃ

പ്രത്നേഭിര്യോ രുശദ്ഭിർദേവതമോ

വി രേഭദ്ഭിരരതിർഭാതി വിഭ്വാ

അന്വയം:–

| | | |
|---|---|---|
| ദേവ–തമഃ, അരതിഃ | — | ദേവാനാം മുഖ്യഃ, ഗന്താ |
| വി–ഭ്വാ യഃ | — | വിഭവനശീലഃ, മഹാൻ യോഗ്നിഃ |
| പ്രത്നേഭിഃ, രുശത്–ഭിഃ | — | പുരാണൈഃ, ശ്വേതവർണ്ണൈഃ |
| രേഭത്–ഭിഃ | — | ശബ്ദായമാനൈരസ്മേരോഭിഃ |
| വി ഭാതി | — | വിവിധന്ദീപ്യതേ |
| ദദൃശാന–പവേഃ | — | ദർശനീയജ്വാലസ്യ |
| ജേഹമാനസ്യ | — | ഹവിരാദായ ദേവാൻ പ്രതിഗച്ഛതഃ |
| അസ്യ ശുഷ്മാസഃ | — | അസ്യാഗ്നേശ്ശോഷകാഃ |
| നിയുത്–ഭിഃ | — | (നിയുതഃ വായോരശ്വാഃ) തദ്യുക്തൈഃ, വായുഭിസ്സംയുക്താ രശ്മയഃ |
| സ്വനയൻ | — | ശബ്ദായന്തേ |

അർത്ഥം–ദേവന്മാരിൽ മുഖ്യനും ഗമനശീലനും മഹാനുമായ യാതൊരഗ്നി പുരാണങ്ങളും വെൺനിറമുററവയും ശബ്ദിക്കുന്നവയുമായ തേജസ്സുകളോടുകൂടി പലപാടു പ്രകാശിക്കുന്നുവോ, ദർശനീയജ്വാലകളോടുകൂടിയവനും ഹവിസ്സേന്തി ദേവന്മാരെ പ്രാപി

ക്കന്നവനമായ ആ അഗ്നിയുടെ മെയ് മെലിയിക്കുന്ന തേജസ്സു കാം നിയുത്തുക്കളെന്ന കുതിരകളൊത്ത വായുക്കളോടു ചേൎന്ന് ശബ്ദിക്കുന്നു. (യുഗ്മകം)

7 സന്ആവക്ഷിമഹിനആച്സധ്സി
ദിവസ്പൃഥിവ്യോരരതിര്യുവത്യോഃ
അഗ്നിസ്സുതുകസ്സുതുകേഭിരശ്വൈ
രഭസ്വദ്ഭീരഭസ്വാഏഹഗമ്യാഃ വ. 31

അന്വയം:—

| | |
|---|---|
| (ഹേ അഗ്നേ,) സഃ | |
| (ത്വം) നഃ | — അസ്മദീയേ യജ്ഞേ |
| മഹി ആ വക്ഷി | — മഹതോദേവാനാവഹ |
| (കിഞ്ച) യുവത്യോഃ | |
| ദിവഃപൃഥിവ്യോഃ | — പരസ്പരമ്മിശ്രിതയോർദ്യാവാ പൃഥിവ്യോമ്മദ്ധ്യേ |
| അരതിഃ ആ സധ്സി ച | — സൂര്യാത്മനാഗന്താത്വമസ്മാകം യജ്ഞമാസീദ ച |
| (തഥാ) സു—തുകഃ | — സുഗമഃ, സ്തോതൃഭിസ്സുഖേന പ്രാപ്യവ്യഃ |
| രഭസ്വാൻ അഗ്നിഃ | — വേഗവാനഗ്നിസ്ത്വം |
| സു—തുകേഭിഃ രഭസ്വൽ—ഭിഃ | — സുഗമൈർവ്വേഗവത്ഭിഃ |
| അശ്വൈഃ ഇഹ ആ ഗമ്യാഃ | — രോഹിന്നാമകാശ്വൈരസ്മദീയേ യജ്ഞേ ആഗച്ഛ |

അൎത്ഥം—അല്ലയോ അഗ്നേ, അപ്രകാരമുള്ള അവിടുന്ന് ഞങ്ങളുടെ യാഗത്തിൽ മഹാന്മാരായ ദേവന്മാരെ ആനയിച്ചാലും. അന്യോന്യം ചേൎന്ന ദ്യാവാപൃഥിവികളുടെ മദ്ധ്യത്തിൽ സൂര്യരൂപത്തിൽ ചരിക്കുന്ന അവിടുന്ന് ഞങ്ങളുടെ യജ്ഞത്തിൽ വന്നിരുന്നാലും. അതുപോലെ സ്തോതാക്കൾക്ക് എളുപ്പം പ്രാപിക്കാവുന്നവനും വേഗവാനുമായ അഗ്നിയായ അവി

ട്ടന്ന്, സുഗമങ്ങളും വേഗവത്തുക്കളുമായ രോഹിത്തുക്കളെന്ന കതിരകളോടുകൂടി ഞങ്ങളുടെ യജ്ഞത്തിൽ വന്നാലും।

വർഗ്ഗം—32.

1 പ്രതേയക്ഷിപ്രതഇയക്ഷിമന്മ

ഭുവോയഥാവന്ദ്യോനോഹവേഷു

ധന്വന്നിവപ്രപാഅസിത്വമഗ്ന

ഇയക്ഷവേപൂരവേപ്രത്നരാജൻ

അന്വയം:—

| | |
|---|---|
| ഹേ പ്രത്ന, രാജൻ, അഗ്നേ,— | പുരാണ, ജഗതസ്വാമിന്നഗ്നേ, |
| തേ പ്ര യക്ഷി | — തുഭ്യം ഹവിഃ പ്രയച്ഛാമി |
| മന്മ തേ പ്ര ഇയക്ഷി | — സ്തുതിം ത്വദർത്ഥം പ്രേരയാമി, ഉച്ചാരയാമി |
| വന്ദ്യഃ നഃ ഹവേഷു | — സർവൈർവ്വന്ദനീയസ്ത്വമസ്മദീയേഷുദേവാഹ്വാനേഷു |
| യഥാ ഭുവഃ | — യഥാ സന്നിഹിതോ ഭവസി |
| (തഥാ) ത്വം ഇയക്ഷവേ, പൂരവേ | — യഷ്ടുമിച്ഛതേ, ഹവിർഭിർദ്ദേവാൻ പൂരയിത്രേ യജമാനായ |
| ധന്വൻ_ഇവ പ്ര_പാ അസി | — മരൌ, നിരുദകപ്രദേശേ ജലാശയമിവ ഭവസി |

അർത്ഥം—പുരാണനും ജഗത്തിന്നു സ്വാമിയുമായ അഗ്നേ, അവിടേയ്ക്കായി ഞാൻ ഹവിസ്സേകുന്നു. അവിടത്തെ ഉദ്ദേശിച്ച് സ്തുതിചൊല്ലുന്നു. എവരാലും വന്ദ്യനായ അവിടുന്ന് ഞങ്ങൾക്കുവേണ്ടി ദേവന്മാരെ ഉദ്ദേശിച്ച വിളികളിൽ എപ്രകാരമേല്പെന്നുവോ, അപ്രകാരമവിടുന്ന് യജ്ഞേച്ഛുവും ഹവിസ്സുകളാൽ ദേവന്മാരെ മൂടുന്നവനുമായ യജമാനന്ന് മരുഭൂമിയിലെ ജലാശയമെന്നപോലെയാകുന്നു.

2 യന്ത്വാജനാസോഅഭിസഞ്ചരന്തി

ഗാവഉഷ്ണമിവവ്രജംയവിഷ്ഠ

ദൂതോദേവാനാമസിമർത്യാനാ

മന്തർമ്മഹാംശ്ചരസിരോചനേന

അന്വയം:–

| | |
|---|---|
| ഹേ യവിഷ്ഠ, യം ത്വാ ജനാസഃ | — യുവതമ, യം ത്വാം ഫല പ്രാപ്ത്യർത്ഥം യജമാനാഃ |
| ഗാവഃ ഉഷ്ണം–ഇവ വ്രജം | — ശീതാർത്താ ഉഷ്ണങ്ഗോഷ്ഠമഭി ഗച്ഛന്തി തദ്വൽ |
| അഭി സം–ചരന്തി | — അഭിതഃ പരിചരന്തി |
| (സത്വം) ദേവാനാം മർത്യാനാം | — ഇന്ദ്രാദീനാം മനുഷ്യാണാഞ്ച |
| ദൂതഃ അസി | — ഹവിഷ്പ്രാപണദ്വാരാ |
| (തതഃ) മഹാൻ അന്തഃ | — മഹാംസ്ത്വം ദ്യാവാപൃഥിവ്യോ ർമ്മദ്ധ്യേ ഹവീംഷ്യാദായ |
| രോചനേന ചരസി | — അന്തരിക്ഷേണ ഗച്ഛസി (തന്ത്വാം സ്തുമഃ) |

അർത്ഥ–അല്പയോ യുവതമനായ അഗ്നേ, യാതൊരവിടത്തെ യജമാനന്മാർ ഫലസിദ്ധിയ്ക്കായി, പശുക്കരം തണുപ്പകററാൻ ചൂടററ തൊഴുത്തിൽ പോകുന്നപോലെ, അടുത്തിരുന്ന് പരി ചരിക്കുന്നുവോ ആ അവിടുന്ന് ഇന്ദ്രാദിദേവന്മാർക്കും മനുഷ്യർക്കും ഹവി സ്സേത്തുന്ന വഴിയ്ക്ക് ദൂതനാകുന്നു. അതിനാൽ മഹാനായ അവി ടുന്ന് ദ്യാവാപൃഥിവികളുടെ ഇടയിൽ ഹവിസ്സേന്തിക്കൊണ്ട്, അന്തരിക്ഷത്തിലൂടെ ചരിയ്ക്കുന്ന ആ അവിടത്തെ സ്തുതിയ്ക്കുന്നു.

3 ശിശുന്നത്വാജേന്യംവദ്ധയന്തീ

മാതാബിഭർത്തിസചനസ്യമാനാ

ധനോരധിപ്രവതായാസിഹര്യ

ഞ്ജിഗീഷസേപശുരിവാവസൃഷ്ടഃ

അന്വയം:–

| | |
|---|---|
| (ഹേ അഗ്നേ,) ജേന്യം | — ജയശീലന്താം |
| ത്വാ | |
| ശിശ്രും ന വദ്ധയന്തീ | — പുത്രമിവ പാലയന്തീ പൃഥിവീ |
| മാതാ | |
| സചനസ്യമാനാ | — സമ്പക്മെിച്ഛന്തീ |
| ബിഭർത്തി | സതീ ധാരയതി |
| (സത്വം) ഹര്യൻ ധന്വോഃ | — കാമയമാനഃ അന്തരിക്ഷാൽ |
| അധി | |
| പ്ര–വതാ യാസി | — പ്രവണേന മാർഗ്ഗേണ യജ്ഞം പ്രതിഗച്ഛസി |
| (ക്രിഞ്ചത്വം) അവ–സൃഷ്ടഃ | — യഷ്ടൃഭിഹ്‌വിരാദായ |
| പശ്രുഃ–ഇവ | — യഥാ വിമുക്തഃ പശ്രുർഗ്ഗോഷ്ഠം പ്രത്യാഗച്ഛതി തദ്വൽ |
| ജിഗീഷസേ | — ദേവാൻ പ്രതിഗന്തുങ്ഗച്ഛസി |

അർത്ഥം–അല്ലയോ അഗ്നേ, ജയശീലനായ അവിടത്തെ, മകനെപ്പോലെ പോററുന്ന അമ്മയായ ഭൂമി നിത്യസമ്പക്മെിച്ഛിച്ച് ധരിയ്ക്കുന്നു, കൈക്കൊള്ളുന്നു. അപ്രകാരമുള്ള അവിടുന്ന് യജ്ഞേച്ഛുവായി അന്തരിക്ഷത്തിൽനിന്ന് താഴെ മാർഗ്ഗത്തിലൂടെ യജ്ഞത്തെ പ്രാപിയ്ക്കുന്നു. പിന്നെ, യഷ്ടാക്കളാൽ വിടപ്പെട്ട്, ഹവിസ്സേന്തിയ അവിടുന്ന്, വിട്ട പശ്രു തൊഴുത്തിലേയ്ക്ക് മടങ്ങിപ്പോകുന്നപോലെ, ദേവന്മാരെ പ്രാപിയ്ക്കാൻ പോകുന്നു.

4 മൂരാഅമൂരനവയഞ്ചികിത്വോ

മഹിത്വമഗ്നേത്വമങ്ഗവിത്സേ

ശയേഃ വവ്രിശ്ചരതിജിഹ്വയാദ

ന്നവന്ന രേ ജിഹ്വയാകന്തയുവതിംവിശ്പതിസ്സൻ

അന്വയം:—

ഹേ അമൂര, ചികിത്വഃ
അഗ്നേ, — അമൂഢ, അതഏവ ചേതനവന്നഗ്നേ,
മൂരാഃ വയം ന — മൂഢാവയന്തവ മാഹാത്മ്യന്ന ജാനീമഃ
(കിന്തു) ത്വം അങ്ഗ,
മഹി–ത്വം വിത്സേ — ത്വമേവ തവ മഹത്വഞ്ജാനാസി
(അഥപരോക്ഷഃ, കിഞ്ച)
വവ്രിഃ ശയേ — ജീർണ്ണഃ ഓഷധീസങ്ഗശ്ശേതേ
(തഥാ) ജിഹ്വയാ അദൻ
ചരതി — ജ്വാലയാ ഹവിംഷി ഭക്ഷയംശ്ചരതി
(കിഞ്ച) വിശ്പതിഃ
സൻ — വിശാം സ്വാമീ സൻ
യുവതിം രേരിഹ്യതേ — ദീർഘപ്രസൃതയാ ജിഹ്വയാത്മനോമിശ്രയിത്രീമാഹുതിം ലേഢി ആസ്വാദയതി

*അർത്ഥം*—*അമൂഢനും അതുകൊണ്ടുതന്നെ ചേതനാവാനുമായ* അഗ്നേ, മൂഢന്മാരായ ഞങ്ങൾ അവിടത്തെ മാഹാത്മ്യമറിയുന്നില്ല. അവിടുന്നു മാത്രമേ അവിടത്തെ മഹത്വമറിയുന്നുള്ളു. (എന്നിപരോക്ഷം) അഗ്നി ജീർണ്ണനായി മങ്ങി മരമുട്ടികൾ തൊട്ടുകിടക്കുന്നു. പിന്നെ ജ്വാലയാകുന്ന നാവിനാൽ ഹവിസ്സുകൾ ഭക്ഷിച്ചുകൊണ്ടു നടക്കുന്നു. പ്രജകൾക്ക് സ്വാമിയായി തനിയ്ക്കു ചേൻ ആഹുതിയെ നീണ്ട നാവുകൊണ്ടു നക്കുന്നു, നുകരുന്നു.

5 കുചിജ്ജായതേസനയാസുനവ്യോ
വനേതസ്ഥൌപലിതോധൂമകേതുഃ
അസ്നാതാപോവൃഷഭോനപ്രവേതി
സചേതസോയംപ്രണയന്തമർത്താഃ

അന്വയം:—

നവ്യഃ സനയാസു — സ്തുത്യോഗ്നിഃ പുരാണീഷു ജീർണ്ണാസ്വോഷധീഷു, അരണീഷു

ക്രൂ–ചിൽ ജായതേ — കചചിജ്ജായതേ

(തഥാ) പലിതഃ

ധൂമ–കേതുഃ — പാലയിതാ, ശ്വേതവർണ്ണോ ധൂമ പ്രജ്ഞാനഃ

വനേ തസ്ഥൌ — സർവ്വസ്മിന്നരണ്യേ തിഷ്ഠതി

അസ്നാതാ — അനപേക്ഷിതസ്നാനഃ, സർവ്വദാ ശുദ്ധോഗ്നിഃ

വൃഷഭഃ ന — യഥാ വൃഷഭഃ തൃഷ്ണോപശമനാർത്ഥം ഉദകാനി ഗച്ഛതി തദ്വൽ

ആപഃ പ്രവേതി — ശാന്ത്യർത്ഥമപഃ പ്രഗച്ഛതി

മർത്താഃ സ–ചേതസഃ — മനുഷ്യാഃ, ഋത്വിജസ്സമാന മനസ്കാസ്സന്തഃ

യം പ്ര–നയന്ത — ഹവിർഭിഃ പ്രീണയന്തി

അർത്ഥം–സ്തുത്യനായ അഗ്നി പഴയ മരമുട്ടികളിൽ, അരണികളിലെവിടേയോ ജനിയ്ക്കുന്നു. പിന്നെ പാലയിതാവായി (വെൺനിറമുററവനായി) പുകയാകുന്ന കൊടിയോടുകൂടിയ അവിടുന്നു കാട്ടിലെല്ലാം വർത്തിക്കുന്നു. കുളിയ്ക്കാതെ ശുദ്ധനായ അവിടുന്ന്, കാള ദാഹിച്ച് വെള്ളത്തോടിപ്പോകുന്നപോലെ, ശാന്തിക്കുവേണ്ടി ജലങ്ങളെ പ്രാപിക്കുന്നു. മനുഷ്യരായ ഋത്വിക്കുകൾ ഏകമനസ്സോത്തവരായി അവിടുത്തെ ഹവിസ്സുകളാൽ പ്രീതിപ്പെടുത്തുന്നു.

6 തനൂത്യജേവതസ്കരാവനർഗൂ
രശനാഭിർദ്ദശഭിരഭ്യധീതാം
ഇയന്തേഅഗ്നേനവ്യസീമനീഷാ
യുക്ഷ്വാരഥന്നശുചയദ്ഭിരങ്ഗൈഃ

അന്വയം:—

ഹ അഗ്നേ, വനഗ്ഗൂ — വനഗാമിനൌ
തന്യൂത്യജാ—ഇവ തസ്കരാ — തന്യൂത്യജൌ, ചൌര്യങ്കൃത്ത്വ ങ്കൃതനിശ്ചയൌ തസ്കരൌ യഥാപഥികം മോഷണാത്ഥം
ദശനാഭിഃ അഭി അധീതാം— രജ്ജുഭിർബദ്ധ്വാകൃഷ്യ ചകാചിൽ പ്രദേശേ സ്ഥാപയതഃ തദ്വൽ
— അങ്ഗുലീഭിസ്സഹിതം
ദശ—ഭിഃ
തേ നവ്യസീ ഇയം മനീഷാ — ത്വദത്ഥം മയാ ക്രിയമാണാ നവതരാ സ്തുതിഃ ത്വാം ബദ്ധ്വാ സ്മിൻ യജ്ഞേ സ്ഥാപയാമി

(ഏതജ്ജ്ഞാത്വാ)
ശുചയൽ—ഭിഃ അങ്ഗൈഃ — പ്രകാശയത്ഭിരാത്മീയൈ സ്തേജോഭിഃ
രഥം ന യുക്ഷ്വ — രഥമശ്വൈരിവാത്മാനം മദീയം യജ്ഞം പ്രതിയോജയ

അത്ഥം—അല്ലയോ അഗ്നേ, വനചരന്മാരും കക്കാൻവേണ്ടി കച്ചകെട്ടിയിറങ്ങിയവരും (അതിന്നവേണ്ടി ചാവാനമൊരു ങ്ങിയവരും) ആയ രണ്ടു കള്ളന്മാർ വഴിപോക്കനെ കയറുകളാൽ കെട്ടി ഏതെങ്കിലുമൊരിടത്തു നിത്തുന്നപോലെ, പത്തുവിരല കളോടുകൂടി (സോമം സംസ്കരിച്ചുകൊണ്ടു) എന്നാൽ ചൊല്ല പ്പെടുന്ന ഈ പുതിയ സ്തുതി അവിടുത്തെ ബന്ധിച്ച്, ഈ യജ്ഞ ത്തിൽ നിത്തുന്നു. അതറിഞ്ഞു പ്രകാശകങ്ങളായ അവിടുത്തെ തേജസ്സുകളോട്, തേരിനെ കുതിരകളോടെന്നപോലെ, എന്റെ യജ്ഞത്തെ യോജിപ്പിച്ചാലും.

7 ബ്രഹ്മചതേജാതവേദോനമശ്ചേ
യഞ്ചഗീസ്സുദമിഛധ്നീദ്രൽ
രക്ഷാണോഅഗ്നേതന്യാനിതോകാ
രക്ഷോതന്നസ്തന്വോ// അപ്രയച്ഛൻ വ. 32

അന്വയം:–

| | |
|---|---|
| ഹേ ജാത–വേദഃ, അഗ്നേ, | — ജാതപ്രജ്ഞാഗ്നേ, |
| തേ ബ്രഹ്മ ച (വർദ്ധനം) | |
| ഭൂത് | — ത്വദർത്ഥമസ്മാഭിർദ്ദീയമാനം ഹവീരൂപമന്നം വർദ്ധനം ഭവതു |
| (തഥാ) നമഃ ച | — നമസ്കാരശ്ചവർദ്ധനോഭവതു |
| (കിഞ്ച) ഇയം ഗീഃ ച | |
| സദം ഇൽ വർദ്ധനീ | — ഇദാനീങ്ക്രിയമാണാസ്തുതിശ്ച സർവ്വദാ വർദ്ധയിത്രീ ഭവതു |
| (തസ്മാൽ) നഃ തനയാനി, | |
| തോകാ രക്ഷ | — പുത്രാൻ പൌത്രാംശ്ച പാലയ |
| ഉത അപ്ര–യുച്ഛൻ | — അപ്രമാദ്യംസ്ത്വം |
| നഃ തന്വഃ രക്ഷ | — അസ്മാകമങ്ഗാനി രക്ഷ |

അർത്ഥം–അല്ലയോ സർവ്വജ്ഞനായ അഗ്നേ, അവിടേക്കുവേണ്ടി ഞങ്ങളാൽ നല്കപ്പെടുന്ന ഹവിരന്നം ഞങ്ങൾക്കു വർദ്ധനമായി ഭവിക്കട്ടെ. (അഭിവൃദ്ധികരതകമാറാകട്ടെ.) അതുപോലെ നമസ്കാരവും വർദ്ധനമാവട്ടെ. ചൊല്ലപ്പെടുന്ന ഈ സ്തുതിയും വർദ്ധിനിയാവട്ടെ. അതിനാൽ ഞങ്ങളുടെ പുത്രന്മാരെയും പൌത്രന്മാരെയും രക്ഷിച്ചാലും. കൂടാതെ, ഒരിക്കലും പിഴപറ്റാത്ത അവിടുന്ന് ഞങ്ങളുടെ അംഗങ്ങളെയും രക്ഷിച്ചാലും

വർഗ്ഗം–33

1 ഏകസ്സമുദ്രോധരുണോരയീണാ
മസ്മദ്ധൃദോഭൂരിജന്മാവിചഷ്ടേ
സിഷക്ത്യൂധന്നിണ്യോരുപസ്ഥ
ഉത്സസ്യമദ്ധ്യേനിഹിതംപദംവേഃ

അന്വയം:–

| | |
|---|---|
| സമുദ്രഃ | — ഉദകാനി സമുദ്രവന്തീതി താദൃശഃ |
| രയീണാം ധരുണഃ | — ധനാനാന്ധാരകഃ |

| | |
|---|---|
| ഏകഃ, ഭൂരി–ജന്മാ | — അസഹായഃ, നാനായജ്ഞേഷു പ്രാദുർഭാവേന ബഹുവിധജനനഃ അഗ്നിഃ |
| അസ്മൽ ഹൃദഃ വി ചഷ്ടേ | — അസ്മാകം ഹൃദയാനി, അഭിലാഷാണി, വിപശ്യതി, ജാനാതി |
| (കിഞ്ച) നിണ്യോഃ ഉപ–സ്ഥേ | — അന്തർഹിതസ്യാന്തരിക്ഷസ്യ സമീപേ വർത്തമാനം |
| ഊധഃ സിസക്തി | — മേഘം സേവതേ |
| (അഥ പ്രത്യക്ഷഃ, ഹേ അഗ്നേ,) ഉധ്സസ്യ | — ഉദകധാരകസ്യ മേഘസ്യ |
| മദ്ധ്യേ നി–ഹിതം പദം വേഃ | — വിദ്യുദാഖ്യം തൽസ്വാത്മതയാ ഗച്ഛ |

അർത്ഥം–ജലങ്ങൾ തള്ളി ഉയർത്തിവിടുന്നതുകൊണ്ട് സമുദ്രതുല്യനും ധനങ്ങൾ ധരിക്കുന്നവനും, അസഹായനായി പലയജ്ഞങ്ങളിലുമുളവായി പലപല ജന്മം പൂണ്ടവനുമായ അഗ്നി നമ്മുടെ ഹൃദയങ്ങളെ, ഹൃദയാഭിലാഷങ്ങളെ, അറിയുന്നു. പിന്നെ, മറഞ്ഞ അന്തരീക്ഷത്തിന്റെ സമീപത്തിൽ അവിടുന്ന് മേഘത്തെ സേവിക്കുന്നു. (എന്നി നേരിട്ട്) അല്ലയോ അഗ്നേ, ജലവാഹിയായ മേഘത്തിന്റെ മദ്ധ്യത്തിൽ നിഹിതമായ ഇടിമിന്നലെന്ന ആ സ്ഥാനം (വൈദ്യുതരൂപം) അവിടുന്ന് സ്വയം പൂകിയാലും.

2 സമാനന്നീളംവൃഷ്ണോവസാനാ
സ്സഞ്ജഗ്മിരേമഹിഷാഅർവ്വതീഭിഃ
ഋതസ്യപദംകവയോനിപാന്തി
ഗുഹാനാമാനിദധിരേപരാണി

അന്വയം:—

| | |
|---|---|
| വൃഷണഃ | — ആഹുതീനാം സേക്താരഃ |
| സമാനം നീളം വസാനാഃ | — ഏകം സ്ഥാനം, അഗ്നിം മന്ത്രത ആച്ഛാദയന്തഃ |
| മഹിഷാഃ | — മഹാന്തോ യജമാനാഃ |
| അർവ്വതീഭിഃ | — അഗ്നിമാത്മീയം യജ്ഞം പ്രത്യാഗന്തും രോഹിദാഖ്യാഭിർബ്ബഡവാഭിസ്സംയോജിതവന്തഃ |
| സം ജഗ്മിരേ | — സമഗച്ഛന്ത |
| (തഥാ) കവയഃ ഋതസ്യ പദം | — മേധാവിന ഉദകസ്യ സ്ഥാനമഗ്നിം |
| നി പാന്തി | — നിതരാം രക്ഷന്തി, ഹവിർഭി സ്തുതിഭിശ്ചാരാധയന്തി |
| (തതഃ) ഗുഹാ പരാണി | — ഗുഹായാം, ഗൂഢേ ഹൃദയേ പ്രധാനാനി |
| നാമാനി ദധിരേ | — അഗ്നിർജാതവേദാവൈശ്വാനര ഇതി ദിവ്യാനി നാമാനി കുർവ്വന്തി, സ്തുവന്തി |

അർത്ഥം—ആഹുതികളെ വർഷിക്കുന്നവരും ഏകനായ, ഉപാസ്യസ്ഥാനനായ അഗ്നിയെ മന്ത്രത്താൽ മൂടുന്നവരും മഹാന്മാരുമായ യജമാനന്മാർ അഗ്നിയെ തങ്ങളുടെ യജ്ഞത്തിന്നാനയിയ്ക്കാനായി, രോഹിത്തുക്കളെന്ന കുതിരകളെ തേരിൽ പൂട്ടുന്നവരായിച്ചെന്നു. പിന്നെ, ആ മേധാവികൾ ജലസ്ഥാനനായ അഗ്നിയെ ഹവിസ്സുകളാലും സ്തുതികളാലും രക്ഷിക്കുന്നു, ആരാധിക്കുന്നു. ഗൂഢമായ ഹൃദയത്തിൽ, അഗ്നി, ജാതവേദസ്സ്, വൈശ്വാനരൻ മുതലായ ദിവ്യനാമങ്ങളുച്ചരിക്കുന്നു, സ്തുതിക്കുന്നു.

3 ഋതായിനീമായിനീസന്ദധാതേ
മിത്വാശിശുംജജ്ഞതുർവ്വർദ്ധയന്തീ
വിശ്വസ്യനാഭിഞ്ചരതോധ്രുവസ്യ
കവേശ്ചിത്തന്തുമ്മനസാവിയന്തഃ

അന്വയം:—

ഋത–യന്തീ, മായിനീ — സത്യവത്യൌ, പ്രജ്ഞാവത്യൌ ദ്യാവാപൃഥിവ്യൌ

(ഇമമഗ്നിം) സം ദധാതേ — സമ്യക് ധാരയതഃ

മിത്വാ ശിശ്രും ജജ്ഞതുഃ — കാലപരിമാണങ്ക്ൃത്വാ ബാലമഗ്നിഞ്ജനയതഃ

(പുത്രം പിതരൌ യഥാ തഥാ) വദ്ധയന്തീ — വദ്ധയന്ത്യൌ

വിശ്വസ്യ ചരതഃ, ധ്രുവസ്യ — സർവ്വസ്യ ജങ്ഗമസ്യ സ്ഥാവരസ്യ ച

നാഭിം കവേഃ തന്തും ചിൽ— നാഭിഭൂതം മദ്ധ്യം മേധാവിനോഗ്നേസ്തനിതാരം വൈശ്വാനരാഖ്യമംശമപി

മനസാ വി–യന്തഃ — വിവിധങ്ഗച്ഛന്തോ മനുഷ്യാസ്സുഖേനയുജ്യന്തേ

അത്ഥം—സത്യവതികളും അതുകൊണ്ടുതന്നെ ജ്ഞാനവതികളുമായ ദ്യാവാപൃഥിവികളാണ് ഈ അഗ്നിയെ (സൂര്യാത്മാവായും കേവലാഗ്നിയായും) വേണ്ടപോലെ ധരിക്കുന്നതു്. യാഗയോഗ്യകാലം കണക്കാക്കി ബാലനായ അഗ്നിയെ ജനിപ്പിക്കുന്നതും മകനെ അച്ഛനമ്മമാരെന്നപോലെ വളത്തുന്നതുമവരാണ്. എല്ലാജംഗമത്തിൻെറയും സ്ഥാവരത്തിൻെറയും മദ്ധ്യത്തിൽ വത്തിയ്ക്കുന്ന മേധാവിയായ അഗ്നിയുടെ വൈശ്വാനരമായ അംശത്തെ മനസ്സുകൊണ്ട് പ്രാപിക്കുന്ന, (ധ്യാനിയ്ക്കുന്ന) മനുഷ്യർ സുഖത്തോടുചേക്കപ്പെടുന്നു.

4 ഋതസ്യഹിവർത്തനയസ്സുജാത
മിഷോവാജായപ്രദിവസ്സചന്തേ
അധീവാസംരോദസീവാവസാനേ
ഘൃതൈരന്നൈർവ്വാവൃധാതേമധൂനാം

അന്വയം:—

| | |
|---|---|
| ഋതസ്യ വർത്തനയഃ | — യജ്ഞസ്യ പ്രവർത്തകാഃ |
| ഇഷഃ പ്ര–ദിവഃ | — അഭിലഷിതാനിച്ഛന്തഃ പുരാതനാ ഋത്വിഗ്യജമാനാഃ |
| സു–ജാതം വാജായ സചന്തേ ഹി | — ആധാനകാലേ ഉൽപന്നമഗ്നിം ബലാർത്ഥം സേവന്തേ ഖലു |
| (അപി ച) വവസാനേ രോദസീ | — സർവ്വസ്യജഗതആച്ഛാദയിത്ര്യൌ ദ്യാവാപൃഥിവ്യൌ |
| അധീവാസം | — ഓഷധിനക്ഷത്രാദ്യാത്മനാനി വസന്തമഗ്നിം |
| മധുനാം ഘൃതൈഃ അന്നൈഃ | — ഉദകാനാം ജന്യത്വേന സംബന്ധിഭിഃ പുരോഡാശാദിഭിഃ |
| വവൃധാതേ | — വർദ്ധയതഃ |

അർത്ഥം—യജ്ഞത്തിലേർപ്പെട്ടവരും അഭീഷ്ടപ്രാപ്തിയിച്ഛിക്കുന്നവരുമായ പുരാതനന്മാരായ ഋത്വിഗ്യജമാനന്മാർ യാഗത്തിന്റെ പൂർവ്വാംഗമായ ആധാനത്തിലുൽപന്നനായ അഗ്നിയെ ബലത്തിന്നുവേണ്ടി സേവിക്കുന്നുവല്ലൊ. ജഗത്തു മുഴുവൻ മൂടിനില്ക്കുന്ന (നിറഞ്ഞുനില്ക്കുന്ന) ദ്യാവാപൃഥിവികൾ വൃക്ഷനക്ഷത്രാദികളിൽ വസിക്കുന്ന അഗ്നിയെ ജലോല്പന്നങ്ങളായ പുരോഡാശാദികൾകൊണ്ട് വളർത്തുന്നു.

5 സപ്തസ്വസൄരരുഷീർവ്വാവശാനോ

വിദ്വാന്മധ്വ ഉജ്ജഭാരാദൃശേകം

അന്തര്യേമേഅന്തരിക്ഷേപുരാജാ

ഇച്ഛൻവവ്രിമവിദത്പൂഷണസ്യ

അന്വയം:–

| | | |
|---|---|---|
| വാവശാനഃ, വിദ്വാൻ | — | സ്തോതൃഭിസ്തൂയമാനഃ സർവ്വജ്ഞാനോഗ്നിഃ |
| അരുഷീഃ സപ്ത സ്വസൄഃ | — | ആരോചമാനാഃ സ്വയം സാരിണീഃ കാളീകരാള്യാദികാ സ്സപ്തജിഹ്വാഃ |
| കം ദൃശേ | — | സുഖേന സർവ്വേഷാം ദർശനായ |
| മധ്വഃ ഉൽ ജഭാര | — | മദകരാദ്യജ്ഞാദൂർധ്വം ഹൃതവാൻ (സ്വതേജസാ പ്രാദുർഭൂതഃ) |
| (കിഞ്ച) പുരാ–ജാഃ | — | പുരാജാതസ്സോഗ്നിർദ്യാവാ പൃഥിവ്യോഃ |
| അന്തഃ അന്തരിക്ഷേ | — | മദ്ധ്യേന്തരിക്ഷേ സ്ഥിതഃ |
| (താ ജിഹ്വാഃ) യേമേ | — | നിയമിതവാൻ, സർവ്വത്ര തേജോയുക്തോവർത്തതേ |
| (അപി ച) ഇച്ഛൻ | — | യജമാനാൻ കാമയമാനോഗ്നിഃ |
| പൂഷണസ്യ | — | പാർത്ഥിവസ്യ ലോകസ്യ (പൂഷേതിപൃഥിവീനാമ) |
| വവ്രിം അവിദൽ | — | പൃശ്നിവർണ്ണം രൂപം പ്രായച്ഛൽ |

അർത്ഥം–സ്തോതാക്കളാൽ പുകഴ്ത്തപ്പെടുന്നവനും എല്ലാമറിയുന്നവനുമായ അഗ്നി പ്രകാശമിയന്ന, കാളി, കരാളി മുതലായി സ്വയം പടരുന്ന ജ്വാലകളാകുന്ന ഏഴ് നാവുകളെ സുഖമായെല്ലാവർക്കും കാണാനായി ഹർഷകരമായ യജ്ഞത്തിൽ നിന്നു് മേല്പോട്ടുയർത്തി (സ്വതേജസ്സാലുൽഭൂതനായി) പിന്നെ, പണ്ടേ ജനിച്ച ആ അഗ്നി ദ്യാവാപൃഥിവികളുടെ മദ്ധ്യത്തിലന്തരിക്ഷത്തിൽ വർത്തിച്ചു്, ആ നാവുകളെ നീട്ടി, എങ്ങും തേജസ്സുററു തിളങ്ങുന്നവനായി. കൂടാതെ, യജമാനന്മാരെ ഇച്ഛപ്പെടുന്ന അഗ്നി ഭൂലോകത്തിന്നു് തവിട്ടുനിറം കൊടുത്തു.

6 സപ്തമര്യാദാഃകവയസ്തതക്ഷു

സ്താസാമേകാമിദഭ്യംഹുരോഗാത്

ആയോർഹസ്കംഭഉപമസ്യനീളേ

പഥാംവിസർഗ്ഗേധരുണേഷുതസ്ഥൗ

അന്വയം —

കവയഃ സപ്ത മര്യാദാഃ
തതക്ഷുഃ — മേധാവിന ഋഷയഃ കാമജേഭ്യഃ,
ക്രോധജേഭ്യശ്ച, പാനമക്ഷാഃ
സ്ത്രിയോ മൃഗയാദണ്ഡഃ പാരുഷ്യ
മന്യദ്ദൂഷണമിതി അഥവാ
സ്തേയം ഗുരുതല്പാരോഹണം,
ബ്രഹ്മഹത്യാ, സുരാപാനം,
ദുഷ്കൃതകർമ്മണഃ പുനഃ
പുനസ്സേവാ, പാതകേനൃതോദ്യം
ഇതി സപ്തമര്യാദാസ്ത്യക്തവന്തഃ

താസാം ഏകാം ഇത് — ഏകമേവ യഃ

അഭി ഗാത് അംഹുരഃ ഹ — അഭിഗച്ഛതി സഃ പാപവാൻ
ഏവ ഭവതി

(കിഞ്ച) ആയോഃ സ്കംഭഃ — തസ്യ മനുഷ്യസ്യ സ്കംഭയിതാ,
നിരോധകോഗ്നിഃ

ഉപ-മസ്യ നീളേ — സമീപ ഭൂതസ്യായോഃ
മനുഷ്യസ്യ സ്ഥാനേ

പഥാം — ആദിത്യരൂപസ്യസ്വസ്യ
രശ്മീനാം

വി-സർഗ്ഗേ — വിസർജ്ജനേ സ്ഥാനേന്തരിക്ഷേ
വർത്തമാനേഷു

ധരുണേഷു തസ്ഥൗ — ഉദകേഷു വിദ്യുദാത്മനാ തിഷ്ഠതി

അർത്ഥം—മേധാവികളായ ഋഷികൾ കാമക്രോധങ്ങളിൽ നിന്നുളവാകുന്ന ഏഴ് അതിർവരമ്പുകൾ, നിരോധങ്ങൾ ഉപേക്ഷിച്ചിരുന്നു അവ വിട്ടു കടന്നിരുന്നില്ല (കള്ളുകുടി, ചൂ

കളി, (പര) സ്ത്രീകാം, നായാട്ട്, അന്യദ്രോഹം, ക്രൂരത, പരദൂഷണം എന്നിങ്ങനെയും അന്യൻെറ മുതൽ കക്കൽ, ഗുരുവിൻെറ കിടയ്ക്കയിൽ കയററം, ബ്രഹ്മഹത്യ, കള്ളകുടി, ദുഷ്ടകമ്മാക്കളൊത്തു് വീണ്ടും വീണ്ടും സംസർഗ്ഗം, അസത്യമായ വാക്കം പ്രവൃത്തിയും, എന്നിങ്ങനെയും ആ ഏഴെണ്ണത്തെ വിസ്തരിച്ചിരിയ്ക്കുന്നു.) അവയിലൊന്നു ചെയ്യുന്നവൻതന്നെ പാപിയായി ഭവിയ്ക്കുന്നു അപ്രകാരമുള്ള മനുഷ്യനെ ആ ദുഷ്കമ്മത്തിൽനിന്നു് വിലക്കിക്കൊണ്ടു് അഗ്നി ആ മനുഷ്യൻെറ സമീപത്തിൽ, ആദിത്യരൂപനായ തൻെറ രശ്മികാം വിട്ടുകൊണ്ടു്, അന്തരിക്ഷത്തിലുള്ള ജലങ്ങളിൽ ഇടിമിന്നലായി നില്ക്കുന്നു. (അത്തരം പാപികളെ ഇടിമിന്നലാൽ ദുഷ്കൃതത്തിൽനിന്നു മാററാൻ വേണ്ടി ഹനിയ്ക്കുന്നു.)

7 അസ്ച്ചസച്ചപരമേവ്യോമ
ന്ദക്ഷസ്യജന്മന്നദിതേരുപസ്ഥേ
അഗ്നിർഹനഃപ്രഥമജാഋതസ്യ
പൂർവ്വആയുനിവൃഷഭശ്ചധേനുഃ വ. 33

അന്വയം:—

| | |
|---|---|
| അസൽ ച സൽ ച | — അസൽ അവ്യാകൃതം, സദ്വ്യാകൃതം, സദസദാത്മകം ജഗൽ സർവ്വം |
| പരമേ വി–ഓമൻ | — ഉത്തമേവ്യോമനി, കാരണാത്മനി സദാ ജാതമഭൂൽ |
| അദിതേഃ ഉപ–സ്ഥേ | — പൃഥിവ്യാ ഉപസ്ഥാനേ, സമീപേ |
| ദക്ഷസ്യ ജന്മൻ | — പ്രജാപതേജ്ജന്മനി, മനുഷ്യസ്യ സൃഷ്ടിക്രമാൽ പൂർവ്വം |
| അഗ്നിഃ ഹ | — അഗ്നിരേവ |
| ഋതസ്യ നഃ | — കമ്മഫലസ്യ ഭോക്തൄണാ [illegible] |

പ്രഥമജാഃ — പ്രഥമമേവ ജാതഃ
പൂർവ്വേ ആയുനി — ഉത്തരസൃഷ്ടിമപേക്ഷ്യ പൂർവ്വസ്മിൻ കാലേഽഗ്നിരേവ
വൃഷഭഃ ധേനുഃ ച — ആസീത്, സ്ത്രീപുംസാത്മകോ ഭവത്

അർത്ഥം-ഇല്ലായ്മയും ഉണ്മയും ചേർന്ന ജഗത്തു മുഴുവൻ കാരണാത്മകമായ ആകാശത്തിൽ ഏന്നുൽപന്നമത്രേ. ഭൂമിയുടെ സമീപത്തിൽ പ്രജാപതി ഉൽപന്നനാകേ, മനുഷ്യസൃഷ്ടിക്കു മുമ്പ്, കർമ്മഫലഭോക്താക്കളായ നമുക്കെല്ലാം മുമ്പ്. അഗ്നി മാത്രമാണ് പിറന്നത്. തുടന്ന് സൃഷ്ടിക്കുമുമ്പുള്ള കാലത്തിൽ അഗ്നിതന്നെയായിരുന്ന കാളയും പശുവും; അവിടന്നാണ് സ്ത്രീപുരുഷാത്മകനായി ഭേദിച്ചത്.

അഞ്ചാമധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം-7-അദ്ധ്യായം-6

1–2 വർഗ്ഗങ്ങൾ അഗ്നി ദേവത. 2 ൽ 3–ം, 4–ം ഋക്കുകൾ പ്രശസ്യമായ അഗ്നിസ്തുതിയാണ്. അതിൽ അഗ്നിയോടു മമത മുഴച്ചുകാണുന്നു. 3–4 അഗ്നിയും ഇന്ദ്രനും. 5. അപ്പുകൾ. ഈ വർഗ്ഗം മുഴുവൻ പുണ്യാഹ മന്ത്രങ്ങളിൽ പെടുന്നു. 6–7–8 ഋഷികളും ദേവതകളും യമനും യമിയും. ഇരട്ടപെററ സഹോദരനും സഹോദരിയുമായ അവർ ഒരു വിജന സ്ഥലത്തെത്തി: യമി യമനോട് പുരുഷസംഭോഗം യാചിക്കുന്നതും ധർമ്മത്തിലുറച്ചുനിന്ന യമൻ അതു നിരസിക്കുന്നതുമായ സംവാദം വിജ്ഞേയവും ധർമ്മപ്രതിപാദകവുമാണ്. 9 മുതൽ 12 കൂടി അഗ്നി. 13ൽ ഹവിർദ്ധാനവണ്ടികളാണ് ദേവത. 14–15–16ൽ സരമ എന്ന ദേവശുനിയുടെ മക്കളായ നായ്ക്കളും യമനുമാണ് ദേവത. ആദ്യമന്ത്രങ്ങളൊക്കെ യമസ്തുതിയാണ്. 7 മുതൽ 10 കൂടി മന്ത്രങ്ങൾ യാഗത്തിന്നിടയിൽവെച്ചുമരിച്ച യജമാനന്റെ കഥയാണ്. 12–13 മന്ത്രങ്ങൾ യമന്റെ ശ്വാക്കളെപ്പററിയാണ്. തുടർന്നു വീണ്ടും യമസ്തുതി. ഈ സൂക്തത്തിന്റെ ഋഷി വൈവസ്വതനായ യമനാണെന്നു കാണുന്നു. അതിന്ന് ഒരു യുക്തിപോരായ്യ തോന്നുന്നു. 17–18–19 വർഗ്ഗങ്ങൾ കൂടിയ സൂക്തത്തിൽ പിതൃക്കൾ ദേവത. ഇതു് പിതൃസൂക്തമെന്നു പറയപ്പെടുന്നു. കൌഷീതകന്മാർക്ക് ശ്രാദ്ധത്തിന്റെ ജപമന്ത്രങ്ങളിൽ പെടുന്നു. ഈ സൂക്തം കൊണ്ട് പിതൃപ്രീതിക്കു തർപ്പണവും ചെയ്യാറുണ്ട്. ഇതിലൊട്ടുക്കത്തെ, 14–ാം ഋക്ക് വൈശ്വദേവത്തിൽ പിതൃക്കൾക്ക് ഹവിരർപ്പണത്തിന്നുപയോഗിക്കുന്നു. 20–21–22 വർഗ്ഗങ്ങളിൽ, 14–15–16 വർഗ്ഗങ്ങളിൽ പറഞ്ഞ മരിച്ച യജമാനന്റെ പ്രേതത്തെ പരാമർശിക്കുന്നു. 3 മുതൽ 8 കൂടി മന്ത്രങ്ങളിൽ മനുഷ്യന്റെ ഓരോ ഭാഗം മരിച്ചശേഷം പ്രകൃതിയിൽ ഏതേതിനോട് ലയിക്കുമെന്ന് പറയുന്നു. ശ്മശാനസന്ദർഭത്തിൽ ഭൂമിയോടു പറയുന്ന 14–ാം മന്ത്രം ശവസംസ്കാരക്രിയയിൽ പ്രയുക്തമാണ്. 23–24–25 കൂടി വർഗ്ഗങ്ങളടങ്ങിയ സൂക്തത്തിൽ സരണ്യു, പൂഷാവ്, സരസ്വതി, അപ്പുകൾ, സോമൻ എന്നിവർ

ദേവതകം. 3–4–5 ഋക്കുകളിൽ വീണ്ടും മരിച്ച പ്രേതത്തെ അഭിസംബോധനം ചെയ്യുന്നു. 7–8–9 മന്ത്രങ്ങളം സാരസ്വത ത്തിൽ പെട്ടതാണ്. 10–ാം മന്ത്രം പുലയിൽ ഉദകക്രിയയ്ക്കു ചൊല്ലുന്നു. 26–27–28 വർഗ്ഗങ്ങളടങ്ങിയ സൂക്തത്തിലും മരിച്ച യജമാനന്റെ കാര്യംതന്നെയാണ്. മരിച്ച ആളുടെ ശേഷക്കാ ർക്ക് ക്ഷേമമാശംസിക്കുന്നു. 7–ാം മന്ത്രത്തിൽ വൈധവ്യം ഒരു സ്ത്രീയെ ഹനിയ്ക്കുന്നില്ലെന്ന് എടുത്തു പറയുന്നു.

അഷ്ടകം ഏഴ്–അധ്യായം ആറ്–വർഗ്ഗം–1 ആപ്ത്യഃ ത്രിതഃ ഋഷിഃ ത്രിഷ്ടുപ്ഛന്ദഃ അഗ്നിർദ്ദേവതാ

1 അയംസയസ്യശർമ്മന്നവോഭി
രഗ്നേരേധതേജരിതാഭിഷ്ടൗ
ജ്യേഷ്ഠേഭിര്യോഭാനുഭിരൃഷൂണാം
പര്യേതിപരിവീതോവിഭാവാ

അന്വയം:–

| | |
|---|---|
| വിഭാ–വാ | — ദീപ്തിമാൻ |
| യഃ ഋഷൂണാം | — യോഗ്നിസ്സൂര്യരശ്മീനാം |
| ജ്യേഷ്ഠേഭിഃ ഭാനു–ഭിഃ | — പ്രശസ്യൈസ്തേജോഭിഃ |
| പരി–വീതഃ പരി–ഏതി | — പരിവൃതസ്സർവ്വതോഗച്ഛതി |
| യസ്യ അഗ്നേഃ ജരിതാ | — സ്തോതാ |
| അഭിഷ്ടൗ അവഃ–ഭിഃ | — യാഗേകൃതേസതി പാലനൈഃ |
| ശർമൻ ഏധതേ | — ശമ്മണി, സ്വഗൃഹേ വർദ്ധതേ |
| സഃ അയം | — അഗ്നിരസ്മാഭിര്യാഗാർത്ഥമാഹൂതഃ |

അർത്ഥം–ഏതു പ്രകാശവാനായ അഗ്നി സൂര്യരശ്മികളുടെ പ്ര ശസ്തങ്ങളായ തേജസ്സുകൾകൊണ്ട് ചുററപ്പെട്ടവനായെങ്ങുമെത്തു ന്നുവോ, ഏതഗ്നിയുടെ രക്ഷണങ്ങളാലാണോ യാഗം കഴിയവേ, സ്തോതാവ് സ്വഗൃഹത്തിൽ വർദ്ധിക്കുന്നത്, ആ അഗ്നി യാഗ ത്തിന്നായി നമ്മളാൽ വിളിക്കപ്പെട്ടിരിക്കുന്നു.

2 യോഭാനഭിർവ്വിഭാവാവിഭോ

ത്യഗ്നിർദ്ദേവേഭിര്യതാവാജസ്രഃ

ആയോവിവായസഖ്യാസഖിഭ്യോ

പരിഹ്വൃതോഅത്യോനസപ്തിഃ

അന്വയം:—

| | |
|---|---|
| ഋത-വാ യഃ അഗ്നിഃ | — ദീപ്തിമാൻ യോഗ്നിഃ |
| ദേവേഭിഃ ഭാന-ഭിഃ | |
| വി-ഭാതി , | — ദ്യോതമാനൈസ്തേജോഭി ർദ്ദീപ്യതേ |
| സഖി——ഭ്യഃ | — സഖീഭ്രതാനാം യജമാനാ നാമത്ഥായ |
| യഃ സഖ്യാ | — സഖ്യാനി, സഖിഭിഃ കത്തവ്യാനി കത്തും |
| സപ്തിഃ അത്യഃ ന | — യഥാസതതഗമനശീലോശ്വഃ അശ്രാന്തോ ഗച്ഛതി തഥാ |
| അപരി-ഹ്വൃതഃ | — അപരിശ്രാന്തഃ |
| ആ വിവായ | — ആഭിമുഖ്യേന ഗച്ഛതി (സോഗ്നിരസ്മാഭിരാഹൂതഃ) |

അത്ഥം—സത്യവാനും അക്ഷീണനായി നിരന്തരകർമ്മാവും ദീപ്തിമാനുമായ യാതൊരഗ്നി പ്രകാശമാനങ്ങളായ തേജസ്സുക ളോടുകൂടി വിളങ്ങുന്നുവോ, യാതൊരഗ്നി ചങ്ങാതികളായ യജ മാനന്മാൎക്ക്, ചങ്ങാതികളാചരിയ്ക്കേണ്ടും കർമ്മം നിർവ്വഹിക്കാ നായി, ഓട്ടക്കാരനായ കുതിര ക്ഷീണിക്കാതെ പോകുന്നപോ ലെ, അശ്രാന്തനാണോ, ആ അഗ്നി യാഗത്തിന്നായി വരുന്നു. ആ അഗ്നിയാണ് നമ്മളാൽ വിളിക്കപ്പെട്ടിരിക്കുന്നതു്.

3 ഈശേയോവിശ്വസ്യാദേവവീതേ

രീശേവിശ്വായുരുഷസോവ്യുഷ്ടൗ

ആയസ്മിന്മനാഹവീംഷ്യഗ്നാ

വരിഷ്ടരഥസ്കഭ്നാതിശൂഷൈഃ

അന്വയം:—

| | |
|---|---|
| യഃ വിശ്വസ്യാഃ | |
| ദേവ–വീതേഃ ഈശേ | — സർവ്വസ്യ യജ്ഞസ്യേഷ്ടേ |
| (അപിച) വിശ്വ–ആയുഃ | — സർവ്വത്രാപ്രതിഹതഗമനഃ |
| ഉഷസഃ വി–ഉഷ്ടൌ | |
| ഈശേ | — വിവാസനേ, ഉദയകാലേ ഹോമാർത്ഥം യജമാനാനാമീഷ്ടേ |
| ശുഷ്മൈഃ അരിഷ്ട–രഥഃ | — ശത്രുബലൈരഹിംസിതയജ്ഞരഥഃ, സർവ്വഏവ യജമാനഃ |
| യസ്മിൻ അഗ്നൌ മനാ | |
| ഹവീംഷി | — മനനീയാനി ഹവീംഷി |
| ആ സ്യജ്നാതി | — ആദരേണ പ്രതിബധ്നാതി, പ്രക്ഷിപതി (സോഗ്നിരസ്മാഭിരാഹൂതഃ) |

അർത്ഥം—യാതൊരഗ്നി യജ്ഞത്തിന്ന മുഴുവൻ ഈശനാണോ, തടവററ ഗതിയുററ യാതൊരഗ്നി ഉഷസ്സു തെളിയവേ, ഉദയകാലത്തിൽ, ഹോമത്തിന്നുവേണ്ടി യജമാനന്മാൎക്കീശനാണോ, ശത്രുബലങ്ങളാൽ കേടേല്പിക്കപ്പെടാത്ത യജ്ഞമാകുന്ന തേരോട്ടുകൂടിയ യജമാനന്മാരെല്ലാം യാതൊരഗ്നിയിൽ സ്വാദുക്കളായ ഹവിസ്സുകളെ സാദരം നിക്ഷേപിക്കുന്നുവോ, ആ അഗ്നി നമ്മളാൽ വിളിയ്ക്കപ്പെട്ടിരിക്കുന്നു.

4 ശുഷേഭിർവൃധോജുഷാണോഅർകൈർ
ദേവാँഅച്ഛാരഘുപത്വാജിഗാതി
മന്ദ്രോഹോതാസജുഹ്വാ൨യജിഷ്ഠഃ
സമ്മിശ്ലോഅഗ്നിരാജിഘർത്തിദേവാൻ

അന്വയം:—

| | |
|---|---|
| ജുഹ്വാ വൃധഃ ശുഷേഭിഃ | — ജുഹ്വാവർദ്ധിതോഗ്നിർഹവിർഭ്ലക്ഷണൈർബ്ബലൈഃ, ബലനിമിത്തൈർഹവിർഭിഃ |
| അർകൈഃ ജുഷാണഃ | — സ്തോത്രൈശ്ച സേവ്യമാനസ്സൻ |

| | |
|---|---|
| ദേവാൻ അച്ഛ | — ഇന്ദ്രാദീനാപ്ത്ധം |
| രഘ്വ-പത്വാ ജിഗാതി | — ലഘുഗമനഃ ശീഘ്രഗാമീഗച്ഛതി |
| (ഗത്വാച) മന്ദ്രഃ ഹോതാ | — സ്തുത്യോദേവാനാമാഹ്വാതാ |
| യജിഷ്ഠഃ സം-മിശ്ലഃ | — യഷ്ടൃതമഃ, സ്വഗുണൈര്യുക്തഃ |
| സഃ അഗ്നിഃ ദേവാൻ | — താൻ പ്രതി |
| ആ ജിഘർത്തി | — ആഹാരയതി, ദേവേഭ്യോ ഹവിർദ്ദാതി |

അർത്ഥം—ജുഹൂകൊണ്ടു് ഹോമിയ്ക്കപ്പെട്ടു് വളൎന്ന അഗ്നി ബല കരങ്ങളായ ഹവിസ്സുകളെക്കൊണ്ടും സ്തോത്രങ്ങളെക്കൊണ്ടും സേവിയ്ക്കപ്പെടുന്നവനായി, ദേവന്മാരെ പ്രാപിയ്ക്കാൻ വേഗവാനായിപ്പോകുന്നു. പോയിട്ടു്, സ്തുത്യനും ദേവന്മാരെ വിളിക്കുന്നവനും ഏററവും യജ്വാവും സ്വഗുണങ്ങളൊത്തവനുമായ ആ അഗ്നി ദേവന്മാരെ ഊട്ടുന്നു, അവൎക്കു് ഹവിസ്സേകുന്നു.

5 തമുസ്രാമിന്ദ്രന്നരേജമാന

മഗ്നിംഗീർഭിന്നമോഭിരാകൃണുധ്വം

ആയംവിപ്രാസോമതിഭിർഗൃണന്തി

ജാതവേദസഞ്ജുഹ്വംസഹാനാം

അന്വയം:—

| | |
|---|---|
| (ഹേ ഋത്വിജഃ, യൂയം) | |
| വിപ്രാസഃ | — മേധാവിനസ്തോതാരഃ |
| സഹാനാം ജുഹ്വം | — ശത്രൂനഭിഭവിതൄന്നാം ദേവാനാമാഹ്വാതാരം |
| ജാത–വേദസം യം | — ജാതപ്രജ്ഞം യമഗ്നിം |
| മതി–ഭിഃ ആ ഗൃണന്തി | — ആദരേണ സ്തുവന്തി |
| ഉസ്രാം, രേജമാനം | — ഭോഗാനാമുൽസ്രാവിണം, ദാതാരം, ജ്വാലാത്മനാ കമ്പമാനം |
| തം അഗ്നിം ഇന്ദ്രം ന | — ഇന്ദ്രമിവ സ്തുതിഭിഹ്വിഭിശ്ച |
| ഗീഃ–ഭിഃ നമഃ–ഭിഃ | — അസ്മദഭിമുഖങ്കുരുത |
| ആ കൃണുധ്വം | |

അർത്ഥം—അല്ലയോ ഋത്വിക്കുകളേ, മേധാവികളായ സ്തോതാക്കൾ, ശത്രുജേതാക്കളായ ദേവന്മാരെ വിളിക്കുന്ന സർവ്വജ്ഞനായ യാതൊരഗ്നിയെ സ്തോത്രങ്ങളാൽ ആദരത്തോടുകൂടി സ്തുതിക്കുന്നുവോ, ഭോഗസുഖങ്ങൾ ചൊരിഞ്ഞുതരുന്നവനും ജ്വാലാരൂപനായിളകുന്നവനുമായ ആ അഗ്നിയെ ഇന്ദ്രനെയെന്നപോലെ, സ്തുതികളാലും ഹവിസ്സുകളാലും നിങ്ങളഭിമുഖനാക്കുക.

6 സംയസ്മിൻവിശ്വാവസൂനിജഗ്മു
വാജേനാശ്വാസ്സപ്തീവന്തഏവൈഃ
അസ്മേഊതീരിന്ദ്രവാതതമാ
അർവ്വാചീനാഅഗ്നആകൃണുഷ്വ

അന്വയം:—

ഹേ അഗ്നേ, യസ്മിൻ
(ത്വയി) വിശ്വാ വസൂനി — സർവ്വാണി ധനാനി
ഏവൈഃ സപ്തി-വന്തഃ — ഗമനൈസ്സർപ്പണവന്തഃ
അശ്വാഃ വാജേ ന — യഥാ സങ്ഗ്രാമേ സങ്ഗതാസ്തഥാ
സം ജഗ്മുഃ — സ്വത്വേന സങ്ഗതാനി ഭവന്തി,
(സത്വം) ഇന്ദ്രവാത-തമാഃ
ഊതീഃ — ഇന്ദ്രേണാധിഗതാ രക്ഷാഃ
അസ്മേ അർവ്വാചീനാഃ
ആ കൃണുഷ്വ — അസ്മാസ്വഭിമുഖാഃ കുരു

അർത്ഥം—അല്ലയോ അഗ്നേ. യാതൊരവിടുന്നിൽ എല്ലാ ഐശ്വര്യങ്ങളും, ഓട്ടമിടുക്കേററ കുതിരകൾ പോർക്കളത്തിലെത്തിച്ചേരുന്നപോലെ, സ്വയം വന്നുചേർന്നിട്ടുണ്ടോ, ആ അവിടുന്ന് ഇന്ദ്രനാൽ വരുത്തപ്പെട്ട രക്ഷകൾ ഞങ്ങൾക്കഭിമുഖങ്ങളാക്കിയാലും. (ഇന്ദ്രന്റെ രക്ഷകൾ ഞങ്ങൾക്കുണ്ടാക്കിയാലും.)

7 അധാഹ്യഗ്നേമഹനാനിഷദ്യാ
സദ്യോജജ്ഞാനോഹവ്യോബഭ്രഥ
തന്തേദേവാസോഅനുകേതമായ
ന്നധാവദ്ധന്തപ്രഥമാസഊമാഃ വ. 1

അന്വയം:–

| | |
|---|---|
| അധ ഹേ അഗ്നേ ഹി | — യസ്മാൽ ത്വം മഹത്വേന |
| മഹനാ | — ജായമാനഃ, ജ്വലൻ |
| ജജ്ഞാനഃ | — ഉപവിശ്യ ജനനകാലഏവ |
| നി–സദ്യ സദ്യഃ | — ഹവനാഹോവേസി |
| ഹവ്യഃ ബഭ്രഥ | — ഹവിഷാം ദാതാര |
| (തസ്മാൽ) ദേവാസഃ | — ഋത്വിഗ്യജമാനാഃ |
| | തവസ്വഭൂതം പ്രജ്ഞാനലക്ഷണം |
| തേ തം കേതം | — അനുഗച്ഛന്തി, ദീപ്തേത്വയി |
| അനു ആയൻ | — ഹവീംഷി പ്രക്ഷിപന്തി |
| | — ക്രിയാദിജന |
| അധ പ്രഥമാസഃ | — വിദ്യാഗുണൈരുൽകൃഷ്ടാഃ |
| | — ത്വയാരക്ഷിതാവദ്ധന്തേ |
| ഊമാഃ അവദ്ധന്ത് | |

അർത്ഥം–അല്ലയോ അഗ്നേ, യാതൊരുകാരണത്താലവിട ന്ന് മഹത്വത്തോടുകൂടി ജനിച്ച്, ജ്വലിച്ചിരുന്ന്, അപ്പോം തന്നെ ഹോമാഹനാകുന്നുവോ, അക്കാരണത്താൽ ഹവിർദാതാ ക്കളായ ഋത്വിഗ്യജമാനന്മാർ അവിടത്തെ സ്വന്തം പ്രജ്ഞാന ത്തെ അനുഗമിക്കുന്നു, ആളിക്കത്തിയ അവിടന്നിൽ ഹവിസ്സു കൾ ഹോമിക്കുന്നു. പിന്നെ, കലകർമ്മവിദ്യാഗുണങ്ങൾ കൊ ണ്ടുൽകൃഷ്ടരായി, അവിടന്നാൽ രക്ഷിതരായി അവർ വദ്ധി ക്കുന്നു.

വർഗ്ഗം-2

1 സ്വസ്തിനോദിവോഅഗ്നേപൃഥിവ്യാ

വിശ്വായുർധേഹിയജഥായദേവ

സചേമഹിതവദസ്മപ്രകേതൈഃ

ഉരുഷ്യാണഉരുഭിർദ്ദേവശംസൈഃ

അന്വയം:—

ഹേ ദസ്മ,ദേവ, അഗ്നേ, — ദർശനീയ, ദ്യോതമാനാഗ്നേ,
(ത്വം) ദിവഃ പൃഥിവ്യാഃ — ദ്യാവാപൃഥിവ്യോസ്സകാശാൽ
നഃ വിശ്വ-ആയുഃ സ്വസ്തി — സർവ്വാന്നം പുത്രാദ്യവിനാശഞ്ച
യജഥായ ധേഹി — ദേവയാഗാർത്ഥം പ്രയച്ഛ
(സർവ്വാന്നപുത്രയുക്താ യഥാവയം യജമാനോഭവേമ, തഥാസ്മാൻ കുരു)
(അപി ച വയം)
സചേമഹി — ത്വാം സേവേമഹി
ഹേ ദേവ, ഉരു-ഭിഃ
ശംസൈഃ — ബഹുഭിശ്ശംസനീയൈഃ
തവ പ്ര-കേതൈഃ — പാലനോപായപ്രജ്ഞാനൈഃ
നഃ ഉരുഷ്യ — അസ്മാൻ രക്ഷ

അർത്ഥം—ദർശനീയനും പ്രകാശമാനനുമായ അഗ്നേ, അവിടുന്ന് ദ്യാവാപൃഥിവികളിൽനിന്ന് എല്ലാ അന്നവും പുത്രാദികളെക്കൊണ്ടുള്ള ക്ഷേമവും ദേവയാഗത്തിന്നുവേണ്ടി ഞങ്ങൾക്ക് തന്നരുളിയാലും. (സർവ്വാന്നയുക്തരും പുത്രവാന്മാരുമായി ഞങ്ങളെ യജമാനകളാകത്തക്കവിധമാക്കിയാലും) ഞങ്ങളവിടുത്തെ ആശ്രയിക്കുന്നു. അല്ലയോ ദേവ, പലരാലും പ്രശംസിക്കത്തക്ക അവിടുത്തെ രക്ഷണമാർഗ്ഗജ്ഞാനങ്ങളെക്കൊണ്ട്, ഞങ്ങളെ രക്ഷിച്ചാലും.

2 ഇമാഅഗ്നേമതയസ്തുഭ്യംജാതാ

ഗോഭിരശ്വൈരഭിഗൃണന്തിരാധഃ

യദാതേമർത്തോഅനുഭോഗമാന

ഡ്വസോദധാനോമതിഭിസ്സുജാത

അന്വയം:—

| | |
|---|---|
| ഹേ വസോ, സു–ജാത, അഗ്നേ, | — പ്രശസ്യവസുമൻ, ശോഭനേ കമ്മാത്ഥമുൽപന്നാഗ്നേ, |
| ഇമാഃ മതയഃ | — ഈദൃശ്യസ്തുതയഃ |
| തുഭ്യം ജാതാഃ | — ത്വദത്ഥമസ്മദാദിസ്തോതൃ മുഖാദുൽപന്നാഃ, ഉച്ചാരിതാഃ |
| ഗോഭിഃ, അശ്വൈഃ | — ച സഹിതം |
| രാധഃ അഭി ഗൃണന്തി | — ത്വയാദീയമാനം ധനം സ്തോതാരോഭിഷ്ടുവന്തി |
| യദാ മർത്തഃ തേ ഭോഗം | — യദാ മനുഷ്യസ്ത്വയാദീയമാനം ഭോഗാഹം ധനം |
| അനു ആനട് | — പ്രാപ്നോതി, ലഭതേ, തദാ |
| ദധാനഃ | — അസ്മഭ്യം ധനം പ്രയച്ഛംസ്ത്വം |
| മതി–ഭിഃ | — അസ്മദീയാഭിസ്തുതിഭിസ്സ്തൂയസേ |

അത്ഥം.–പ്രശസ്യധനമൊത്തവനും സൽകമ്മത്തിന്നവേണ്ടി ഉല്പന്നനുമായ അഗ്നേ, ഈ സ്തുതികൾ അവിടേയ്ക്കുവേണ്ടി സ്തോതാക്കളായ ഞങ്ങളുടെ മുഖങ്ങളിൽനിന്നു പുറപ്പെടുന്നവയാകുന്നു, ഉച്ചരിയ്ക്കപ്പെടുന്നവയാകുന്നു പശുക്കളോടും കുതിരകളോടുംകൂടി അവിടുന്നാൽ നല്കപ്പെടേണ്ടും ധനത്തെയാണ് സ്തോതാക്കൾ സ്തുതിയ്ക്കുന്നത്. മനുഷ്യൻ അവിടുന്നാൽ നല്കപ്പെടേണ്ടും അനുഭവ യോഗ്യമായ ധനത്തെ പ്രാപിയ്ക്കുമ്പോൾ, നേടുമ്പോൾ, ധനം തരുന്ന അവിടുന്ന് സ്തോതാക്കളാൽ പുകഴ്ത്തപ്പെടുന്നു.

3 അഗ്നിമ്മന്യേപിതരമഗ്നിമാപി

മഗ്നിംഭ്രാതരംസദമിൽസഖായം

അഗ്നേരനീകംബൃഹതസ്സപര്യ

ദിവിശുക്രംയജതംസൂര്യസ്യ

അന്വയം:—

(അഹം സ്തോതാ) പിതരം

| | |
|---|---|
| അഗ്നിം മന്യേ | — അഗ്നിമേവ ജാനേ |
| ആപിം അഗ്നിം | — ബന്ധുമഗ്നിമേവ മന്യേ |
| ഭ്രാതരം അഗ്നിം | — ഏവ മന്യേ |
| സദം ഇൽ സഖായം | — സദൈവാവിസംവാദിനം "മിത്രമഗ്നിമേവ മന്യേ |
| ബൃഹതഃ അഗ്നേഃ | |
| അനീകം | — മഹതസ്തസ്യാഹവനീയാഖ്യം മുഖം |
| ദിവി യജതം | — ദ്യുലോകേസ്ഥിതം, യഷ്ടവ്യം |
| സൂര്യസ്യ ശുക്രം | — ദീപ്തിമന്മണ്ഡലമഭിപ്രേതാർത്ഥസിദ്ധയേ കശ്ചിദാരാധയതി തദ്വൽ |
| സപര്യം | — പരിചരാമി |

അർത്ഥം—സ്തോതാവായ ഞാൻ പിതാവായി അഗ്നിയെത്തന്നെ അറിയുന്നു. (അഗ്നിയെ പിതാവായിത്തന്നെ കരുതുന്നു) ബന്ധുവായി അഗ്നിയെത്തന്നെ അറിയുന്നു. സഹോദരനായി അഗ്നിയെത്തന്നെ അറിയുന്നു. ഒരിക്കലും മറ്റു പറയാത്ത ചങ്ങാതിയായി അഗ്നിയെത്തന്നെ അറിയുന്നു. മഹാനായ അഗ്നിയുടെ ആഹവനീയമാകുന്ന മുഖത്തെ, ദ്യോവിലുള്ള സൂര്യന്റെ ദീപ്തമായ മണ്ഡലത്തെ ഒരാൾ ആരാധിക്കുന്നപോലെ, ഞാൻ പരിചരിക്കുന്നു.

4 സിധ്രാഅഗ്നേധിയോഅസ്മേസന്ത്രീ
രംത്രായസേദമആനിത്യഹോതാ
ഋതാവാസരോഹിദശ്വഃപുരുക്ഷു
ര്ദ്യുഭിരസ്മാഅഹഭിർവ്വാമമസ്തു

അന്വയം:–

ഹേ അഗ്നേ, സന്ത്രീഃ — സംഭക്ത്യഃ
അസ്മേ ധിയഃ സിധ്രാഃ — അസ്മാകം സംബന്ധിന്യ
സ്തുതയസ്സിദ്ധാഃ കൃതാഃ
ദമേ ആ — അസ്മദ്യജ്ഞഗൃഹേ മര്യാദയാ
വസ്ഥിതസ്ത്വം
നിത്യ–ഹോതാ — ദേവാനാം സതതമാഹ്വാതാസൻ
യം (മാം) ത്രായസേ — കർമ്മവൈഗുണ്യാദ്രക്ഷസി
സഃ (അഹം) — ത്വൽ പ്രസാദാൽ ത്വൽ
സായുജ്യങ്ഗതസ്സൻ
ഋത–വാ — യജ്ഞവാൻ സ്യാം
രോഹിൽ–അശ്വഃ
പുരു–ക്ഷുഃ — രോഹിൽസംജ്ഞാശ്വഃ,
ബഹ്വന്നശ്ചസ്യാം
(കിഞ്ച) അസ്മൈ — ഈദൃശവിധായത്മഭ്യം
ദ്യു–ഭിഃ അഹ–ഭിഃ — ദീപ്യേഷ്വഹസ്സു
വാമം അസ്തു — വനനീയം ഹവിർവസ്തു

അർത്ഥം–(അഗ്നി തന്നെയാണ് പിതാവും ഭ്രാതാവും സഖാവും എന്നു പറഞ്ഞശേഷം അഗ്നിയുമായി സായുജ്യപ്രാപ്തിയിച്ഛിക്കുന്നു.)

അല്ലയോ അഗ്നേ, അവിടുത്തെ പ്രാപിക്കുന്ന ഞങ്ങളുടെ സ്തുതികൾ സിദ്ധകളാക്കപ്പെട്ടിരിക്കുന്ന ഞങ്ങളുടെ യാഗശാലയിൽ സമുചിതസ്ഥാനത്തിരിക്കുന്ന അവിടുന്ന് നിത്യം ദേവന്മാരെ വിളിക്കുന്നവനായി യാതൊരെന്നെ. കർമ്മവൈഗുണ്യങ്ങളിൽനിന്ന്, കർമ്മലോപങ്ങളിൽനിന്ന്, രക്ഷിക്കുന്നുവോ ആ ഞാൻ അവിടുത്തെ പ്രസാദത്താൽ അവിടുന്നോട് സായുജ്യം പ്രാപിച്ച് (അവിടുത്തെപ്പോലെ) യജ്ഞയുക്തനാകുന്നു. രോ

ഹിണ്ണുകളെന്ന കതിരുകളോത്തവനും ധാരാളമന്നമുററവനുമാകാവൂ. ഇപ്രകാരമെല്ലാമുള്ള അവിടേയ്ക്കു ദീപ്തങ്ങളായ എല്ലാ ദിവസങ്ങളിലും കാമ്യമായ ഹവിസ്സു ഭവിക്കട്ടെ.

5 ദ്യൈഭിഹിതമ്മിത്രമിവപ്രയോഗം
പ്രത്നമൃത്വിജമധ്വരസ്യജാരം
ബാഹുഭ്യാമഗ്നിമായവോജനന്ത
വിക്ഷുഹോതാരന്ന്യസാദയന്ത

അന്വയം:—

| | |
|---|---|
| ദ്യുഭിഃ ഹിതം | — ദീപ്തൈരാഹിതം |
| മിത്രം–ഇവ പ്ര–യോഗം | — സ്നിഗ്ധമിവപ്രയോക്തവ്യം |
| പ്രത്നം ഋത്വിജം | — പുരാണമൃത്വിജം |
| അധ്വരസ്യ ജാരം | — യജ്ഞസ്യ സമാപയിതാരം |
| അഗ്നിം ആയവഃ | — മനുഷ്യാഃ, യജമാനാഃ |
| ബാഹുഭ്യാം അജനന്ത | — ജനിതവന്തഃ |
| (കിഞ്ച) വിക്ഷു | — മനുഷ്യേഷു, തദാകാരേഷു ദേവേഷു |
| ഹോതാരം നി അസാദയന്ത | — നിയമേന സാദിതവന്തഃ |

അത്ഥം–പ്രകാശവാന്മാരാൽ പ്രതിഷ്ഠാപിതനും സ്നേഹമുള്ള ചങ്ങാതിപോലെ പ്രയോഗിക്കപ്പെടാവുന്നവനും സനാതനനായ ഋത്വിക്കും യാഗം മുഴമിക്കുന്നവനുമായ അഗ്നിയെ മനുഷ്യരായ യജമാനന്മാർ കൈകളാൽ (കടഞ്ഞു) ജനിപ്പിച്ചു. പിന്നെ, മനുഷ്യരൂപം പൂണ്ട ദേവന്മാരെ വിളിക്കുന്നവനായിരുത്തി

6 സ്വയംയജസ്വദിവിദേവദേവാൻ
കിന്തേപാകഃകൃണവദപ്രചേതാഃ
യഥായജഋതുഭിർദ്ദേവദേവാ
നേവായജസ്വതന്വംസുജാത

അന്വയം:–

| | |
|---|---|
| ഹേ സു–ജാത, ദേവ | — ശോഭനജന്മൻ, ദ്യോതമാനാഗ്നേ, ത്വം |
| ദിവി ദേവാൻ | — ദ്യുലോകേ സ്ഥിതാനിന്ദ്രാദീൻ |
| സ്വയം യജസ്വ | — ആത്മനൈവയജ |
| പാകഃ അപ്ര–ചേതാഃ | — പക്വതവ്യപ്രജ്ഞഃ, അപ്രകൃഷ്ട ജ്ഞാനോമനുഷ്യഃ |
| തേ കിം കൃണവൽ? | — തവകിങ്കരോതി? |
| (കിഞ്ച) ഹേ ദേവ, | |
| (ത്വം) ഋതു–ഭിഃ | — യാഗയോഗ്യകാലൈഃ |
| ദേവാൻ യഥാ അയജഃ | — ഇഷ്ടവാനസി |
| ഏവ തന്വം യജസ്വ | — ഏവമാത്മാനമപി യജ |

അത്ഥം–ശോഭനജന്മാവും പ്രകാശമാനനുമായ അഗ്നേ, അവിടുന്ന് ദ്യുലോകത്തിലുള്ള ഇന്ദ്രാദിദേവന്മാരെ തന്നെത്താൻ യജിച്ചാലും (ഞങ്ങൾക്കതിന്ന് കഴിവില്ല എന്ന് ധ്വനി, കാരണം) അപക്വബുദ്ധിയും അപ്രകൃഷ്ടജ്ഞാനനുമായ മനുഷ്യൻ അവിടേയ്ക്കെന്തു ചെയ്യാനാണ്? അല്ലയോ ദേവ, യാഗയോഗ്യങ്ങളായ കാലങ്ങളിൽ ഏപ്രകാരമവിടുന്ന് ദേവന്മാരെ യജിച്ചുവോ, അപ്രകാരം സ്വയം, തന്നെത്തന്നെയും യജിച്ചാലും

7 ഭവാനോഅഗ്നേവിതോതഗോപാ

ഭവാവയസ്കൃത്തനോവയോധാഃ

രാസ്വാചനസ്സുമഹോഹവ്യദാതി

ത്രാസ്വോതനസ്തന്വോ അപ്രയുച്ഛൻ വ 2

അന്വയം –

| | |
|---|---|
| ഹേ സു–മഹഃ, അഗ്നേ, | — സുഷ്ഠുപൂജനീയാഗ്നേ, |
| നഃ അവിതാ ഭവ | — ദൃഷ്ടഭയേഭ്യോ രക്ഷകോ ഭവ |
| ഉത ഗോപാഃ | — അദൃഷ്ടഭയേഭ്യോഗോപ്താഭവ |
| ഉത നഃ വയഃ–കൃൽ, വയഃ–ധാഃ ഭവ | — അന്നസ്യ കത്താ, ദാതാ ച ഭവ |

(ത്വം സ്വഭൃതാം)
ഹവ്യ–ദാതിം — ഹവിഷോദാതിം
നഃ രാസ്വ ച — അസ്മഭ്യം പ്രയച്ഛ ച
ഉത നഃ തന്വഃ — അസ്മാകം ശരീരാണി
അപ്ര–യുച്ഛൻ ത്രാസ്വ — അപ്രമാദ്യൻ പാലയ

അർത്ഥം–സുപൂജ്യനായ അഗ്നേ, കാണപ്പെടുന്ന ഭയങ്ങളിൽ നിന്ന് ഞങ്ങൾക്ക് രക്ഷകനായി ഭവിച്ചാലും. കാണപ്പെടാത്ത ഭയങ്ങളിൽനിന്ന് കാക്കുന്നവനായാലും. കൂടാതെ, ഞങ്ങൾക്ക് അന്നമുണ്ടാക്കുന്നവനും തരുന്നവനുമായാലും. സ്വന്തം ഹവിർദ്ദാനം ഞങ്ങൾക്കേകിയാലും. പുറമെ, ഞങ്ങളുടെ ശരീരങ്ങളെ പിഴപറ്റാതെ പാലിച്ചാലും.

വർഗ്ഗം–3–4—ത്വാഷ്ട്രസ്ത്രിശിരാഃ ഋഷിഃ അഗ്നിരിന്ദ്രശ്ച ദേവതാ

1 പ്രകേതുനാബൃഹതായാത്യഗ്നി

രാരോദസീവൃഷഭോരോരവീതി

ദിവശ്ചിദന്താഉപമാഉദാന

ളപാമുപസ്ഥമഹിഷോവവർദ്ധ

അന്വയം:–

അഗ്നിഃ ബൃഹതാ കേതുനാ — മഹതാ പ്രജ്ഞാനേന യുക്തസ്സൻ
ആ രോദസീ പ്ര യാതി — ഇദാനീന്ദ്യാവാപൃഥിവ്യൌ പ്രകർഷേണ ഗച്ഛതി
(കിഞ്ചദേവാനാമാഹ്വാനകാലേ)
വൃഷഭഃ രോരവീതി — വൃഷഭഇവാത്യർത്ഥം ശബ്ദം കരോതി
ദിവഃ ചിത് — ദ്യുലോകസ്യാപി
അന്താൻ ഉപ–മാൻ — അന്താൻ, സമീപാംശ്ച പ്രദേശാൻ ജ്വലനാത്മനാ
ഉത് ആനട് — ഊർദ്ധ്വം വ്യാപ്നോതി
അപാം ഉപ–സ്ഥേ — വൃഷ്ട്യുദകാനാമുപസ്ഥാനേന്തരിക്ഷേവൈദ്യുതാത്മനാ
മഹിഷഃ വവർദ്ധ — മഹാൻ വർദ്ധതേ

അത്ഥം—അഗ്നി മഹത്തായ കൊടിയോടുകൂടിയവനായി ഇപ്പോഠം ദ്യാവാപൃഥിവികളെ വേണ്ടപോലെ പ്രാപിയ്ക്കുന്നു. ദേവന്മാരെ വിളിയ്ക്കുന്ന വേളയിൽ കാളപോലെ അത്യന്തം ശബ്ദമുണ്ടാക്കുന്നു. ദ്യോവിൻെറ അററങ്ങളെയും സമീപപ്രദേശങ്ങളെയും ജ്വലിച്ചുകൊണ്ടുയർന്നു വ്യാപിയ്ക്കുന്നു. മഴവെള്ളത്തിൻെറ ഇരിപ്പിടമായ അന്തരിക്ഷത്തിൽ ഇടിമിന്നൽ മെയ്യാൻ് മഹാനായി വദ്ധിയ്ക്കുന്നു.

2 മുമോദഗഭോവൃഷഭഃകകുദ്മാ

നസ്രേമാവത്സശ്ശിമീവാഅരാവീൽ

സദേവതാതൃദ്യതാനികൃണ്വ

ന്ത്സ്വേഷുക്ഷയേഷുപ്രഥമോജിഗാതി

അന്വയം:—

| | |
|---|---|
| ഗഭ്ഃ | — ദ്യാവാപൃഥിവ്യോരന്തഗ്ഗതഃ |
| വൃഷഭഃ, കകൽ—മാൻ | — കാമാനാം വഷിതാഗ്നിഃ ഉന്നത തേജസ്കസ്സൻ |
| മുമോദ | — മോദതേ |
| (കിഞ്ച) അസ്രേമാ | — പ്രശസ്തഃ |
| വത്സഃ | — സായം പ്രാതരാഹുത്യാ നക്തോഷസോർവ്വത്സഭൃതഃ |
| ശിമീ—വാൻ | — ഹവിർവ്വഹനാദി കമ്മവാൻ |
| അരാവീൽ | — ദേവാഹ്വാനശബ്ദങ്കരോതി |
| സഃ ദേവ—താതി ഉൽ— യതാനി കൃണ്വൻ | — യജ്ഞേ ഉദ്യമാനി, ഉത്സാഹകമ്മാണി കർവ്വൻ |
| സ്വേഷു ക്ഷയേഷു | — ആത്മീയേഷ്വാഹവനീയാദിഷുസ്ഥാനേഷു |
| പ്രഥമഃ ജിഗാതി | — ദേവാനാമുഖ്യസ്സഗച്ഛതി |

അത്ഥം—ദ്യാവാപൃഥിവികഠംക്കുള്ളിൽ വർത്തിക്കുന്നവനും അഭീഷ്ടവഷകനമായ അഗ്നി ഉൽകൃഷ്ടതേജസ്സററവനായി മോദിക്കുന്നു. പിന്നെ, പ്രശസ്തനും, പ്രാതഃകാലത്തിലും സായകാല

ത്തിലും ആഹുതികൊണ്ട് രാത്ര്യുഷസ്സുകളുടെ ഓമനക്കണ്ണും, ഹവിസ്സ്രുക മുതലായ കർമ്മങ്ങളൊത്തവനുമായ അഗ്നി ദേവന്മാരെ വിളിക്കുന്ന ശബ്ദമുണ്ടാക്കുന്നു. യജ്ഞത്തിൽ ഉത്സാഹകർമ്മങ്ങൾ ചെയ്തുകൊണ്ട് തന്റെ ആഹവനീയാദി സ്ഥാനങ്ങളിൽ ദേവന്മാർക്ക് മുമ്പനായ അവിടുന്നെത്തുന്നു.

3 ആയോമൂർധാനംപിത്രോരരബ്ധ
ന്യധ്വരേദധിരേസൂരോഅർണ്ണഃ
അസ്യപത്മന്നരുഷീരശ്വബുധ്നാ
ഋതസ്യയോനൗതന്വോജുഷന്ത

അന്വയം:—

| | |
|---|---|
| യഃ പിത്രോഃ മൂർധാനം | — മാതാപിതൃഭൂതയോ രരണ്യോശ്ശിരസ്ഥാനീയം മന്ഥനപ്രദേശം |
| ആ അരബ്ധ | — ഈഷദധിംസിതവാൻ, നിർമ്മഥനകാലേപി ദഗ്ധും സമർത്ഥഃ |
| സൂരഃ അർണ്ണഃ | — സ്വവീര്യസ്യാഗ്നേശ്ഗമനശീലം തേജഃ |
| (യഷ്ടാരഃ) അധ്വരേ നി ദധിരേ | — നിയമേന ധാരയന്തി |
| അസ്യ പത്മൻ അരുഷീഃ | — അഗ്നേഃ പതനേ ആരോചമാനാഃ |
| ഋതസ്യ യോനൌ അശ്വ— ബുധ്നാഃ | — യജ്ഞസ്യ സ്ഥാനേ ശനബന്ധനാഃ, ഹവിരാഹാരാന്വിതാഃ |
| തന്വഃ ജുഷന്ത | — തദീയാസ്തനൂഃ കവയസ്സേവന്തേ |

അർത്ഥം:—യാതൊരഗ്നി, മാതാപിതാക്കളായ അരണികളുടെ തലയായ കട കറങ്ങിത്തുടങ്ങുന്നു കരിക്കുന്നുവോ (കടയുമ്പോഴേ അഗ്നി ഹേരിപ്പിക്കാൻ സമർത്ഥനത്രെ) ആ ശോഭനവീര്യനായ അഗ്നിയുടെ വ്യാപകമായ തേജസ്സാണ് യഷ്ടാക്കൾ നിയതമാ

യി ധരിക്കുന്നതു്, കയ്യേന്തുന്നതു്. അവിടുന്നു് താഴെ പതിക്ക പോലും ശോഭാവഹങ്ങളും യജ്ഞസ്ഥാനത്തിൽ ഹവിരാഹാര ങ്ങളുംകൊണ്ടവയുമായ അംഗങ്ങളെ, മേധാവികളായ ഋത്വി ക്കുകൾ സേവിക്കുന്നു.

4 ഉഷഉഷോഹിവസോഅഗ്രമേഷി

ത്വംയമയോരഭവോവിഭാവാ

ഋതായസപ്തദധിഷേപദാനി

ജനയന്മിത്രന്തന്വേ൧ സ്വായൈ

അന്വയം:—

| | |
|---|---|
| ഹേ വസോ, ത്വം | |
| ഉഷഃ—ഉഷഃ | — വസുമന്നഗ്നേ, സർവ്വസ്യാ ഏവോഷസഃ |
| അഗ്രം ഏഷി ഹി | — പൂർവ്വം പ്രാപ്നോഷി ഖലു |
| (അപിച) യമയോഃ | — പരസ്പരമവിയുക്തയോരഹോ രാത്രയോഃ |
| വിഭാ—വാ അഭവഃ | — ദീപ്തിമാൻ ഭവസി |
| സ്വായൈ തന്വേ | — ആത്മീയാച്ഛരീരാൽ |
| മിത്രം ജനയൻ | — ആദിത്യമുൽപാദയൻ |
| സപ്ത പദാനി | — സപ്തസങ്ഖ്യാകാനി ധിഷ്ണ്യാദി സ്ഥാനാനി |
| ഋതായ ദധിഷേ | — യജ്ഞാർത്ഥം ധാരയസി |

അർത്ഥം—അല്ലയോ ധനവാനായ അഗ്നേ, അവിടുന്നു് എല്ലാ ഉഷസ്സുകൾക്കും മുമ്പെത്തുന്നവല്ലോ. അന്യോന്യം ചേർന്ന പകലിരവുകളിൽ പ്രകാശവാനായി വേിക്കുന്നു. സ്വന്തം ശരീരത്തിൽനിന്നു് ആദിത്യനെ ഉൽപാദിപ്പിച്ചുകൊണ്ടു് ധിഷ്ണ്യം മുതലായ ഏഴു സ്ഥാനങ്ങളെ യജ്ഞത്തിന്നുവേണ്ടി ധരിക്കുന്നു.

5 ഭുവശ്ചക്ഷുർമ്മഹ ഋതസ്യഗോപാ
ഭുവോവരുണോയദൃതായവേഷി
ഭുവോഅപാന്നപാജ്ജാതവേദോ
ഭുവോദൂതോയസ്യഹവ്യഞ്ജുജോഷഃ വ. 3

അന്വയം:—

ഹേ ജാത-വേദഃ,

| | |
|---|---|
| മഹഃ ഋതസ്യ | — ജാതപ്രജ്ഞാഗ്നേ, മഹതോ യജ്ഞസ്യ |
| ചക്ഷുഃ ഭുവഃ | — പ്രകാശകോഭവസി |
| ഗോപാഃ | — രക്ഷകോഭവസി |
| യൽ ഋതായ വരുണഃ വേഷി | — യദായജ്ഞാർത്ഥമാദിത്യാത്മാ സൻ ഗച്ഛസി |
| (തദാത്വമേവ) ഭുവഃ | — ഭവസി |
| അപാം നപാൽ ഭുവഃ | — വൃഷ്ട്യുദകാനാം പൌത്രസ്ത്വമേവ ഭവസി |
| യസ്യ ഹവ്യം ജുജോഷഃ | — യസ്യ യജമാനസ്യ ഹവിസ്സേവ സേ തസ്യ |
| ദൂതഃ ഭുവഃ | — ഭവസി |

അർത്ഥം—അല്ലയോ സർവ്വജ്ഞനായ അഗ്നേ, അവിടന്ന് മഹത്തായ യജ്ഞത്തെ പ്രകാശിപ്പിക്കുന്നവനാകുന്നു, രക്ഷിയ്ക്കുന്നവനാകുന്നു. യാഗത്തിന്നായി ആദിത്യരൂപനായുദിയ്ക്കുമ്പോഴും ആ ആദിത്യനവിടുന്നാകുന്നു. മഴവെള്ളങ്ങളുടെ പൌത്രനാകുന്നു. (വെള്ളത്തിൽ നിന്ന് വൃക്ഷാദികൾ, വൃക്ഷാദികളിൽ നിന്നഗ്നി എന്നിപ്രകാരം പൌത്രത്വം) ഏതു യജമാനൻെറ ഹവിസ്സവിടുന്ന് കൈക്കൊള്ളുന്നുവോ, അവൻെറ ദൂതനാകുന്നു.

6 ഭുവോയജ്ഞസ്യരജസശ്ചനേതാ

യത്രാനിയുദ്ഭിസ്സചസേശിവാഭിഃ

ദിവിമൂദ്ധാനന്ദധിഷേസ്വഃഷാം

ജ്ജിഹ്വാമഗ്നേചകൃഷേഹവ്യവാഹം

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, യത്ര | — യസ്മിന്നന്തരിക്ഷേ |
| ശിവാഭിഃ നിയുൽ–ഭിഃ | — കല്യാണീഭിഃ നിയുൽസംജ്ഞകാഭിരശ്വജാതിഭിസ്സംബദ്ധം വായും |
| സചസേ | — സങ്ഗച്ഛസേ, തസ്മിന്നന്തരിക്ഷേ |
| യജ്ഞസ്യ രജസഃ ച | — ഉദകസ്യ ച |
| നേതാ ഭുവഃ | — പ്രാപയിതാ ഭവസി |
| (കിഞ്ച) ദിവി മൂദ്ധാനം സ്വഃ–സാം | — ദ്യുലോകേശിരോവൽപ്രധാനം സർവ്വസ്യ സംഭക്താരമാദിത്യം |
| ദധിഷേ | — ഹവിർവ്വഹനദ്വാരാ ധാരയസി |
| ജിഹ്വാം ഹവ്യ–വാഹം ചകൃഷേ | — ജ്വാലാം ഹവിഷാം വോഢ്രീ ങ്കരോഷി |

അത്ഥം–അല്ലയോ അഗ്നേ, യാതൊരിടത്തു് മംഗളമിയററ്ന്ന നിയുത്തുക്കളെന്ന കതിരകളൊത്ത വായുവിനോടവിടന്നു് ചേരുന്നുവോ, ആ അന്തരിക്ഷത്തിൽ അവിടന്നു് യജ്ഞവും ജലവും എത്തിക്കുന്നവനായി വേക്കുന്നു. പിന്നെ, ദ്യോവിൽ തലപോലെ വത്തിച്ചു് എല്ലാററിനെയും വ്യാപിക്കുന്ന ആദിത്യനെ ഹവിസ്സേന്തൽകൊണ്ടു് അവിടന്നു് ധരിക്കുന്നു. ജ്വാലയാകുന്ന നാവിനെ ഹവിസ്സേന്താനാക്കുന്നു.

7 അസ്യത്രിതഃ ക്രതുനാവവ്രേഅന്ത

രിച്ഛന്ധീതിംപിതുരേവൈഃപരസ്യ

സചസ്യമാനഃപിത്രോരുപസ്ഥേ

ജാമിബ്രുവാണആയുധാനിവേതി

അന്വയം:—

| | |
|---|---|
| (യജ്ഞഭാഗേന വൃദ്ധവീര്യ:) ത്രിത: | — ആപ്ത്യസ്യ പുത്ര: ഋഷി: |
| ഏഷൈ: അന്ത: | — ആത്മരക്ഷണൈര്യുക്ത: യജ്ഞസ്യമദ്ധ്യേ |
| ധീതിം ഇച്ഛൻ | — ഭാഗങ്കാമയമാന: |
| പരസ്യ പിതു: | — ഉൽകൃഷ്ടസ്യ സർവ്വസ്യജഗത: പാലയിതു: |
| അസ്യ ക്രത്വനാ | — ത്രിശിരസോമമവധാൎത്ഥമിന്ദ്രസ്യ സാഹായ്യഭൂതേന കൎമ്മണാ നിമിത്തഭൂതേന |
| വവ്രേ | — സഖായം വൃതവാൻ |
| (കിഞ്ച) പിത്രോ: ഉപ-സ്ഥേ | — മാതാപിതൃഭൂതയോർദ്യാവാപൃഥിവ്യോസ്സമീപസ്ഥേ യജ്ഞേ |
| സചസ്യമാന: | — ഋത്വിഗ്ഭിസ്സംസേവ്യമാനസ്ത്രിത: |
| ജാമി ബ്രുവാണ: | — ഇന്ദ്രസ്യാനുരൂപം സ്തോത്രം തസ്യ ബലവൃദ്ധ്യൎത്ഥമുച്ചാരയൻ |
| ആയുധാനി വേതി | — ത്വഷ്ടൃപുത്രസ്യ മമവധാൎത്ഥം സ്വഭൂതാന്യായുധാനി ഗൃഹീത്വാ ഗച്ഛതി |

അൎത്ഥം—(ഇവിടെ ഒരു കഥാസൂചനയുണ്ട്. ത്വഷ്ടാവിന്റെ മകനായ ത്രിശിരസ്സിനെ കൊല്ലാൻ ആപ്ത്യന്റെ മകനായ ത്രിതനെന്ന ഋഷിയുടെ സഹായമിന്ദ്രൻ തേടി. ത്രിതൻ പകരമായി യജ്ഞഭാഗമാവശ്യപ്പെട്ടു. ഇന്ദ്രൻ കൈകഴുകാൻ വെള്ളവും യജ്ഞഭാഗവും ത്രിതനു കൊടുത്തു. ഇതുമുതൽ മൂന്ന് ഋക്കുകളിൽ ഈ സംഗതി സൂചിപ്പിക്കുന്നു—സംഗതി സംഭവിക്കുന്നതിനു മുമ്പ് ത്രിശിരസ്സ് സ്വപ്നാന്തത്തിൽ കണ്ടതാണ്).

യജ്ഞഭാഗംകൊണ്ട് വീര്യം തഴച്ച ത്രിതനെന്ന ആപ്ത്യപുത്രനായ ഋഷി സ്വരക്ഷണയുക്തനായി യാഗമദ്ധ്യത്തിൽ ഭാഗമിച്ഛിച്ച്, ഉൽകൃഷ്ടനും സർവ്വജഗദ്രക്ഷകനുമായ ഇന്ദ്രന്, ത്രിശിരസ്സായ എന്റെ വധത്തിൽ സാഹായ്യത്തിനുവേണ്ടി കൂട്ടുകാരനായി വരിക്കപ്പെട്ടു. പിന്നെ, മാതാപിതാക്കളായ ദ്യാവാപൃഥിവി

കാംക്ഷ സമീപമുള്ള യജ്ഞത്തിൽ സ്തുതിക്കകളാൽ കൊണ്ടാട പ്പെട്ട ത്രിതൻ ഇന്ദ്രന്ന ചേർന്ന, ബലവൃദ്ധികരമായ സ്തോത്രമുച്ച രിച്ചുകൊണ്ടു്, ത്വഷ്ടാവിന്റെ മകനായ എന്നെ കൊല്ലാൻ സ്വ ന്തമായുധങ്ങളെടുത്തുവരുന്നു.

8 സപിത്ര്യാണ്യായുധാനിവിദ്വാ

നിന്ദ്രേഷിതആപ്ത്യോഅഭ്യയുധ്യൽ

ത്രിശീർഷാണംസപ്തരശ്മിംജഘന്വാ

ന്ത്വാഷ്ട്രസ്യചിന്നിസ്സസൃജേത്രിതോഗാഃ

അന്വയം:—

| | |
|---|---|
| ആപ്ത്യഃ സഃ | — ആപ്ത്യസ്യ പുത്രഃ ത്രിതഃ |
| പിത്ര്യാണി ആയുധാനി വിദ്വാൻ | — സ്വപിതൃസംബന്ധീന്യാ യുധാനി ജാനൻ |
| ഇന്ദ്ര—ഇഷിതഃ | — ത്രിശിരസാമയാസഹയുദ്ധാൎത്ഥ മിന്ദ്രേണ പ്രേഷിതസ്സൻ |
| അഭി അയുധ്യൽ | — ആഭിമുഖ്യേന യുദ്ധവാൻ |
| (തദനന്തരം) സപ്ത—രശ്മിം | — സപ്തപ്രഗ്രഹഹസ്തം |
| ത്രി—ശീർഷാണം ജഘന്വാൻ | — ത്രിശിരസ്കം മാം ഹതവാൻ |
| (കിഞ്ച) ത്രിതഃ ത്വാഷ്ട്രസ്യ ചിൽ | — ത്വഷ്ടൃപുത്രസ്യ മമാപി |
| ഗാഃ നിഃ സസൃജേ | — പശൂൻ വിസൃഷ്ടവാൻ, അപ ഹൃതവാൻ |

അൎത്ഥം—ആപ്ത്യപുത്രനായ ആ ത്രിതൻ തന്റെ അച്ഛന്റെ ആയുധങ്ങളെല്ലാമറിയുന്നവനായി, ത്രിശിരസ്സായ എന്നോട് യുദ്ധംചെയ്വാൻ ഇന്ദ്രനാലയയ്ക്കപ്പെട്ടു്, നേരെ പൊരുതി. അതിന്നുശേഷം ഏഴു കടിഞ്ഞാണകൾ കയ്യിലേന്തിയ ത്രിശിര സ്സായ എന്നെ കൊന്നു. കൂടാതെ, ത്രിതൻ ത്വഷ്ടാവിന്റെ മക നായ എന്റെ പശുക്കളെയും (തൊഴുത്തുകളിൽ നിന്നു്) വിട്ടു്, അപഹരിച്ചുകൊണ്ടുപോയി.

9 ഭൂരീദിന്ദ്ര ഉദിനക്ഷന്തമോജോ
അവാഭിനത്സത്പതിർമന്യമാനം
ത്വാഷ്ട്രസ്യചിദ്വിശ്വരൂപസ്യഗോനാ
മാചക്രാണസ്ത്രീണിശീർഷാപരാവക് വ. 4

അന്വയം:—

| | |
|---|---|
| സത്–പതിഃ ഇന്ദ്രഃ | — സതാം പാലകസ്സഃ |
| ഭൂരി ഇത് ഓജഃ | — ബഹ്വേവബലം |
| ഉത്–ഇനക്ഷന്തം | |
| മന്യമാനം | — വ്യാപ്നുവന്തം ശൂരമിത്യാത്മാന മഭിമന്യമാനം ത്വഷ്ടൃപുത്രം മാം |
| അവ അഭിനത് | — വജ്രേണ വിദാരിതവാൻ |
| (വിദാര്യ) ത്വാഷ്ട്രസ്യ | |
| ചിത് ഗോനാം | — ഗവാം സ്വാമിനഃ |
| വിശ്വ–രൂപസ്യ ത്രീണി | |
| ശീർഷാ | — മമ ത്രീണി ശീർഷാണി |
| ആ–ചക്രാണഃ പരാ വർക് | — സമന്താച്ഛബ്ദങ്കുർവ്വൻ പരാങ്മുഖസ്യ വൃക്ണവാൻ, ഛിന്നവാൻ |

അർത്ഥം–സജ്ജനങ്ങളുടെ രക്ഷകനായ ഇന്ദ്രൻ അത്യന്തം ബലവാനും ശൂരനുമെന്ന് സ്വയം ചിന്തിക്കുന്ന ത്വഷ്ടാവിന്റെ മകനായ എന്നെ വജ്രത്താൽ പിളന്നു പിളന്നിട്ട് ത്വഷ്ടാവിന്റെ പശുക്കൾക്ക് നാഥനായ വിശ്വരൂപനായ എന്റെ മൂന്നു തലകളും അലറിക്കൊണ്ടു കീഴ്മുഖമാക്കി വെട്ടിയിട്ടു (ഇതാണ് ത്രിശിരസ്സു കണ്ട സ്വപ്നം. ഇവിടെ അകാരണമായി തന്നെ വധിച്ചാനദൃക്തനായ ഇന്ദ്രനെപ്പററി പറയുമ്പോഴും വളരെ ബഹുമാനത്തോടുകൂടി പറയുന്നു എന്നുള്ളത് ശ്രദ്ധേയമാണ്.)

അ. 7 അ. 6 വ. 5

വർഗ്ഗം–5–ആംബരീഷഃ സിന്ധുദ്വീപഃ ഋഷിഃ ഗായത്രീ വർദ്ധമാനാ പ്രതിഷ്ഠാനുഷ്ടുഭശ്ഛന്ദാംസി ആപോദേവതാ.

1 ആപോഹിഷ്ഠാമയോഭുവ

സ്ഥാനഊർജ്ജേദധാതന

മഹേരണായചക്ഷസേ

അന്വയം:–

| | |
|---|---|
| ഹേ ആപഃ ഹി (യൂയം) മയഃ–ഭുവഃ സ്ഥ | — യസ്മാൽ കാരണാൽ സുഖസ്യ ഭാവയിത്ര്യഃ ഭവഥ |
| താഃ നഃ ഊർജ്ജേ ദധാതന | — താദൃശ്യോസ്മാൻ അന്നായ കുരുത, അസ്മാനന്നപ്രാപ്തിയോഗ്യാൻ കുരുത |

അർത്ഥം–അല്ലയോ അപ്പുകളേ, (ജലങ്ങളേ,) നിങ്ങൾ സുഖമുളവാക്കുന്നവയായി വേർതിരിക്കുന്നതുകൊണ്ട്, ആ നിങ്ങൾ ഞങ്ങൾക്കന്നപ്രാപ്തിയ്ക്കായി വേച്ചാലും, ഞങ്ങളെ അന്നപ്രാപ്തിയോഗ്യന്മാരാക്കിയാലും. അതുപോലെ മഹത്തും രമണീയവുമായ ആത്മജ്ഞാനത്തിന്ന് ഞങ്ങളെ യോഗ്യരാക്കിയാലും.

2 യോവശ്ശിവതമോരസ

സ്തസ്യഭാജയതേഹനഃ

ഉശതീരിവമാതരഃ

അന്വയം:–

| | |
|---|---|
| (ഹേ ആപഃ) വഃ യഃ രസഃ ശിവ-തമഃ | — യുഷ്മാകം സംബന്ധി ... സുഖതമഃ |

| | |
|---|---|
| തസ്യ ഉശതീഃ–ഇവ | — തം രസം ഉശത്യഃ, പുത്രസമൃദ്ധി കാമയമാനാഃ |
| മാതരഃ നഃ ഭാജയത | — അസ്മാൻ സേവയത, ഉപയോജയത (മാതരസ്സ്തന്യരസം യഥാ ഭാജയന്തി തദ്വത്) |

അർത്ഥം–അല്ലയോ അപ്പുകളേ, നിങ്ങളുടെ സ്വന്തമായ യാതൊരു രസം ഈ ലോകത്തിലേററവും സുഖദായകമാണോ, ആ രസം പുത്രപുഷ്ടികാമകളായ അമ്മമാർ കുട്ടികൾക്ക മുലപ്പാലേകുന്നപോലെ, ഞങ്ങൾക്കുപയോഗപ്പെടുത്തിയാലും.

3 തസ്മാഅരംഗമാമവോ
യസ്യക്ഷയായജിന്വഥ
ആപോജനയഥാചനഃ

അന്വയം:–

| | |
|---|---|
| ഹേ ആപഃ (യൂയം) യസ്യ | |
| ക്ഷയായ ജിന്വഥ | — യസ്യ പാപസ്യ വിനാശായ പ്രീണയഥ |
| തസ്മൈ അരം | — താദൃശായ പാപക്ഷയായ ക്ഷിപ്രം |
| വഃ ഗമാമ | — യുഷ്മാൻ ഗമയാമ |
| നഃ ജനയഥ ച | — അസ്മാൻ പുത്രപൌത്രാദി ജനേന പ്രയോജയത ച–അഥവാ |
| ഹേ ആപഃ (യൂയം) | |
| യസ്യ ക്ഷയായ | — യസ്യ മമ ഗൃഹായ |
| ജിന്വഥ | — പ്രീണയഥ |
| തസ്മൈ അരം | — താദൃശായ ഗൃഹായ ക്ഷിപ്രം |
| വഃ ഗമാമ | — യുഷ്മാൻ ഗമയാമ |
| നഃ ജനയഥ ച | — തസ്മിൻഗൃഹേസ്മാൻ പുത്രപൌത്രാദിനാ വർദ്ധയത ച |

അർത്ഥം–അല്ലയോ അപ്പുകളേ, നിങ്ങൾ യാതൊരു പാപത്തിൻെറ നാശത്തിന്നായി സ്വയം പ്രീതരായി ഭവിക്കുന്നുവോ,

പ്രസാദിക്കുന്നുവോ, അപ്രകാരമുള്ള പാപനാശത്തിന്നായി ഞങ്ങൾ നിങ്ങളെ പ്രാപിക്കാവൂ. മാത്രമല്ല, ഞങ്ങളെ പുത്രപൌത്രാദികളോട് യോജിപ്പിച്ചാലും (അല്ലെങ്കിൽ) അല്ലയോ അപ്പുകളേ, നിങ്ങൾ യാതൊരെന്റെ ഗൃഹത്തിനുവേണ്ടി പ്രസാദിക്കുന്നുവോ, അപ്രകാരമുള്ള ഗൃഹത്തിന്നായി ഞങ്ങൾ നിങ്ങളെ പ്രാപിക്കാവു ഞങ്ങളെ പുത്രപൌത്രാദികളോടുകൂടി വദ്ധിപ്പിച്ചാലും.

4 ശന്നോദേവീരഭിഷ്ടയ
ആപോഭവന്തുപീതയേ
ശംയോരഭിസ്രവന്തുനഃ

അന്വയം:—

| | |
|---|---|
| ആപഃ നഃ ശം | — അസ്മാകം പാപാപനോദന ദ്വാരേണ സുഖം ഭവന്തു |
| ദേവീഃ അഭിഷ്ടയേ ഭവന്തു | — ആപഃ അസ്മദ്യജ്ഞായ ഭവന്തു |
| പീതയേ | — പാനായ ഭവന്തു |
| (തഥാ) ശം യോഃ | — ഉൽപന്നാനാം രോഗാണാം ശമനം, അനൽപന്നാനാം യാവനം പൃഥക്കരണങ് കർവ്വന്തു |
| (അപിച) നഃ അഭി സ്രവന്തു | — അസ്മാകമുപരി സ്രവത്ഥം സിഞ്ചന്തു |

അത്ഥം—അപ്പുകൾ നമ്മൾക്ക പാപക്ഷയഫലമായ സുഖത്തിന്നായി ഭവിയ്ക്കട്ടെ ദേവികളായ അവർ നമ്മൾക്ക് യജ്ഞത്തിന്നായി ഭവിയ്ക്കട്ടെ, നമ്മൾക്ക് കുടിപ്പാനായി ഭവിക്കട്ടെ അതുപോലെ വന്ന രോഗങ്ങളുടെ ശമനവും വരാത്തവയുടെ നിവാരണവും അപ്പുകൾ ചെയ്യട്ടെ. പിന്നെ, സ്രവിക്കവേണ്ടി നമ്മുടെ മുകളിൽ അപ്പുകളൊഴുകട്ടെ.

5 ഈശാനാവാര്യാണാ

ങ്ക്ഷയന്തീശ്ചർഷണീനാം

അപോയാചാമിഭേഷജം

അന്വയം:—
വാര്യാണാം ഈശാനാഃ — വരണീയാനാം ധനാനാമീശ്വരീഃ
ചർഷണീനാം ക്ഷയന്തീഃ — മനുഷ്യാണാം നിവാസയിത്രീഃ
അപഃ ഭേഷജം യാചാമി — ഉദകാന്യഹം പാപാപനോദന
രൂപമൌഷധം പ്രാർത്ഥയേ

അർത്ഥം—ശ്രേഷ്ഠങ്ങളായ ധനങ്ങളുടെ അധീശകളും മനുഷ്യരെ അതാതിടത്തു് നിവസിപ്പിക്കുന്നവരുമായ അപ്പുകളോട് പാപവിനാശരൂപമായ ഔഷധത്തെ, സുഖത്തെ ഞാൻ യാചിക്കുന്നു.

6 അപ്സുമേസോമോഅബ്രവീ

ദന്തർവ്വിശ്വാനിഭേഷജാ

അഗ്നിഞ്ചവിശ്വശംഭുവം

7 ആപഃപൃണീതഭേഷജം

വരൂഥന്തന്വേ൧മമ

ജ്യോക്ചസൂര്യന്ദൃശേ

8 ഇദമാപഃപ്രവഹത

യൽകിഞ്ചദുരിതമ്മയി

യദ്വാഹമഭിദുദ്രോഹ

യദ്വാശേപ്യഉതാനൃതം

9 ആപോഅദ്യാന്വചാരിഷം

രസേനസമഗസ്മഹി

പയസ്വാനഗ്നആഗഹി

തംമാസംസൃജവച്ചസാ വ. 5

അന്വയം:—

(ഇതു് 1–2–12 ൽ വ്യാഖ്യാനിച്ചിട്ടുണ്ടു്).

വർഗ്ഗം–6–7–8—യമീയമാവൃഷി ത്രിഷ്ടുപ്ഛന്ദഃ യമയമ്യൌ ദേവതാ

1 ഓചിൽസഖായംസഖ്യാവവൃത്യാ

ന്തിരഃപുരുചിദണ്ണവഞ്ജഗന്വാൻ

പിതുന്നപാതമാദധീതവേധാ

അധിക്ഷമിപ്രതരന്ദീധ്യാനഃ

അന്വയം:—

(വൈവസ്വതയോഃ യമയമ്യോസ്സംവാദഃ)

| | |
|---|---|
| തിരഃ | — അന്തർഹിതം, അപ്രകാശമാനം, നിർജ്ജനം |
| പുരു ചിൽ അർണ്ണവം | — ബഹ്വപിവിസ്തീർണ്ണം, സമുദ്രൈകദേശമവാന്തരം ദേശം |
| ജഗന്വാൻ | — ഗതവതീയമീ |
| ചിൽ സഖായം | — പൂജിതമിഷ്ടം, ഗർഭവാസാദാരഭ്യ സഖീഭൂതം യമം |
| സഖ്യാ | — സഖ്യായ, സ്ത്രീപുരുഷസമ്പർക്ക ജനിതമിത്രത്വായ |
| ഓ വവൃത്യാം | — ആവർത്തയാമി, ആഭിമുഖ്യേന സ്ഥിത്വാ ലജ്ജാം പരിത്യജ്യ 'ത്വൽസംയോഗം കരോമീ'തി |

(അപി ച) പിതുഃ — ആവയോഃവിഷ്യതഃ പുത്രസ്യ പിതുഭൂതസ്യ തവാർത്ഥായ

അധി ക്ഷമി — പൃഥിവ്യാം, പൃഥിവീസ്ഥാനീയേ മമോദരേ

പ്രതരം നപാതം — പ്രകൃഷ്ടം, സർവ്വഗുണോപേത ങ്ഗഃലക്ഷണമപത്യം

വേധാഃ ദീധ്യാനഃ — വിധാതാ പ്രജാപതിരനുരൂപസ്യ പുത്രസ്യ ജനനാർത്ഥമാവാം ധ്യായൻ

ആ ദധീത — ആ ദധാതു

അർത്ഥം—(വിവസ്വാന്റെ ഇരട്ടപെററ മക്കളായ യമനും യമിയും തമ്മിലുള്ള സംവാദം). മറവുററ്, വെളിച്ചം കുറഞ്ഞ് നിജ്ജനവും വളരെ വിസ്തീർണ്ണവും സമുദ്രത്തിന്നു നടുവിലുള്ളതുമായ ഒരു ദ്വീപിൽ ചെന്ന യമി ശ്രേഷ്ഠനായ ഇഷ്ടനും ഗഃ മുതൽക്കേ ചങ്ങാതിയുമായ യമനോട് സ്ത്രീപുരുഷ സമ്പർക്കപരമായ സഖ്യത്തിന്നായി നേരെനിന്ന് ലജ്ജവിട്ട് 'ഭോനമായി ഞാൻ സംഭോഗം ചെയ്യുന്നുണ്ട്' എന്ന് പറയുന്നു. മാത്രമല്ല, 'നമ്മുടെ പിറക്കാനുള്ള മകന്റെ അച്ഛനായ ഭോനവേണ്ടി ഭൂമിയുടെ സ്ഥാനമായ എന്റെ വയററിൽ സർവ്വഗുണയുക്തനായി, ഗഃസ്ഥനായ ശിശുവിനെ വിധാതാവായ ബ്രഹ്മാവ് അനുരൂപനായ മകന്റെ ജനനത്തിന്നായി ധ്യാനിച്ച് ധരിയ്ക്കട്ടെ (പ്രജാപതിയാണ് ഗഃമുണ്ടാക്കുന്നതെന്ന് ശ്രുതി.)

2 നതേസഖാസഖ്യംവഷ്ട്യേതൽ

സലക്ഷ്മായദ്വിഷുരൂപാഭവാതി

മഹസ്പുത്രാസോഅസുരസ്യവീരാ

ദിവോധർത്താരഉർവ്വിയാപരിഖ്യൻ

അന്വയം:—

(യമഃ ആത്മാനം പരോക്ഷീകൃത്യ യമീം പ്രത്യുവാച)

(ഹേ യമി,) യൽ

സ—ലക്ഷ്മാ — യസ്മാൽ സമാനയോനിത്വലക്ഷണഃ

തേ സഖാ — ഗർഭവാസലക്ഷണേന സഖീഭൂതോയമഃ
ഏതൽ സഖ്യം ന വഷ്ടി — ത്വയോക്തം സ്ത്രീപുരുഷലക്ഷ സഖിത്വം ന കാമയതേ
വിഷുരൂപാ ഭവാതി — ഭഗിനീത്വാദ്വിഷമ രൂപാഭവതി, തസ്മാൽ
മഹഃ അസുരസ്യ — മഹതഃ പ്രാണവതഃ, പ്രജ്ഞാവതഃ പ്രജാപതേഃ
പുത്രാസഃ വീരാഃ — ശത്രൂണാം വിവിധമീരയിതഃ
ഉർവ്വിയാ പരി ഖ്യൻ — ഉരവഃ പരിചക്ഷതേ

അത്ഥം–(യമൻ പരോക്ഷമായി യമിയോടു് പറഞ്ഞ ഒരേ യോനിയിൽനിന്നു് പിറന്നു് സഹോദരീത്വത്താൽ വേ (അനനുരൂപയായി ഭവിക്കുന്നതുകൊണ്ടു്) അല്ലയോ യമി, ( വാസകാലംതൊട്ടു് സഖാവായ യമൻ ഭവതി പറഞ്ഞ ( പുരുഷപരമായ ചങ്ങാതം കാമിക്കുന്നില്ല മഹാനും എ( പ്രാണനോടും കൂടിയവനുമായ ബ്രഹ്മാവിന്റെ പുത്രന്മാരും ശ ക്കളെ പിന്തിരിപ്പിക്കുന്നവരും ദ്യോവിനെ ധരിക്കുന്നവ പെരിയവരുമായ ദേവന്മാർ മുററും നോക്കുന്നു (ദേവന്മാർ സർ കമ്മദ്രഷ്ടാക്കളം )

3 ഉശന്തിഘാതേഅമൃതാസഏത
ദേകസ്യചിത്യജസമ്മർത്യസ്യ
നിതേമനോമനസിധായ്യസ്മേ
ജന്യുഃപതിസ്തന്വ്യമാവിവിശ്യാഃ

അന്വയം –
(പുനരപി യമീ യമം പ്രത്യുവാച)
(ഹേ യമ,) തേ അമൃതാസഃ— പ്രസിദ്ധാഃ പ്രജാപത്യാദയോ ദേവാഃ
ഏതൽ — ഈദൃശം ശാസ്ത്രേണാ ഗമ്യത്വേനോക്തം

ത്യജസം — പരസ്മൈ ത്യജതേ, പ്രീയതേ ഇതി ദുഹിതൃഭഗിന്യാദി സ്ത്രീജാതം

ഉശന്തി ഘ — കാമയന്തേഹ

ഏകസ്യ ചിൽ — സർവ്വസ്യ ജഗതോമുഖ്യസ്യാപി പ്രജാപത്യാദേസ്സ്വദുഹിതൃ ഭഗിന്യാദീനാം സംബന്ധോസ്തി

(അതഃ) മർത്യസ്യ തേ മനഃ — മനുഷ്യരൂപസ്യ തവചിത്തം

അസ്മേ മനസി നി ധായി — അസ്മാകം, മമചിത്തേ നിധീയതാം

(അഹം ത്വാങ്കാമയേ, ത്വം മാം കാമയസ്വ)

(അപിച) ജന്യുഃ പതിഃ — യഥാ ജനയിതാ പ്രജാപതിഃ ഭർത്താഭൂത്വാ സ്വദുഹിതുശ്ശരീരം സംഭോഗേനാവിഷ്ടവാൻ തഥാ ത്വമപി മമപതിർഭൂത്വാ

തന്വം ആ വിവിശ്യാഃ — സംഭോഗേനാവിശ

അർത്ഥം—(വീണ്ടും യമി യമനോട് പറഞ്ഞു.) അല്ലയോ യമ, പ്രസിദ്ധന്മാരായ പ്രജാപതിപ്രഭൃതികളായ ദേവന്മാർ ശസ്ത്രത്താൽ അഗമ്യത്വം പറയപ്പെട്ട മകാം, പെങ്ങാം മുതലായ സ്ത്രീസമൂഹത്തെ കാമിയ്ക്കുന്നവല്ലൊ. ജഗത്തിന്നു മുഴുവൻ മുഖ്യേശരായ പ്രജാപതിതൊട്ടുള്ളവക്ക് സ്വന്തം മകാം പെങ്ങന്മാരോട് സംബന്ധമുണ്ട്. അതിനാൽ മനുഷ്യരൂപനായ ഭവാന്റെ മനസ്സ്, എന്റെ മനസ്സിൽ വെയ്ക്കപ്പെടട്ടെ. ഞാൻ ഭവാനെ കാമിയ്ക്കുന്നു. ഭവാനെന്നെ കാമിച്ചാലും. കൂടാതെ, പ്രജാപതി ഭർത്താവായി തന്റെ മകളുടെ ശരീരത്തെ സംഭോഗത്താലാവേശിച്ചപോലെ, ഭവാനുമെന്റെ ഭർത്താവായി എന്റെ ശരീരത്തെ സംഭോഗത്തോടുകൂടി ആവേശിക്കുക.

4 നയത്പുരാചകൃമാകദ്ധന്യന

ഋതാവദന്തോഅനൃതംരപേമ

ഗന്ധർവ്വോഅപ്സ്വപ്യാചയോഷാ

സാനോനാഭിഃപരമംജാമിതന്നൌ

അന്വയം;–

(യമോയമീം പുനർബ്രൂതേ.)

| | |
|---|---|
| പുരാ യൽ | — പ്രജാപതിരൃഥാഗമൃഗമനങ്ക്ക്യതവാൻ |
| (തഥാവയം) ന ചകൃമ | — നാകർമ്മ |
| (വയം) ഋതാ വദന്തഃ | — ഋതാനി, സത്യാനി ബ്രുവന്തഃ |
| കൽ ഹ അനൃതം നൃനം | |
| രപേമ | — നകദാചിദസത്യം വദേമ (അഗമ്യാഗമനം ന കുമ്മഃ) |
| (അപിച) അപ്–സു | — അന്തരിക്ഷേസ്ഥിതഃ |
| ഗന്ധർവ്വഃ | — ഗവാം, രശ്മീനാം ധാരയിതാ ദിത്യഃ |
| അപ്യാ സാ യോഷാ ച | — അന്തരിക്ഷസ്ഥിതാ പ്രസിദ്ധാ ആദിത്യസ്യ ഭാര്യാസരണ്യുശ്ച |
| നഃ നാഭിഃ | — ആവയോരുൽപത്തിസ്ഥാനം |
| തൽ നൌ ജാമി പരമം | — ആവയോർബ്ബാന്ധവമുൽകൃഷ്ടം |

(ഏവംസതി ആവയോരഗമ്മ്യഗമനം കമ്മ കത്തുമയുക്തം. തസ്മാ ദേതന്ന കരോമി.)

അത്ഥം–(യമൻ യമിയോട് വീണ്ടും പറയുന്നു.) പണ്ട് പ്രജാപതി പ്രാപിയ്ക്കരുതാത്തവളെ പ്രാപിച്ചു. അതുപോലെ ഞാൻ ചെയ്യുകയില്ല. നാം സത്യങ്ങളാം പറയുന്നവരാകുന്നു. അസത്യമൊരിക്കലും പറയുകയില്ല. (പ്രാപിക്കരുതാത്തവളെ പ്രാപിക്കുകയില്ല) മാത്രമല്ല, അന്തരിക്ഷത്തിൽ വത്തിക്കുന്ന രശ്മിധാരിയായ ആദിത്യനും അന്തരിക്ഷത്തിൽത്തന്നെ വത്തിക്കുന്ന ആദിത്യൻെറ ഭാര്യ പ്രസിദ്ധയായ സരണ്യുവും നമ്മുടെ ഉല്പത്തിസ്ഥാനമാണ്, അച്ഛനമ്മമാരാണ്. അതുകൊണ്ട് നമ്മുടെ ബന്ധുത്വം, കുലം ഉൽകൃഷ്ടമാണ്. അപ്രകാരമിരിയ്ക്കേ, അഗമൃഗമനപരമായ കമ്മം അനുചിതമാണ്. ഞാനതു ഇച്ഛിക്കുന്നില്ല, ചെയ്യുകയില്ല.

5 ഗഭേനുനൌജനിതാദമ്പതീക

ർദ്ദേവസ്ത്വഷ്ടാസവിതാവിശ്വരൂപഃ

നകിരസ്യപ്രമിനന്തിവ്രതാനി

വേദനാവസ്യപൃഥിവീഉതദ്യൌഃ വ. 6

അന്വയം:—

(യമീ പ്രത്യവോചത്)

| | |
|---|---|
| ത്വഷ്ടാ ഗർഭേ നു നൌ ദംപതീ കഃ | — രൂപാണാം കർത്താ സഃ നൌ ദമ്പതീകൃതവാൻ |
| സവിതാ വിശ്വ-രൂപഃ ദേവഃ | — സർവ്വേഷാം രൂപാണാം പ്രേരകസ്സർവ്വാത്മകോ ദേവ ഏവം കൃതവാൻ |
| ജനിതാ | — പ്രജാപതിശ്ച ഗർഭാവസ്ഥായാമേവാവാം ഏകോദരേ സഹവാസിത്വാൽ ജായാപതീ കൃതവാൻ |
| അസ്യ വ്രതാനി | — പ്രജാപതേഃ കർമ്മാണി |
| നകിഃ പ്ര മിനന്തി | — നകേചിദ് പ്രഹിംസന്തി, ന ലോപയന്തി |
| (അപി ച) അസ്യ | — മാതൃതദരേ സഹവാസജനിതം ദമ്പതീത്വം |
| പൃഥിവീ നൌ വേദ | — ജാനാതി |
| ഉത ദ്യൌഃ | — ദ്യുലോകോപി ജാനാതി |

അർത്ഥം—(യമി മറുപടി പറയുന്നു) ഗർഭത്തിൽ വെച്ച് കട്ടി രൂപംകൊടുക്കുന്ന ത്വഷ്ടാവ് നമ്മളെ ഗർഭത്തിൽവെച്ചുതന്നെ ദമ്പതികളാക്കിയിരിക്കുന്നു. ഏവർക്കും രൂപാദ്രുങ്ങൾക്ക് പ്രേരകനും സർവ്വാത്മാവുമായ ആദിത്യദേവനും അപ്രകാരം ചെയ്തിരിക്കുന്നു. ഏവർക്കും ജനയിതാവായ പ്രജാപതിയും ഗർഭാവസ്ഥയിൽത്തന്നെ സഹവാസംകൊണ്ട് നമ്മെ ഭാര്യാഭർത്താക്കന്മാരാക്കിയിരിക്കുന്നു. പ്രജാപതിയുടെ കർമ്മങ്ങളെ ആരും മുടക്കുന്നില്ല, ലംഘിക്കുന്നില്ല. മാത്രമല്ല, അമ്മയുടെ വയററിൽ സഹവാസംകൊണ്ടുളവായ നമ്മുടെ ദമ്പതീത്വം ഭൂമിയ്ക്കറിയാം, ദ്യോവിന്നമറിയാം.

6 കോഅസ്യവേദപ്രഥമസ്യാഹ്നഃ
കഈംദദർശകഇഹപ്രവോചൽ
ബൃഹന്മിത്രസ്യവരുണസ്യധാമ
കദുബ്രവആഹനോവീച്യാനൄൻ

അന്വയം:—

| | |
|---|---|
| പ്രഥമസ്യ അഹ്നഃ | — അഹസ്സംബന്ധി |
| അസ്യ കഃ വേദ? | — ഇദമന്യോന്യസങ്ഗമനം കോ ജാനാതി? |

(പ്രഥമേഹനിയൽ ക്രിയതേ തദനുമാനമാശ്രിത്യ ന കശ്ചിദപി വിജ്ഞാതും ശക്നോതി)

| | |
|---|---|
| ഇഹ കഃ ഈം ദദർശ? | — അസ്മിൻ പ്രദേശേ ഇദം സങ്ഗമനം കഃ പശ്യതി? |
| കഃ പ്ര വോചൽ? | — കഃ പ്രഖ്യാപയതി? |
| ഹേ ആഹനഃ | — മര്യാദയാ ആഹന്തഃ, സ്വശ്ശുഭാശുഭകർമ്മാപേക്ഷയാ പ്രാണിനാം നരകപാതേന സ്വർഗ്ഗപ്രാപണേന നിഗ്രഹാനുഗ്രഹയോഃ കർത്തഃ, യമ, |
| മിത്രസ്യ വരുണസ്യ ബൃഹൽ ധാമ | — മിത്രാവരുണയോർമ്മഹൽ സ്ഥാനം, അഹോരാത്രം യദസ്തി തത്ര |
| നൄൻ വീച്യാ കൽ ഉ ബ്രവഃ? | — നരകേണ ത്വം കിം വാ ബ്രവീഷി? |

അർത്ഥം—ആദ്യദിവസമായ ഇന്നത്തെ ഈ അന്യോന്യസംഗമനം ആരറിയുന്നു? (നമ്മളൊന്നാമതായി ചെയ്യുന്നു് അനുമാനിച്ചറിയാനാകഷ പറവുന്നു?) ഈ പ്രദേശത്തു് ഈ സംഗമനത്തെ ആർ കാണുന്നു? ആർ പറയുന്നു? മര്യാദകൊണ്ടു് ശുഭാശുഭകർമ്മ

ങ്ങളുടെ അതിരുകടം നോക്കി നരകത്തിലേക്ക് തള്ളുകയോ സ്വർഗ്ഗത്തിലേക്ക് കയററുകയോ ചെയ്യുന്ന നിഗ്രഹാനുഗ്രഹങ്ങളുടെ കർത്താവായ യമ, മിത്രാവരുണന്മാരുടെ സ്ഥാനമായ പകലിരവുകളിൽ മനുഷ്യരെ എന്തിന് നരകത്തോട് ചേർത്തു വോൻ പറയുന്നു? (ഇന്നിന്ന കർമ്മങ്ങൾ പാപങ്ങളായി കരുതി എന്തിന്ന നരകത്തിലേക്കയക്കുന്നു? അതുകൊണ്ടല്ലെ ഇപ്പോൾ ഈ കർമ്മം പാപമായി വോന്ന് തോന്നുന്നതു്?) —

7 യമസ്യമായമ്യ്ക്കാമആഗ്
സഹ്സമാനേയോനൌസഹശേയ്യായ
ജായേവപത്യേതന്വംരിരിച്യാം
വിചിദ്വഹേവരത്ഥ്യേവചക്രാ

അന്വയം —

| | |
|---|---|
| യമസ്യ കാമഃ | — തവാഭിലാഷഃ |
| സമാനേ യോനൌ സഹ-ശേയ്യായ | — ഏകസ്മിൻ ശയ്യായാം സഹശയനാത്ഥം |
| യമ്യം മാ ആ അഗൻ | — യമീംമാം പ്രത്യാഗച്ഛതു |
| (മമോപരിതവ സംഭോഗേച്ഛാ ജായതാം തദനന്തരം പൂർണ്ണമനോരഥാസതി) | |
| ജായാ-ഇവ പത്യേ | — യഥാഭാര്യാ പത്യുരത്ഥായ പരയാപ്രീത്യാ രതികാമാ സ്വശരീരം പ്രകാശയതി തദ്വൽ |
| തന്വം രിരിച്യാം | — ആത്മീയം ശരീരം വിവിച്യാം |
| (കിഞ്ച) രത്ഥ്യാ-ഇവ ചക്രാ | — രഥസ്യാവയവഭൂതേ ചക്രേ യഥാ രഥമുദ്വൃച്ഛതസ്തദ്വൽ |
| വി വൃഹേവ ചിത് | — ധമ്മാത്ഥകാമാനപി വിവിധമുദ്യച്ഛാവഃ |

അത്ഥം—യമനായ ഭവാൻെറ കാമം, ഒരേ കിടക്കയിൽ കിടക്കാൻവേണ്ടി യമിയായ എനിക്കു വന്നുചേരട്ടെ പിന്നെ പൂർണ്ണ

മനോരഥയായി ഭാര്യ, ഭർത്താവിന്ന് ഉൽകൃഷ്ട പ്രീതിയോടുകൂടി, രതികാമയായി, സ്വശരീരം വെളിപ്പെടുത്തുന്നപോലെ ഞാൻ സ്വശരീരം തുറന്നു കാണിക്കാം. പിന്നെ, തേരിന്റെ ഇരുചക്രങ്ങൾ അതിനെ ഉയർത്തുന്നപോലെ നാം ധർമ്മാർത്ഥകാമങ്ങൾ പലപാടുയർത്താവൂ.

8 നതിഷ്ഠന്തിനനിമിഷന്ത്യേതേ

ദേവാനാംസ്പശഇഹയേചരന്തി

അന്യേനമദാഹനോയാഹിതൂയം

തേനവിവൃഹരഥ്യേവചക്രാ

അന്വയം:—

(യമഃ പുനരാഹ) ഇഹ
ദേവാനാം — അസ്മിൻ ലോകേ ദേവാനാം സംബന്ധിനഃ
യേ സ്പശഃ — അഹോരാത്രാദയശ്ചാരാഃ
ചരന്തി — സർവ്വേഷാം ശുഭാശുഭകർമ്മ പ്രത്യവേക്ഷണാർത്ഥം പരിഭ്രമന്തി
ഏതേ ന തിഷ്ഠന്തി — ക്ഷണമാത്രമപി കുത്രചിന്ന തിഷ്ഠന്തി
ന നി മിഷന്തി — നനിമേഷണങ്കുർവ്വന്തി
ഹേ ആഹനഃ, — മമാപഹന്ത്രി, അസഹ്യ ഭാഷണേന ധർഷയിത്രി, ത്വം
മത് അന്യേന തൂയം
യാഹി — മദപരേണ, ത്വത്സദൃശേന സഹ ക്ഷിപ്രം സംഗച്ഛ
(ഗത്വാച) രഥ്യാ-ഇവ
ചക്രാ — രഥാവഹവൃഷഭൗ ചക്രേ രഥമുദ്വഹതോ യഥാ
തേന വി വൃഹ — ധർമ്മാർത്ഥകാമാനുദ്യച്ഛ

അർത്ഥം–(യമൻ വീണ്ടും പറയുന്നു.) ഈ ലോകത്തിൽ ദേവന്മാരെസ്സംബന്ധിച്ച പകലിരവുകൾതൊട്ട ചാരന്മാർ എല്ലാവരുടെയും ശുഭാശുഭകർമ്മങ്ങളെ നോക്കിക്കാണാൻ വേണ്ടി ചുററുന്നു. അവർ ഒരിടത്തും നില്ക്കുന്നില്ല: ഇമയാട്ടുന്നില്ല. അസഹ്യഭാഷണംകൊണ്ട് എന്നെ അലട്ടുന്ന, കൊല്ലുന്ന യമീ, ഭവതി എന്നിൽനിന്നന്യനായ ഒരു അനുരൂപനോടു കൂടിച്ചേർന്നാലും. തേരിനെ ഇരുചക്രങ്ങളുയർത്തുന്നപോലെ, അവനോടുകൂടി ധർമ്മാർത്ഥകാമങ്ങളുയർത്തിയാലും.

9 രാത്രീഭിരസ്മാ അഹഭിർദ്ദശസ്യേൽ
സൂര്യസ്യചക്ഷുർമ്മുഹുരുന്മിമീയാൽ
ദിവാപൃഥിവ്യാമിഥുനാസബന്ധൂ
യമീര്യമസ്യബിഭൃയാദജാമി

അന്വയം:–

| | |
|---|---|
| രാത്രീഭിഃ അഹ_ഭിഃ | — അഹോരാത്രയോഃ |
| അസ്മൈ ദശസ്യേൽ | — യമായ കല്പിതം യജ്ഞഭാഗം യജമാനഃ പ്രയച്ഛതു |
| സൂര്യസ്യ ചക്ഷുഃ മുഹുഃ | |
| ഉൽ മിമീയാൽ | — തേജഃ മുഹുരസ്മൈ യമായോദേതു |
| ദിവാ പൃഥിവ്യാ | — ദ്യാവാപൃഥിവീഭ്യാം സഹ |
| മിഥുനാ സ_ബന്ധൂ | — മിഥുനൗ, സമാനബന്ധൂ അഹോരാത്രേ യമായ വ്യഹേതാം |
| (ഏതജ്ജ്ഞാത്വേയം) യമീഃ | |
| അജാമി ബിഭൃയാൽ | — അഭ്രാതരം ധാരയതു, പരിഗൃഹ്ണാതു |

അർത്ഥം–പകലിരവുകളിൽ ഈ യമന്നായി യജ്ഞഭാഗം യജമാനൻ തന്നരുളട്ടെ. (അഗമ്യാഗമനംകൊണ്ട് ആ യജ്ഞഭാഗം നഷ്ടപ്പെടുമെന്ന് സൂചന.) സൂര്യന്റെ കണ്ണ്, തേജസ്സ് വീണ്ടും വീണ്ടും യമന്നുനേരെ മിഴിക്കട്ടെ, ഉദിക്കട്ടെ. ദ്യാവാപൃഥിവികളോടുകൂടി ഇരട്ടകളായ സമബന്ധുക്കളായ പകലിരവുകൾ

യമന്നുവേണ്ടി ലോകത്തെ വഹിക്കട്ടെ. ഇതറിഞ്ഞു് ഈ യമി, സഹോദരനല്ലാത്ത ഒരാളെ ധരിക്കട്ടെ, വരിക്കട്ടെ.

10 ആഘാതാഗച്ഛാനുത്തരായുഗാനി
യത്രജാമയഃകൃണവന്നജാമി
ഉപബർബൃഹിവൃഷഭായബാഹു
മന്യമിച്ഛസ്വസുഭഗേപതിംമൽ വ. 7

അന്വയം:—

| | |
|---|---|
| യത്ര ജാമയഃ | — യേഷുകാലേഷു ഭഗിന്യഃ |
| അജാമി കൃണവൻ | — അഭ്രാതരം പതിങ്കരിഷ്യന്തി |
| താ ഉൽ–തരാ യുഗാനി | — താന്യുത്തരാണി കാലവിശേഷാണി |
| ആ ഗച്ഛാൻ ഘ | — ആഗമിഷ്യന്ത്യേവ |
| (യസ്മാദേവം തസ്മാൽ) | |
| ഹേ സു–ഭഗേ, | — സുന്ദരി, ത്വമിദാനീം |
| മൽ അന്യം പതിം | |
| ഇച്ഛസ്വ | — മത്തഃ പരംഭർത്താരങ്കാമയസ്വ |
| (തദനന്തരം) വൃഷഭായ | — തവയോനൌ രേതസ്സേക്രേ പുരുഷായ |
| ബാഹും ഉപ ബർബൃഹി | — ശയനകാലേ ഉപബർഹണങ്കുരു |

അർത്ഥം—സഹോദരികൾ സഹോദരനല്ലാത്ത ഭർത്താവിനെ പരിണയിക്കുന്ന ഭാവികാലങ്ങൾ വന്നുചേരും, തീർച്ച. അപ്രകാരമാകയാൽ അല്ലയോ സുന്ദരി, ഭവതി എന്നിൽനിന്നന്യനായ ഭർത്താവിനെ കാമിക്കുക. അതിന്നുശേഷം ശുക്ലസ്രവണനായ ഭർത്താവിനെ ശയനകാലത്തിൽ കയ്യാൽ കെട്ടിപിടിക്കുക.

11 കിംഭ്രാതാസദ്യദനാഥംഭവാതി
കിമുസ്വസായന്നിരൃതിർന്നിഗച്ഛാൽ
കാമമൂതാബഹ്വേ൩തദ്രപാമി
തന്വാമേതന്വം൩സംപിപൃഗ്ധി

അന്വയം:–

(യമീ പുനരാഹ) യൽ — യസ്മിൻ ഭ്രാതരി സതി സ്വസ്രാദികം

അനാഥം ഭവാതി — നാഥരഹിതം ഭവതി

(സഃ) ഭ്രാതാ കിം അസൽ?— കിം ഭവതി? ന ഭവതി

(കിഞ്ച ഭഗിന്യാം സത്യാം ഭ്രാതരം)

യൽ നിഃ-ഋതിഃ

നി-ഗച്ഛാൽ — യസ്യാം ദുഃഖം നിയമേനഗച്ഛതി, പ്രാപ്നോതി

(സാ) സ്വസാ കിം ഉ? — ഭഗിനീ കിം വാ ഭവതി?

(ഭ്രാതൃഭഗിന്യോഃ പരസ്പരം പ്രീതിഃ യേനകേനോപായേനാ വശ്യങ്കാര്യാ)

(സാഹം) കാമ-മൂതാ — കാമേന മൂച്ഛിതാസതീ

ബഹു ഏതൽ രപാമി — ഉക്തം വക്ഷ്യമാണഞ്ച പ്രലപാമി

(ഏതജ്ഞാത്വാ) മേ തന്വാ

തന്വം — മമ ശരീരേണ തവ ശരീരം

സം പിപൃഗ്ധി — സമ്പൃച്യ, സംഭോഗേന സങ്ക്ലേശയ, മാം സമ്യക് ഭുങ്ക്ഷ്വ

അർത്ഥം-ഏതു സഹോദരനിരിയ്ക്കേ പെങ്ങളും മുതലായ ജനം അനാഥമായി ഭവിക്കുന്നുവോ, ആ സഹോദരൻ ആരാണ്? ആരുമല്ല. അതുപോലെ സഹോദരിയിരിയ്ക്കേ സഹോദരനെ ദുഃഖം ബാധിക്കുന്നുവെങ്കിൽ ആ സഹോദരി ആരാണ്? ആരുമല്ല. സഹോദരീസഹോദരന്മാർ തമ്മിൽ ഏതുവിധമെങ്കിലും പ്രീതിനേടേണ്ടതാണ്. അപ്രകാരമിരിയ്ക്കേ, ഞാൻ കാമമൂച്ഛിതയായി പറഞ്ഞതും പറയാൻ പോകുന്നതും പ്രലപിക്കുകയാണ്. ഇതറിഞ്ഞ്, എന്റെ ശരീരത്തോട് ഭവാന്റെ ശരീരം ചേർത്താലും; സംഭോഗംകൊണ്ടെന്നെ അമർത്തിയാലും; എന്നെ വേണ്ടപോലെ അനുഭവിച്ചാലും.

12 നവാഉതേതന്വാതന്വംസംപപൃച്യാം ॥

പാപമാഹുര്യസ്സ്വസാരന്നിഗച്ഛാൽ

അന്യേനമൽപ്രമുദഃകല്പയസ്വ

നതേഭ്രാതാസുഭഗേവഷ്ട്യേതൽ

അന്വയം:—

| | |
|---|---|
| (യമഃ പ്രത്യുക്തവാൻ) | |
| ഹേ സു–ഭഗേ, | — സുഷ്ഠുഭജനീയേ, യമി, |
| തേ തന്വാ തന്വം | — തവശരീരേണാത്മീയം ശരീരം |
| ന വൈ സം പപൃച്യാം | — നൈവസമ്പച്ച്യാമി, നൈവാഹം ത്വാം സംഭോക്തു മിച്ഛാമി |
| യഃ സ്വസാരം നി–ഗച്ഛാൽ | — യോഭ്രാതാഭഗിനീം നിയമേനോപഗച്ഛതി, സംഭുങ്ക്തേ |
| (തം) പാപം ആഹുഃ | — ശിഷ്ടാഃ പാപകാരിണം വദന്തി |
| (ഏതജ്ഞാത്വാത്വം) മൽ | |
| അന്യേന | — മത്തഃ പരേണ, ത്വദ്യോഗ്യേന പുരുഷേണ സഹ |
| പ്ര–മുദഃ കല്പയസ്വ | — സംഭോഗപ്രഹർഷാൻ സമർത്ഥയ |
| തേ ഭ്രാതാ ഏതൽ ന | |
| വഷ്ടി | — ഈദൃശം ത്വയാ സഹമൈഥുനങ്കർത്തും ന കാമയതേ, നേച്ഛതി |

അർത്ഥം.–(യമൻ പ്രതിവചിച്ചു ) അല്ലയോ സുഭഗേ, ഭവതിയുടെ ശരീരത്തോടു് എന്റെ ശരീരത്തെ ചേർക്കുകയില്ലതന്നെ. ഭവതിയോടു സംഭോഗിയ്ക്കാൻ ഞാനിച്ഛിയ്ക്കുന്നില്ല. ഏതു സഹോദരൻ സഹോദരിയുമായി സംഭോഗിക്കുന്നുവോ, അവനെ ശിഷ്ടജനങ്ങൾ പാപിയായിപ്പറയുന്നു. ഇതറിഞ്ഞിട്ടു ഭവതി എങ്കൽനിന്നന്യനായ, ഭവതിക്കു ചേർന്ന പുരുഷനോടുകൂടി സംഭോഗപ്രഹർഷങ്ങൾ സാധിക്കുക. ഭവതിയുടെ സഹോദരൻ ഭവതിയുമായി സംഗമിക്കാൻ കാമിക്കുന്നില്ല, ഇഷ്ടപ്പെടുന്നില്ല.

13 ബതോബതാസിയമനൈവതേ

മനോഹൃദയഞ്ചാവിദാമ

അന്യാകിലത്വാങ്കക്ഷ്യേവയുക്തം

പരിഷ്വജാതേലിബുജേവവൃക്ഷം

അന്വയം:—

(യമീപ്രത്യുവാച) ഹേ
യമ, ബത (ത്വം)
ബതഃ അസി — ദുർബ്ബലഃ, അനുകമ്പ്യോ ഭവസി
തേ മനഃ ഹൃദയം ച — മനോഗതം സങ്കല്പം ബുദ്ധിഗതമദ്ധ്യവസായഞ്ച
ന ഏവ അവിദാമ — വയം ന ജാനീമ ഏവ
കക്ഷ്യാ-ഇവ യുക്തം — യഥാകക്ഷ്യാ രജ്ജുര്യുക്തമാത്മനാ സംബദ്ധമശ്വം പരിഷ്വജതേ, തദ്വൽ
ലിബുജാ-ഇവ വൃക്ഷം — വ്രതതിർഗ്ഗാഢം വൃക്ഷം യഥാ പരിഷ്വജതേ തഥാ ച
(മത്തഃ) അന്യാ ത്വാം
പരി സ്വജാതേ കില — കാചിദന്യാസ്ത്രീ ത്വാം പരിഷ്വജതേ

അർത്ഥം—(യമി ഉത്തരം പറഞ്ഞു) അല്ലയോ യമ, കഷ്ടം, ഭവാൻ ദുർബ്ബലനാകുന്നു, അനുകമ്പാർഹനാകുന്നു. ഭവാന്റെ മനോഗതിയും ബുദ്ധിഗതമായ നില്പുമെനിക്കു മനസ്സിലാകുന്നില്ല തന്നെ. എങ്കൽനിന്നന്യയായ ഒരു സ്ത്രീ, പൂട്ടിയ കുതിരയെ തോൽവാർ മുറുക്കുന്നപോലെയും, വള്ളി മരത്തെ വരിയുന്നപോലെയും (ഇളകാൻ സ്വാതന്ത്ര്യമില്ലാത്തവിധം) അങ്ങയെ പുണരുന്നുണ്ടാകാം.

14 അന്യമൂഷുത്വംയമ്യന്യഉത്വാം
പരിഷ്വജാതേലിബുജേവവൃക്ഷം
തസ്യവാത്വംമനഇച്ഛാസവാതവാ
ധാകൃണുഷ്വസംവിദംസുഭദ്രാം വ. 8

അന്വയം:—

(യമഃ പുനരപ്യാഹ)
ഹേ യമി, ത്വം അന്യം
ഉ സു — അന്യം പുരുഷമേവ സുഷ്ഠു പരിഷ്വജ

അന്യഃ ഉ ത്വാം — അന്യ ഏവ പുരുഷസ്ത്വാം
ലിബുജാ–ഇവ വൃക്ഷം — യഥാവല്ലീ വൃക്ഷങ്ഗാഢം പരിഷ്വജതേ തദ്വൽ
പരി സ്വജാതേ — പരിഷ്വജതു
(തഥാ സതി) ത്വം തസ്യ
വാ മനഃ — തസ്യ പുരുഷസ്യ ച മനഃ (വാശബ്ദശ്ചാർത്ഥേ)
ഇച്ഛ — കാമയ, തസ്യ ത്വം വശവർത്തിനീ ഭവ
സഃ വാ തവ — സച തവ മനഇച്ഛതു
അധ — പരസ്പരവശവർത്തിത്വാനന്തരം
(തേന സഹ) സു–ഭദ്രാം
സം–വിദം കൃണുഷ്വ — കല്യാണീം പരസ്പരസംഭോഗ സംവിത്തിങ് കുരുഷ്വ

അർത്ഥം–(യമൻ വീണ്ടും പറയുന്നു) അല്ലയോ യമി, ഭവതി അന്യപുരുഷനെത്തന്നെ നന്നായി പുണരുക. അന്യപുരുഷൻ ഭവതിയെ, വള്ളി മരത്തെ മുറുകെപ്പുണരുന്നപോലെ പുണരട്ടെ. അപ്രകാരമിരിക്കേ, ആ പുരുഷൻെറ മനസ്സിനെയും ഇച്ഛിക്കുക. അവന്നു് വശവർത്തിനിയാവുക അവൻ ഭവതിയുടെ മനസ്സിനെയുമിച്ഛിയ്ക്കട്ടെ. പിന്നെ, പരസ്പരവശവർത്തിത്വം വന്നശേഷം അവനോടുകൂടി മംഗളകരമായ സംഭോഗയോഗം നേടുക. (വിജനത്തിൽവെച്ച് സഹോദരീസഹോദരന്മാർകൂടി സമ്മേളിക്കുന്നതു് ദുർവ്വികാരഹേതുവാണെന്നു് ഈ സൂക്തം വെളിപ്പെടുത്തുന്നു. കാമാവേശംപൂണ്ട യമിയുടെ അടക്കമില്ലായ്മയും കാമം സ്പർശിക്കാത്ത യമൻെറ ശാന്തതയും ദർശനീയമാകുന്നു.)

വർഗ്ഗം–9–10–ആങ്ഗിരസ്ഹവിർധാനഃ ഋഷിഃ ജഗതീ ത്രിഷ്ടുബൌ ഛന്ദസീ അഗ്നിർദ്ദേവതാ.

1 വൃഷാവൃഷ്ണേദുദുഹേദോഹസാദിവഃ
പയാംസിയഹ്വോഅദിതേരദാഭ്യഃ
വിശ്വംസവേദവരുണോയഥാധിയാ
സയജ്ഞിയോയജതുയജ്ഞിയാൠതൂൻ

അന്വയം:—

| | |
|---|---|
| വൃഷാ, യഹ്വഃ, അദാഭ്യഃ | — വർഷിതാ, മഹാൻ, കേനാപ്യ ഹിംസ്യോഗ്നിഃ |
| അദിതേഃ വൃഷ്ണേ | — അക്ഷീണയാഗക്രിയസ്യ സ്തുതീനാം ഹവിഷാഞ്ച വർഷിതുര്യജമാനസ്യാർത്ഥായ |
| ദോഹസാ ദിവഃ | — ദോഹനേന, മഹതാ പ്രക്ഷാരണേന ദ്യുലോക സകാശാൽ |
| പയാംസി ദുദുഹേ | — വൃഷ്ട്യുദകാനി ദോഗ്ധി |
| (കിഞ്ച) യഥാ വരുണഃ ധിയാ | — ആദിത്യ ആത്മാനരൂപയാ പ്രജ്ഞയാ |
| സഃ വിശ്വം വേദ | — അഗ്നിഃ സർവ്വാണി ജ്ഞാനാനി തഥാ ജാനാതി |
| യജ്ഞിയഃ സഃ യജ്ഞിയാൻ ഋതൂൻ യജതു | — യജ്ഞാർഹോഗ്നിര്യജ്ഞാർഹാൻ കാലാൻ പൂജയതു |

അർത്ഥം—ജലവർഷകനും മഹാനും ആരാലും ഹിംസിക്കപ്പെടാൻ പററാത്തവനുമായ അഗ്നി, അക്ഷീണമായി യാഗകർമ്മം ചെയ്യുന്നവനും സ്തുതികളെയും ഹവിസ്സുകളെയും വർഷിക്കുന്നവനുമായ യജമാനനുവേണ്ടി മഹത്തായ പ്രവാഹത്തോടുകൂടി മഴവെള്ളങ്ങളെ ദ്യോവിൽനിന്നു കറന്നുതരുന്നു, ചൊരിയുന്നു. പിന്നെ തനിക്കു ചേർന്ന ജ്ഞാനത്തോടുകൂടി ആദിത്യനെല്ലാമറിയുന്നപോലെ ഈ അഗ്നി എല്ലാമറിയുന്നു. യജ്ഞാർഹനായ അവിടുന്ന് യജ്ഞയോഗ്യങ്ങളായ ഋതുക്കളെ, കാലങ്ങളെ പൂജിക്കട്ടെ, കൊണ്ടാടട്ടെ

2 രപദ്ഗന്ധർവ്വീരപ്യാചയോഷണാ
നദസ്യനാദേപരിപാതുമേമനഃ
ഇഷ്ടസ്യമദ്ധ്യേഅദിതിർന്നിധാതുനോ
ഭ്രാതാനോജ്യേഷ്ഠഃപ്രഥമോവിവോചതി

അന്വയം:–

| | |
|---|---|
| രപൽ ഗന്ധർവ്വീഃ | — രപതീ, അഗ്നിഗുണാനക്ഷതവതീ ഗന്ധർവ്വസ്യസ്ത്രീ |
| അപ്യാ യോഷണാ ച | — അത്ഭിസ്സംസ്കൃതാഹുതി ലക്ഷണാസ്ത്രീചാഗ്നിം തപ്പിതവതീ |
| നദസ്യ മേ മനഃ നാദേ | — സ്തോതുർമ്മമനസ്തോത്രലക്ഷണേ ശബ്ദേ |
| പരി പാതു | — അഗ്നിസ്സമ്യഗ്രക്ഷതു |
| (കിഞ്ച) അദിതിഃ നഃ | — അഖണ്ഡനീയോഗ്നിരസ്മാൻ |
| ഇഷ്ടസ്യ മദ്ധ്യേ നി ധാതു | — യാഗസ്യമദ്ധ്യേനിദധാതു, സ്വയം സ്ഥാപയതു |
| പ്രഥമഃ, | — സർവ്വേഷാം യജമാനാനാം മുഖ്യഃ |
| നഃ ജ്യേഷ്ഠഃ ഭ്രാതാ വി വോചതി | — ബ്രുവതി, സ്തൗതി; നാഹമേവ യജനശീലഃ, സർവ്വേസ്മൽ കുലീനാദേവയാഗപ്രിയാഃ |

അത്ഥം—അഗ്നിയുടെ ഗുണങ്ങളെ പ്രശംസിക്കുന്ന ഗന്ധർവ്വിയും, (ഗന്ധർവ്വിയെപ്പോലെ പാടുന്നവളും) ജലത്താൽ ശുദ്ധീകരിക്കപ്പെട്ട ആഹുതി എന്ന സ്ത്രീയും അഗ്നിയെ തൃപ്തിപ്പെടുത്തി. (മന്ത്രഘോഷത്തോടുകൂടിയ ഹോമക്രിയ അഗ്നിയെ സന്തോഷിപ്പിച്ചു.) സ്തോതാവായ എന്റെ സ്തോത്രശബ്ദത്തിൽ അഗ്നി എന്നെ നന്നായി രക്ഷിക്കട്ടെ. പിന്നെ, പൂർണ്ണനായ അഗ്നി നമ്മെ യാഗമദ്ധ്യത്തിലിരുത്തട്ടെ. എല്ലാ യജമാനന്മാരിലും വെച്ച് മുഖ്യനായ എന്റെ ജ്യേഷ്ഠസഹോദരനും അഗ്നിയെ സ്തുതിക്കുന്നു. (ഞാൻ മാത്രമല്ല, എന്റെ കുലക്കാരെല്ലാം ദേവയാഗപ്രിയരാണെന്ന സൂചന).

3 സോചിന്നുഭദ്രാക്ഷുമതീയശസ്വ
തൃഷാദ്വാസമനുവേസ്വർവ്വതീ
യദീമുശന്തമുശതാമനുക്രതു
മഗ്നിംഹോതാരംവിദഥായജീജനൻ

അന്വയം:-

| | |
|---|---|
| യൽ ഉശന്തം | — യദാ സ്തുതിം ഹവിശ്ച കാമയമാനം |
| ഉശതാം | — യഷ്ടുങ്കാമയമാനാനാം സംബന്ധിനം |
| ഹോതാരം ഈം അഗ്നിം | — ദേവാനാമാഹ്വാതാരമിമമഗ്നിം |
| അനു ക്രതും വിദഥായ | — സ്തുതികർമ്മണഃ പശ്ചാദ്യജ്ഞാർത്ഥം |
| ജീജനൻ | — ഭൃത്വിഗ്യജമാനാ അജീജനൻ, തദാ |
| ഭദ്രാ, ക്ഷു-മതീ | — ഭജനീയാ, ശബ്ദവതീ |
| യശസ്വതീ സോ ചിൽ | — അന്നവതീസൈവ |
| ഉഷാഃ മനവേ സ്വഃ-വതീ | — മനുഷ്യായാദിത്യവതീ സതീ |
| ന ഉവാസ | — ക്ഷിപ്രമുഷിതവതീ ഉദിതവതീ |

അർത്ഥം.—സ്തുതിയും ഹവിസ്സുമിഷ്ടപ്പെടുന്നവനും യാഗം ചെയ്വാൻ ഇച്ഛിക്കുന്നവരോട് ബന്ധപ്പെട്ടവനും ദേവന്മാരെ വിളിക്കുന്നവനുമായ ഈ അഗ്നിയെ സ്തുതിക്കുശേഷം യജ്ഞത്തിന്നായി ഭൃത്വിഗ്യജമാനന്മാരുളവാക്കിയപ്പോൾ, ഭജനീയയും ശബ്ദവതിയും അന്നവതിയുമായ ആ ഉഷസ്സ് മനുഷ്യന്നുവേണ്ടി ആദിത്യനോടു ചേർന്നവളായി വേഗത്തിലുദിച്ചു (ഉദയത്തിന്നു മുമ്പുതന്നെ ഭൃത്വിഗ്യജമാനന്മാർ *അഗ്നിയെ തെളിയിച്ചു* )

4 അധത്യന്ദ്രപ്സംവിഭ്വംവിചക്ഷണം
വിരാഭരദിഷിതശ്ശ്യേനോഅധ്വരേ
യദീവിശോവൃണതേദസ്മമാര്യാ
അഗ്നിംഹോതാരമധധീർജായത

അന്വയം:-

| | |
|---|---|
| അധ ശ്യേനഃ വിഃ | — അനന്തരം ശ്യേനാഖ്യഃ പക്ഷീ |
| അധ്വരേ ഇഷിതഃ | — യാഗേ അഗ്നിപ്രേഷിതഃ |
| വി-ഭ്വം, വി-ചക്ഷണം | — മഹാന്തം, സർവ്വസ്യദ്രഷ്ടാരം |
| ത്യം ദ്രപ്സം | — തം പ്രസിദ്ധം, നാത്യല്പം, നാതിബഹുലം സോമം |

| | |
|---|---|
| ആ അഭരൽ ' | — ആഹൃതവാൻ |
| (അപിച) യദി ആര്യാഃ | |
| വിശഃ | — യദാ അഭിഗമനീയം തം പ്രജന്തോ മനുഷ്യാഃ |
| ദസ്മം, ഹോതാരം അഗ്നിം വൃണ്തേ | — ദർശനീയം, ദേവാനാമാഹ്വാതാരം തം പ്രാർത്ഥയതേ |
| അധ ധീഃ അജായത | — തദാ യാഗാദിക്രിയായജ്വഭിരാവിഷ്കൃതാഃ |

അർത്ഥം—അനന്തരം പറന്നെത്തുന്ന പക്ഷി (പക്ഷിരൂപയായ ഗായത്രി) യജ്ഞത്തിലഗ്നിയാലയക്കപ്പെട്ട്, മഹത്തും എല്ലാം കാണുന്നതും പ്രസിദ്ധവുമായ ആ സോമത്തെ, നന്നെ കുറവും ക്ലട തലുമല്ലാതെ, എടുത്തുകൊണ്ടുവന്നു. അഭിഗമിക്കേണ്ടും സോമത്തെ പ്രാപിച്ച ആര്യന്മാരായ മനുഷ്യർ, എപ്പോഴാം ദർശനീയനും ദേവന്മാരെ വിളിക്കുന്നവനുമായ അഗ്നിയോട് പ്രാർത്ഥിക്കുന്നുവോ, അപ്പോഴാണ് യാഗാദിക്രിയകരം യജ്വാക്കളാലാവിഷ്കരിക്കപ്പെട്ടതു്.

5 സദാസിരണ്വോയവസേവപുഷ്യതേ
ഹോത്രാഭിരഗ്നേമനുഷസ്വധ്വരഃ
വിപ്രസ്യവായച്ഛശമാനഉക്ഥ്യം ।
വാജംസസവാംഉപയാസിഭൂരിഭിഃ വ. 9

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ത്വം സദാ | — സതതം |
| യവസാ–ഇവ പുഷ്യതേ | — യഥാ യവസാനി, തൃണാനി സ്വപുഷ്ടിം്കർവ്വതേ തദ്വൽ |
| രണ്വഃ അസി | — രമണീയോഭവസി |
| (അപിച) മനുഷഃ | |
| ഹോത്രാഭിഃ | — മനുഷ്യസ്യ യജ്ഞൈഃ |
| സു–അധ്വരഃ | — ശോഭനയജ്ഞോഭവ |
| വിപ്രസ്യ വാ യൽ | — സ്തോതുർവ്വാ യജമാനസ്യവാ |

ഉക്ഥ്യം ശശമാനഃ — പ്രശംസൻ
വാജം സസ–വാൻ — ഹവിരന്നം സംഭജമാനശ്ച
ഭൂരി–ഭിഃ ഉപ–യാസി — ബഹുഭിർദ്ദേവൈസ്സഹോപ
ഗച്ഛസി

അർത്ഥം–അല്ലയോ അഗ്നേ, അവിടന്ന് പുല്ലുകരം സ്വപൂഷ്യ മായി വളരുന്നതുപോലെ, എപ്പോഴും രമണീയനാകുന്നു. പിന്നെ, മനുഷ്യൻെറ യജ്ഞങ്ങളാൽ സുയജ്ഞനായി ഭവിച്ചാലും. സ്തോതാവിൻെറയോ യജമാനൻെറയോ, ശസ്ത്രത്തെ പ്രശംസിക്കുന്നവനായും (സ്തുതികർമ്മത്തെ പ്രശംസിക്കുന്നവനായും) ഹവിസ്സ് പ്രാപിക്കുന്നവനായും വളരെ ദേവന്മാരോടുകൂടി അവിടുന്നു വന്നുചേരുന്നു.

6 ഉദീരയപിതരാജാരആഭഗ

മിയക്ഷതിഹര്യതോഹൃത്തഇഷ്യതി

വിവക്തിവഹ്നിസ്വപസ്യതേമഖ

സ്തവിഷ്യതേഅസുരോവേപതേമതീ

അന്വയം:–

(ഹേ അഗ്നേ.
ത്വദീയാജ്യോതിഃ)
പിതരാ — പിതരൌ, മാതൃപിതൃഭൂതേ
ദ്യാവാപൃഥിവ്യൌ
ജാരഃ ആ — (ആകാര ഉപമാർത്ഥേ) രാത്രേൻ
ക്ഷത്രാദീനാം ജരയിതൃത്വാൽ
ആദിത്യഃ ജാരഃ, സയഥാ
ഭഗം — ഭജനീയം സ്വീയംതേജ
ഉൽഗമയതി തദ്വൽ
ഉൽ ഈരയ — ഉൽഗമയ
ഹര്യതഃ ഇയക്ഷതി — യാഗങ്കാമയമാനാന്ദേവാൻ
പ്രതിയഷ്ടുമിച്ഛതി
ഹൃത്തഃ ഇഷ്യതി — ഹൃദയേനദേവാനധിഗച്ഛതി
വിവക്തി — ശസ്ത്രലക്ഷണാസ്തുതീർവ്വക്തു
മിച്ഛതി

വഹ്നിഃ — സ്തുതീനാന്ദേവാൻ പ്രതിവോഢാ, പ്രാപയിതാ, ഹോതാ ച
സ്വ-അപസ്യതേ — ശോഭനമാത്മീയങ്ക് കമ്മകത്തു മിച്ഛതി
മഖഃ — യജ്ഞനാമ, അത്രാധ്വര്യുഃ
തവിഷ്യതേ — വദ്ധയതി, സ്തോത്രലക്ഷണാം ക്രിയാം സ്തുതീർവ്വദ്ധയിതു മിച്ഛതി,
അസുരഃ മതീ — പ്രാണവാൻ, ബ്രഹ്മാ, മത്യാ, ബുദ്ധ്യാ
വേപതേ — കമ്മവൈഗുണ്യാൽബിഭ്യൽ, കമ്പതേ

(അതിശ്ശീഘ്രമുൽഗമയ)

അത്ഥം—അല്ലയോ അഗ്നേ, അവിടത്തെ ജ്യോതിസ്സിനെ ദ്യാവാപൃഥിവികൾക്കുനേരെ, രാത്രിയുടെ നക്ഷത്രങ്ങളെ മാച്ചുന്ന ആദിത്യൻ തൻെറ ഭജനീയമായ തേജസ്സിനെ ഉയത്തുന്നപോലെ, ഉയത്തിയാലും യാഗകാമന്മാരായ ദേവന്മാരെ ഉദ്ദേശിച്ച് യജമാനൻ യജിക്കാനിച്ഛിക്കുന്നു ഹൃദയത്താൽ ദേവന്മാരെ പ്രാപിക്കാനിച്ഛിക്കുന്നു ശസ്ത്രസ്തുതികൾ ചൊല്ലാനിച്ഛിക്കുന്നു സ്തുതികളെ ദേവന്മാക്കുവേണ്ടി വഹിക്കുന്ന ഹോതാവ് (ഹോതനെന്ന ഋത്വിക്ക്) തൻെറ കമ്മംചെയ്യാനിച്ഛിക്കുന്നു യാഗത്തിൽ മുഖ്യനായ അധ്വര്യു സ്തോത്രങ്ങൾ വളത്താനിച്ഛിക്കുന്നു യാഗത്തിൻെറ പ്രാണനായ ബ്രഹ്മാവ് (ബ്രഹ്മനെന്ന ഋത്വിക്ക്) ബുദ്ധികൊണ്ട്, കമ്മലോപം ഭയപ്പെട്ടു വിറച്ചുന്നു അതുകൊണ്ട് വേഗം ജ്യോതിസ്സുയത്തിയാലും (യാഗത്തിന്നു യജമാനനുമൃത്വിക്കുകളും ഒരുങ്ങിയിരിക്കുന്നു—അഗ്നി മാത്രം പ്രകാശിച്ചിട്ടില്ല അതിന്നുള്ള പ്രാത്ഥനയാണ്)

7 യസ്തേഅഗ്നേസുമതിമ്മത്തോഅക്ഷൽ
സഹസസ്സൂനോഅതിസപ്രശൃണ്വേ
ഇഷന്ദധാനോവഹമാനോഅശ്വൈ
രാസദ്യുമാൻഅമവാൻഭൂഷതിദ്യൂൻ

അന്വയം:–

ഹേ സഹസഃ, സൂനോ,

അഗ്നേ, — ബലസ്യപുത്രാഗ്നേ,

തേ സു–മതിം — ത്വദീയാം ശോഭനാനുഗ്രാഹികാം ബുദ്ധിം

യഃ മർത്തഃ അക്ഷൽ — അശ്നുതേ, സ്തുതിഭിർഹവിർഭിശ്ച പരിചരതി

സഃ ഇഷം ധാനഃ — അന്നമർത്ഥിഭ്യഃ പ്രയച്ഛൻ

അശ്വൈഃ വഹമാനഃ — ഊഹ്യമാനഃ

അതി പ്ര ശൃണ്വേ — സർവ്വാൻ ലോകാനതീത്യ ശ്രൂയതേ, പ്രഖ്യാതോഭവതി

(കിഞ്ച) സഃ ദ്യു–മാൻ

അമ–വാൻ — ശരീരപതനാനന്തരം ദ്യുസ്ഥാനവാൻ, ബലവാൻ

ആ ദ്യൂൻ ഭൂഷതി — ആചന്ദ്രാർക്കം ഭവതി

അർത്ഥം–അല്ലയോ ബലപുത്രനായ അഗ്നേ, അവിടത്തെ അനുഗ്രഹബുദ്ധിയെത്തേടി ഏതു മനുഷ്യൻ സ്തുതികളാലും ഹവിസ്സുകളാലും പരിചരിയ്ക്കുന്നുവോ, അവൻ അർത്ഥികൾക്കന്നമേകുന്നവനും കുതിരകളാൽ വഹിയ്ക്കപ്പെടുന്നവനുമായി, എല്ലാ ലോകങ്ങളെയും അതിക്രമിച്ച്, കേൾവിപ്പെടുന്നു. മാത്രമല്ല, മരണാനന്തരം സ്വർഗ്ഗസ്ഥനും ബലവാനുമായിത്തീരുന്നു. സൂര്യചന്ദ്രന്മാരുള്ളേടത്തോളംകാലം അവൻ നിലനില്ക്കുന്നു.

8 യദഗ്നഏഷാസമിതിർഭവാതി

ദേവീദേവേഷുയജതായജത്ര

രത്നാചയദ്വിഭജാസിസ്വധാവോ

ഭാഗന്നോഅത്രവസുമന്തംവീതാൽ

അന്വയം:–

ഹേ യജത്ര, സ്വധാ–വഃ,

അഗ്നേ, — യഷ്ടവ്യ, ഹവിരന്നവന്നഗ്നേ,

യൽ ഏഷാ സം–ഇതിഃ — യദാസ്മൽ കർത്തൃകാസ്തുതി സംഹതിഃ

യജതാ ദേവേഷു — യഷ്ടവ്യേഷു ദേവേഷു മദ്ധ്യേ
ദേവീ ഭവാതി — ദ്യോതമാനാ ഭവതി,
യൽ രത്നാ ച വി–
ഭജാസി — യദാ രമണീയാനി ധനാനി വിഭജസി
അത്ര നഃ വസ്വ–ന്തം
ഭാഗം — തദാനീമസ്മാൻപ്രതിധന വന്തമംശം
വീതാൽ — വയയ, ആഗമയ, പ്രയച്ഛ

അത്ഥം–യജനീയനും ഹവിര്യുക്തനുമായ അഗ്നേ, എപ്പോഠം ഈ സ്തുതിസമൂഹം യജനീയരായ ദേവന്മാക്കിടയിൽ പ്രകാശിച്ചുകൊണ്ടെത്തുന്നുവോ, എപ്പോഠം കാമ്യങ്ങളായ ധനങ്ങഠം അവിടുന്നു് വീതിക്കുന്നുവോ, അപ്പോഠം ഞങ്ങഠംക്കും ധനയുക്തമായ അംശമെത്തിച്ചാലും, തന്നരുളിയാലും.

9 ശ്രുധീനോഅഗ്നേസദനേസധസ്ഥേ
യുക്ഷ്വാരഥമമൃതസ്യദ്രവിത്നും
ആനോവഹരോദസീദേവപുത്രേ
മാകിർദ്ദേവാനാമപഭൂരിഹസ്യാഃ വ. 10

അന്വയം:—
ഹേ അഗ്നേ, സധ–സ്ഥേ
സദനേ — സർവ്വദേവതാ സാധാരണേ യജ്ഞഗൃഹേ സ്ഥിതസ്സൻ
നഃ ശ്രുധി — അസ്മദീയം വചനം ശൃണു
അമൃതസ്യ ദ്രവിത്നും — ദേവപാനസ്യ സോമസ്യ ദ്രാവകമാത്മീയം
രഥം യുക്ഷ്വ — ദേവാനാമാഹ്വാനാത്ഥമശ്വൈരേ്യാജയ
(സംയുക്തേന രഥേന
ഗത്വാ) നഃ — അസ്മാകം യജ്ഞംപ്രതി

| | |
|---|---|
| ദേവ–പുത്രേ രോദസീ | — ദേവസ്യ, പ്രജാപതേ ർദ്ദുഹിതരൌ, ദ്യാവാപൃഥിവ്യൌ |
| ആ വഹ | — പ്രാപയ |
| ദേവാനാം (മദ്ധ്യേ കശ്ചിൽ) അപ ഭൂഃ | — അപഭവിതാ, അസ്മദ്യജ്ഞാദപ ഗന്താ |
| മാകിഃ | — മാസ്യാൽ |
| ഇഹ സ്യാഃ | — അസ്മിൻ യജ്ഞേ സന്നിഹിതോ ഭവ |

അർത്ഥം–അല്ലയോ അഗ്നേ, സർവ്വദേവന്മാർക്കും സാധാരണമായ യജ്ഞഗൃഹത്തിൽ വർത്തിക്കുന്നവനായി അവിടുന്ന് ഞങ്ങളുടെ വചനം കേട്ടാലും. ദേവന്മാർക്ക് പാനസാധനമായ സോമമൊഴുകുന്ന സ്വന്തം തേരിൽ കുതിരകളെ പൂട്ടിയാലും. പൂട്ടിയിട്ട്, ഞങ്ങളുടെ യജ്ഞത്തിൽ ബ്രഹ്മപുത്രികളായ ദ്യാവാപൃഥിവികളെ ആനയിച്ചാലും. ദേവന്മാർക്കിടയിൽനിന്ന് ഒരുവനും ഞങ്ങളുടെ യജ്ഞത്തിൽനിന്ന് വിട്ടുനില്ക്കരുത്. അവിടുന്ന് ഈ യജ്ഞത്തിൽ സന്നിഹിതനായാലും.

വർഗ്ഗം–11–12

1 ദ്യാവാഹക്ഷാമാപ്രഥമേഋതേനാ
ഭിശ്രാവേഭവതസ്സത്യവാചാ
ദേവോയന്മർത്താൻയജഥായകൃണ്വ
ന്ത്സീദദ്ധോതാപ്രത്യങ്ക്സ്വമസുംയൻ

അന്വയം:–

| | |
|---|---|
| സത്യ–വാചാ | — സത്യവാചൌ, സത്യവാദിന്യൌ |
| പ്രഥമേ ദ്യാവാ ക്ഷാമാ ഋതേന അഭി–ശ്രാവേ ഭവതഃ ഹ | — പ്രധാനഭൂതേ ദ്യാവാപൃഥിവ്യൌ — സത്യഭൂതേന ദേവജനേന സഹാഗ്നേരാഹ്വാനേ ഭവതാംഹി |
| യൽ ദേവഃ യജഥായ മർത്താൻ കൃണ്വൻ | — യദാ ദ്യോതമാനോഗ്നിര്യജ്ഞായ മനുഷ്യാൻ പ്രേരയൻ |

| | |
|---|---|
| പ്രത്യങ്ങ് സ്വം അസും | |
| യൻ | — ആഹ്വാനാർത്ഥം ദേവാനാമഭിമുഖം ജ്വാലാലക്ഷണം പ്രാണം പ്രാപ്നവൻ |
| ഹോതാ സീദൽ | — ദേവാനാമാഹ്വാതാ വേദ്യാന്നി ഷീദതി, തദാസ്മദ്യാഗകാലേ ദ്യാവാപൃഥിവ്യാവാഹ്വയതി |

അർത്ഥം—സത്യവാദിനികളും പ്രധാനഭൂതകളുമായ ദ്യാവാപൃഥിവികാം സത്യഭൂതമായ ദേവഗണത്തോടുകൂടി അഗ്നിയുടെ വിളിയിൽ ഭവിക്കട്ടെ. (അഗ്നി വിളിക്കുകയും വിളി കേൾക്കുകയും ചെയ്യട്ടെ.) പ്രകാശമാനനായ അഗ്നി എപ്പോാം യജ്ഞത്തിന്നുവേണ്ടി മനുഷ്യരെ പ്രേരിപ്പിക്കുന്നുവോ, വിളിയ്ക്കാനായി ദേവന്മാൎക്കു നേരെ തന്റെ ജ്വാലാത്രൂപനായ പ്രാണനെ പ്രാപിച്ച് ഹോതാവായി വേദിയിലിരിക്കുന്നുവോ, അപ്പോഴാണ് നമ്മുടെ യാഗകാലത്തിൽ ദ്യാവാപൃഥിവികളെ വിളിക്കുന്നതു്.

2 ദേവോദേവാൻപരിഭൂരൃതേന
വഹാനോഹവ്യംപ്രഥമശ്ചികിത്വാൻ
ധൂമകേതുസ്സമിധാഭാഋജീകോ
മന്ദ്രോഹോതാനിത്യോവാചായജീയാൻ

അന്വയം:—

| | |
|---|---|
| (ഹേ അഗ്നേ,) പ്രഥമഃ, ചികിത്വാൻ | — ദേവാനാം മുഖ്യഃ, സർവ്വജ്ഞാനൻ |
| ധൂമ–കേതുഃ | — ധൂമധ്വജഃ |
| സം–ഇധാ ഭാഃ–ഋജീകഃ | — സമിന്ധനേന ഋജുദീപ്തിഃ, ഊർധ്വജ്വലനഃ |
| മന്ദ്രഃ, ഹോതാ | — സ്തുത്യഃ, ദേവാനാമാഹ്വാതാ |
| നിത്യഃ വാചാ യജീയാൻ | — ധ്രുവഃ, മന്ത്രേണാതിശയേന യഷ്ടാ ച |
| ദേവഃ ദേവാൻ പരി–ഭൂഃ | — ദ്യോതമാനസ്ത്വം താൻ പരിഗൃഹ്ണൻ |
| ഋതേന നഃ ഹവ്യം വഹ | — യജ്ഞേന സഹാസ്മാകം ഹവിഃ പ്രാപയ |

അർത്ഥം - അല്പയോ അഗ്നേ, ദേവന്മാരിൽ മുഖ്യനും എല്ലാമറിയുന്നവനും പുകയാകുന്ന കൊടിമരത്തോടുകൂടിയവനും ആളികത്തിയ്ക്കൽകൊണ്ട് ഉയന്ന ജ്വാലകളൊത്തവനും സ്തുത്യനും ദേവന്മാരെ വിളിയ്ക്കുന്നവനും ശാശ്വതനും മന്ത്രത്താൽ യജിയ്ക്കുന്നവനും ദീപ്ഷിമാനുമായ അവിടുന്ന് ദേവന്മാരെ കൂട്ടിപിടിച്ച് യജ്ഞത്തോടുകൂടി ഞങ്ങളുടെ ഹവിസ്സെത്തിച്ചാലും.

3 സ്വാവൃഗ്ദേവസ്യാമൃതംയദീഗോ
രതോജാതാസോധാരയന്തഉർവ്വീ
വിശ്വേദേവാഅനുതത്തേയജുർഗ്ഗു
ർദ്ദുഹേയദേനീദിവ്യംഘൃതംവാഃ

അന്വയം:—

| | |
|---|---|
| ദേവസ്യ സ്വാവൃക് | — അഗ്നേസ്വാജ്ജനം |
| അമൃതം യദി | — ഉദകം സ്വതേജസസ്സകാശാദ്യ ദോൽപദ്യതേ, തദാ |
| അതഃ ഗോഃ ജാതാസഃ | — അസ്മാദുദകാദുൽപന്നാഓഷധയഃ |
| ഉർവ്വീ ധാരയന്തേ | — ദ്യാവാപൃഥിവ്യൌ ധാരയന്തി |
| ഏനീ ദിവ്യം, ഘൃതം | — ശ്വേതാദീപ്തിർദ്ദിവിഭവം, ക്ഷരൽ |
| യൽ വാഃ ദുഹേ | — വൃഷ്ടിലക്ഷണം യദുദകം ദോഗ്ധി |
| തേ തൽ യജുഃ | — തവ തദുദകസ്യ ദാനം |
| വിശ്വേ ദേവാഃ അനു ഗ്രുഃ | — അനുഗായന്തി |

അർത്ഥം—അഗ്നിയുടെ സ്വാജ്ജിതമായ ജലം തേജസ്സിൽ നിന്നുളവാകുമ്പോഴും ആ ജലത്തിൽനിന്നുണ്ടായ സസ്യാദികൾ ദ്യാവാപൃഥിവികളെ ധരിക്കുന്നു, മൂടുന്നു. അഗ്നിയുടെ വെൺവെളിച്ചം ദ്യോവിൽ വേിച്ചതു്, യാതൊരു മഴവെള്ളത്തെ ചുരത്തുന്നുവോ ആ വെള്ളത്തിന്റെ ദാനത്തെ എല്ലാ ദേവന്മാരും പാടി പുകഴ്ത്തുന്നു.

4 അച്ഛാമിവാംവദ്ധ്യായാപോഘൃതസ്നൂ
ദ്യാവാഭൂമീശൃണുതംരോദസീമേ
അഹായദ്യാവോസുനീതിമയ
ന്മധ്വാനോഅത്രപിതരാശിശീതാം

അന്വയം:–

(ഹേ അഗ്നേ, ത്വം)

അപഃ വദ്ധ്യായ — യജ്ഞരൂപണ്ട് കമ്മവദ്ധ്യ
ഹേ ഘൃത–സ്നൂ, രോദസീ
ദ്യാവാഭൂമീ — വൃഷ്ട്യുദകസ്യ പ്രസവിത്ര്യൌ ദ്യാവാപൃഥിവ്യൌ
വാം അച്ഛാമി — യുവാം സ്തൌമി
മേ ശൃണുതം — മദീയം സ്തോത്രം ശൃണുതം
അഹാ ദ്യാവഃ — അഹോരാത്രസാദ്ധ്യാനി കമ്മാണി കർവ്വന്തസ്തോതാരഃ
അസു–നീതിം അയൻ — സ്തുതിങ്ഗച്ഛന്തി
അത്ര പിതരാ — അസ്മിൻ കമ്മണി മാതാപിതൃഭൂതേ ദ്യാവാപൃഥിവ്യൌ
മധ്വാ നഃ ശിശീതാം — വൃഷ്ട്യുദകേന സ്നാനപാനാദിനാസ്മാൻ സംസ്കരുതാം

അത്ഥം–അല്ലയോ അഗ്നേ, യജ്ഞരൂപമായ കമ്മം വദ്ധിപ്പിച്ചാലും. മഴവെള്ളം പെറുന്ന ദ്യാവാപൃഥിവികളേ, നിങ്ങളെ ഞാൻ സ്തുതിക്കുന്നു. എന്റെ സ്തോത്രം കേട്ടാലും. പകലിരവുകൾ കൊണ്ടു സാധിക്കുന്ന കമ്മങ്ങൾ ചെയ്യുന്ന സ്തോതാക്കൾ സ്തുതിയെ പ്രാപിക്കുന്നു. ഈ കമ്മത്തിൽ മാതാപിതാക്കളായ ദ്യാവാപൃഥിവികൾ മഴവെള്ളംകൊണ്ടു് ഞങ്ങളെ സ്നാനപാനാദിയാൽ സംസ്കരിക്കട്ടെ.

5 കിംസ്വിന്നോരാജാജഗൃഹേകദസ്യാ
തിവ്രതംചകൃമാകോവിവേദ
മിത്രശ്ചിദ്ധിഷ്മാജുഹുരാണോദേവാ
ഞ്ഛ്ലോകോനയാതാമപിവാജോഅസ്തി വ. 11

അന്വയം:—

കിം സ്വിൽ രാജാ — കിംവാദീപ്യമാനോഗ്നിഃ
നഃ ജഗൃഹേ? — അസ്മാകം ഹവീംഷി സ്തുതീശ്ച പരിഗൃഹ്ണീയയാൽ
കഃ വി വേദ? — കോ ജാനാതി?
അസ്യ അതി വ്രതം — അഗ്നേരതിപൂജിതം പരിചരണ കർമ്മ
കൽ ചകൃമ ഹി സ്മ — കദാ വയഞ്ച്ക്രിയാസ്മ?
(കർമ്മവൈഗുണ്യാൽ ഭീതസ്യവചനമുക്തം തതസ്മന്നിരാക്രിയതേ)
ജുഹുരാണഃ ചിൽ മിത്രഃ — സ്നിഗ്ധേനാഹൂയമാനോമിത്ര ഇവ (ചിദുപമാർത്ഥേ)
ശ്ലോകഃ ന ദേവാൻ
യാതാം — അസ്മദീയാസ്തുതിവാഗിന്ദ്രാദീൻ സമ്പ്രതി ഗച്ഛതു (ന സമ്പ്രത്യർത്ഥേ)
അപി വാജഃ (യൽ)
അസ്തി — തദപി ഹവിരന്നം ദേവാൻ ഗച്ഛതു

അർത്ഥം.—ദീപ്യമാനനായ അഗ്നി എന്തോ, നമ്മുടെ ഹവിസ്സുകളെയും സ്തുതികളേയും കൈക്കൊള്ളുകയില്ലെ? അഗ്നിക്കു ഏററവും പ്രിയമായ പരിചരണകർമ്മമെപ്പോൾ നാമനുഷ്ഠിക്കും? (കർമ്മലോപത്തിൽ ഭയംകൊണ്ടുള്ളതാണീ വാക്യം. എന്നി ആ ഭയവിചാരം വിടുന്നു) സ്നേഹമുള്ളവനാൽ വിളിക്കപ്പെടുന്ന ചങ്ങാതിപോലെ നമ്മുടെ സ്തുതിവാക്ക് ഇന്ദ്രാദിദേവന്മാരെ പ്രാപിക്കട്ടെ. നമുക്കുള്ള ഹവിസ്സും അവരെ പ്രാപിക്കട്ടെ.

6 ദുമ്മന്ത്വത്രാമൃതസ്യനാമ

സലക്ഷ്മായദ്വിഷ്യരൂപാഭവാതി

യമസ്യയോമനവതേസുമ

ന്വഗ്നേതമൃഷ്വപാഹ്യപ്രയുച്ഛൻ

അന്വയം:—

(യദ്യസ്യ) അമൃതസ്യ യൽ
നാമ — മരണധമ്മരഹിതസ്യ സൂര്യസ്യ നാമകം യദുദകം
യൽ വിഷു–രൂപാ ഭവാതി— യദുദകം വ്യാപ്തരൂപാ ഭവതി
അത്ര ദുഃ–മന്തു, സ–ലക്ഷ്മാ — നിരപരാധം, നിർദ്ദോഷം മധുരരസം രൂപം
(കിഞ്ച) യഃ (സൂര്യഃ)
യമസ്യ സു–മന്തു മനവതേ — അപരാധം ക്ഷമതേ
ഹേ ഋഷ്വ, അഗ്നേ. — മഹന്നഗ്നേ
തം അപ്ര–യുച്ഛൻ പാഹി — അപ്രമാദ്യം രക്ഷ

അർത്ഥം–അനശ്വരനായ സൂര്യന്റെ യാതൊരു ജലം ഭൂമിയിൽ നിർദ്ദോഷവും മധുരരസാത്മകവും നാനാരൂപവുമായി ഭവിക്കുന്നുവോ, പിന്നെ, യാതൊരു സൂര്യൻ യമന്റെ അപരാധത്തെ ക്ഷമിക്കുന്നുവോ, അല്ലയോ മഹാനായ അഗ്നേ, ആ സൂര്യനെ പിഴപററാതെ കാത്താലും. (സൂര്യരക്ഷണംകൊണ്ടു് ഋഷി ആത്മരക്ഷണമാണു് പ്രാർത്ഥിക്കുന്നതു്.)

7 യസ്മിന്ദേവാവിദഥേമാദയന്തേ

വിവസ്വതസ്സദനേധാരയന്തേ

സൂര്യേജ്യോതിരദധുർമ്മാസ്യക്തൂൻ

പരിദ്യോതനിഞ്ചരതോഅജസ്രാ

അന്വയം:—

| | |
|---|---|
| യസ്മിൻ ദേവാഃ വിദഥേ മാദയന്തേ | — യസ്മിന്നഗ്നൗ തേ ആത്മാനം തൃപ്യന്തി |
| (അപിച) വിവസ്വതഃ സദനേ | — മനുഷ്യസ്യ യജമാനസ്യ യജ്ഞഗൃഹേ, വേദ്യാം |
| ധാരയന്തേ | — സ്ഥാപയന്തി ച |
| സൂര്യേ ജ്യോതിഃ അദധുഃ | — അഹരാഖ്യം തേജ സ്ഥാപിതവന്തഃ |
| മാസി അക്തൂൻ | — ചന്ദ്രമസി രാത്രീ സ്ഥാപിതവന്തഃ |
| (അനന്തരം) അജസ്രാ | — അനപക്ഷീണൌ സൂര്യാചന്ദ്രമസൌ |
| ദ്യോതനിം പരി ചരതഃ | — ദീപ്തിം പരിഗച്ഛതഃ, സർവ്വത്ര പ്രാപ്നുതഃ |

അർത്ഥം—യാതൊരഗ്നിയിലാണോ യാഗത്തിൽ ദേവന്മാർ തൃപ്തിപ്പെടുന്നതു്, അവരാണു് മനുഷ്യനായ യജമാനന്റെ യാഗശാലയിൽ, വേദിയിൽ, അഗ്നിയെ സ്ഥാപിച്ചിട്ടുള്ളതു്, അവരാണു് സൂര്യങ്കൽ പകലിന്റെ തേജസ്സു് സ്ഥാപിച്ചതു്; ചന്ദ്രങ്കൽ രാത്രികളെ സ്ഥാപിച്ചതു്. അതിനുശേഷമാണു് അക്ഷീണന്മാരായ സൂര്യചന്ദ്രന്മാർ ദീപ്തിയെ പ്രാപിയ്ക്കുന്നതു്, എങ്ങും രശ്മികളാലെത്തുന്നതു്.

8 യസ്മിന്ദേവാമന്മനിസ്സഞ്ചര

ന്ത്യപീച്യേ ൯ ൯ നവയമസ്യവിദ്മ

മിത്രോനോഅത്രാദിതിരനാഗാ

ന്ത്സവിതാദേവോവരുണായവോചൽ

അന്വയം:—

| | | |
|---|---|---|
| ദേവാഃ യസ്മിൻ | — | ഇന്ദ്രാദയോയസ്മിന്നഗ്നൌ |
| മന്മനി സം–ചരന്തി | — | ജ്ഞാനവൽ സർവ്വപ്രകാശകേ സതി സഞ്ചരന്തേ |
| അപീച്യേ അസ്യ | — | അന്തഹിതേ സ്ഥിതസ്യ തസ്യാഗ്നേസ്വരൂപം |
| വയം ന വിദ്മ | — | തത്വതോന ജാനീമഃ |
| അത്ര | — | അസ്മിൻയജ്ഞേ അങ്ഗ ഭാവായ വത്തമാനം |
| മിത്രഃ വരുണായ | — | സർവ്വേഷാം പാപാനാം നിവാരയിത്രേഗ്നയേ |
| നഃ അനാഗാൻ വോചൽ | — | അസ്മാനപാപാൻ ബ്രവീതു |
| (തഥാ) അദിതിഃ, | | |
| സവിതാ, ദേവഃ | — | ദേവമാതാ, സർവ്വപ്രേരക സ്സൂര്യശ്ച ബ്രവീതു |

അത്ഥം–ഇന്ദ്രാദിദേവന്മാർ യാതൊരഗ്നിയിൽ ജ്ഞാനം പോലെയെല്ലാം പ്രകാശിപ്പിയ്ക്കുമ്പോഴാണോ സഞ്ചരിയ്ക്കുന്നതു്, മറവിലിരിയ്ക്കുന്ന ആ അഗ്നിയുടെ സ്വരൂപം യഥാത്ഥത്തിൽ നാമറിയുന്നില്ല. ഈ യജ്ഞത്തിൽ അംഗമായി വത്തിയ്ക്കുന്ന മിത്രൻ സർവ്വപാപനിവാരകനായ അഗ്നിയോടു് നമ്മെ അപാപന്മാരായി പറയട്ടെ. അതുപോലെ ദേവമാതാവായ അദിതിയും സർവ്വപ്രേരകനായ സൂര്യനും നമ്മെപ്പററി അപ്രകാരം പറയട്ടെ.

9 ശ്രുധീനോഅഗ്നേസദനേസധസ്ഥേ
യുക്ഷ്വാരഥമമൃതസ്യദ്രവിത്നും
ആനോവഹരോദസീദേവപുത്രേ
മാകിർദ്ദേവാനാമപഭൂരിഹസ്യാഃ വ. 12

അന്വയം:-

ഇതു് കഴിഞ്ഞ സൂക്തത്തിൽ ഒടുക്കത്തെ ഋക്കിൽ വ്യാഖ്യാനിച്ചു.
വർഗ്ഗം-13 അദിതിപുത്രോ വിവസ്വാൻ ഋഷിഃ ത്രിഷ്ടുബ്ജഗ
ത്യൗച്ഛന്ദസീ ഹവിർദ്ധാനാഖ്യേദ്വേശകടേദേവതാ

1 യുജേവാംബ്രഹ്മപൂർവ്യന്നമോഭി
ർവ്വിശ്ലോകഏതുപഥ്യേവസൂരേഃ
ശൃണ്വന്തുവിശ്വേഅമൃതസ്യപുത്രാ
ആയേധാമാനിദിവ്യാനിതസ്ഥുഃ

അന്വയം:-

(ഹേ ഹവിർദ്ധാനശകടേ,)

വാം — യുവാഭ്യാം

പൂർവ്യം ബ്രഹ്മ — പൂർവ്വസ്മിൻകാലേ ഭവം, അനാദികാലപ്രവൃത്തം മന്ത്രമുച്ചാര്യ

നമഃ-ഭിഃ യുജേ — സോമാദിഹവിർഭിര്യുനജ്മി

(പത്നീശാലായതോഹവിർദ്ധാനം പ്രതി യുവാം നയാമി)

(ഏവംഭൂതയോര്യുവയോഃ)

ശ്ലോകഃ — ശബ്ദഃ

സൂരേഃ പഥ്യാ-ഇവ — സ്തോതുഃ പഥ്യാ, പരിണാമ സുഖാവഹാഹുതിഃ വിശ്വാൻ ദേവാൻ പ്രതി വിവിധങ് ഗച്ഛതി തദ്വൽ

വി ഏതു — വിവിധങ്ഗച്ഛതു

യേ ദിവ്യാനി ധാമാനി

ആ തസ്ഥുഃ — ദിവിഭവാനി സ്ഥാനാന്യധിഷ്ഠിതവന്തഃ

അമൃതസ്യ പുത്രാഃ വിശ്വേ — മരണധർമ്മരഹിതസ്യ പ്രജാപതേഃ പുത്രാസ്തേവിശ്വേ ദേവാഃ

(ഏവംഭൂതം ശബ്ദം)

ശൃണ്വന്തു — ആകർണ്ണയന്തു

ളെ, വണ്ടി കൊണ്ടുവന്നശേഷം ഞാൻ പിന്തുടരുന്നു. പിന്നെ, നാലുപാദങ്ങളുള്ള ത്രിഷ്ടുപ് മുതലായ ഛന്ദസ്സിനെ കർമ്മംകൊണ്ട് തുടരുന്നു, കാലം പോലെ യോജിപ്പിക്കുന്ന പ്രണവത്തോടുകൂടി അപ്പപ്പോൾ ചെയ്യേണ്ടും കർമ്മത്തെ അനുഷ്ഠിക്കുന്നു. പിന്നെ യജ്ഞത്തിൻെറ മുഖ്യസ്ഥാനമായ വേദിയിൽ സോമത്തെ ശുദ്ധീകരിക്കുന്നു.

4 ദേവേഭ്യഃകമവൃണീതമൃത്യും
പ്രജായൈകമമൃതന്നാവൃണീത
ബൃഹസ്പതിംയജ്ഞമകൃണ്വതൠഷിം
പ്രിയാംയമസ്തന്വംപ്രാരിരേചീൽ

അന്വയം:—

| | | |
|---|---|---|
| ദേവേഭ്യഃ മൃത്യും | — | ദേവാനാം മാരയിതാരം |
| കം അവൃണീത? | — | സ്വപുരുഷം പ്രാർത്ഥയതേ, പ്രയുങ്ക്തേ? |
| (കിഞ്ച) പ്ര-ജായൈ | — | ദേവവ്യതിരിക്തായാഃ, മനുഷ്യാദികായാഃ പ്രജായാഃ |
| അമൃതം കം ന അവൃണീത? | — | കം വാ സ്വപുരുഷം ന പ്രാർത്ഥയതേ, പ്രയുങ്ക്തേ? |
| (അപിച) ബൃഹസ്പതിം | | |
| ൠഷിം | — | മന്ത്രാണാം സ്വാമിനം, സർവ്വ ദൃഷ്ടാദൃഷ്ടഫലസ്യ ദ്രഷ്ടാരം |
| യജ്ഞം അകൃണ്വത | — | ൠത്വിഗ്യജമാനാഃ കർവ്വന്തി |
| യമഃ പ്രിയാം തന്വം | — | പ്രിയം ശരീരം |
| പ്ര അരിരേചീൽ | — | പ്രരേചയതി, മൃത്യോസ്സകാശാൽ പരിഹരതി |

(കർമ്മവൈഗുണ്യജനിതദോഷാദഭാവം അസ്മാകം ജീവിതം നാപഹരതി)

അർത്ഥം—ദേവന്മാക്ക് മരണമേല്പിയ്ക്കുന്ന ഏതെങ്കിലുമൊരുവനെ യമനയയ്ക്കാറുണ്ടോ? ദേവന്മാരല്ലാത്ത, മനുഷ്യർ മുതലായ പ്രാണികൾക്ക് അമരണാവസ്ഥക്കുവേണ്ടി ആരെയെങ്കിലും

അയയ്ക്കാറുണ്ടോ? (ദേവന്മാർക്ക യമൻ മരണമണയ്ക്കാറില്ല. മനുഷ്യാദികൾക്ക് അമരണത്വവും കൊടുക്കാറില്ല.) എല്ലാ ദൃഷ്ടാദൃഷ്ട ഫലങ്ങളും കാണുന്ന മന്ത്രസ്വാമിയായ ബൃഹസ്പതിക്ക് ഋത്വിഗ്യജമാനന്മാർ യാഗം ചെയ്യുന്നു. യമൻ നമ്മുടെ പ്രിയപ്പെട്ട ശരീരത്തെ മൃത്യുവിൽനിന്നകറ്റുന്നു, ദീർഘായുസ്സ് തരുന്നു. (കർമ്മലോപംകൊണ്ടുള്ള ദോഷം നമ്മുടെ ജീവിതത്തെ അപഹരിക്കുന്നില്ല. ബൃഹസ്പതിയെ യജിക്കുന്നതുകൊണ്ടാണ് കർമ്മലോപത്തിന്റെ ദോഷം ബാധിക്കാത്തതെന്ന് സൂചന.)

5 സപ്തക്ഷരന്തിശിശവേമരുത്വതേ
പിത്രേപുത്രാസോഅപ്യവീവതന്നൃതം
ഉഭേഇദസ്യോഭയസ്യരാജത
ഉഭേയതേതേഉഭയസ്യപുഷ്യതഃ വ. 13

അന്വയഃ:—

| | |
|---|---|
| മരുത്വതേ | — മരുതഃ സ്തോതാരഃ, തദ്വതേ |
| പിത്രേ ശിശവേ | — ഋത്വിജാം പിതൃഭൂതായ, ശംസനീയായ, ഹവിർധാനശകടയോരന്തഃ ഖാസീനായ സോമായ |
| സപ്ത ക്ഷരന്തി | — സപ്തച്ഛന്ദാംസി സ്തുതിരൂപേണ ഗച്ഛന്തി |
| (അപിച) പുത്രാസഃ അപി | — സോമസ്യ പുത്രഭൂതാ ഋത്വിജോപി |
| ഋതം അവീവതൻ | — സ്തോത്രം സംഗമയന്തി സൽഗുണഗ്രാഹിണീം സ്തുതിങ്കുർവ്വന്തി |
| ഉഭേ ഇൽ | — ദ്വേ ഏവ ഹവിർധാനശകടേ |
| അസ്യ ഉഭയസ്യ രാജതഃ | — ദേവജാതസ്യ മനുഷ്യജാതസ്യ ചേശാതേ |
| ഉഭേ യതേതേ | — ശകടേ കർമ്മാനുഷ്ഠാനേ യത്നങ്കുരുതഃ |
| ഉഭയസ്യ പുഷ്യതഃ | — ദേവജാതസ്യ മനുഷ്യജാതസ്യ ച പുഷ്ടിങ്കുരുതഃ |

അത്ഥം:-സ്തോതാക്കളോട കൂടിയവനും ഋത്വിക്കുകരംക്കുള്ള നും പ്രശസ്യനും ഹവിദ്ധാനവണ്ടികളിൽ സുഖമായിരിക്കുന്ന, വനമായ സോമന്നായി ഗായത്രി മുതലായ ഏഴു ഛന്ദസ്സുകരം സ്തുതിരൂപത്തിൽ വരുന്നു. പിന്നെ സോമന്റെ പുത്രന്മാരായ ഋത്വിക്കുകളും ഗുണകീത്തനപരമായ സ്തോത്രമെത്തിച്ചു ചേർക്കുന്നു. ഹവിദ്ധാനവണ്ടികരം രണ്ടും ദേവസമൂഹത്തിന്നും മനുഷ്യസഞ്ചയത്തിന്നും ഈശന്മാരാകുന്നു. ആ വണ്ടികരം രണ്ടും കമ്മാനുഷ്ഠാനത്തിൽ യത്നിക്കുന്നു. ദേവഗണത്തിന്നും മനുഷ്യജാതത്തിന്നും പുഷ്ടിയുണ്ടാക്കുന്നു.

വഗ്ഗം-14-15-16-വൈവസ്വതോയമഃ ഋഷിഃ ത്രിഷ്ടുബ് ബൃഹത്യനുഷ്ടുശ്ഛന്ദാംസി, അങ്ഗിരഃ പിതൃഥർവ്വഭൃഗവഃ, ലിങ്ഗോക്താസ്സരമാപുത്രൌശ്വാനൌ യമശ്ച ദേവതാ.

1 പരേയിവാംസംപ്രവതോമഹീരനു
ബഹുഭ്യഃപന്ഥാമനുപസ്പശാനം
വൈവസ്വതംസങ്ഗമനഞ്ജനാനാം
യമംരാജാനംഹവിഷാദുവസ്യ

അന്വയം:-

| | |
|---|---|
| (ഹേ മദീയാന്തരാത്മൻ, | |
| ത്വം) രാജാനം | — പിതൄണാം സ്വാമിനം |
| പ്ര-വതഃ | — പ്രകൃഷ്ടകമ്മവതഃ പുരുഷാൻ |
| മഹീഃ | — തത്തൽ ഭോഗോചിതഭൂപ്രദേശവിശേഷാൻ |
| അനു പരേയി-വാംസം | — മരണാദൂദ്ധ്വങ്ക്രമേണ പ്രാപിതവന്തം |
| ബഹു-ഭ്യഃ പന്ഥാം | — സ്വഗ്ഗാത്ഥിഭ്യഃ, പുണ്യകൃദ്ഭ്യഃ സ്വഗ്ഗസ്യോചിതമ്മാഗ്ഗം |
| അനു-പസ്പശാനം | — അബാധമാനം |
| ജനാനാം സം-ഗമനം | — പാപിനാങ്ഗന്തവ്യ സ്ഥാനരൂപം |
| വൈവസ്വതം യമം | — വിവസ്വതഃ പുത്രം തം |
| ഹവിഷാ ദുവസ്യ | — പരിചര |

അർത്ഥം—ആല്ലയോ അന്തരാത്മാവേ, നീ പിതൃക്കാംകമ രാജാവും സൽക്കർമ്മവാന്മാരെ അവരവരുടെ കർമ്മാനുസാരമായ ഭോഗത്തിന്നുചേർന്ന ഭൂപ്രദേശങ്ങളിൽ മരണാനന്തരം ക്രമത്തി ലെത്തിക്കുന്നവനും സ്വർഗ്ഗകാമികളായ പുണ്യകർമ്മികൾക്ക് സ്വർഗ്ഗത്തിലേക്കുള്ള മാർഗ്ഗം മുടക്കാത്തവനും പാപികൾ ചെന്നെ ത്തേണ്ടും സ്ഥാനമായവനും വിവസ്വാന്റെ മകനുമായ യമനെ ഹവിസ്സുകൊണ്ടു പരിചരിക്കുക.

2 യമോനോഗാതുംപ്രഥമോവിവേദ

നൈഷാഗവ്യൂതിരപഭർത്തവാഉ

യത്രാനഃപൂർവ്വേപിതരഃപരേയു

രേനാജജ്ഞാനാഃപഥ്യാ ൗ ൗ അനുസ്വാഃ

അന്വയം:—

| | |
|---|---|
| പ്രഥമഃ യമഃ | — സർവ്വേഷാം മുഖ്യോയമഃ |
| നഃ ഗാതും വിവേദ | — അസ്മാകം ശുഭാശുഭനിമിത്തം ജാനാതി |
| ഏഷാ ഗവ്യൂതിഃ ന അപ–ഭർത്തവൈ ഉ | — അതിശയജ്ഞാന യോഗാദ്യസ്യ ന കേനചി ദപഹർത്തും, അപനേതും ശക്യതേ |
| യത്ര നഃ പൂർവ്വേ പിതരഃ പരാ–ഈയുഃ | — യസ്മിന്മാർഗ്ഗേസ്മാകം പിതരോഗതാഃ |
| ഏനാ | — അനേന മാർഗ്ഗേണ ഗച്ഛന്തഃ |
| ജജ്ഞാനാഃ സ്വാഃ | — ജാതാസ്സർവ്വേ സ്വഭൃതാഃ |
| പഥ്യാഃ അനു | — സ്വകർമ്മഭൃതാഗതീരനുഗച്ഛന്തി |

അർത്ഥം—എല്ലാവർക്കും മുമ്പനായ യമൻ നമ്മുടെ ശുഭാശുഭഫ ലനിമിത്തത്തെ അറിയുന്നു അത്യന്തം ജ്ഞാനം ചേർന്നുകൊ ണ്ട് യമൻ വഴിപിഴപ്പിയ്ക്കപ്പെട്ടാൻ ആരാലും പററാത്തവനത്രെ ഏതു മാർഗ്ഗത്തിൽ നമ്മുടെ പൂർവ്വപിതാക്കൾ നടന്നുവോ, ആ മാ

ഗ്ഗത്തിലൂടെ പോകുന്ന പ്രാണികളെല്ലാം സ്വന്തം കമ്മമാഗ്ഗങ്ങളായ ഗതികളെയാണ് പിന്തുടരുന്നതു്.

3 മാതലീകവ്യൈര്യമോഅങ്ഗിരോഭി

ബൃഹസ്പതിരൃക്വഭിർവ്വാവൃധാനഃ

യാംശ്ചദേവാവാവൃധുര്യേചദേവാ

ന്ത്സ്വാഹാന്യേസ്വധയാന്യേമദന്തി

അന്വയം:–

| | |
|---|---|
| മാതലീ | — ഇന്ദ്രസ്യസാരഥിഃ, തദ്വാനിന്ദ്രഃ |
| കവ്യൈഃ വവൃധാനഃ | — കവ്യഭാഗ്ഭിഃ, പിതൃഭിസ്സഹ വദ്ധമാനോഭവതി |
| യമഃ അങ്ഗിരഃ–ഭിഃ | — പിതൃവിശേഷൈസ്സഹ വവൃധാനോഭവതി |
| ബൃഹസ്പതിഃ ഋക്വ–ഭിഃ | — സ്തുതിഭിർവ്വദ്ധമാനോഭവതി |
| (തത്ര) ദേവാഃ യാൻ ച | — ഇന്ദ്രാദയോയാംശ്ചകവ്യഭാഗാദീൻ പിതൄൻ |
| വവൃധുഃ | — വദ്ധയന്തി |
| യേ ച | — കവ്യഭാഗാദയഃ പിതരഃ |
| ദേവാൻ | — ഇന്ദ്രാദീൻ വദ്ധയന്തി, തേഷാമ്മദ്ധ്യേ |
| അന്യേ സ്വാഹാ മദന്തി | — ദേവാസ്വാഹാകാരേണ ഹൃഷ്യന്തി |
| അന്യേ സ്വധയാ | — പിതരസ്വധയാഹൃഷ്യന്തി |

അത്ഥം–മാതലിയാകുന്ന സാരഥിയോടുകൂടിയ ഇന്ദ്രൻ കവ്യഭോജികളായ പിതൃക്കളോടുകൂടി വദ്ധമാനനായി ഭവിക്കുന്നു. യമൻ പിതൃക്കളിൽപ്പെട്ട അങ്ഗിരസ്സുകളൊത്തു് വദ്ധമാനനാകുന്നു. ബൃഹസ്പതി സ്തുതികളെക്കൊണ്ടു് വളരുന്നവനാകുന്നു. ഇന്ദ്രാദിദേവന്മാർ കവ്യഭക്ഷകരായ പിതൃക്കളേവരെ വദ്ധിപ്പിക്കുന്നുവോ, കവ്യഭക്ഷകരായ പിതൃക്കളേവർ ഇന്ദ്രാദിദേവന്മാരെ വദ്ധിപ്പിക്കുന്നുവോ, അവരിലൊരുകൂട്ടർ, ദേവന്മാർ, സ്വാഹാകാരംകൊണ്ടു് ഹർഷിക്കുന്നു; മറേറ കൂട്ടർ, പിതൃക്കൾ, സ്വധാകാരം

കൊണ്ടും (അഗ്നിയ്ക്കു സ്വാഹാശബ്ദത്തോടുകൂടിയും പിതൃക്കാംക്ക് സ്വധാശബ്ദത്തോടുകൂടിയും തർപ്പണം).

4 ഇമംയമപ്രസ്തരമാഹിസീദാ

ങ്ഗിരോഭിഃപിതൃഭിസ്സംവിദാനഃ

ആത്വാമന്ത്രാഃകവിശസ്താവഹ

ന്ത്വേനാരാജൻഹവിഷാമാദയസ്വ

അന്വയം:—

ഹേ രാജൻ, യമ, അങ്ഗിരഃ–ഭിഃ പിതൃ–ഭിഃ,–ഏതന്നാമകൈഃ പിതൃഭിഃ

| | |
|---|---|
| സം–വിദാനഃ | — ഐകമത്യങ്ഗതസ്സ്വം |
| ഇമം പ്ര–സ്തരം ആ സീദ | — വിസ്തീർണ്ണം യജ്ഞമാഗത്യോപവിശ |
| ഹി കവി–ശസ്താഃ മന്ത്രാഃ | — യസ്മാദേവം തസ്മാദ്വിദ്വത്ഭിരൃത്വിഗ്ഭിഃ പ്രയുക്താ മന്ത്രാഃ |
| ത്വാ ആ വഹന്തു | — ത്വാസ്ധാരയന്തു |
| ഏനാ ഹവിഷാ മാദയ സ്വ | — അനേനഹവിഷാതുഷ്ടോ യജമാനം ഹർഷയ |

അർത്ഥം—അല്ലയോ രാജാവായ യമ, അംഗിരസ്സുകളെന്ന പിതൃക്കളോടു ഐകമത്യം പ്രാപിച്ച അവിടുന്ന് ഈ പ്രസ്തരമെന്ന വിശിഷ്ട യജ്ഞത്തിൽ വന്നിരുന്നാലും. (അല്ലങ്കിൽ ദർഭാസ്തരണത്തിൽ വന്നിരുന്നാലും ) അപ്രകാരമാകയാൽ വിദ്വാന്മാരായ ഋത്വിക്കുകളാൽ പ്രയോഗിയ്ക്കപ്പെട്ട, ചൊല്ലപ്പെട്ട മന്ത്രങ്ങളവിടുത്തെ വഹിയ്ക്കട്ടെ. ഈ ഹവിസ്സുകൊണ്ടു് പ്രീതനായി അവിടുന്ന് യജമാനനെ ഹർഷിപ്പിച്ചാലും.

5 അങ്ഗിരോഭിരാഗഹിയജ്ഞിയേഭി

രൃവൈരൂപൈരിഹമാദയസ്വ

വിവസ്വന്തംഹുവേയഃപിതാതേ

സ്മിൻയജ്ഞേബർഹിഷ്യാനിഷദ്യ

വ. 14

അന്വയം:—

| | |
|---|---|
| ഹേ യമ, വൈരൂപൈഃ | — വിവിധരൂപയുക്തൈഃ |
| യജ്ഞിയേഭിഃ അങ്ഗിരഃ— | |
| ഭിഃ ആ ഗഹി | — യജ്ഞാർഹൈസ്സഹാഗച്ഛ |
| (ആഗത്യച) ഇഹ | |
| മാദയസ്വ | — ഹർഷയ |
| യഃ തേ പിതാ | — അസ്തി |
| അസ്മിൻ യജ്ഞേ (തം) | |
| വിവസ്വന്തം ആ ഹുവേ | — ആഹ്വയാമി |
| (സചാസ്മിന്) ബർഹിഷി | |
| നി—സദ്യ | — ഉപവിശ്യ യജമാനം ഹർഷയതു |

അർത്ഥം—അല്ലയോ യമ, നാനാരൂപന്മാരും യജ്ഞാർഹരുമായ അംഗിരസ്സുകളോടുകൂടി വന്നാലും. വന്നിട്ട് ഈ യജ്ഞത്തിൽ ഹർഷിപ്പിച്ചാലും. അവിടത്തെ അച്ഛനുണ്ടല്ലൊ, ആ വിവസ്വാനെ ഈ യജ്ഞത്തിൽ ഞാൻ വിളിക്കുന്നു അവിടുന്ന് വിരിച്ച ദർഭയിൽ വന്നിരുന്ന് യജമാനനെസ്സന്തോഷിപ്പിയ്ക്കട്ടെ.

6 അങ്ഗിരസോനഃപിതരോനവഗ്വാ

അഥർവ്വാണോഭൃഗവസ്സോമ്യാസഃ

തേഷാംവയംസുമതൌയജ്ഞിയാനാ

മപിഭദ്രേസൌമനസേസ്യാമ

അന്വയം:—

| | |
|---|---|
| അങ്ഗിരസഃ | |
| അഥർവ്വാണഃ, ഭൃഗവഃ | — ഏതന്നാമകാഃ |
| നഃ പിതരഃ നവ—ഗ്വാഃ | — അഭിനവഗമനയുക്താഃ, നൂതനവൽ പ്രീതിജനകാഃ |
| സോമ്യാസഃ | — സോമാർഹാഭവന്തി |
| യജ്ഞിയാനാം തേഷാം | — യജ്ഞാർഹാണാം തേഷാം |
| സു—മതൌ വയം സ്യാമ | — അനുഗ്രഹബുദ്ധൌ ഭവേമ |
| (അപിച) സൌമനസേ | |
| ഭദ്രേ അപി | — സൌമനസ്യകാരണേ കല്യാണേ ഫലേപി സ്യാമ |

അൎത്ഥം—അംഗിരസ്സുകളും, അഥർവ്വാക്കളും, ഭൃഗുക്കളും എന്നീ നമ്മുടെ പിതാക്കന്മാർ പുതുതായി വരുന്നവരായി. എപ്പോഴും പുതിയ പ്രീതിയുളവാക്കുന്നവരായി സോമാഹൎമ്മാരായി ഭവിക്കുന്നു. യജ്ഞയോഗ്യരായ അവരുടെ അനുഗ്രഹബുദ്ധിയിൽ നാം ഭവിക്കാവൂ അവരുടെ അനുഗ്രഹബുദ്ധിക്കു ഹേതുവായ മംഗളഫലത്തിലും നാം ഭവിക്കാവൂ

7 പ്രേഹിപ്രേഹിപഥിഭിഃപൂർവ്യേഭി

ര്യത്രാനഃപൂർവ്വേപിതരഃപരേയുഃ

ഉഭാരാജാനാസ്വധയാമദന്താ

യമംപശ്യാസിവരുണഞ്ചദേവം

അന്വയം:—

(ഹേ മൽപിതഃ) യത്ര നഃ

| | |
|---|---|
| പൂർവ്വേ | — യസ്മിൻസ്ഥാനേ അസ്മാകം പുരാതനാഃ |
| പിതരഃ പരാ—ഈയുഃ | — പരേതാഃ |
| പൂർവ്യേഭിഃ പഥി—ഭിഃ | — അനാദികാല പ്രവൃത്തൈൎമ്മാൎഗ്ഗൈഃ |
| (തൽസ്ഥാനം) പ്ര ഇഹി, | |
| പ്ര ഇഹി | — പ്രഗച്ഛ, ശീഘ്രംഗച്ഛ |
| (ഗത്വാ ച) സ്വധയാ | |
| മദന്താ | — അമൃതാന്നേന മദന്തൌ |
| രാജാനാ ഉഭാ യമം ദേവം | |
| വരുണം ച | — രാജാനാവുഭൌ യമവരുണൌ |
| പശ്യാസി | — പശ്യ |

അൎത്ഥം—(നീണ്ട യജ്ഞത്തിന്നിടയിൽ യജമാനന്റെ മരണം സംഭവിക്കുമ്പോഴും ചൊല്ലപ്പെടുന്ന മന്ത്രമാണിതു്). അല്ലയോ അച്ഛ, ഏതു സ്ഥാനത്തു് നമ്മുടെ പൂർവ്വന്മാരായ മുത്തശ്ശൻ മുതലായവർ പോയോ, അനാദികാലം മുതലനുഷ്ഠിച്ചുവന്ന മാൎഗ്ഗങ്ങളിലൂടെ അവരുടെ സ്ഥാനത്തെ പ്രാപിച്ചാലും, വേഗം പ്രാപിച്ചാലും പോയിട്ടു്, അമൃതാന്നംകൊണ്ടു് ഹർഷിക്കുന്നവരു

രാജാക്കളുമായ യമൻ, ദേവനായ വരുണൻ എന്നീ ഇരുവരെക്ക ണ്ടാലും.

8 സങ്ഗ്ച്ഛസ്വപിതൃഭിസ്സംയമേനേ
ഷ്ടാപൂർത്തേനപരമേവ്യോമൻ
ഹിത്വായാവദ്യംപുനരസ്തമേഹി
സങ്ഗ്ച്ഛസ്വതന്വാസുവർച്ചാഃ

അന്വയം:—
(ഹേ മദീയപിതഃ,
തതസ്ത്വം) പരമേ
വി–ഓമൻ — ഉൽകൃഷ്ടേ സ്വർഗ്ഗാഖ്യേ സ്ഥാനേ സ്വഭൃതൈഃ
പിതൃ–ഭിഃ സം ഗച്ഛസ്വ — സങ്ഗമങ്കുരു
യമേന
ഇഷ്ടാപൂർത്തേന സം — നിയതശ്രൌതസ്മാർത്തദാന ഫലേന സങ്ഗച്ഛസ്വ
(ഇഷ്ടാപൂർത്തേന സഹ)
*പുനഃ അവദ്യം ഹിത്വായ* — *പാപം ഹിത്വാ, പരിത്യജ്യ*
അസ്തം ആ ഇഹി — പ്രിയമാനാഖ്യങ്ഗൃഹമാഗച്ഛ
(തതഃ) സു–വർച്ചാഃ തന്വാ
സം ഗച്ഛസ്വ — സുവർച്ചസാ (തൃതീയാർത്ഥേ പ്രഥമാ) ശരീരേണ സങ്ഗച്ഛസ്വ

അർത്ഥം.–എന്റെ അച്ഛ, പിന്നെ, അവിടുന്നു് ഉൽകൃഷ്ടമായ സ്വർഗ്ഗത്തിൽ സ്വന്തം പിതൃക്കളോടു കൂടിച്ചേർന്നാലും. നിയതമായ ശ്രൌതസ്മാർത്തദാനഫലത്തോടു ചേർന്നാലും. പിന്നെ ഇഷ്ടാപൂർത്തത്തോടുകൂടി (ശ്രൌതസ്മാർത്തദാനഫലത്തോടുകൂടി) പാപം ദൂരേ അകററി പ്രിയമാനമെന്ന ഗൃഹം പ്രാപിച്ചാലും. പിന്നീടു്, പ്രകാശമുററ ശരീരത്തോടു ചേർന്നാലും.

9 അപേതവീതവിചസർപ്പതാതോ
സ്മാഏതംപിതരോലോകമക്രൻ
അഹോഭിരദ്ഭിരക്തുഭിർവ്യക്തം
യമോദദാത്യവസാനമസ്മൈ

അന്വയം:—

(ശ്മശാനേപൂർവ്വം സ്ഥിതാഃ ഹേ പിശാചാദയഃ)

| | |
|---|---|
| അതഃ അപ ഇത | — ദഹനസ്ഥാനാദപഗച്ഛത |
| വി ഇത | — വിശേഷേണ ഗച്ഛത |
| വി സർപ്പത ച | — ഇദം സ്ഥാനം പരിത്യജ്യദൂരതരം ദേശങ്ഗച്ഛത ച |
| അസ്മൈ | — മൃതയജമാനസ്യാർത്ഥായ |
| പിതരഃ ഏതം ലോകം | |
| അക്രൻ | — ഇദം ദഹനസ്ഥാനം യമസ്യാജ്ഞയാനുകർവ്വൻ |
| യമഃ അഹഃ—ഭിഃ അക്തു—ഭിഃ, അൽ—ഭിഃ | — ദിവസൈഃ, രാത്രിഭിശ്ച, അഭ്യുക്ഷണോദകൈഃ |
| വി—അക്തം | — ശോധിതം |
| അവ—സാനം അസ്മൈ | |
| ദദാതി | — അന്ത്യം ദഹനസ്ഥാനമസ്മൈ ദത്തവാൻ |

അർത്ഥം—ശ്മശാനത്തിൽ മുമ്പുനിന്നിരുന്ന പിശാചാദികളേ, നിങ്ങൾ ഈ ദഹനസ്ഥാനത്തുനിന്നു പോവുക, ഒഴിച്ചു പോവുക, ഈ സ്ഥാനംവിട്ടു ദൂരെപ്പോവുക മരിച്ച യജമാനന്നായി യമന്റെ ആജ്ഞയനുസരിച്ച് പിതൃക്കളുണ്ടാക്കിയതാണീ സ്ഥാനം. പകലിരവുകളിൽ വെള്ളം തളിച്ച് ശുദ്ധമാക്കപ്പെട്ട ഈ അന്ത്യസ്ഥാനം മരിച്ച യജമാനനുവേണ്ടി യമൻ കൊടുത്തതത്രെ.

10 അതിദ്രവസാരമേയൌശ്വാനൌ

ചതുരക്ഷൌശബലൌസാധുനാപഥാ

അഥാപിതൄന്ത്സുവിദത്രാഉപേഹി

യമേനയേസധമാദമ്മദന്തി വ. 15

അന്വയം:–

(ഹേ അഗ്നേ,) സാധുനാ

പഥാ — സമീചീനേന മാർഗ്ഗേണ

സാരമേയൌ — സരമാനാമ ദേവശുനീ, തസ്യാഃ പുത്രൌ

ചതുഃ–അക്ഷൌ — ഉപരിഭാഗേ പുനരപ്യക്ഷി ദ്വയംയയോഃ, തൌ

ശബലൌ ശ്വാനൌ

അതി ദ്രവ — നാനാവർണ്ണൌശ്വാനൌ അതിക്രമ്യഗച്ഛ

അഥ യേ യമേന

സധ–മാദം — യേപിതരസ്സഹർഷം

മദന്തി — മോദം പ്രാപ്നുവന്തി

സു–വിദത്രാൻ പിതൄൻ

ഉപ ഇഹി — സുഷ്ഠ്വഭിജ്ഞാംസ്താനുപഗച്ഛ

*അർത്ഥം*–അല്ലയോ അഗ്നേ, സരമയുടെ മക്കളും മേൽഭാഗത്തു് ഇരുകണ്ണുകളടക്കം നാലുകണ്ണുകളോടുകൂടിയവയും നാനാവർണ്ണങ്ങളുമായ നായ്ക്കളെ അതിക്രമിച്ചു്, തൊടാതെ വന്നാലും. (ശവസംസ്കാരത്തിനുള്ള അഗ്നിയോടാണു് പറയുന്നതു് യമന്റെ കൂടെ ഉഗ്രനായ നായ്ക്കളുമുണ്ടു്) പിന്നെ, യമനോടുകൂടി പിതൃക്കളേവർ ഹർഷം പ്രാപിക്കുന്നുവോ, സൂക്ഷ്മജ്ഞാനികളായ അവരോടു്, അല്ലയോ അഗ്നേ, ചേരുക.

11 യൌതേശ്വാനൌയമരക്ഷിതാരൌ

ചതുരക്ഷൌപഥിരക്ഷീനൃചക്ഷസൌ

താഭ്യാമേനംപരിദേഹിരാജ

ന്ത്സ്വസ്തിചാസ്മാഅനമീവഞ്ചധേഹി

അന്വയം —

| | |
|---|---|
| ഹേ രാജൻ, യമ, തേ, | — തവ |
| രക്ഷിതാരൌ, പഥി-രക്ഷീ | — ഗൃഹസ്യ രക്ഷകൌ, മാർഗ്ഗസ്യ രക്ഷകൌ |
| ചതുഃ-അക്ഷൌ | — അക്ഷിചതുഷ്ടയയുക്തൌ |
| നൃ-ചക്ഷസൌ യൌ ശ്വാനൌ | — മനുഷ്യൈഃ ഖ്യാപ്യമാനൌ ശ്വാനൌ വിദ്യേതേ |
| താഭ്യാം ഏനം പരി ദേഹി | — ഏനം പ്രേതം രക്ഷാർത്ഥം പ്രയച്ഛ |
| (ദത്വാ) അസ്മൈ സ്വസ്തി ച | — ക്ഷേമമപി |
| അനമീവം ച ധേഹി | — രോഗാഭാവഞ്ച സമ്പാദയ |

അർത്ഥം—അല്ലയോ രാജാവായ യമ, അവിടേയ്ക്ക് ഗൃഹം രക്ഷിക്കുന്നവയും വഴി കാക്കുന്നവയും നാലു കണ്ണുള്ളവയും മനുഷ്യരാൽ കീർത്തിക്കപ്പെടുന്നവയുമായി ഇരുനായ്ക്കളുണ്ടല്ലൊ, അവയ്ക്ക് ഈ പ്രേതത്തിൻെറ രക്ഷയ്ക്കായേല്പിച്ചുകൊടുത്താലും. കൊടുത്തിട്ട്, ഈ മരിച്ച യജമാനന്ന് ക്ഷേമവുമാരോഗ്യവുമുണ്ടാക്കിയാലും.

12 ഉരുണസാവസുതൃപാഉദുംബലൌ
യമസ്യദൂതൌചരതോജനാँഅനു
താവസ്മഭ്യംദൃശയേസൂര്യായ
പുനർദ്ദാതാമസുമദ്യേഹഭദ്രം

അന്വയം —

| | |
|---|---|
| ഉരു-നസൌ | — ദീർഘനാസികായുക്തൌ |
| അസു-തൃപൌ | — പരകീയാൻ പ്രാണാൻ സ്വീകൃത്യതൈ സ്തൃപ്യന്തൌ |

| | |
|---|---|
| ഉദുംബലൌ യമസ്യ | |
| ദൂതൌ | — ഉരുബലൌ തസ്യശ്വാനൌ |
| ജനാൻ അൻ ചരതഃ | — പ്രാണിനോലക്ഷീകൃത്യ സർവ്വത്രചരതഃ |
| തൌ സൂര്യായ ദൃശയേ | — ഉഭൌ തൌ സൂര്യസ്യ ദശ്നാത്ഥം |
| അദ്യ ഇഹ ഭദ്രം അസും | — സമ്പ്രത്യസ്മിൻ കമ്മണി സമീചീനം പ്രാണം |
| പുനഃ അസ്മഭ്യം ദാതാം | — അദത്താം |

അത്ഥം—നീണ്ട മുഖമുള്ളവയും പരപ്രാണങ്ങളെ തേടിപ്പിടിച്ച്, അവകൊണ്ട് തൃപ്തിപ്പെടുന്നവയും അതിബലമുററവയുമായ യമൻെറ ദൂതരായ ഇരുനായ്ക്കൾ, പ്രാണികളെ ഉന്നംവെച്ച് എങ്ങു മലയുന്നു. ആ ഇരുനായ്ക്കളും, ഈ യജ്ഞകമ്മത്തിൽ യുക്തമായ പ്രാണനെ സൂര്യദശ്നത്തിന്നായി നമുക്ക് തന്നരുളട്ടെ. (മരിച്ച യജമാനൻ തുടങ്ങിയ കമ്മം മുഴമിക്കുന്ന ആരംക്കായുസ്സരുളട്ടെ).

13 യമായസോമംസുനുത
യമായജുഹുതാഹവിഃ
യമംഹയജ്ഞോഗച്ഛ
ത്യഗ്നിദൂതോഅരംങ്കൃതഃ

അന്വയം:—

| | |
|---|---|
| (ഹേ ഋത്വിജഃ) യമായ | |
| സോമം സുനുത | — അഭിഷുണുത |
| (തഥാ) യമായ ഹവിഃ | |
| ജുഹുത | — അഗ്നൌ പ്രക്ഷിപത |
| അഗ്നി—ദൂതഃ | — അഗ്നിർദ്ദൂതോയസ്മിൻ, സഃ |
| അരം—കൃതഃ | — ബഹുഭിർദ്രവ്യൈരലങ്കൃതഃ |
| യജ്ഞഃ യമം ഹ ഗച്ഛതി | — യമമേവ പ്രാപ്നോതി |

അത്ഥം—അല്ലയോ ഋത്വിക്കുകളേ, യമന്നുവേണ്ടി സോമം സംസ്കരിക്കുക. യമന്നുവേണ്ടി ഹവിസ്സ് ഹോമിക്കുക. അഗ്നിയാകുന്ന ദൂതനോടുകൂടിയതും പല ദ്രവ്യങ്ങളാൽ അലംകൃതവുമായ യജ്ഞം യമനെത്തന്നെയാണ് പ്രാപിക്കുന്നതു്.

14 യമായഘൃതവദ്ധവി

ജൂഹോതപ്രചതിഷ്ഠത

സനോദേവേഷ്വായമ

ദ്ദീർഘമായുഃപ്രജീവസേ

അന്വയം –

(ഹേ ഋത്വിജഃ, യൂയം)
യമായ — തസ്മൈ
ഘൃത–വൽ ഹവിഃ — ആജ്യയുക്തം പുരോഡാശാദികം
ജുഹോത — ജുഹുത
പ്ര തിഷ്ഠത ച — യമമുപതിഷ്ഠധ്വഞ്ച
ദേവേഷു സഃ — ദേവേഷു മദ്ധ്യേ ദേവോയമഃ
പ്ര ജീവസേ — പ്രകൃഷ്ടജീവനാർത്ഥം
നഃ ദീർഘം ആയുഃ ആ
യമൽ — അസ്മഭ്യം പ്രയച്ഛതു

അർത്ഥം–അല്ലയോ ഋത്വിക്കുകളേ, നെയ്ചേർത്ത പുരോഡാശാദിയെ യമന്നായി ഹോമിയ്ക്കുക അവിടുത്തെ ഉപസ്ഥാനം ചെയ്യുക ഉപാസിയ്ക്കുക ദേവന്മാർക്കിടയിൽ ദേവനായ യമൻ പൂർണ്ണജീവിതത്തിന്നുവേണ്ടി നമുക്ക് ദീർഘായുസ്സു തന്നരുളട്ടെ

15 യമായമധുമത്തമം

രാജ്ഞേഹവ്യഞ്ജുഹോതന

ഇദന്നമഋഷിഭ്യഃപൂർവ്വജേഭ്യഃ

പൂർവ്വേഭ്യഃപഥികൃദ്ഭ്യഃ

അന്വയം –

(ഹേ ഋത്വിജഃ ) രാജ്ഞേ
യമായ — തസ്മൈ
മധുമത്–തമം — അതിശയേന മധുരം

| | | |
|---|---|---|
| ഹവ്യം ജുഹോതന | — | ഹവിർജ്ജുഹുത |
| പൂർവ്വ–ജേഭ്യഃ | — | സൃഷ്ട്യാവാദാവുൽപന്നേഭ്യഃ |
| (അത ഏവ) പൂർവ്വേഭ്യഃ | | |
| പഥികൃൽ–ഭ്യഃ ഋഷി–ഭ്യഃ | — | ശോഭനമാർഗ്ഗകാരിഭ്യസ്തേഭ്യഃ |
| ഇദം നമഃ (അസ്തു) | — | പ്രത്യക്ഷം നമസ്കാരം വേത്തു |

അർത്ഥം–അല്ലയോ ഋത്വിക്കുകളേ, രാജാവായ യമന്നുവേണ്ടി ഏററവും മധുരമായ ഹവിസ്സു ഹോമിക്കുക. സൃഷ്ടിയുടെ ആദ്യത്തിൽ ഉല്പന്നന്മാരും അതുകൊണ്ടുതന്നെ പുരാതനന്മാരും സന്മാർഗ്ഗകാരികളുമായ ഋഷികാംക്കു് ഈ പ്രത്യക്ഷനമസ്കാരം വേദിക്കട്ടെ.

16 ത്രികദ്രുകേഭിഃപതതി

ഷളുർവ്വീരേകമിദ്ബൃഹൽ

ത്രിഷ്ടുബ്ഗായത്രീഛന്ദാംസി

സർവ്വാതായമആഹിതാ വ. 16

അന്വയം:-

| | | |
|---|---|---|
| ത്രി–കദ്രുകേഭിഃ | — | (ജ്യോതിർഗ്ഗൗരായുരിതിയാഗവിശേഷാസ്ത്രികദ്രുകാഃ) താൻ (ദ്വിതീയാർത്ഥേ തൃതീയാ) |
| പതതി | — | യമസ്താൻ പ്രാപ്നോതി |
| ഷട്ട് ഉർവ്വീഃ | — | ദ്യൗഃ, പൃഥിവീ, ആപഃ ഓഷധയഃ, അക്കഃ, സൂനൃതാ വാക്–ഇതി |
| ഏകം ഇൽ ബൃഹൽ | — | ഏകമേവമപിജഗദ്യമഃ പ്രാപ്നോതി |
| (കിഞ്ചയാനി) ത്രി–സ്തപ് | | |
| ഗായത്രീ ഛന്ദാംസി | — | ത്രിഷ്ടുബ്ഗായത്ര്യാദീനി ഛന്ദാംസി സന്തി |
| സർവ്വാ താ | — | സർവ്വാണി താനി ഛന്ദാംസി |
| യമേ ആ–ഹിതാ | — | ഋത്വിഗ്ഭിസ്തുതിത്വേനാവസ്ഥിതാനി സന്തി |

അർത്ഥം—ജ്യോതിസ്സ്, ഗോവ്, ആയുസ്സ് എന്നീ യാഗ വിശേഷങ്ങളെ യമൻ പ്രാപിയ്ക്കുന്നു. ദ്യോവ്, ഭൂമി, ജലം, സസ്യാദികൾ, സൂര്യൻ, പ്രിയസത്യമായ വാക്ക് എന്നീ ആറു ഭൂമികകളടങ്ങിയ മഹത്തായ ഒററ ജഗത്തിനെ യമൻ പ്രാപിക്കുന്നു. പിന്നെ, ത്രിഷ്ടുപ്, ഗായത്രി മുതലായ ഛന്ദസ്സുകൾ മുഴുമൻ ഋത്വിക്കുകളുടെ സ്തുതി വിഷയത്വംകൊണ്ട് യമങ്കലാണ് വെക്കപ്പെട്ടിട്ടുള്ളത്.

വർഗ്ഗം—17–18–19 യാമായനശ്ശങ്ഖഃ ഋഷിഃ ത്രിഷ്ടുബ് ജഗത്യൗച്ഛന്ദസീ, പിതരോദേവതാ

1 ഉദീരതാമവരഉത്പരാസ
ഉന്മധ്യമാഃപിതരസ്സോമ്യാസഃ
അസുംയഈയുരവൃകാഋതജ്ഞാ
സ്തേനോവന്തുപിതരോഹവേഷു

അന്വയം:–

| | |
|---|---|
| അവരേ പിതരഃ | — ത്രിവിധേഷു പിതൃഷുഅധമാഃ, നികൃഷ്ടാഃ |
| ഉത് ഈരതാം | — ഉത്തമം ഹവിഃ പ്രാപ്നുവന്തു |
| പരാസഃ ഉത് | — ശ്രൌതങ്കർമ്മാനുഷ്ഠായ പിതൃത്വം പ്രാപ്താഃ പിതരഃ ഉത് ഈരതാം |
| മധ്യമാഃ ഉത് | — സ്മാർത്തകർമ്മമാത്രരതാഃ ഉത് ഈരതാം |
| (തേ സർവ്വേപ്യസ്മ ദഭിഷയേ) സോമ്യാസഃ | — സോമ്യാഃ അനുഗ്രഹപരാസ്സന്തു |
| യേ അവൃകാഃ | — യേ പിതരോവൃകവദസ്മാസു ഹിംസാമകുർവ്വന്തഃ |
| ഋത–ജ്ഞാഃ അസും ഈയുഃ | — അസ്മദനുഷ്ഠിതം യജ്ഞംജാനന്തഃ, അസ്മത് പ്രാണം രക്ഷിതും പ്രാപ്താഃ |

| | |
|---|---|
| തേ പിതരഃ ഹവേഷു | — അസ്മദീയേഷ്വാഹ്വാനേഷു |
| നഃ അവന്തു | — അസ്മാൻ രക്ഷന്തു |

അർത്ഥം—പിതൃക്കൾ മൂന്നുവിധത്തിലാണ്—ഉത്തമമദ്ധ്യമാധമന്മാർ. ശ്രൌതകർമ്മങ്ങൾ യഥാവിധി അനുഷ്ഠിച്ച് പിതൃത്വം പ്രാപിച്ചവരുത്തമന്മാർ; സ്മാർത്തകർമ്മങ്ങൾമാത്രം ചെയ്ത പിതൃക്കളായവർ മദ്ധ്യമന്മാർ; സംസ്കാരവികലന്മാരായി മരിച്ചവരധമന്മാർ ഇവിടെ മൂന്നുവിധം പിതൃക്കളെയും തൃപ്തിക്കുന്നു.

(എന്റെ) പിതൃക്കളിലധമന്മാർ, നികൃഷ്ടന്മാർ ഉത്തമഹവിസ്സിനെ പ്രാപിക്കട്ടെ. ഉത്തമന്മാർ ഉൽകൃഷ്ടഹവിസ്സിനെ പ്രാപിക്കട്ടെ. മദ്ധ്യമന്മാർ മഹത്തായ ഹവിസ്സിനെ പ്രാപിക്കട്ടെ. എന്റെ വിഷയത്തിൽ ഉത്തമാധമമദ്ധ്യമന്മാരായ ആ പിതൃക്കളെല്ലാം അനുഗ്രഹപരന്മാരാവട്ടെ പിതൃക്കളേവർ എങ്കൽ ഹിംസാബുദ്ധിയില്ലാത്തവരും ഞാനനുഷ്ഠിക്കുന്ന യജ്ഞത്തെ (ശ്രാദ്ധത്തെ) അറിയുന്നവരും എന്റെ പ്രാണനെ രക്ഷിക്കാൻ പ്രാപ്തരുമാണോ, ആ പിതൃക്കൾ എന്റെ വിളികൾ കേട്ട് എന്നെ രക്ഷിക്കട്ടെ.

2 ഇദംപിതൃഭ്യോനമോഅസ്ത്വദ്യ
യേപൂർവ്വാസോയ ഉപരാസഈയുഃ
യേപാർത്ഥിവേരജസ്യാനിഷത്താ
യേവാനൂനംസുവൃജനാസുവിക്ഷു

അന്വയം:—

| | |
|---|---|
| പൂർവ്വാസഃ | — യജമാനാൽ പൂർവ്വമുൽപന്നാഃ, ജ്യേഷ്ഠഭ്രാതൃപിതൃപിതാമഹാദയഃ |
| യേ ഈയുഃ | — പിതൃലോകം പ്രാപ്താഃ |
| യേ ഉപരാസഃ | — യേചാന്യേ യജമാനാൽ പരമുൽപന്നാഃ, കനിഷ്ഠഭ്രാതൃപുത്രാദയഃ ഈയുഃ |
| യേ പാർത്ഥിവേ രജസി | — അപ്യന്യേ പൃഥിവീ സംബന്ധിനി രജോഗുണകാര്യേസ്മിൻ കർമ്മണി |

ആ നി-സത്താഃ — ഹവിസ്വീകർത്തുമാഗത്യോപ
വിഷ്ഠാഃ
യേ വാ സു-വൃജനാസു — കേചിദന്യേ ബന്ധുവർഗ്ഗരൂപാഃ
പിതരഃ ധനസമൃദ്ധ്യാംശ്രാദ്ധാദി
കർമ്മപരാസു
(വൃജ്യതേ, പരിത്യജ്യതേ ദാരിദ്ര്യമനേനേതി വൃജനം ധനം)
വിക്ഷു — ബന്ധുരൂപാസു പ്രജാ
സ്വാനിഷത്താഃ
(തേഭ്യസ്സർവ്വേഭ്യഃ) പിതൃ-
ഭ്യഃ അദ്യ ഇദം നമഃ നുനം
അസ്തു — അസ്മിൻ കർമ്മണി ആനമസ്തു

അർത്ഥം-ഞാൻ ജനിയ്ക്കുംമുമ്പുളവായ ഏട്ടൻ, അച്ഛൻ, മുത്ത ച്ഛൻ മുതലായ ഏവർ പിതൃലോകം പ്രാപിച്ചിട്ടുണ്ടോ, എനിക്കു ശേഷം പിറന്ന ഏവർ (അനുജന്മാർ, പുത്രന്മാർ മുതലായവർ) പിതൃത്വം പ്രാപിച്ചിട്ടുണ്ടോ, മറ്റേവർ ദൈവമമായി രാജസമാ യിരിക്കുന്ന ഈ കർമ്മത്തിൽ ഹവസ്വീകാരത്തിന്നായി വന്നി രിക്കുന്നുണ്ടോ, ബന്ധുവർഗ്ഗരൂപന്മാരായ പിതൃക്കളേവർ കഴിവു കൊണ്ട് ശ്രാദ്ധാദികളിൽ തല്പരന്മാരായ ഞങ്ങളെ വിഷയീ കരിച്ചിവിടെ വന്നിരിപ്പുണ്ടോ, ആവിധമുള്ള എല്ലാ പിതൃ ക്കൾക്കും ഈ ശ്രാദ്ധകർമ്മത്തിൽ നമസ്കാരം തീർച്ചയായും ഭവി ക്കട്ടെ

3 ആഹംപിതൄന്ത്സുവിദത്രാംഅവിഥ്സി
നപാതഞ്ചവിക്രമണഞ്ചവിഷ്ണോഃ
ബർഹിഷദോയേസ്വധയാസുതസ്യ
ഭജന്തപിത്വസ്തഇഹാഗമിഷ്ഠാഃ

അന്വയം —
ആഹം സു-വിദത്രാൻ — യജമാനോഹം മദീയാം ക്ഷേതിം
സുപ്രദാനതഃ
പിതൄൻ അവിഥ്സി — ആഭിമുഖ്യേന ലബ്ധവാനസ്മി
വിഷ്ണോഃ നപാതം ച — വ്യാപിനോയജ്ഞസ്യാ
വിനാശമാവഞ്ച

| | |
|---|---|
| വി–ക്രമണം ച | — വിശേഷേണ പ്രവൃത്തിം ച ലബ്ധവാനസ്മി |
| യേ (പിതരഃ) ബർഹി–സദഃ | — യാഗങ്കൃത്വാപ്രേത്യ പിതൃലോകം പ്രാപ്താഃ |
| തേ ഇഹ ആ–ഗമിഷ്ഠാഃ | — അസ്മിൻ കർമ്മണ്യതിശയേനാഗതാഃ |
| സ്വധയാ സുതസ്യ പിത്വഃ | — പുരോഡാശാദ്യന്നേന അഭിഷുതസ്യ സോമാന്നസ്യ |
| ആ ഭജന്ത | — സേവന്തേ, ഉപയുഞ്ജന്തേ |

അർത്ഥം.–യജമാനനായ (ശ്രാദ്ധമൂട്ടുന്ന) ഞാൻ എന്റെ ഭക്തിയെ നല്ലപോലെയറിയുന്ന പിതൃക്കളെ നേരിട്ടു ലഭിച്ചവനായി. വ്യാപിയായ യജ്ഞത്തിന്റെ അവിനാശിത്വവും ഉൽക്കർഷവും സിദ്ധിച്ചവനായി. പിതൃക്കളേവർ യാഗംചെയ്തു മരിച്ച് പിതൃത്വം പ്രാപിച്ചവരാണോ, അവർ ഈ കർമ്മത്തിൽ പൂർണ്ണമായി സന്നിധാനംചെയ്ത് സ്വധയോടുകൂടി സംസ്കരിച്ച സോമാന്നം സ്വീകരിക്കുന്നു, അനുഭവിക്കുന്നു.

4 ബർഹിഷദഃപിതരഊത്യ൪ർവ്വാ
ഗിമാവോഹവ്യാചകൃമാജുഷധ്വം
തആഗതാവസാശന്തമേനാ
ഥാനശ്ശംയോരരപോദധാത

അന്വയം:–

| | |
|---|---|
| ഹേ ബർഹി–സദഃ പിതരഃ, | — ബർഹിഷി സീദന്തഃ പിതരഃ, |
| അർവ്വാക് ഊതീ | — അർവ്വാചീനാനാമസ്മാകം രക്ഷാ ഭവതഭിഃ കർത്തവ്യാ |
| വഃ ഇമാ ഹവ്യാ ചകൃമ | — ഏതാനി ഹവീംഷി സമ്പാദിതവന്തഃ |
| (താനി) ജുഷധ്വം | — സ്വീകുരുത |

തേ ശം—തമേന അവസാ — ഹവിർജ്ജുഷ്ടവന്തോ യൂയം സുഖതമേന രക്ഷണേന നിമിത്തഭൂതേന
ആ ഗത — ആഭിമുഖ്യേനാസ്മാൻ പ്രാപ്നുത
അഥ നഃ ശം യോഃ — അനന്തരമസ്മഭ്യം സുഖം, ദുഃഖവിയോഗം
അരപഃ ദധാത — പാപരഹിതം ദത്ത

അർത്ഥം—ഈ യജ്ഞ (ശ്രാദ്ധ) സ്ഥലത്തിരിക്കുന്ന പിതൃക്കളേ, നവീനന്മാരായ, പുതിയ തലമുറക്കാരായ ഞങ്ങളുടെ രക്ഷണം നിങ്ങാംക്ക് കർത്തവ്യമാകുന്ന വോന്മാക്കുവേണ്ടി ഈ ഹവിസ്സുകാം ഒരുക്കിയിരിക്കുന്നു, അവയെ സ്വീകരിച്ചാലും ഹവിസ്സിനെ സ്വീകരിച്ച നിങ്ങാം സുഖതമമായ രക്ഷണത്തിന്നു വേണ്ടി ഞങ്ങളെ പ്രാപിച്ചാലും അനന്തരം ഞങ്ങാംക്ക് സുഖസിദ്ധിയും ദുഃഖനിവൃത്തിയും പാപരഹിതമായി നല്കിയാലും

5 ഉപ്ഹൂതാഃപിതരഃസോമ്യാസോ
ബർഹിഷ്യേഷുനിധിഷുപ്രിയേഷു
തആഗമന്തുതഇഹശ്രുവ
ന്ത്വധിബ്രുവന്തുതേവന്ത്വസ്മാൻ വ 17

അന്വയം —
സോമ്യാസഃ പിതരഃ — സോമ്യാഃ അസ്മദനുഗ്രഹപരാസ്തേ
ബർഹിഷ്യേഷു പ്രിയേഷു
നിധിഷു — യാഗാർഹേഷു തൃപ്തികരേഷു നിധിസദൃശേഷു ഹവിസ്സു നിമിത്തഭൂതേഷു സൽസു
[illegible] ഹൂതാഃ — അസ്മാഭിരാഹൂതാഃ പിതരഃ
[illegible] — ആഗച്ഛന്തു

(ആഗത്യ ച) തേ ഇഹ
ശ്രുവന്തു — അസ്മിൻകർമ്മണ്യസ്മാഭിഃ
പ്രയുക്താസ്സ്തുതീശ്ശൃണ്വന്തു
(ശ്രുത്വാ ച) അധി
ബ്രുവന്തു — 'സാധുരയം യജമാന'
ഇത്യാദരേണ കഥയന്തു
തേ അസ്മാൻ അവന്തു — താദൃശാഃ പിതരോരക്ഷന്തു

അർത്ഥം:—എങ്കൽ അനുഗ്രഹപരന്മാരായ പിതൃക്കൾ, യാഗാർഹങ്ങളും തൃപ്തിപ്രദങ്ങളും അമൂല്യതകൊണ്ട് നിധിസദൃശങ്ങളുമായ ഹവിസ്സുകളെ സമർപ്പിച്ചുകൊണ്ട് തൽസ്വീകാരത്തിന്നായി എന്നാൽ വിളിക്കപ്പെടുന്നു. ആ പിതൃക്കളാഗമിച്ച്, ഈ ശ്രാദ്ധകർമ്മത്തിൽ എന്റെ സ്തുതികളെ കേൾക്കട്ടെ. കേട്ടിട്ട് 'ഈ യജമാനൻ (ശ്രാദ്ധകർത്താവ്) നല്ലവനാ'ണെന്ന് പ്രശംസിക്കട്ടെ. അപ്രകാരമുള്ള പിതൃക്കൾ നമ്മെ രക്ഷിക്കട്ടെ.

6 ആച്യാജാനുദക്ഷിണതോനിഷ
ദ്യേമംയജ്ഞമഭിഗൃണീതവിശ്വേ
മാഹിംസിഷ്ടപിതരഃകേനചിന്നോ
യദ്വആഗഃപുരുഷതാകരാമ

അന്വയം:—
ഹേ പിതരഃ വിശ്വേ
ജാനു ആ—അച്യ — സർവ്വേ യൂയം ഭൂമൗ നിപാത്യ
ദക്ഷിണതഃ നി—സദ്യ — ദക്ഷിണപാർശ്വേ ഉപവിശ്യ
ഇമം യജ്ഞം അഭി ഗൃണീത — അസ്മദീയം യജ്ഞമഭിഷ്ടുത
''സദ്ഗുണോയം യജ്ഞ'' ഇതി
പ്രശംസത
(അപി ച) വഃ യൽ ആഗഃ — യുവയോഃ കിഞ്ചിൽ കർമ്മ
വൈഗുണ്യജനിതമപരാധം

| | |
|---|---|
| ഷതാ കരാമ | — മനുഷ്യത്വേനഹേതുനാകൃതവന്തഃ |
| ന കേന ചിൽ | |
| പ്യപരാധേന) നഃ മാ | |
| ിംസിഷ്ട | — മാവധിഷ്ട |

അർത്ഥം–അല്ലയോ പിതൃക്കളേ, നിങ്ങളെല്ലാവരും ഭൂമിയി റിറങ്ങിവന്ന് തെക്കുഭാഗത്തിരുന്നരുളി എന്റെ ഈ യജ്ഞത്തെ ശ്രാദ്ധത്തെ) പ്രീതിപൂർവ്വം സ്വഗുണമെന്ന് പ്രശംസിച്ചാലും. ശ്രാദ്ധാന്നം സ്വീകരിച്ച് ശ്രാദ്ധമുണ്ണുന്നവൻ 'സ്വസ്വദിതം' എ ന്ന പറയാറുണ്ട്.) പിന്നെ നിങ്ങാക്ക് ഞങ്ങളിൽനിന്ന് കർമ്മ ലോപപരമായി വല്ല അപരാധവും സംഭവിച്ചിട്ടുണ്ടെങ്കിൽ, അതു് മനുഷ്യത്വം മൂലം ഞങ്ങാം ചെയ്തുപോയതാണ് അത്തരം വല്ല അപരാധംകൊണ്ട് ഞങ്ങളെ ക്ലേശിപ്പിയ്ക്കരുതേ, ഉപദ്രവി യ്ക്കരുതേ.

7 ആസീനാസോഅരുണീനാമുപസ്ഥേ
രയിന്ധത്തദാശുഷേമർത്യായ
പുത്രേഭ്യഃപിതരസ്തസ്യവസ്വഃ
പ്രയച്ഛതതഇഹോർജ്ജന്ദധാത

അന്വയം:–

| | |
|---|---|
| അരുണീനാം ഉപ–സ്ഥേ | — ആരോചമാനാനാം ജ്വാലാനാം സമീപസ്ഥാനേ, വേദ്യാം |
| ആസീനാസഃ | — ഉപവിഷ്ടാ യൂയം |
| ദാശുഷേ മർത്യായ രയിം ധത്ത | — ഹവിർദ്ദാത്രേ യജമാനായ ധനം ദത്ത |
| ഹേ പിതരഃ, തസ്യ പുത്രേഭ്യഃ | — യജമാനസ്യ പുത്രേഭ്യഃ |
| വസ്വഃ പ്ര യച്ഛത | — പ്രദത്ത |
| തേ (യൂയം) ഇഹ ഊർജ്ജം ദധാത | — അസ്മദീയേ കർമ്മണി ധനം നിധത്ത |

അത്ഥം-പ്രകാശിക്കുന്ന അഗ്നിജ്വാലകളുടെ സമീപത്തു് വേദിയിൽ ഇരിക്കുന്ന നിങ്ങൾ ഹവിസ്സേകുന്ന യജമാനനായ എനിക്കു് ഐശ്വര്യമരുളിയാലും. അല്ലയോ പിതൃക്കളേ, നിങ്ങൾ യജമാനന്റെ (എന്റെ) മക്കൾക്കും പുഷ്ടിയെ അരുളിയാലും. ഈ കർമ്മത്തിങ്കൽ പുഷ്ടിയുണ്ടാക്കിയാലും.

8 യേനഃപൂർവ്വേപിതരസ്സോമ്യാസോ

ന്നൂഹിരേസോമപീഥംവസിഷ്ഠാഃ

തേഭിര്യമസ്സംരരാണോഹവീം

ഷ്യുശന്നുശദ്ഭിഃപ്രതികാമമത്തു

അന്വയം:-

| | | |
|---|---|---|
| സോമ്യാസഃ | — | സോമസമ്പാദിനഃ |
| വസിഷ്ഠാഃ, | — | വസ്ത്രതമാഃ, കൃതാച്ഛാദനാഃ |
| നഃ യേ പൂർവ്വേ പിതരഃ | — | അസ്മാകം പൂർവ്വജാഃ |
| സോമ-പീഥം അനു-ഊഹിരേ | — | സോമപാനമാനുപൂർവ്വേണ ദേവേഭ്യശ്ച പിതൃഭ്യശ്ച ദത്തവന്തഃ |
| ഉശൻ യമഃ | — | പിതൃഭിസ്സഹ സംഭോഗങ് കാമയമാനഃ പിതൃപതിഃ |
| ഉശൽ-ഭിഃ തേഭിഃ | — | യമേന സഹസംഭോഗങ് കാമയമാനൈരസ്മദീയൈഃ പിതൃഭിസ്സഹ |
| സം-രരാണഃ ഹവീംഷി | — | രമമാണഃ അസ്മാഭിർദ്ദത്താനി ഹവീംഷി |
| പ്രതി-കാമം അത്തു | — | കാമങ്കാമംപ്രതി, യാനി യാനി ഹവീംഷി കാമയതേ, താനി താനി ഭക്ഷയതു |

അത്ഥം-സോമസമ്പാദികളായി വസ്ത്രാച്ഛാദിതരായ ഞങ്ങളുടെ പൂർവ്വപിതാക്കളേവർ ക്രമമനുസരിച്ച് ദേവന്മാക്കും പിതൃക്കൾക്കും സോമപാനം കൊടുത്തിരുന്നുവോ, യമനുമൊത്തു് സുഖ

ഭോഗകാമന്മാരായ അവരുമായി സുഖാദികളനുഭവിക്കുവാൻ കാമിക്കുന്ന പിതൃപതിയായ യമൻ ഞങ്ങൾ നല്കിക ഹവിസ്സുകളെ, സുഖോപേതനായി, കാമാനുകൂലം ഭക്ഷിക്കട്ടെ (വസ്ത്രാച്ഛാദിതന്മാരെന്നതിന്നു് വൈദികാചാരമനുസരിച്ചു് വസ്ത്രധാരണം ചെയ്യുന്നവരെന്നർത്ഥം.)

9 യേതാതൃഷുർദ്ദേവത്രാജേഹമാനാ

ഹോത്രാവിദസ്തോമതഷ്ടാസോഅർക്കൈഃ

ആഗ്നേയാഹിസുവിദത്രേഭിരർവ്വാ

ങ്സത്യൈഃകവ്യൈഃപിതൃഭിർഘർമ്മസദ്ഭിഃ

അന്വയം:–

| | |
|---|---|
| ദേവ–ത്രാ ജേഹമാനാഃ | — ദേവാൻ ക്രമേണ ഗച്ഛന്തഃ, ക്രമേണ ദേവത്വം പ്രാപ്താഃ |
| ഹോത്രാ–വിദഃ | — യജ്ഞാൻ സമ്യക്കർത്തും വേദിതാരഃ |
| അർക്കൈഃ | |
| സ്തോമ–തഷ്ടാസഃ | — അർച്ചനീയൈസ്തോത്രൈഃ സ്തോമാനാം സമ്യക്കർത്താരഃ |
| യേ തതൃഷുഃ | — തൃപ്യന്തി |
| സു–വിദത്രേഭിഃ, സത്യൈഃ | — സുവിദത്രൈഃ, അവിസംവാദിഭിഃ |
| കവ്യൈഃ പിതൃ–ഭിഃ | — കവിഭിഃ, മേധാവിഭിസ്സൈസ്സഹ |
| ഹേ അഗ്നേ, (ത്വം) | |
| അർവ്വാങ് | — അസ്മദഭിമുഖം |
| ഘർമ്മസത്–ഭിഃ ആ യാഹി | — യജ്ഞസാദിഭിരാഗച്ഛ |

അർത്ഥം—ക്രമത്തിൽ ദേവത്വം പ്രാപിച്ചവരും യജ്ഞനിർവ്വഹണപണ്ഡിതന്മാരും മഹനീയ സ്തോത്രങ്ങൾകൊണ്ടു് സ്തുതിക്കുന്നവരുമായ പിതൃക്കളേവർ എങ്കൽ സംതൃപ്തരാണോ, ദാനശീലരും എതിർ പറയാത്തവരും മേധാവികളുമായ ആ പിതൃക്കളോടു കൂടി അല്ലയോ അഗ്നേ, യജ്ഞാശ്രാത്രധനായി എന്നിലുഭിമുഖനായി വന്നാലും.

10 യേസത്യാസോഹവിരദോഹവിഷ്ഠാ
ഇന്ദ്രേണദേവൈസ്സരഥന്ദധാനാഃ
ആഗ്നേയാഹിസഹസ്രന്ദേവവന്ദൈഃ
പരൈഃപൂർവ്വൈഃപിതൃഭിർഘർമ്മസദ്ഭിഃ വ. 18

അന്വയം:–

| | |
|---|---|
| സത്യാസഃ യേ | |
| ഹവിഃ–അദഃ | — സത്യാ യേ പിതരഃ ഹവിഷോ ഭക്ഷയിതാരഃ |
| ഹവിഃ–പാഃ | — പാനയോഗ്യസ്യ ഹവിഷഃ പാതാരഃ |
| ഇന്ദ്രേണ ദേവൈഃ സ–രഥം | |
| ദധാനാഃ | — സമാനമേകം രഥം ധാരയന്തഃ |
| ഹേ അഗ്നേ, (ത്വം) | |
| സഹസ്രം | — സഹസ്രേണ, ബഹുഭിഃ |
| ദേവ–വന്ദൈഃ | — ദേവസംബന്ധിഭിസ്തോത്രൈ രുക്തഃ |
| പരൈഃ, പൂർവ്വൈഃ | |
| പിതൃ–ഭിഃ | — പരകാലീനൈഃ, പൂർവ്വകാലീനൈഃ പിതൃഭിസ്സഹ |
| ഘർമ്മസത്–ഭിഃ ആ | |
| യാഹി | — യജ്ഞസാദിഭിര്യുക്തആഗച്ഛ |

അർത്ഥം–സത്യശീലന്മാരായ പിതൃക്കളേവർ ഹവിസ്സ ഭക്ഷിക്കന്നവരും പാനയോഗ്യമായ (സോമാദി) ഹവിസ്സ് കടിക്കന്നവരും ഇന്ദ്രനോടും ദേവന്മാരോടുമൊപ്പം ഒരേ തേരിൽ സഞ്ചരിക്കന്നവരുമാണോ, ദേവസ്തോത്രയുക്തന്മാരും അനന്തരകാലീനന്മാരും പൂർവ്വകാലീനന്മാരുമായ ആ പിതൃക്കളോടുകൂടി, അല്ലയോ അഗ്നേ, യജ്ഞാശ്വാത്രദ്ധനായി വന്നാലും.

11 അഗ്നിഷ്വാത്താഃപിതരഏഹഗച്ഛത

സദസ്സദസ്സദതസുപ്രണീതയഃ

അത്താഹവീംഷിപ്രയതാനിബർഹി

ഷ്യഥാരയിംസർവ്വവീരന്ദധാതന

അന്വയം:—

| | |
|---|---|
| ഹേ അഗ്നി—സ്വാത്താഃ | |
| പിതരഃ | — ഏതന്നാമകാഃ പിതരഃ, യൂയം |
| ഇഹ ആ ഗച്ഛത | — ഇഹസന്നിഹിതാ ഭവത |
| (ആഗത്യച) ഹേ സു— | |
| പ്രനീതയഃ | — അഭിപൂജിത പ്രണയനാഃ |
| സദഃ—സദഃ സദത | — തത്ര തത്രസ്ഥാനേ യഥേഷ്ട മുപവിശത |
| (ഉപവിശ്യച) ബർഹിഷി | |
| പ്ര—യതാനി | — ശുചീനി |
| ഹവീംഷി അത്ത | — ഭക്ഷയത |
| അഥ സർവ്വ—വീരം | — സർവ്വൈർവ്വീരൈഃ പുത്രപൌത്രൈരുപേതം |
| രയിം ദധാതന | — ധനമസ്മഭ്യന്ദത്ത |

അർത്ഥം—അഗ്നിഷ്വാത്തനാമകരായ പിതൃക്കളേ. നിങ്ങാം ഈ പിതൃകർമ്മത്തിൽ വന്നാലും. പൂജിച്ച് വരുത്തപ്പെട്ടവരേ. നിങ്ങാം യഥേഷ്ടം അതാതു സ്ഥാനങ്ങളിരുന്നരുളിയാലും. ഇരുന്ന് ബർഹിസ്സിങ്കൽ (സകൃദാച്ഛിന്നമെന്ന കശാസ്തരണത്തിൽ) സമർപ്പിച്ച ശുചികളായ ഹവിസ്സുകളെ ഭക്ഷിച്ചാലും. അതിന്നശേഷം ഞങ്ങാക്ക് വീരപുത്രപൌത്രാദികളോടുകൂടിയ ധനസമൃദ്ധിയെത്തന്നാലും. (അതിൻെറ ലബ്ധിയ്ക്കായനുഗ്രഹിച്ചാലും.)

12 ത്വമഗ്ന ഈളിതോ ജാതവേദോ

വാഡ്ഢവ്യാനി സുരഭീണി കൃത്വീ

പ്രാദാഃ പിതൃഭ്യസ്സ്വധയാ തേ അക്ഷ

ന്നദ്ധി ത്വന്ദേവ പ്രയതാ ഹവീംഷി

അന്വയം:—

| | |
|---|---|
| ഹേ ജാത–വേദഃ, അഗ്നേ, | — ജാതപ്രജ്ഞാഗ്നേ, |
| ഈളിതഃ ത്വം ഹവ്യാനി | — അസ്മാഭിസ്സ്തുതോസ്മദീയാനി ഹവീംഷി |
| സുരഭീണി കൃത്വീ | — സുഗന്ധീനി കൃത്വാ |
| അവാട്ട് | — വഹനങ്ങ്കൃതവാനസി |
| (കൃത്വാച) പിതൃ–ഭ്യഃ പ്ര | |
| അദാഃ | — തേഭ്യഃ പ്രയച്ഛ |
| തേ സ്വധയാ അക്ഷൻ | — സ്വധാകാരേണദത്തം ഹവിരദന്തു |
| ഹേ ദേവ, ത്വം (അപി) | |
| പ്ര–യതാ | — പ്രയതസമ്പാദിതാനി |
| ഹവീംഹി അദ്ധി | — ഭക്ഷയ |

അത്ഥം–സർവ്വജ്ഞനായ അഗ്നേ. എന്നാൽ സ്തുതനായ അവിടുന്ന് എൻെറ ഹവിസ്സുകളെ സുഗന്ധികളാക്കി ഏറെറടുത്ത്, പിതൃക്കാംക്ക് കൊടുത്താലും. ആ പിതൃക്കാം സ്വധാകാരമായ ആ ഹവിസ്സ് ഭക്ഷിക്കട്ടെ. അല്ലയോ ദേവ, എന്നാൽ പ്രയതസമ്പാദിതങ്ങളായ ആ ഹവിസ്സുകളെ അവിടുന്നുമാം കൊണ്ടാലും.

13 യേ ചേഹ പിതരോ യേ ച നേഹ

യാംശ്ച വിദ്മ യാം ഉ ച ന പ്രവിദ്മ

ത്വം വേത്ഥ യതി തേ ജാതവേദ

സ്സ്വധാഭിര്യജ്ഞം സുകൃതഞ്ജുഷസ്വ

അസ്യ ത്വചം മാ
ചിക്ഷിപഃ — ഇതസ്തതോവിക്ഷിപ്താം മാകുരു
ശരീരം മാ — ശരീരമപി വിക്ഷിപ്തം മാകുരു
യദാ (ത്വം) ശൃതം കൃണവഃ — പക്വം, സുഗന്ധഞ്കരിഷ്യസി
അഥ ഈം ഏനം — തദൈനം പ്രേതം
പിതൃഭ്യഃ പ്ര ഹിണുതാത് — പിതൃസമീപേ പ്രേരയ

അർത്ഥം—അല്ലയോ സർവ്വജ്ഞനായ അഗ്നേ, ഈ പ്രേതത്തെ (മൃതദേഹത്തെ) കരിച്ച് മഷിപോലെയാക്കരുത്. സന്തപിപ്പിക്കരുത്. ഇവന്റെ തൊലി അങ്ങിങ്ങു വലിച്ചു നീക്കരുത്. ശരീരവും മുറിഞ്ഞു ചിന്നരുത്. ശവം വെന്തു സുഗന്ധമുണ്ടാവുമ്പോഴ്, അവിടുന്ന് ഈ പ്രേതത്തെ പിതൃക്കൾക്കടുത്തേക്കു സമീപമെത്തിച്ചാലും. (ചിതാഗ്നിയോടാണിതു പറയുന്നത്.)

2 ശൃതംയദാകരസിജാതവേദോ
ഥേമേനംപരിദത്താത്പിതൃഭ്യഃ
യദാഗച്ഛാത്യസുനീതിമേതാ
മഥാദേവാനാംവശനീർഭവാതി

അന്വയം:—
ഹേ ജാത-വേദഃ, — ജാതപ്രജ്ഞാഗ്നേ,
യദാ ശൃതം കരസി — യദാ പ്രേതശരീരം പക്വംഞ്കരിഷ്യസി
അഥ ഈം ഏനം — തദൈനം
പിതൃ-ഭ്യഃ പരി ദത്താത് — പ്രയച്ഛ
യദാ ഏതാം അസു-നീതിം — അയം പ്രേതോഗ്നിനാകൃതാം പ്രാണസ്യ നയനം
ഗച്ഛാതി — പ്രാപ്നോതി
അഥ ദേവാനാം വശ-നീഃ ഭവാതി — തദാ ദേവാനാം വശം പ്രാപിതോഭവതി

അത്ഥം—സർവ്വജ്ഞനായ അഗ്നേ, അവിടുന്ന് ഈ പ്രേത ശരീരം വെന്താൽ ഇവനെ പിതൃക്കാംകൾ കൊടുത്താലും. അഗ്നി യാൽ, പ്രാണൻ നീക്കപ്പെട്ട് പോകുമ്പോരം, ഇവൻ ദേവന്മാക്ക കീഴിലെത്തുന്നു.

3 സൂര്യഞ്ചക്ഷുർഗ്ഗച്ഛതുവാതമാത്മാ
ദ്യാഞ്ചഗച്ഛപൃഥിവീഞ്ചധമ്മണാ
അപോവാഗച്ഛയദിതത്രതേഹിത
മോഷധീഷുപ്രതിതിഷ്ഠാശരീരൈഃ

അന്വയം:—

| | |
|---|---|
| (ഹേ പ്രേത, ത്വദീയം) ചക്ഷുഃ സൂര്യം ഗച്ഛതു | — ചക്ഷുരിന്ദ്രിയമാദിത്യം പ്രാപ്നോതു |
| ആത്മാ വാതം | — പ്രാണോവായുങ്ഗച്ഛതു |
| (അപിചത്വമപി) ധമ്മണാ | — സുകൃതേന |
| യദി ദ്യാം ച | — ദിവം വാ (ച ശബ്ദോവാത്ഥേ) |
| പൃഥിവീം ച ഗച്ഛ | — പൃഥിവീം വാ പ്രാപ്നുഹി |
| അപഃ വാ ഗച്ഛ | — അന്തരിക്ഷലോകം വാ ഗച്ഛ |
| തത്ര ഹിതം തേ | — തവകമ്മഫലമന്തരിക്ഷേ സ്ഥാപിതം |
| ഓഷധീഷു ശരീരൈഃ പ്രതി തിഷ്ഠ | — ശരീരാവയവൈഃസ്ഥിതോഭവ |

അത്ഥം—അല്ലയോ പ്രേതമേ, നിന്റെ കണ്ണ് സൂര്യനെ പ്രാപിക്കട്ടെ. പ്രാണൻ വായുവിനെ പ്രാപിക്കട്ടെ. പിന്നെ നീ സുകൃതം കൊണ്ട് ഒന്നുകിൽ ദ്യോവിനെയോ ഭൂവിനെയോ പ്രാപിച്ചാലും, അല്ലങ്കിലന്തരിക്ഷലോകത്തെ പ്രാപിച്ചാലും. അവിടെ, അന്തരിക്ഷലോകത്തിലാണല്ലൊ നിന്റെ കമ്മ ഫലം വയ്ക്കപ്പെട്ടിട്ടുള്ളത്. സസ്യാദികളിൽ ശരീരാവയവങ്ങ ളോടുകൂടി നിന്നാലും. (ഭൂവിനെയോ എന്നതുകൊണ്ട് പുനർ ജന്മം സൂചിതമായെന്ന വിചാരിക്കാം.)

4 അജോഭാഗസ്തപസാതന്തപസ്വ

തന്തേശോചിസ്തപതുതന്തേഅർച്ചിഃ

യാസ്തേശിവാസ്തന്വോജാതവേദ

സ്താഭിർവ്വഹൈനംസുകൃതാമുലോകം

അന്വയം:—

ഹേ ജാത-വേദഃ, അജഃ
ഭാഗഃ — സർവ്വജ്ഞാഗ്നേ, ജനനരഹിതോ ഭാഗോയആത്മാസ്തി
(ത്വദീയേന) തപസാ തം
തപസ്വ — താപനേന തപ്തങ്കുരു
തേ ശോചിഃ — തവ ശോകഹേതുർജ്വാലാ വിശേഷഃ
തം തപതു — തം ഭാഗം സംസ്കരോതു
തേ യാഃ തന്വഃ ശിവാഃ — സുഖഹേതവഃ, ന തു താപപ്രദാഃ
താഭിഃ ഏനം — തനൂഭിഃ പ്രേതം
സു-കൃതാം ലോകം ഉ വഹ — ശോഭനകർമ്മണാം ലോകമേവ പ്രാപയ

അർത്ഥം—അല്ലയോ സർവ്വജ്ഞനായ അഗ്നേ, (ഈ പ്രേതത്തിന്റെ) ജനനരഹിതമായ ഭാഗത്തെ, ആത്മാവിനെ തപിപ്പിച്ചാലും. അവിടത്തെ പ്രകാശഹേതുവായ ജ്വാല ആ ഭാഗത്തെ സംസ്കരിക്കട്ടെ. പിന്നെ, അവിടത്തെ ഭാസിക്കുന്ന തേജസ്സ് ആ ഭാഗത്തെ സംസ്കരിക്കട്ടെ. അവിടത്തെ താപപ്രദങ്ങളല്ലാത്ത, ചൂടിയററാത്ത, സുഖാവഹങ്ങളായ അവയവങ്ങളുണ്ടല്ലൊ, അവയാൽ പ്രേതത്തെ സുകൃതികളുടെ ലോകം തന്നെ പ്രാപിപ്പിച്ചാലും.

5 അവസൃജപുനരഗ്നേപിതൃഭ്യോ

യസ്തആഹുതശ്ചരതിസ്വധാഭിഃ

ആയുർവ്വസാനഉപവേതുശേഷ

സ്സംഗച്ഛതാന്തന്വാജാതവേദഃ

അന്വയം:–

ഹേ ജാത–വേദഃ, അഗ്നേ, — ജാതപ്രജ്ഞാഗ്നേ,
യഃ തേ ആ–ഹുതഃ — യഃ പ്രേതസ്തവ ചിതൌ മന്ത്രേണ സമപ്പിതസ്സൻ
സ്വധാഭിഃ ചരതി — സ്വധാകാരസമപ്പിതൈരുദകാദിഭിശ്ചരതി
(തം പ്രേതം) പിതൃ–ഭ്യഃ
പുനഃ അവ സൃജ — ഭൂയഃ പ്രേരയ
(അയംപ്രേതഃ) ആയുഃ
വസാനഃ — ജീവനമാച്ഛാദയൻ, ആയുഷായുക്തഃ
ശേഷഃ ഉപ വേതു — ശിഷ്യമാണമസ്ഥിലക്ഷണം ശരീരമുപാഗച്ഛതു
(തവപ്രസാദാൽ) തന്വാ
സം ഗച്ഛതാം — ശരീരേണ സങ്ഗതോഭവതു

അത്ഥം–സർവ്വജ്ഞനായ അഗ്നേ, യാതൊരു പ്രേതം അവിടത്തെ ചിതയിൽ സമന്ത്രം സമപ്പിക്കപ്പെട്ടവനായി സ്വധാകാരങ്ങളോടുകൂടിയ ജലാദികളൊത്തു് ചരിക്കുന്നുവോ (തിലോദകം പിണ്ഡം മുതലായവയോടുകൂടി സഞ്ചരിക്കുന്നുവോ), ആ പ്രേതത്തെ പിതൃക്കളോടുകൂടി വിട്ടാലും. ഈ പ്രേതം ആയുസ്സോത്തവനായി ശേഷിച്ച എല്ലുകൊണ്ടുള്ള ശരീരത്തെ പ്രാപിക്കട്ടെ. അവിടുത്തെ പ്രസാദത്താൽ ശരീരത്തോടു ചേരട്ടെ.

6 യത്തേകൃഷ്ണശ്ശകുനആതുതോദ
പിപീലസ്സപ്പഉതവാശ്വാപദഃ
അഗ്നിഷ്ടദ്വിശ്വാദഗദങ്കൃണോതു
സോമശ്ചയോബ്രാഹ്മണാആവിവേശ

അന്വയം:–

(ഹേ മൃതശരീര,) തേ യൽ— തവസംബന്ധി യദങ്ഗം
കൃഷ്ണഃ ശകുനഃ ആ–തുതോദ — കാകഊഷത്തുന്നവാൻ
(തഥാ) പി[illegible], സപ്പഃ — പിപീലികാസപ്പോവാ

| | |
|---|---|
| ത വാ ശ്വാപദഃ | — ശ്വശൃഗാലാദിർവ്വാ, ഏതേഷാമന്യതോയദിതുന്നവാൻ |
| ദിശ്വ—അൻ അഗ്നിഃ തൽ | — താദൃശമംഗം |
| അഗദം കൃണോതു | — ദോഷരഹിതങ്കരോതു, സംസ്കരോതു |
| (തഥാ) യഃ ബ്രാഹ്മണാൻ ആ—വിവേശ | — ഋത്വിഗാദീൻ പ്രവിഷ്ടവാൻ |
| (തൽ) സോമഃ ച | — ദേവതാരൂപസ്സംസ്കരോതു |

അർത്ഥം—അല്ലയോ ശവമേ, നിന്റെ യാതൊരു ഭാഗം കാക്ക കൊത്തി മുറിച്ചോ ഉറുമ്പോ, പാമ്പോ, നായ, കുറുക്കൻ മുതലായവയോ, മറ്റു മൃഗങ്ങളോ കടിച്ചുമുറിച്ചോ, ആ അംഗത്തെ, അഗ്നി, ദോഷരഹിതമാക്കട്ടെ, സംസ്കരിക്കട്ടെ. അതുപോലെ ഋത്വിക്ക മുതലായവരിൽ പ്രവേശിച്ച ദേവതാരൂപനായ സോമൻ അതു സംസ്കരിക്കട്ടെ.

7 അഗ്നേർവ്വർമ്മപരിഗോഭിർവ്യയസ്വ
സംപ്രോർണ്ണുഷ്വപീവസാമേദസാച
നേത്വാധൃഷ്ണുർഹരസാജർഹൃഷാണോ
ദധൃഗ്വിധക്ഷ്യൻപര്യങ്ഖയാതേ

അന്വയം:—

| | |
|---|---|
| (ഹേ പ്രേത,) അഗ്നേഃ വർമ്മ | — ജ്വാലാരൂപങ്കവചം |
| ഗോഭിഃ പരി വ്യയസ്വ | — അനസ്തരണീഗോചർമ്മണാപരിതസ്സംവൃണു |
| (കിഞ്ച) പീവസാ മേദസാ ച | — സ്ഥൂലേന മേദസാ ച |
| സം പ്ര ഊർണ്ണുഷ്വ (ഏവങ്കൃതേസതി) | — ആച്ഛാദയ |
| ഹരസാ ധൃഷ്ണുഃ | — തേജസാ ധർഷണശീലഃ |
| ജർഹൃഷാണഃ | — അത്യർത്ഥം ഹൃഷ്യൻ |

| | | |
|---|---|---|
| ദധൃക് വി–ധക്ഷ്യൻ | — | ധൃഷ്ടഃ, പ്രഗത്ഭഃ, ഭസ്മീകരിഷ്യന്നഗ്നിഃ |
| ത്വാ ന ഇൽ പരി– അങ്ഖയാതേ | — | നൈവസർവ്വതോവിസ്താരയതി |

അർത്ഥം–അല്ലയോ പ്രേതമേ, അഗ്നിയുടെ ജ്വാലയാകുന്ന കവചത്തെ, ചുററിമൂടിയ കാളത്തോലിനാൽ മറയ്ക്കുക. കൂടാതെ, സ്ഥൂലമായ മേദസ്സാൽ നന്നായി മൂടുക. അപ്രകാരം ചെയ്താൽ ഏററവും ഹർഷിക്കുന്നവനും ഊക്കററ് ഭസ്മീകരിക്കുന്നവനുമായ അഗ്നി നിന്നെ മുഴുവൻ വ്യാപിക്കുകയില്ല.

8 ഇമമഗ്നേചമസമ്മാവിജിഹ്വരഃ

പ്രിയോദേവാനാമുതസോമ്യാനാം

ഏഷയശ്ചമസോദേവപാന

സ്താസ്മിന്ദേവാഅമൃതാമാദയന്തേ

അന്വയം:–

| | | |
|---|---|---|
| ഹേ അഗ്നേ, ദേവാനാം ഉത സോമ്യാനാം പ്രിയഃ | — | ഇന്ദ്രാദീനാം സോമാർഹാണാം പിതൄണാഞ്ച പ്രിയഭൂതഃ |
| ഇമം ചമസം | — | പ്രണീതാപ്രണയനം |
| മാ വി ജിഹ്വരഃ | — | മാ വിചാലീഃ |
| (കിഞ്ച) യഃ ഏഷഃ ചമസഃ ദേവ–പാനഃ | — | ദേവപാനസ്ഥാനീയോഭവതി |
| തസ്മിൻ അമൃതാഃ ദേവാഃ | — | മരണവർജ്ജിതാദേവാഃ പിതരശ്ച |
| മാദയന്തേ | — | ഹവ്യൈഃ കവ്യൈശ്ചഹൃഷ്ടാ ഭവന്തി |

അർത്ഥം–അല്ലയോ അഗ്നേ, ദേവന്മാർക്കും സോമാർഹന്മാരായ പിതൃക്കൾക്കും പ്രിയമായി പ്രണീതയെന്ന ഓടത്തെക്കൊണ്ടുനട ക്കുന്ന ഈ വാരുണീനരിഗ,യെ ഇളക്കിമറിയ്ക്കരുതേ. ഈ വാലൻമ രിക ദേവന്മാർക്ക് കുടിക്കാനുള്ള സോമപാത്രമാകുന്നു. അതിൽ മരണരഹിതരായ ദേവന്മാരും പിതൃക്കളും ഹവ്യങ്ങളാലും കവ്യ ങ്ങളാലും ഹർഷിക്കുന്നു.

9 ക്രവ്യാദമഗ്നിംപ്രഹിണോമിദൂരം

യമരാജ്ഞോഗച്ഛതുരിപ്രവാഹഃ

ഇഹൈവായമിതരോജാതവേദാ

ദേവേഭ്യോഹവ്യംവഹതുപ്രജാനൻ

അന്വയം –

| | |
|---|---|
| ക്രവ്യ–അദം അഗ്നിം | — ക്രവ്യമാമിഷം, തദത്താരമഗ്നിം |
| ദൂരം പ്ര ഹിണോമി | — വിപ്രകൃഷ്ടദേശേ പ്രഗമയാമി |
| രിപ്ര–വാഹഃ | — പാപസ്യ വോഢാസോഗ്നിഃ |
| യമ–രാജ്ഞഃ ഗച്ഛതു | — യമരാജകാൻ പ്രദേശാൻ പ്രാപ്നോതു |
| അയം ഇതരഃ ജാത–വേദാഃ | — ശാന്തികർമ്മാർത്ഥമുപാദത്തഃ, ജാതപ്രജ്ഞോന്യോഗ്നിഃ |
| പ്ര–ജാനൻ | — സർവ്വൈർവ്വിജ്ഞായമാനഃ |
| ഇഹ ഏവ ദേവേഭ്യഃ | — ഇന്ദ്രാദിഭ്യഃ |
| ഹവ്യം വഹതു | — ഹവനയോഗ്യം ഹവിഃ പ്രാപയതു |

അത്തം–മാംസം ഭക്ഷിയ്ക്കുന്ന അഗ്നിയെ ദൂരദേശത്തേയ്ക്ക് ഞാനയക്കുന്നു പാപം പേറുന്ന ആ അഗ്നി, യമൻ രാജാവായ പ്രദേശങ്ങളെ പ്രാപിയ്ക്കട്ടെ ശാന്തികർമ്മത്തിന്ന് കൊണ്ടുവരപ്പെട്ട ഈ സർവ്വജ്ഞനായ മറേറ അഗ്നി, എല്ലവരാലും അറിയപ്പെടുന്നവനായി, ദേവന്മാർക്ക് ഹോമയോഗ്യമായ ഹവിസ്സെത്തിയ്ക്കട്ടെ

10 യോഅഗ്നിഃക്രവ്യാൽപ്രവിവേശവോഗൃഹ

മിമംപശ്യന്നിതരംജാതവേദസം

തംഹരാമിപിതൃയജ്ഞായദേവം

സഘർമ്മമിന്വാൽപരമേസധസ്ഥേ വ. 21

അന്വയം:–

| | |
|---|---|
| യഃ ക്രവ്യ–അൽ അഗ്നിഃ | — മാംസഭുഗഗ്നിഃ |
| വഃ ഗൃഹം പ്ര–വിവേശ | — യുഷ്മാകം ഗൃഹം പ്രവിഷ്ടവാൻ |
| പിതൃ–യജ്ഞായ ഇമം ഇതരം | — തദർത്ഥമന്യം ഹവ്യവാഹം |
| ജാത–വേദസം പശ്യൻ | — അഗ്നിം പര്യാലോചയൽ |
| തം ദേവം ഹരാമി | — ക്രവ്യാദം ഗൃഹാൽ ബഹിർ നിഷ്ക്രാമയാമി |
| (തഥാ സതി ക്രവ്യാദാൽ പരോഗ്നിഃ) പരമേ സധ–സ്ഥേ | — ഉൽകൃഷ്ടേ സഹസ്ഥാനേ |
| സഃ ഘർമ്മം ഇന്വാൽ | — ഘർമ്മ്യൈഃ പിതൃഭിസ്സഹിതഃ പ്രാപ്നോതു |

അർത്ഥം–മാംസഭുക്കായ അഗ്നി നിങ്ങളുടെ ഗൃഹത്തിൽ പ്രവേശിച്ചിരിക്കുന്നു. പിതൃയജ്ഞത്തിന്നുവേണ്ടി ഹവിസ്സേന്തുന്ന മറേറ അഗ്നിയെ പരിഗണിച്ചുകൊണ്ട്, ആ (മാംസഭുക്കായ) ദേവനെ ഞാൻ പുറത്താക്കുന്നു. ആ നിലയിൽ മാംസഭുക്കല്ലാത്ത മറേറ അഗ്നി പ്രവർഗ്ഗ്യമെന്ന ഹവിസ്സ് പാനം ചെയ്യുന്ന പിതൃക്കളോടുകൂടി ഉൽകൃഷ്ടമായ സ്ഥാനം പ്രാപിക്കട്ടെ.

11 യോഅഗ്നിഃക്രവ്യവാഹനഃ
പിതൄൻയക്ഷദൃതാവൃധഃ
പ്രേദുഹവ്യാനിവോചതി
ദേവേഭ്യശ്ചപിതൃഭ്യആ

അന്വയം:–

| | |
|---|---|
| ക്രവ്യ–വാഹനഃ യഃ അഗ്നിഃ | — കവ്യസ്യ വോഢായോഗ്നിഃ |
| ഋത–വൃധഃ പിതൄൻ ഇൽ യക്ഷൽ | — സത്യേന വൃദ്ധാംസ്താൻ യജതി |

(സോഗ്നിഃ) ഹവ്യാനി
ദേവേഭ്യഃ ച
പിതൃഭ്യഃ ആ — തേഷാം (ആകാരസ്സമുച്ചയേ)
പ്ര വോചതി ഉ — യുഷ്മദർത്ഥം മയാനീതാനീത്യേവ പ്രബ്രവീതു

അർത്ഥം–(ഇവിടെ ക്രവ്യവാഹനഃ എന്നാണ് മൂലം. സായണാചാര്യർ അർത്ഥം പറഞ്ഞിട്ടുള്ളതു് കവ്യവാഹനഃ എന്ന് അക്ഷരം മാററി എടുത്തിട്ടാണ്. അപ്രകാരമായാലർത്ഥം കൂടുതൽ യോജിക്കുന്നു.)

കവ്യമെന്ന ഹവിസ്സ് വഹിക്കുന്ന യാതൊരഗ്നി സത്യത്താൽ വളർച്ച പിതൃക്കളെ യജിക്കുന്നുവോ, ആ അഗ്നി ദേവന്മാക്കും പിതൃക്കാംക്കും ഹവിസ്സു കൊണ്ടുചെന്ന് 'ഇതാ ഹവിസ്സുകാം ഞാൻ കൊണ്ടുവന്നിരിക്കുന്നു' എന്നു പറയട്ടെ.

12 ഉശന്തസ്ത്വാനിധീമ
ഹ്യുശന്തസ്സമിധീമഹി
ഉശന്നുശത ആവഹ
പിതൄന്ഹവിഷേ അത്തവേ

അന്വയം:–

(ഹേ അഗ്നേ,) ഉശന്തഃ ത്വാ — കാമയമാനാവയം ത്വാം
നി ധീമഹി — കാമാർത്ഥം സ്ഥാപിതവന്തഃ
ഉശന്തഃ സം ഇധീമഹി — വയം സന്ദീപയാമഃ
(ത്വമപി) ഉശൻ — ഹവിരാദികങ്കാമയമാനഃ
ഉശതഃ പിതൄൻ — ആഗന്തുകാമാൻ പിതൄനസ്മിൻ യജ്ഞേ
ഹവിഷേ അത്തവേ
ആ വഹ — അസ്മാഭിഃ പ്രത്തം ഹവിരത്തുമാനയ

അർത്ഥം–അല്ലയോ അഗ്നേ, അവിടുത്തെ (അനുഗ്രഹം) കാമിക്കുന്ന ഞങ്ങാം അഭീഷ്ടസ് [illegible]

ച്ചിരിക്കുന്നു. അഭീഷ്ടകാമന്മാരായ ഞങ്ങൾ അവിടത്തെ പ്രകാശിപ്പിക്കുന്നു. അവിടുന്നും ഹവിസ്സു മുതലായതിഷ്ടപ്പെടുന്നവനായി, വരാനാഗ്രഹിക്കുന്ന പിതൃക്കളെ ഈ യജ്ഞത്തിൽ ഞങ്ങളാലൊരുക്കപ്പെട്ട ഹവിസ്സുകൾക്കൊള്ളാനായി ആനയിച്ചാലും.

13 യന്ത്വമഗ്നേസമദഹ

സ്തമുനിർവ്വാപയാപുനഃ

കിയാംബ്വത്രരോഹതു

പാകദൂർവ്വാവ്യല്ക്കശാ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ത്വം | — പിതൃദഹനകാലേ |
| യം സം–അദഹഃ | — യന്ദേശം സമ്യക് ദഗ്ധവാനസി |
| തം ഉ പുനഃ നി വാപയ | — തമേവ പുനശ്ശുദ്ധീകുരു |
| അത്ര കിയാംബു | — കിയൽ പ്രമാണമുദകം യസ്മിൻ തൽ പുഷ്കരിണ്യാദികം |
| രോഹതു | — ഉൽപാദ്യതാം |
| (കിഞ്ച) വി–അല്ക്കശാ | — വിവിധശാഖാ |
| പാക–ദൂർവ്വാ | — പരിപക്വദൂർവ്വാചോൽപദ്യതാം |

അർത്ഥം–അല്ലയോ അഗ്നേ, പിതൃദഹനവേളയിൽ യാതൊരു സ്ഥലത്തെ അവിടുന്ന് കരിച്ചുവോ അതിനെ വെള്ളത്താൽ വീണ്ടും ശുദ്ധീകരിച്ചാലും. അവിടെ കുറച്ചെങ്കിലും വെള്ളമുള്ള ഒരു തടാകമുണ്ടാക്കപ്പെടട്ടെ. പിന്നെ, പടർന്നുതെളിഞ്ഞു മൂത്ത കറുകയും മുളയ്ക്കട്ടെ.

14 ശീതികേശീതികാവതി

ഹ്ലാദികേഹ്ലാദികാവതി

മണ്ഡൂക്യാ സുസങ്ഗമ

ഇമംസ്വ ഗ്നിംഹർഷയ

അന്വയം –

| | |
|---|---|
| ഹേ ശീതികേ, | — ശൈത്യയുക്തേ |
| ഹേ ശീതികാ–വതി, | — ശീതികഃ ശൈത്യയുക്താഓഷധയഃ, തദ്വതി, |
| ഹേ ഹ്ലാദികേ | — ഹ്ലാദയിത്രി, |
| ഹേ ഹ്ലാദികാ–വതി, | — ആഹ്ളാദകഫലവൃക്ഷൈര്യുക്തേ പൃഥിവി, |
| മണ്ഡൂക്യാ | — വൃഷ്ടിപ്രിയയാ മണ്ഡൂകസ്ത്രിയാ |
| സു സം ഗമഃ | — സുഷ്ഠുസങ്ഗച്ഛസ്വ |
| (തതഃ) ഇമം അഗ്നിം സു | |
| ഹർഷയ | — സുഷ്ഠുമോദയ |

അർത്ഥം–തണുപ്പുററവളും തണുപ്പിക്കുന്ന സസ്യാദികളോടു കൂടിയവളും ആഹ്ളാദിപ്പിക്കുന്നവളും ആഹ്ളാദകരങ്ങളായ ഫലവൃക്ഷങ്ങളോടു ചേർന്നവളുമായ ഭൂമി, അവിടുന്ന് മഴയിഷ്ടപ്പെടുന്ന പെൺതവളയോടു ചേർന്നാലും (മഴപെയ്യുവിടുന്ന് തണുപ്പേററാലും) പിന്നെ ഈ അഗ്നിയെ നന്നായി ഹർഷിപ്പിച്ചാലും (ഈ സൂക്തം പതിന്നാലാം സൂക്തത്തിൽ എട്ടാം ഋക്കു മുതൽക്ക് പതിനാറു കൂടിയ ഋക്കുകളുടെ തുടർച്ചയാണ് അതിന്നിടയിൽ പതിനഞ്ചാം സൂക്തം പിതൃസൂക്തമായി വന്നിട്ടുണ്ടെന്ന മാത്രം )

വർഗ്ഗം—23—24—25—യാമായനോദേവശ്രവാഃ ഋഷിഃ ത്രിഷ്ടുബനുഷ്ടുഭൌ ഛന്ദസീ, സരണ്യൂപൂഷാസരസ്വത്യാപസ്സോമാദേവതാ

1 ത്വഷ്ടാദുഹിത്രേവഹതുങ്കൃണോതി
തീദംവിശ്വംഭുവനംസമേതി
യമസ്യമാതാപര്യുഹ്യമാനാ
മഹോജായാവിവസ്വതോനനാശ

അന്വയം:–

| | |
|---|---|
| ത്വഷ്ടാ ദുഹിത്രേ | — (ഷഷ്ഠ്യർത്ഥേ ചതുർത്ഥി) ദുഹിതുഃ സരണ്യൂ നാമികായാഃ |
| വഹതും കൃണോതി ഇതി | — വിവാഹങ്കരോതി, ഏതേന ഹേതുനാ |
| ഇദം വിശ്വം ഭുവനം സം ഏതി | — സർവ്വം ഭൂതജാതം സമാഗമൽ |
| പരി–ഉഹ്യമാനാ | — വിവസ്വതോദ്വോഢവ്യാ |
| യമസ്യ മാതാ | — തസ്യ യമ്യാശ്ച മാതാ |
| മഹഃ വിവസ്വതഃ ജായാ | — മഹതസ്തസ്യ ഭാര്യാ സരണ്യൂഃ |
| നനാശ | — ഉത്തരാൻ കുരൂൻ പ്രതി നഷ്ടാ അഗച്ഛൽ |

അർത്ഥം–ത്വഷ്ടാവെന്ന ദേവൻ തന്റെ സരണ്യൂ എന്ന മകളുടെ വിവാഹം നടത്തുന്നു. ഇക്കണ്ട ഭൂതജാതം മുഴവൻ അതിന്നെത്തിച്ചേർന്നു. വിവസ്വാനാൽ പരിണയിക്കപ്പെടുന്നവളായി, യമന്റെയും യമിയുടെയും അമ്മയും വിവസ്വാന്റെ ഭാര്യയുമായ സരണ്യൂ ഉത്തര കുരുദേശങ്ങളിൽ മറഞ്ഞുപോയി.

2 അപാഗൂഹന്നമൃതാമ്മർത്ത്യേഭ്യഃ

കൃത്വീസവർണ്ണാമദദുർവ്വിവസ്വതേ

ഉതാശ്വിനാവഭരദ്യത്തദാസീ

ദജഹാദുദ്വാമിഥുനാസരണ്യൂഃ

അന്വയം:–

| | |
|---|---|
| അമൃതാം | — മരണധർമ്മരഹിതാമേതാം സരണ്യൂം |
| മർത്ത്യേഭ്യഃ | — മനുഷ്യേഭ്യഃ, തദ്ഉപത്യാർത്ഥം |
| അപ അഗൂഹൻ | — അപഗൂഹിതവന്തഃ, സംവൃതവന്തഃ, ദേവാ ഉപനീതവന്തഃ |
| (കിഞ്ച) സ–വർണ്ണാം | — സരണ്യൂസദൃശീമന്യാം സ്ത്രീയം |
| കൃത്വീ വിവസ്വതേ അദദുഃ | — ദേവാഃ പ്രായച്ഛൻ |

ഉത അശ്വിനൌ അഭരത് — സ്വാശ്വരൂപിണീ സാണ്യു
സ്വോദരേ ഗർഭതാവഭരൽ
യത് — യദാ ജായാപതിഭ്യാം അശ്വരൂ
പാത്മനാ സംഭോഗകാലേരേതഃ
പതിതം
ആസീത്, തത് — താദശ്വിനൌ ജനയാമാസ
(തഥാ) സരണ്യുഃ ദ്വാ
മിഥുനാ — ദ്വൌമിഥുനൌ, യമയമ്യൌ
അജഹാത് ഉ — ത്യക്തവതീ, ജനിതവത്യേവ
(യദ്വാ സരണ്യുനാമികാമദ്ധ്യമസ്ഥാനാദേവതാമാദ്ധ്യമമഗ്നിം
മാദ്ധ്യമികാംവാചഞ്ചോത്പാദിതവതി)

അർത്ഥം—അമരയായ ഈ സരണ്യുവിനെ മനുഷ്യർക്കുവേണ്ടി, അവരുടെ ഉൽപത്തിസ്ഥായിയൊളിപ്പിച്ച് ദേവന്മാർ കൊണ്ടുപോയി. സരണ്യുവിന്ന് തുല്യരൂപയായ മറ്റൊരു സ്ത്രീയെ ഉണ്ടാക്കി ദേവന്മാർ വിവസ്വാന്ന് കൊടുത്തു. കുതിരയുടെ രൂപം പൂണ്ട സരണ്യു സ്വന്തം വയററിൽ ഗർഭത്തായി അശ്വികളെ ധരിച്ചു. കുതിരമയ്യാന്ന ഭാര്യാഭർത്താക്കന്മാർക്ക് സംഭോഗകാലത്തിൽ ശുക്ലം പതിച്ചപ്പോഴാണ് അശ്വികളെ ഉൽപാദിപ്പിച്ചത്. അതിന്നശേഷം സരണ്യു ഇരട്ടകളായ യമയമികളെപ്പെററു. (അല്ലെങ്കിൽ, സരണ്യു എന്ന മദ്ധ്യസ്ഥാനദേവത മാദ്ധ്യമികാഗ്നിയെയും മാദ്ധ്യമിക വാക്കിനെയുമുൽപാദിപ്പിച്ചു.)

3 പൂഷാത്വേതശ്ച്യാവയതുപ്രവിദ്വാ
നനഷ്ടപശുർഭുവനസ്യഗോപാഃ
സത്വൈതേഭ്യഃപരിദദത്പിതൃഭ്യോ
ഗ്നിർദ്ദേവേഭ്യസ്സുവിദത്രിയേഭ്യഃ

അന്വയം:—
(ഹേ മൃതശരീര,) വിദ്വാൻ — സർവ്വജ്ഞാനാനഃ
അനഷ്ട—പശുഃ — അവിനശ്വരപശുയുക്തഃ, യസ്യ
സർവ്വേപശവസ്തിഷ്ഠന്തി സഃ

| | |
|---|---|
| ഭുവനസ്യ ഗോപാഃ | — ഭൂതജാതസ്യ ഗോപയിതാ |
| പൂഷാ ത്വാ ഇതഃ പ്ര ച്യവയതു | — അസ്മാല്ലോകാദുത്തമ ലോകങ്ഗമയതു |
| (കിഞ്ച) സഃ ഏതേഭ്യഃ പിതൃ–ഭ്യഃ ത്വാ | — ത്വാം |
| പരി ദദൽ | — പ്രയച്ഛതു |
| (തഥാ) അഗ്നിഃ സു–വിദ ത്രിയേഭ്യഃ ദേവേഭ്യഃ | — ശോഭനജ്ഞാനേഭ്യസ്തേഭ്യസ്ത്വാം പരിദദൽ |

അർത്ഥം—അല്ലയോ ശവമേ, എല്ലാമറിയുന്നവനും നശിയ്ക്കാത്ത പശുക്കളൊത്തവനും (പൂഷാവിങ്കലാണ് എല്ലാ പശുക്കളും നിലകൊള്ളുന്നതു്.) സർവ്വഭുവനത്തിനും രക്ഷകനുമായ പൂഷാവു് നിന്നെ ഈ ലോകത്തിൽനിന്നു് ഉത്തമലോകത്തിലേയ്ക്കെത്തിക്കട്ടെ. നിന്നെ ഈ പിതൃക്കാംക്കു് കൊടുക്കട്ടെ. പിന്നെ അഗ്നി, സുവിജ്ഞന്മാരായ ദേവന്മാക്കു് നിന്നെ കൊടുക്കട്ടെ.

4 ആയുർവ്വിശ്വായുഃപരിപാസതിത്വാ
പൂഷാത്വാപാതുപ്രപഥേപുരസ്താൽ
യത്രാസതേസുകൃതോയത്രതേയയു
സ്തത്രത്വാദേവസ്സവിതാദധാതു

അന്വയം:—

| | |
|---|---|
| (ഹേ മൃതശരീര,) വിശ്വ– ആയുഃ ആയുഃ | — സർവ്വത്രഗമനശീലോവായുഃ (വകാരലോപശ്ഛാന്ദസഃ) |
| ത്വാ പരി പാസതി | — ത്വാം പരിപാതു |
| പ്ര–പഥേ പുരസ്താൽ | — പ്രകടമാർഗ്ഗേ, സ്വർഗ്ഗേ സർവ്വേഷാം പ്രഥമമേവവർത്തമാനഃ |
| പൂഷാ ത്വാ പാതു | — പ്രമീതം യജമാനം ത്വാ രക്ഷതു |
| സു–കൃതഃ യത്ര ആസതേ | — സുകൃതകർമ്മാണോയസ്മിന്ദേശേ തിഷ്ഠന്തി |

യത്ര തേ യയുഃ — സുകൃതഃ പ്രാപ്താഃ
തത്ര ദേവഃ സവിതാ — സർവ്വസ്യ പ്രേരക ആദിത്യഃ
ത്വാ ദധാതു — ത്വാന്നിദധാതു

അർത്ഥം—അല്ലയോ ശവമേ, എന്നും പാലിക്കുന്ന വായു നിന്നെ പരിരക്ഷിക്കട്ടെ. ഉത്കൃഷ്ടമാർഗ്ഗത്തോടുകൂടിയ സ്വർഗ്ഗത്തിൽ ഏവകനും മുമ്പിൽ നില്ക്കുന്ന പൂഷാവ് മരിച്ച യജമാനനായ നിന്നെ രക്ഷിക്കട്ടെ. പുണ്യകർമ്മാക്കളെവിടെയുണ്ടോ, എവിടെയെത്തിട്ടുണ്ടോ, അവിടെ ദേവനായ, സർവ്വപ്രേരകനായ സവിതാവ് നിന്നെ ഇരുത്തട്ടെ

5 പൂഷേമാആശാഅനുവേദസർവ്വാ
സ്സോഅസ്മാഅഭയതമേനനേഷത്
സ്വസ്തിദാആഘൃണിസ്സർവ്വവീരോ
പ്രയുച്ഛൻപുരഏതുപ്രജാനൻ വ 23

അന്വയം —
പൂഷാ ഇമാഃ സർവ്വാഃ
ആശാഃ — പ്രാച്യാദിദിശഃ
അനു വേദ — ആനുപൂർവ്യേണ ജാനാതി
(ഏവം സ്തുതിമതോയജമാനഃ പുത്രമുഖേന ബ്രവീതി)
സഃ അസ്മാൻ അഭയ—
തമേന — അത്യന്തം ഭയരഹിതേന മാർഗ്ഗേണ
സ്വസ്തി–ദാഃ, ആഘൃണിഃ — കല്യാണസ്യദാതാ, ആഗതദീപ്തിഃ
സർവ്വ–വീരഃ അപ്ര—
യുച്ഛൻ നേഷത് — സർവൈർവ്വീരൈരുപേതഃ അപ്രമാദ്യൻ നയതു
പ്ര–ജാനൻ — അസ്മാകം ഫലാഫലേ വിജാനാനസ്സൻ
(സഃ) പുരഃ ഏതു — പുരസ്താൽ ഗച്ഛതു

അത്ഥം—പൂഷാവ് കിഴക്ക മുതലായ എല്ലാ ദിക്കുകളെയും ക്രമത്തിലറിയുന്നു. അപ്രകാരമിരിയ്ക്കേ, മരിച്ച യജമാനൻ പുത്രൻ മുഖേന പറയുന്നു. 'എന്നെ ഏററവും ഭയരഹിതമായ മാർഗ്ഗത്തിലൂടെ മംഗളദാതാവും പ്രകാശം പൂണ്ടവനും എല്ലാ വീരന്മാരോടും കൂടിയവനും പിഴപററാത്തവനുമായ അവിടുന്ന് നയിയ്ക്കട്ടെ. എന്റെ കർമ്മങ്ങളുടെ ഫലാഫലങ്ങളാം വേണ്ടപോലെ അറിയുന്നവനായി അവിടുന്ന് മുമ്പിൽ നടക്കട്ടെ ' (മൂന്ന്—നാല്—അഞ്ച്—ഋക്കുകളം കഴിഞ്ഞ സൂക്തത്തിലെ മൃതയജമാന വിഷയത്തോട് യോജിയ്ക്കുന്നു.)

6 പ്രപഥേപഥാമജനിഷ്ടപൂഷാ

പ്രപഥേദിവഃപ്രപഥേപൃഥിവ്യാഃ

ഉഭേഅഭിപ്രിയതമേസധസ്ഥേ

ആചപരാചചരതിപ്രജാനൻ

അന്വയം:—

| | | |
|---|---|---|
| പഥാം | — | അന്തരിക്ഷഗമനമാർഗ്ഗാണാം മദ്ധ്യേ |
| പ്ര—പഥേ | — | *യഃ പ്രകൃഷ്ടഃ പന്ഥാസ്തി, തത്ര* |
| പൂഷാ അജനിഷ്ട | — | സുഗതി പ്രാപണാത്ഥമവസ്ഥിതഃ |
| (തഥാ) ദിവഃ പ്ര—പഥേ | — | പ്രകൃഷ്ടേ മാർഗ്ഗേവസ്ഥിതഃ |
| (തഥാ) പൃഥിവ്യാഃ പ്ര—പഥേ | — | തത്തൽ കർമ്മാണി പ്രവർത്തനാത്ഥമവസ്ഥിതഃ |
| (സപൂഷാ) പ്രിയ—തമേ സധ—സ്ഥേ | — | സർവ്വസ്യേഷ്ടതമേ, സർവ്വേഷാം സഹാവസ്ഥാനേ |
| ഉഭേ അഭി ആ ചരതി ച | — | ദ്യാവാപൃഥിവ്യാവഭിലക്ഷ്യാഭി മുഖ്യേന ചരതി ച (സുകൃതകർമ്മണാ മനുഗ്രഹഞ്ചരതി) |

| | | |
|---|---|---|
| (തഥാ) പ്ര–ജാനൻ | — | അനേനേദങ് കർമ്മകൃതം, അസ്യ കർമ്മണഃ ഫലമിദമിതി ജാനാനഃ |
| പരാ ച | — | ദുഷ്ടർമ്മണാം പ്രതികൂലഞ്ച ചരതി |

അർത്ഥം–അന്തരിക്ഷമാർഗ്ഗങ്ങളുടെ മദ്ധ്യത്തിൽ യാതൊരുത്തി കൃഷ്ടമാർഗ്ഗമുണ്ടോ, അവിടെ നല്ലവഴിക്കു നയിക്കാനായി പൂഷാവു നില്ക്കുന്നു. അതുപോലെ ദ്യോവിലെ ഉത്തമമാർഗ്ഗത്തിലും അവിടുന്നു നില്ക്കുന്നു. അതാതു കർമ്മങ്ങളുടെ പ്രവർത്തനത്തിന്നായി ഭൂവിലെ പ്രകൃഷ്ട മാർഗ്ഗത്തിലുമവിടുന്ന് നില്ക്കുന്നു. ഏവർക്കു മേററവും പ്രിയമായി, സഹവസിക്കുന്ന ദ്യാവാപൃഥിവികളിരുവരെ ഉന്നം വെച്ച്, ആ പൂഷാവ് സുകൃതകർമ്മാക്കൾക്കനുകൂലമായി ചരിക്കുന്നു. പിന്നെ, ഓരോരുത്തരുടെയും കർമ്മവും കർമ്മഫലവുമറിയുന്നവനായി ദുഷ്കൃതകർമ്മാക്കൾക്ക് പ്രതികൂലമായും ചെല്ലുന്നു. (ഈ ഋക്കും പ്രത്യക്ഷമായിട്ടല്ലെങ്കിലും മുൻ ഋക്കിൽ പറഞ്ഞ വിഷയത്തോട് ഘടിയ്ക്കുന്നു.)

7 സരസ്വതീന്ദേവയന്തോഹവന്തേ
സരസ്വതീമധ്വരേതായമാനേ
സരസ്വതീംസുകൃതോഅഹ്വയന്ത
സരസ്വതീദാശുഷേവാര്യന്ദാൽ

അന്വയം:–

| | | |
|---|---|---|
| ദേവ–യന്തഃ | — | ദേവാൻ യഷ്ടുങ് കാമയമാനാഃ |
| സരസ്വതീം ഹവന്തേ | — | മദ്ധ്യസ്ഥാനദേവതാം കർമ്മാവയവത്വായാഹ്വയന്തി |
| തായമാനേ അധ്വരേ | — | സ്തുതിഭിർഹവിർഭിശ്ച വിസ്തീര്യമാണേ യജ്ഞേ |
| സരസ്വതീം | — | താം യജന്തി |
| സു–കൃതഃ സരസ്വതീം അഹ്വയന്ത | — | പുണ്യകർമ്മാണസ്തും ഫലപ്രദാനായാഹ്വയന്ത |

| | |
|---|---|
| സരസ്വതീ ദാശുഷേ | — ഹവിർദ്ദത്തവതേ യജമാനായ |
| വാര്യം ദാൽ | — വരണീയം കർമ്മഫലം പ്രയച്ഛതു |

അർത്ഥം—ദേവന്മാൎക്ക് യാഗം ചെയ്‌വാൻ ഇച്ഛിക്കുന്ന യജമാനന്മാർ കർമ്മാംഗപൂർത്തിയ്ക്കായി മദ്ധ്യസ്ഥാന ദേവതയായ സരസ്വതിയെ വിളിക്കുന്നു. അതുപോലെ സ്തുതികൾ കൊണ്ടും ഹവിസ്സുകൾ കൊണ്ടും വിസ്തരിക്കപ്പെടുന്ന യജ്ഞത്തിൽ സരസ്വതിയെ പൂജിക്കുന്നു. പുണ്യകർമ്മാക്കൾ ഫലപ്രദാനത്തിന്നായി സരസ്വതിയെ വിളിക്കുന്നു. സരസ്വതി ഹവിർദ്ദാതാവായ യജമാനന്ന് വരണീയമായ കർമ്മഫലം പ്രദാനം ചെയ്യട്ടെ.

8 സരസ്വതീയാസരഥംയയാഥ
സ്വധാഭിർദ്ദേവിപിതൃഭിർമ്മദന്തീ
ആസദ്യാസ്മിൻബർഹിഷിമാദയസ്വാ
നമീവാഇഷആധേഹ്യസ്മേ

അന്വയം:—

ഹേ ദേവി, സരസ്വതി, യാ

| | |
|---|---|
| സ–രഥം | — യാ ത്വം സഹ, സമാനേന രഥേന യുക്തം യഥാ ഭവതി തഥാ |
| പിതൃ–ഭിഃ സ്വധാഭിഃ | — തൈസ്സഹകവ്യലക്ഷണൈരന്നൈഃ |
| മദന്തീ യയാഥ | — മാദ്യന്തീ പ്രാപ്താസി |
| (സാ ത്വം) അസ്മിൻ-ബർഹിഷി | — വേദ്യാസ്തരണേ |
| ആ–സദ്യ മാദയസ്വ | — ഉപവിശ്യ ഹവിർഭിസ്തൃപ്താ ഭവ |
| (തതസ്ത്വം) അനമീവാഃ ഇഷഃ | — ആരോഗ്യജനനാന്യന്നാനി |
| അസ്മേ ആ ധേഹി | — അസ്മഭ്യം പ്രയച്ഛ |

അർത്ഥം—അല്ലയോ ദേവി, സരസ്വതി, യാതൊരവിടന്ന പിതൃക്കളോടുകൂടി കവ്യാന്നമാസ്വദിച്ച് ഹർഷയുക്തയായി ഒരേ തേരിൽ ഞങ്ങളുടെ യജ്ഞത്തിൽ വന്നുചേരുന്നുവോ, അപ്രകാരമുള്ള അവിടുന്ന് ഈ യജ്ഞവേദിയിലെ ദർഭാസ്തരണത്തിലിരുന്നരുളി, ഹവിസ്സുകളാൽ സന്തൃപ്തയായാലും എന്നിട്ട്, ഞങ്ങൾക്കവിടുന്ന് ആരോഗ്യജനകങ്ങളായ അന്നങ്ങൾ നല്കിയാലും.

9 സരസ്വതീംയാംപിതരോഹവന്തേ
ദക്ഷിണായജ്ഞമഭിനക്ഷമാണാഃ
സഹസ്രാർഘമിളോഅത്രഭാഗം
രായസ്പോഷംയജമാനേഷുധേഹി

അന്വയം —

| | |
|---|---|
| യാം (ത്വാം) സരസ്വതീം | |
| ദക്ഷിണാ | — ദക്ഷിണതആഗത്യ |
| യജ്ഞം അഭി— | |
| നക്ഷമാണാഃ | — അഭിതോഗച്ഛന്തഃ |
| പിതരഃ ഹവന്തേ | — തേ ആഹ്വയന്തി |
| അത്ര സഹസ്ര—അർഘം | — അസ്മിൻയജ്ഞേ ബഹുഭിഃ പൂജനീയം, ഉപയോജ്യം |
| ഇളഃ ഭാഗം | — അന്നസ്യഭാഗം |
| രായഃ പോഷം | — ധനസ്യപുഷ്ടിഞ്ച |
| യജമാനേഷു ധേഹി | — ത്വം സ്ഥാപയ |

അർത്ഥം—തെക്കുഭാഗത്തുനിന്ന് വന്ന് യജ്ഞവേദിക്ക് ചുറ്റു
വ്യാപിച്ചുനില്ക്കുന്ന പിതൃക്കൾ സരസ്വതിയായ യാതൊരവിട
ത്തെയാണോ വിളിക്കുന്നത്, ആ അവിടുന്ന് ഈ യജ്ഞത്തിൽ
ബഹൂപയോജ്യമായ അന്നത്തിന്റെ ഭാഗത്തെയും ധനപുഷ്ടിയെ
യജമാനന്മാരിലുളവാക്കിയാലും.

10 ആപോഅസ്മാന്മാതരശ്ശുന്ധയന്തു

ഘൃതേനനോഘൃതപ്വഃപുനന്തു

വിശ്വംഹിരിപ്രംപ്രവഹന്തിദേവീ

രുദിദാഭ്യശ്ശുചിരാപൂതഏമി വ. 24

അന്വയം:—

| | |
|---|---|
| മാതരഃ ആപഃ | — മാതൃസ്ഥാനീയാ ആപഃ |
| അസ്മാൻ ശുന്ധയന്തു | — പ്രോക്ഷണേന ശോധയന്തു |
| (തഥാ) ഘൃത–പ്വഃ | |
| ഘൃതേന നഃ പുനന്തു | — ഘൃതമുദകം ഉദകേനാസ്മാൻ പുനന്തു |
| ഹി ദേവീഃ | — യസ്മാൽ ദേവ്യ ആപഃ |
| വിശ്വം രിപ്രം പ്ര–വഹന്തി | — സർവ്വം പാപം പുരുഷസകാശാദപനയന്തി |
| (അനന്തരം) ആഭ്യഃ ഇൽ | |
| ആ പൂതഃ ശുചിഃ | — അദ്ഭ്യഃ ഏവ സമന്താച്ഛുദ്ധഃ ദീപ്തഃ |
| (സ്തോതാഹം) ഉൽ ഏമി | — ഉൽഗച്ഛാമി, ഊർദ്ധ്വം സ്വർഗ്ഗംഗച്ഛാമി |

അർത്ഥം—അമ്മമാരായ അപ്പുകരം (ജലങ്ങരം) നമ്മെ (എന്നെ) പ്രോക്ഷണത്താൽ ശുദ്ധീകരിക്കട്ടെ. അതുപോലെ ശുദ്ധികാരിണികളായി ജലത്താൽ ശുദ്ധീകരിക്കട്ടെ. ദേവിമാരായ അപ്പുകരം എല്ലാ പാപവും മനുഷ്യകൽനിന്ന് ഒഴുക്കിക്കളെയുന്നവരാകയാൽ ജലങ്ങളാൽ തന്നെ പൂർണ്ണശുദ്ധനായി, ദീപ്തനായി, സ്തോതാവായ ഞാൻ മേൽപ്പോട്ട്, മുകളിലുള്ള സ്വർഗ്ഗത്തിലേയ്ക്കു ഗമിയ്ക്കുന്നുണ്ട്.

11 ദ്രപ്സഞ്ചസ്കന്ദപ്രഥമാംഅനുദ്യൂ

നിമഞ്ചയോനിമനുയശ്ചപൂർവ്വഃ

സമാനംയോനിമനുസഞ്ചരന്തം

ദ്രപ്സഞ്ജുഹോമ്യനുസപ്തഹോത്രാഃ

അന്വയം:–

ദ്രപ്സഃ — അഭിഷൂയമാണസ്യ സോമസ്യ രസഃ

പ്രഥമാൻ, ദ്യൂൻ — പൂർവ്വഭാവിനഃ പാർത്ഥിവാൻ ലോകാൻ, ദീപ്യമാനാൻ ദ്യുലോകാംശ്ച

അനു ചസ്കന്ദ — ലക്ഷീകൃത്യസ്കന്നവാൻ, ഗതവാൻ

ഇമം യോനിം ച — പരിദൃശ്യമാനം സ്ഥാനഭൂതം ലോകഞ്ച

യഃ ച പൂർവ്വഃ (അസ്ഥിതം)

അനു — ഗതവാൻ

സമാനം യോനിം — ദ്യാവാപൃഥിവീലക്ഷണം സ്ഥാനം

അനു സം–ചരന്തം

ദ്രപ്സം — സമ്യക്ഗച്ഛന്തം സോമരസം

സപ്ത ഹോത്രാഃ — സപ്തസങ്ഖ്യാകാഹോതൃപ്രഭൃതയോവയം

അനു ജുഹോമി — ആനുപൂർവ്യേണജുഹുമഃ

അർത്ഥം–സംസ്കരിക്കപ്പെടുന്ന സോമത്തിൻെറ രസം, മുമ്പിലുള്ള ഭൂലോകങ്ങളെയും പ്രകാശിക്കുന്ന ദ്യുലോകങ്ങളെയും ലക്ഷ്യമാക്കിപ്പോയിരിക്കുന്നു കാണപ്പെടുന്ന സ്ഥാനമായ, യാതൊന്നു മുമ്പിലുണ്ടോ അതിനെ അനുഗമിച്ചിരിക്കുന്നു ദ്യാവാപൃഥിവികളാകുന്ന സ്ഥാനത്തെ വേണ്ടപോലെ പ്രാപിക്കുന്ന സോമരസത്തെ ഹോതാവു മുതലായ ഏഴ് ഋത്വിക്കുകളായ നമ്മൾ മുമ്പു വേണ്ടതു മുമ്പായും പിമ്പുവേണ്ടതു പിമ്പായും ഹോമിക്കുന്നു.

12 യസ്തേദ്രപ്സസ്കന്ദതിയസ്തേഅംശു

ബാഹുച്യുതോധിഷണായാഉപസ്ഥാത്

അധ്വര്യോർവ്വാപരിവായഃപവിത്രാ

ത്തന്തേജുഹോമിമനസാവഷട്കൃതം

അന്വയം:–

(ഹേ സോമ,) തേ യഃ
ദ്രഫ്സഃ സ്കന്ദതി — രസഃ അധിഷവണചർമ്മണോന്യ ത്രഗച്ഛതി
യഃ തേ അംശുഃ — രസാദിതരസ്സൻ സ്കന്ദതി
ബാഹു–ച്യുതഃ — ബാഹുഭ്യാം, ഗ്രാവഭ്യഃ പ്രച്യുതഃ
ധിഷണായാഃ
ഉപ–സ്ഥാൽ — അധിഷവണഫലകയോഃ സ്കന്ദതി (പ്രത്യേക വിവക്ഷയൈകവചനം)
(തഥാ) അധ്വര്യോഃ — ഹസ്താൽ സ്കന്ദതി
വാ യഃ പവിത്രാൽ
പരി വാ — ഉതവാദശാപവിത്രാൽ പരിത സ്കന്ദതി
തം തേ മനസാ — തം സർവ്വം രസമന്തഃകരണേന, ഹൃദയേന
വഷട്–കൃതം ജുഹോമി — സ്വാഹാകാരേണ ഹവിരഗ്നൗ പ്രക്ഷിപാമി

അർത്ഥം–അല്ലയോ സോമ, അവിടത്തെ യാതൊരു രസം സംസ്കരണത്തിനുള്ള തോലിൽനിന്ന് പുറമേ തെറിക്കുന്നുവോ, അവിടുത്തെ രസമാകാത്ത, അസംസ്കൃതഭാഗം പുറത്തു പോകുന്നുവോ, കൈകളും താങ്ങുന്ന പിടിക്കല്ലുകളാൽ സംസ്കരണപ്പലകകളിൽ നിന്ന് പുറംതുളിച്ചുപോകുന്നുവോ, അധ്വര്യുവിന്റെ കയ്യിൽനിന്ന് പോകുന്നുവോ, അല്ലെങ്കിൽ ദശാപവിത്രത്തിൽ നിന്ന് തിളച്ചുപോകുന്നുവോ, ആ രസത്തെ മുഴുവൻ മനസ്സോടുകൂടി സ്വാഹാകൃതമായ ഹവിസ്സായി ഞാനഗ്നിയിൽ ഹോമിക്കുന്നു.

13 യസ്തേദ്രഫ്സസ്കന്നോയസ്തേഅംശു
രവശ്ചയഃപരസ്സ്രുചാ
അയന്ദേവോബൃഹസ്പതി
സ്സന്തംസിഞ്ചതുരാധസേ

അന്വയം:–

(ഹേ സോമ,) തേ യഃ
ദ്രപ്സഃ സ്കന്നഃ — രസോന്യത്രഗതഃ
യഃ അംശുഃ — കാരണഭൂതോലതാഖണ്ഡഃ
സ്രുചാ അവഃ — അവസ്താത് സ്കന്ദതേ
തേ യഃ ച പരഃ — തവ യശ്ചപരസ്താദ്വ്യതിരിക്തോ ഭവതി
രാധസേ തം — അസ്മാകം ധനായതം രസം
അയം ബൃഹസ്പതിഃ ദേവഃ
സം സിഞ്ചതു — സമ്യക് പ്രക്ഷാരയതു

അർത്ഥം–അല്ലയോ സോമ, അവിടുത്തെ ഏതു രസം തെറിച്ചതോ, രസമൂലമായ ഏതു വള്ളി സ്രുക്കിനാൽ വേർപെടുത്തപ്പെട്ട് താഴെ വീണതോ, ആ സോമരസത്തെ ഈ ദേവനായ ബൃഹസ്പതി നമുക്ക് ധനത്തിന്നായി വേണ്ടപോലെ ഒഴുക്കട്ടെ.

14 പയ॑സ്വതീരോഷ॑ധയഃ
പയ॑സ്വന്മാമകം॑വചഃ
അപാം॑പയ॑സ്വദിത്പയ
സ്തേന॑മാസഹ॑ശുന്ധത . വ. 25

അന്വയം:–

(ഹേ ആപഃ,) ഓഷധയഃ
പയസ്വതീഃ — പയസ്വത്യഃ, സാരവത്യഃ
മാമകം വചഃ പയസ്വത് — വൃഷ്ടിപ്രാർത്ഥനാ വചനം സാരവത്
(തത്) പയസ്വത് — വൃഷ്ടിപ്രാർത്ഥനാസാരവത്
(യത് കിഞ്ചിത്) അപാം
പയഃ — ക്ഷീരവത് സാരഭൂതമസ്തി തത് സർവ്വം പയസ്വത്
തേന സഹ (ഏവ) ഇത്
മാ ശുന്ധത — ഉദകസാരേണ സഹായ്മാം ശോധയത

അത്ഥം—അല്ലയോ ജലങ്ങളേ, സസ്യാദികഠം സജലങ്ങളത്രെ, സാരവത്തുക്കളെത്രെ. മഴയ്ക്കുവേണ്ടിയുള്ള എന്റെ പ്രാത്ഥനാവചനം സാരവത്തത്രെ. പാൽ പോലെ സാരവത്തായ യാതൊരു ജലമുണ്ടോ അതു സാരവത്തത്രേ. ആ ജലത്തോടുകൂടിത്തന്നെ നിങ്ങളെന്നെ ശുദ്ധീകരിച്ചാലും.

വഗ്ഗം—26 27—28—യാമായനഃ സങ്കുസുകഃ ഋഷിഃ ജഗതീ ഗായത്രീ പ്രസ്താരപങ്ക്ത്യനുഷ്ടപ്ത്രിഷ്ടശ്ഛന്ദാംസി, മൃത്യുധാതാ ത്വഷ്ടാപിതരഃ പ്രജാപതിശ്ച ദേവതാ.

1 പരംമൃത്യോഅനുപരേഹിപന്ഥാം

യസ്തേസ്വഇതരോദേവയാനാൽ

ചക്ഷുഷ്മതേശൃണ്വതേതേബ്രവീമി

മാനഃപ്രജാംരീരിഷോമോതവീരാൻ

അന്വയം:—

ഹേ മൃത്യോ, പരം

| | |
|---|---|
| പന്ഥാം | — മാരകദേവ, അന്യം പന്ഥാനം |
| അനു പരാ ഇഹി | — ആനുപൂർവ്യേണ യജമാനാൽ പരാങ്മുഖോഗച്ഛ |
| തേ സ്വഃ ദേവ—യാനാൽ | — ത്വസ്വഭൂതഃ പന്ഥാഃ ദേവമാഗ്ഗാൽ |
| യഃ ഇതരഃ | — യോന്യഃ പന്ഥാഃ തം പ്രഗച്ഛ |
| (അപിതു) ചക്ഷുഷ്മതേ, | |
| ശൃണ്വതേ, | — ദശ്നവതേ, ശ്രവണവതേ |
| തേ ബ്രവീമി | — തുഭ്യേങ്കഥയാമി |
| നഃ പ്ര—ജാം മാ രിരിഷഃ | — മാഹിംസീഃ |
| ഉത വീരാൻ മാ | — പുത്രപൌത്രാദീൻ മാഹിംസീഃ |

അത്ഥം—അല്ലയോ മരണദേവ, അവിടുന്ന് യജമാനങ്കൽ നിന്ന് പിന്തിരിഞ്ഞ് വേറെ വഴിക്ക് പോയാലും ദേവമാഗ്ഗത്തിൽ നിന്ന് വിട്ട് സ്വന്തം മാഗ്ഗത്തിലൂടെ പോയാലും.

നീങ്ങരം വദ്ധിയ്ക്കുന്നവരായി, പൂർവ്വജന്മത്തിലെയും ഈ ജന്മത്തിലെയും ദുരിതങ്ങരം നശിച്ച് ശുദ്ധന്മാരും പരിപൂതന്മാരുമായി ഭവിച്ചാലും. (പൂർവ്വജന്മത്തിലെയെന്ന വ്യാഖ്യാനം മാത്രം.)

3 ഇമേജീവാവിമൃതൈരാവവൃത്ര
നഭൂദ്ഭദ്രാദേവഹൂതിർന്നോഅദ്യ
പ്രാഞ്ചോഅഗാമനൃതയേഹസായ
ദ്രാഘീയആയുഃപ്രതരന്ദധാനാഃ

അന്വയം:—

| | |
|---|---|
| ഇമേ ജീവാഃ മൃതൈഃ | — ജീവന്തഃ മൃതൈഃ പിത്രാദിഭിഃ |
| വി ആ അവവൃത്രൻ | — വ്യാവൃത്താ ഭവന്തു ഏതേ നമ്രിയന്താമിതിഭാവഃ |
| (കിഞ്ച) അദ്യ നഃ ദേവ–ഹൂതിഃ | — പിതൃമേധാഖ്യോ യജ്ഞഃ |
| ഭദ്രാ അഭൂൽ | — കല്യാണോഭവതു |
| (തത ഉത്തരം വയം) | |
| പ്രാഞ്ചഃ | — പ്രാങ്മുഖാഞ്ചനാഃ |
| അഗാമ | — ജഗാമ, ഗച്ഛേമ |
| നൃതയേ, ഹസായ | — നർത്തനായ, ഗാത്രവിക്ഷേപായ, സ്വകർമ്മാനുഷ്ഠാനായ, ഹസനായ, പുത്രാദിഭിസ്സഹ ക്രീഡനായവയം |
| ദ്രാഘീയഃ ആയുഃ പ്ര–തരം ദധാനാഃ | — ദീർഘതരജീവനം പ്രകൃഷ്ടം ധാരയന്തോഭവേമ |

അർത്ഥം—ജീവിയ്ക്കുന്നവർ മരിച്ച പിതൃക്കളിൽനിന്ന വിട്ടവരാവട്ടെ മരിക്കാതിരിക്കട്ടെ. പിന്നെ, മരിച്ചവനെ ഉദ്ദേശിച്ച പിതൃമേധമെന്ന ശേഷക്രിയ മംഗളമായി ഭവിക്കട്ടെ. അതിന്നശേഷം നമ്മരം മുമ്പിലേയ്ക്ക്, ഭാവിയിലേക്ക് നോക്കുന്നവരായി പോകാവൂ, മരിച്ചവരെപ്പററി ചിന്തിക്കാതെ മുന്നോട്ട പോ

കാവൂ. നൃത്തത്തിന്നും ചിരിക്കമായി (സ്വകർമ്മാനുഷ്ഠാനംകൊണ്ട് ആനന്ദത്തിന്നും കട്ടികളൊത്തു ക്രീഡിക്കുന്നതിന്നുമായി) നമ്മം സുദീർഘമായ ആയുസ്സ്, ഉത്കൃഷ്ടമായി ഏറ്റുന്നവരാകാവൂ.

4 ഇമഞ്ജീവേഭ്യഃപരിധിന്ദധാമി
മൈഷാന്നുഗാദപരോഅത്ഥമേതം
ശതഞ്ജീവന്തുശരദഃപുരൂചീ
രന്തർമൃത്യുന്ദധതാംപർവ്വതേന

അന്വയം:—

| | |
|---|---|
| ജീവേഭ്യഃ | — ജീവദ്ഭ്യഃ പുത്രപൌത്രാദിഭ്യഃ, തേഷാം രക്ഷണാത്ഥം |
| ഇമം പരി–ധിം ദധാമി | — മൃത്യോഃ പരിധാനഭൂതം പാഷാണം സ്ഥാപയാമി |
| (തതഃ) ഏഷാം അപരഃ | — തേഷാം മദ്ധ്യേന്യഃ |
| ഏതം അത്ഥം ന മാ ഗാൽ | — ഗന്തവ്യം മരണാഖ്യമാർഗ്ഗമാഗച്ഛതു |
| (കിഞ്ച) പുരൂചീഃ | — ബഹുഗമനാഃ |
| ശതം ശരദഃ ജീവന്തു | — ഏതൽസംഖ്യാകാൻ വഷാൻ സ്വസ്വപ്രാണാൻ ധാരയന്തു |
| (തഥാ) പർവ്വതേന മൃത്യും | — ശിലോച്ചയേന സർവ്വേഷാമ്മാരകം തം |
| അന്തഃ ദധതാം | — അന്തർഹിതങ്കർവ്വന്തു |

അത്ഥം–ജീവിക്കുന്ന പുത്രപൌത്രാദികൾക്ക്, അവരുടെ രക്ഷക്കായി മരണത്തെ മറക്കുന്ന ഈ കല്ല് ഞാൻ നാട്ടുന്നു. എന്നി അവരിലാരും മരണമാർഗ്ഗത്തിൽ പോകാതിരിക്കട്ടെ കൂടാതെ, ഗമനശീലരായി നൂറുകൊല്ലം സ്വന്തം സ്വന്തം പ്രാണങ്ങളെ ധരിച്ച ജീവിക്കട്ടെ. കല്ലുകൊണ്ട് ഏവക്കും മരണകാരണമായ മൃത്യുവിനെ മറക്കട്ടെ.

5 യഥാഹാന്യനപൂർവ്വംഭവന്തി

യഥൎത്തവഋതുഭിര്യന്തിസാധു

യഥാനപൂർവ്വമപരോജഹാ

ത്യേവാധാതരായൂംഷികല്പയൈഷാം വ. 26

അന്വയം:—

| | | |
|---|---|---|
| യഥാ അഹാനി | — | യേനപ്രകാരേണാഹോരാത്രാത്മകാനി, ദിനാനി |
| അനു—പൂർവ്വം ഭവന്തി | — | പൂർവ്വം പൂർവ്വമനുക്രമേണ പരിവൎത്തന്തേ |
| യഥാ ഋതവഃ ഋതു—ഭിഃ സാധു യന്തി | — | ശോഭനം, അവിപര്യാസേന ഗച്ഛന്തി |
| യഥാ പൂർവ്വം അപരഃ ന ജഹാതി | — | പൂർവ്വകാലീനം പിതരമർവ്വാക്കാലീനഃ പുത്രഃ (പൂർവ്വമരണേന) ന പരിത്യജന്തി |
| ഏവ, ഹേ ധാതഃ, | — | ഏവം സർവ്വേഷാന്ധാരയിതഃ, ധാതൃനാമകദേവ, |
| ഏഷാം ആയൂംഷി കല്പയ | — | സമൎത്ഥയ, കുരു |

അൎത്ഥം—പകലിരവുകളൊത്ത ദിവസങ്ങരം ഒന്നിനുമേലൊന്നായി പരിവൎത്തിക്കുന്നപോലെ, ഋതുക്കരം ഋതുക്കളോടുകൂടി മാററംവരാതെ ശോഭനമായിപ്പോയിക്കൊണ്ടിരിക്കുന്നപോലെ, മുൻപിറന്നവനെ പിൻപിറന്നവൻ വിട്ടുപോകാത്തപോലെ (അച്ഛന്നുമുമ്പ് മകൻ മരിക്കാതെ) അല്ലയോ ധാതാവെന്ന സർവ്വധാരകനായ ദേവ, ഇവൎക്കായുസ്സുകരം കല്പിച്ചാലും, ഉണ്ടാക്കിയാലും.

6 ആരോഹതായുൎജ്ജരസംവൃണാനാ

അനുപൂർവ്വംയതമാനായതിഷ്ഠ

ഇഹത്വഷ്ടാസുജനിമാസജോഷാ

ദീൎഘമായുഃകരതിജീവസേവഃ

അന്വയം:–

(ഹേ മൃതസ്യസ്വജനാഃ)

| | |
|---|---|
| ജരസം വൃണാനാഃ | — ജരാം സംഭജമാനായൂയം |
| ആയുഃ ആ രോഹത | — ജീവനമധിതിഷ്ഠത |
| അനു–പൂർവ്വം | — ആനുപൂർവ്വ്യേണ, പൂർവ്വം ജ്യേഷ്ഠഃ അനന്തരമനുജഃ ഇതി |
| യതമാനാഃ യതി സ്ഥ | — പ്രയത്നങ്കുർവ്വന്തോയത് സങ്ഖ്യാകാഭവഥ |
| സു–ജനിമാ ത്വഷ്ടാ | — ശോഭനജനനഃ ഏതന്നാമകോ ദേവഃ |
| സ–ജോഷാഃ | — തൈർഭവത്ഭിസ്സങ്ഗതസ്സൻ |
| ഇഹ വഃ ജീവസേ | — അസ്മിൻ കമ്മണിപ്രവൃത്താനാം യുഷ്മാകഞ്ജീവനായ |
| ദീഘം ആയുഃ കരതി | — കരോതു |

അത്ഥം–മരിച്ചവൻെറ സ്വജനങ്ങളേ, (ബന്ധുമരണം കൊണ്ട് ക്ഷീണം) ജര പൂകിയ നിങ്ങാം ആയുസ്സിൽ വത്തിക്ക ക. ജ്യേഷ്ഠനനുശേഷമനുജനെന്ന ക്രമത്തിൽ പ്രയത്നം ചെയ്യുന്ന വരായി നിങ്ങളെത്രപേരുണ്ടോ, ആ നിങ്ങളോട് ശോഭനജന്മാവായ ത്വഷ്ടാവെന്ന ദേവൻ ചേന്ന് ഈ കമ്മത്തിലേപ്പെട്ട നിങ്ങാംക്ക് ജീവിക്കാനായി ദീഘായുസ്സുണ്ടാക്കട്ടെ

7 ഇമാനാരീരവിധവാസ്സുപത്നീ

രാഞ്ജനേനസപ്പിഷാസംവിശന്തു

അനശ്രവോനമീവാസ്സുരത്നാ

ആരോഹന്തുജനയോയോനിമഗ്രേ

അന്വയം:–

| | |
|---|---|
| അവിധവാഃ | — അവിഗതപതികാഃ, ജീവൽ ഭർത്തൃകാഃ |
| സു–പത്നീഃ ഇമാഃ നാരീഃ | — ശോഭനപതികാനാര്യഃ |
| ആ–അഞ്ജനേന സപ്പിഷാ | — സർവ്വതോഞ്ജനസാധനേന ഘൃതേനാക്തനേത്രാഃ |

| | |
|---|---|
| സം വിശന്തു | — ഗൃഹാൻ പ്രവിശന്തു |
| (തഥാ) അനശ്രവഃ, | |
| അനമീവാഃ | — അശ്രുരഹിതാഃ, അരോഗാഃ, മാനസദുഃഖപരിവർജ്ജിതാഃ |
| സു–രത്നാഃ ജനയഃ | — ശോഭനധനവത്യോഭാര്യാഃ |
| അഗ്രേ യോനിം ആ രോഹന്തു | — സർവ്വേഷാം പ്രഥമതോ ഗൃഹങ്ഗച്ഛന്തു |

അർത്ഥം–അവിധവകളും (ജീവിച്ചിരിപ്പുള്ള ഭർത്താവോടു കൂടിയവരും) ശോഭനനായ പതിയോടൊത്തവരുമായ ഈ സ്ത്രീകൾ നെയ്യാൽ കണ്ണെഴുതിയവരായി, ഗൃഹത്തിൽ പ്രവേശിക്കട്ടെ. അതുപോലെ കണ്ണീർ തൂകാതെ, മനോദുഃഖം വിട്ട്, ധനവതികളായ (ആത്മവത്തയാകുന്ന ധനത്തോടുകൂടിയ) ഭാര്യമാർ എല്ലാവരും മുമ്പിൽ ഗൃഹത്തിലേറട്ടെ.

8 ഉദീർഷ്വനാര്യഭിജീവലോകം

ങ്ഗതാസുമേതമുപശേഷഏഹി

ഹസ്തഗ്രാഭസ്യദിധിഷോസ്തവേദം

പത്യുർജ്ജനിത്വമഭിസംബഭൂഥ

അന്വയം:–

| | |
|---|---|
| ഹേ നാരി, | — മൃതസ്യ പത്നി, |
| ജീവ–ലോകം അഭി | — ജീവാനാം, പുത്രപൌത്രാദീനാം സ്ഥാനം, ഗൃഹമഭിലക്ഷ്യ |
| ഉൽ ഈർഷ്വ | — അസ്മാൽ സ്ഥാനാദുത്തിഷ്ഠ |
| (ത്വം) ഗത–അസും ഏതം | — അപക്രാന്തപ്രാണം പതിം |
| ഉപ ശേഷേ | — സമീപേസ്വപിഷി |
| ആ ഇഹി | — ആഗച്ഛ |
| (യസ്മാത്വം) | |
| ഹസ്ത–ഗ്രാഭസ്യ | — പാണിഗ്രാഹങ്കൃതവതഃ |
| ദിധിഷോഃ തവ പത്യുഃ | — ത്വയിഗർഭനിധാതുസ്തവത്ത്രാഗതം |

| | |
|---|---|
| ഇദം ജനി–ത്വം അഭി | — ജായാത്വമഭിലക്ഷ്യ |
| സം ബഭൂഥ | — സംഭൂതാസി, അനമരണ നിശ്ചയമാകാർഷീ:, തസ്മാദാഗച്ഛ |

അർത്ഥം—അല്ലയോ നാരി, ജീവിച്ചിരിപ്പുള്ള പുത്രപൌത്രാദികളുടെ സ്ഥാനമായ ഗൃഹത്തെ ലക്ഷ്യമാക്കി ഇവിടെ നിന്നെഴുന്നേല്ക്കുക നീ പ്രാണൻപോയ ഭർത്താവിൻെറ അടുക്കൽ കിടന്നുറങ്ങുകയാണ്. വരൂ, നിന്നെ പാണിഗ്രഹം ചെയ്തു, നിന്നിൽ ഗർഭമുൽപാദിപ്പിച്ച ഭർത്താവിൽനിന്നുണ്ടായ ഈ ഭാര്യാത്വത്തെ ഉദ്ദേശിച്ച് വാഴുകയാണല്ലൊ അനമരണനിശ്ചയം ചെയ്തിട്ടുണ്ടല്ലൊ.

9 ധനുർഹസ്താദാദദാനോമൃതസ്യാ
സ്മേക്ഷത്രായവർച്ചസേബലായ
അത്രൈവത്വമിഹവയംസുവീരാ
വിശ്വാസ്പൃധോഅഭിമാതീർജയേമ

അന്വയം:—

| | |
|---|---|
| മൃതസ്യ ഹസ്താൽ ധനു: | — ക്ഷത്രിയസ്യ ഹസ്താച്ചാപം |
| അസ്മേ ക്ഷത്രായ, | |
| വർച്ചസേ, ബലായ | — പ്രജാപാലനസമർത്ഥായ തേജസേ സേനാബലായ |
| ആ–ദദാന: | — സ്വീകർത്താഹം ബ്രവീമി |
| ത്വം അത്ര ഏവ | — അസ്മിൻ സ്ഥാനഏവ ഭവ |
| വയം ഇഹ സു–വീരാ: | — അസ്മിൻ ലോകേ സുപുത്രയുക്താ: |
| വിശ്വാ: അഭി–മാതീ: | — സർവ്വാനഭിമന്യമാനാൻ |
| സ്പൃധ: ജയേമ | — സങ്ഘർഷയിതൄൻ ശത്രൂൻ സഹേമഹി |

അർത്ഥം—മരിച്ച ക്ഷത്രിയൻെറ കയ്യിൽനിന്ന് വില്ല്, നമ്മുടെ പ്രജാരക്ഷണത്തിനുപോന്ന തേജസ്സിനും സേനാബലത്തിനും വേണ്ടി സ്വീകരിക്കുന്ന ഞാൻ പറയുന്നു അങ്ങ് ഇ

വീടെ തന്നെ കിടക്കുക. ഞങ്ങളീലോകത്തിൽ വീരപുത്രന്മാരോടുകൂടി അഭിമാനികളും സ്പർദ്ധികളുമായ എല്ലാ ശത്രുക്കളെയും ജയിച്ചുകൊള്ളാം.

10 ഉപ്സർപ്പമാതരംഭൂമിമേതാ
മുരുവ്യചസംപൃഥിവീംസുശേവാം
ഊർണ്ണമ്രദായുവതിർദ്ദക്ഷിണാവത
ഏഷാത്വാപാതുനിരൃതേരുപസ്ഥാൽ വ. 27

അന്വയം:–

(ഹേ മൃത,) ഉരു–വ്യചസം,

| | |
|---|---|
| പൃഥിവീം | — ബഹുവ്യാപ്തികാം, വിസ്തീർണ്ണാം |
| സു–ശേവാം, മാതരം | — സുഖദാത്രീം, മാതൃഭൂതാം |
| ഏതാം ഭൂമിം ഉപ സർപ്പ | — ഉപഗച്ഛ, അനുപ്രവിശ |
| (സാ) യുവതിഃ | — യൌവനാന്വിതാ, സ്ത്രീരൂപോപേതാ |
| ദക്ഷിണാ–വതേ | — ഋത്വിഗ്ഭ്യോദേയത്വേന ധനവതേ യജമാനായ |
| ഊർണ്ണ–മ്രദാഃ | — ഊർണ്ണസ്തുക ഇവ മൃദ്വീ, സുകുമാരാ ഭവതു |
| ഏഷാ നിഃ–ഋതേഃ | |
| ഉപ–സ്ഥാൽ | — മൃത്യുദേവതായാസ്സമീപസ്ഥാനാൽ |
| ത്വാ പാതു | — അസ്ഥിരൂപം യജമാനം ത്വാം രക്ഷതു |

അർത്ഥം–അല്ലയോ ശവമേ, വളരെ വ്യാപിച്ചുനില്ക്കുന്നവളും വിസ്തീർണ്ണയും സുഖദാത്രിയും അമ്മയുമായ ഈ ഭൂമിയെ പ്രാപിച്ചാലും. ആ ഭൂമി യൌവനത്തോടുകൂടിയ ഒരു സ്ത്രീയായി, ഋത്വിക്കുകൾക്ക് ദക്ഷിണ കൊടുക്കുന്ന യജമാനന്ന് മാറാലനൂൽ പോലെ മാർദ്ദവമുററവളാകട്ടേ. അവിടുന്ന് മൃത്യുദേവതയായ നിരൃതിയുടെ അടുക്കൽനിന്ന് അസ്ഥിമാത്രനായ, യജ

മാനനായ അങ്ങയെ രക്ഷിക്കട്ടെ (സംസ്കാരവും സഞ്ചയനവും കഴിഞ്ഞ് എല്ലുമാത്രമായ സ്ഥിതിയിൽ )

11 ഉച്ഛ്വഞ്ചസ്വപൃഥിവിമാനിബാധഥാ

സൂപായനാസ്മൈവേസൂപവഞ്ചനാ

മാതാപുത്രംയഥാസിചാ

ഭ്യേനംഭൂമഊർണ്ണുഹി

അന്വയം –

ഹേ പൃഥിവി, ഉൽ

| | |
|---|---|
| ശ്വഞ്ചസ്വ | — ഊർധ്വഗതങ്കരു, അധസ്താന്മാകൃഥാഃ |
| (കിഞ്ച) മാ നി ബാധഥാഃ | — മാ സംപീഡയ |
| അസ്മൈ സു–ഉപായനാ | — യജമാനായ ശോഭനോപഗമനാ, സൂപചാരികാഭവ |
| സു–ഉപവഞ്ചനാ ഭവ | — ശോഭനപ്രലംഭാ, സുപ്രതിഷ്ഠാഭവ |
| (അപിച) മാതാ പുത്രം | |
| സിചാ യഥാ | — ആത്മീയം ബാലകം വസ്ത്രാന്തേന യഥാ തഥാ |
| ഹേ ഭൂമേ, ഏനം അഭി | |
| ഊർണ്ണുഹി | — ഭൂമി, അസ്ഥിരൂപം യജമാന മാഭിമുഖ്യേനാച്ഛാദയ |

അർത്ഥം–അല്ലയോ ഭൂമി, ഇവനെ ഉപരിലോകപ്രാപ്തനാക്കിയാലും താഴോട്ട് തള്ളരുത് പിന്നെ പീഡിപ്പിക്കരുത്. അതുപോലെ ഈ യജമാനന്ന് സമീപസ്ഥയായി ഉപചാരവതിയായാലും നന്നായുറച്ചുനില്ക്കുന്നവളായാലും കൂടാതെ അമ്മ മകനെ തുണിത്തലപ്പുകൊണ്ട് മൂടുന്നപോലെ, അല്ലയോ ഭൂമി, ഈ അസ്ഥിമാത്രനായ യജമാനനെ മൂടിയാലും.

12 ഉഛ്വഞ്ചമാനാപൃഥിവീസുതിഷ്ഠതു

സഹസ്രമ്മിതഉപഹിശ്രയന്താം

തേഗൃഹാസോഘൃതശ്ചുതോഭവന്തു

വിശ്വാഹാസ്മൈശരണാസ്സന്ത്വത്ര

അന്വയം:—

| | | |
|---|---|---|
| ഉൽ–ശ്വഞ്ചമാനാ | — | അസ്ഥികുംഭമേവഷ്ടഭ്യോർദ്ധ്വങ് ഗച്ഛന്തീ |
| പൃഥിവീ സു തിഷ്ഠതു | — | പ്രതിഷ്ഠിതാ ഭവതു |
| സഹസ്രം മിതഃ | — | സഹസ്രേണ സമ്മിതാ ബഹുസങ്ഖ്യാകാഃ പാർത്ഥിവാഃ പാംസവഃ |
| ഉപ ശ്രയന്താം ഹി | — | ഏനമുപ സേവന്താമേവ |
| (തഥാ) തേ ഗൃഹാസഃ | — | പാംസവസ്തസ്യ ഗൃഹാഭവന്തു |
| ഘൃത–ശ്ചുതഃ ഭവന്തു | — | ഘൃതസ്യ, ഉദകസ്യ ക്ഷാരയിതാരോഭവന്തു |
| അത്ര വിശ്വാഹാ | — | അസ്മിൻലോകേ വിശ്വാന്യഹാനി, സർവ്വദാ |
| അസ്മൈ ശരണാഃ സന്തു | — | ആശ്രയഭൂതാഭവന്തു |

അർത്ഥം—എല്ലുനിറച്ച കുടം പൊന്തിച്ചു മേൽപ്പോട്ടുപോകുന്ന ഭൂമി ഉറച്ചുനില്ക്കുന്നവളാകട്ടെ. ആയിരക്കണക്കിൽ അസങ്ഖ്യം മൺപൂഴികൾ ഈ ശവത്തെ ഉപസേവിക്കട്ടെ. പിന്നെ ആ പൂഴികൾ അവന്നു് വീടാവട്ടെ. ജലമൊഴുക്കുന്നവളാകട്ടെ. ഈലോകത്തിലെപ്പോഴുമവന്നു് അവ ആശ്രയഭൂതങ്ങളാവട്ടെ.

13 ഉത്തേസ്തഭ്നാമിപൃഥിവീന്ത്വൽപരീ

മംലോഗന്നിദധന്മോഅഹംരിഷം

ഏതാംസ്ഥൂണാംപിതരോധാരയന്തു

തേത്രായമസ്സാദനാതേമിനോതു

അന്വയം:—

| | |
|---|---|
| (ഹേ അസ്ഥികംഭ,) | |
| ത്വൽ പരി | — ത്വവോപരി |
| തേ പൃഥിവീം ഉൽ | |
| സ്ത്ഭ്നാമി | — ത്വദീയേന കപാലേന പ്രതിബധ്നാമി |
| (യഥാ പൃഥിവീ തവോപരിമാഗച്ഛതി, തഥാ വിദധാമി) | |
| ഇമം ലോഗം | — കപാലലക്ഷണം ലോഷ്ടം |
| നി–ദധൽ | — ഉപരിസ്ഥാപയൻ |
| അഹം മോ രിഷം | — മാ ഹിംസിഷം |
| ഏതാം സ്ഥൂണാം | — മയാനിഹിതാം സ്ഥൂണാം |
| തേ | — ത്വദീയാം പൃഥിവ്യാധാരയിത്രീ കപാലലക്ഷണാം |
| പിതരഃ ധാരയന്തു | — നിശ്ചലാങ്കർവ്വന്തു |
| (തത്ര) യമഃ തേ അത്ര | — ത്വദീയേസ്മിൻ സ്ഥാനേ പിതൃപതിഃ |
| സദനാ മിനോതു | — സ്ഥാനാനി പരിച്ഛിനത്തു, കരോതു |

അർത്ഥം—അല്ലയോ എല്ലിൻകുടമേ, നിന്റെ മുകളിൽ നിന്റെ തലയോട്ട് കഴച്ച മണ്ണുകൊണ്ട് ബന്ധിക്കുന്നു. നിന്റെ മേൽ മണ്ണു വീഴാത്തവിധം ബന്ധിക്കുന്നു. ഈ തലയോടാകുന്ന മൺകട്ട മുകളിൽവെച്ച് ഞാനപദ്രവിച്ചിട്ടില്ല എന്നാൽ വെച്ചപ്പെട്ട തൂണായ നിന്റെ തലയോടിനെ പിതൃക്കൾ നിശ്ചലമാക്കട്ടെ. പിന്നെ, ഈ സ്ഥാനത്തിൽ പിതൃപതിയായ യമൻ നനക്ക് സ്ഥാനങ്ങൾ നിജപ്പെടുത്തട്ടെ, ഉണ്ടാക്കിത്തരട്ടെ.

14 പ്രതീചീനേമാമഹനീ
ഷ്വാഃപർണ്ണമിവാദധുഃ
പ്രതീചീംജഗ്രഭാവാച
മശ്വംരശനയായഥാ

വ. 28

അന്വയം:-

(അനയാ പ്രജാപതിഃ പ്രാൎത്ഥ്യതേ)
(ഹേ പ്രജാപതേ,)

| | | |
|---|---|---|
| പ്രതീചീനേ അഹനി മാം | — | പ്രതിപൂജ്യേ അഹനി, തദുപലക്ഷിതേ സംവത്സരേ മാം, സങ്കസൃകമൃഷിം |
| ഇഷ്വാഃ പൎണ്ണം-ഇവ | — | ബാണസ്യ പക്ഷമിവ |
| ആ ദധുഃ | — | ദേവാനി ഹിതവന്തഃ. പക്ഷം യഥാ ബാലമൂലേ നിഹിതവന്തഃ, തദ്വജ്ജഗന്മൂലേ മാം സ്ഥാപിതവന്തഃ |
| (അതഃ) പ്രതീചീം വാചം | — | പ്രതിപൂജ്യാം, സ്തുതിരൂപാം വാചം |
| അശ്വം രശനയാ യഥാ | — | ആശുഗാമിനമശ്വം രജ്വാ ഇവ |
| ജഗ്രഭ | — | ഗൃഹാണ, കൎണ്ണാഭ്യാം മൽകൃതാം സ്തുതിങ്ഗൃഹാണ |

അൎത്ഥം-(പ്രജാപ്പതിയോട് മരിച്ച യജമാനൻ ചെയ്യപ്പെട്ടന്നതായി സങ്കല്പിക്കപ്പെട്ടന്ന പ്രാൎത്ഥനയാണിതു്).

അല്ലയോ പ്രജാപതേ, സുപൂജ്യമായ ദിവസത്തിൽ, ആ ദിവസമടങ്ങുന്ന കൊല്ലത്തിൽ, അമ്പിന്നററത്തു് തൂവൽ പിടിപ്പിയ്ക്കപ്പെട്ടപോലെ, ജഗത്തിൻെറ ഒരററത്തു് എന്നെയും ദേവന്മാർ പിടിപ്പിച്ചിരിക്കുന്നു. അതുകൊണ്ടു് എൻെറ സ്തുതിരൂപമായ വാക്കിനെ ഗതിവേഗമുററ കുതിരയെ കടിഞ്ഞാണാൽ പിടിക്കുന്നപോലെ പിടിച്ചാലും, കൈക്കൊണ്ടാലും, ചെവികളാൽ കേട്ടാലും.

ആറാമദ്ധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം-7-അദ്ധ്യായം-7

1-ാം വർഗ്ഗം അപ്പുകളും പശുക്കളും ദേവത. 2 മുതൽ 5 കൂടി അഗ്നി. 6-മുതൽ 9 കൂടി ഇന്ദ്രൻ. 10 ഇന്ദ്രനും അശ്വികളും. 11-12-സോമൻ. 13-14-പൂഷാവ്. 15 മുതൽ 23 കൂടി ഇന്ദ്രൻ. 17-ാം വർഗ്ഗത്തിൽ 11-ാം ഋക്കിൽ താൻ സർവ്വേശ്വരനാണെന്ന് ഇന്ദ്രൻ പറയുന്നു 15-ാം മന്ത്രത്തിൽ വിശ്വാമിത്രാദി സപ്തർഷികളും ബാലഖില്യൻ തൊട്ട അഷ്ടർഷികളും ഭൃഗുക്കളും പത്താംഗിരസ്സുകളും പ്രജാപതിയുടെ ഇന്ദ്രിയഭാഗങ്ങളിൽനിന്നുളവായവരാണെന്നും പറയുന്നു 16-17 ൽ അംഗിരസ്സുകളിൽ മുഖ്യനായ കപിലനെ പറയുന്നു. 24-25-26 വർഗ്ഗങ്ങൾ അപ്പുകളും അപാനപാത്തും ദേവത. 27 മുതൽ 30 കൂടി വിശ്വദേവന്മാർ. 2-ാം മന്ത്രത്തിൽ ധനം സൽകർമ്മത്തിന്നുള്ളതാണെന്ന പറയുന്നു.

അഷ്ടകം-7-അധ്യായം-7 വർഗ്ഗം-1—യാമായനോമഥിതഃ ഋഷിഃ അനഷ്ടുബ്ഗായത്ര്യൌഛന്ദസീ ആപോഗാവശ്ച ദേവതാ.

1 നിവർത്തധ്വമ്മാനഗാതാ

സ്മാന്മ്സിഷക്തരേവതീഃ

അഗ്നീഷോമാപുനർവ്വസൂ

അസ്മേധാരയതംരയിം

അന്വയം—

| | |
|---|---|
| (ഹേ ആപഃ) നി വർത്തധ്വം | — അസ്മാൻ പ്രത്യാഗച്ഛ |
| മാ അന ഗാത | — അസ്മദ്വ്യതിരിക്തം യജമാനം മാ ഗച്ഛത |
| ഹേ രേവതീഃ, | — രേവത്യഃ, ധനവത്യോ യൂയം |
| അസ്മാൻ സിസക്ത | — സേചയത |
| ഹേ പുനഃ-വസൂ, | |
| അഗ്നീഷോമാ, | — പുനഃ പുനർവ്വസ്സാരൌ, സ്തോതൃണാമാച്ഛാദയിതാരാവഗ്നീഷോമൌ യുവാം |
| അസ്മേ രയിം ധാരയതം | — അസ്മാസു ധനം സ്ഥാപയതം |

അത്ഥം—അല്പയോ അപ്പകളേ, (ജലങ്ങളേ,) ഞങ്ങളെ പ്രാപിച്ചാലും. അല്പയോ ധനവതികളേ, നിങ്ങാം ഞങ്ങളെ നനച്ചാലും. വീണ്ടും വീണ്ടും സ്തോതാക്കളെ പുതപ്പിക്കുന്ന, ശീതാതപാദികളിൽനിന്നു് രക്ഷിക്കുന്ന, അഗ്നിസോമന്മാരേ, നിങ്ങാം ഞങ്ങളിൽ ധനമുണ്ടാക്കിയാലും.

2 പുനരേനാനിവത്തയ

പുനരേനാന്യാകുരു

ഇന്ദ്രഏണാനിയച്ഛു

ത്വഗ്നിരേനാഉപാജതു

അന്വയം:—

(മന്ത്രദ്രഷ്ടാസ്വാത്മാനം പ്രതിബ്രൂതേ)
(ഹേ മദീയാത്മൻ, ത്വം)

| | |
|---|---|
| ഏനാഃ | — ഏതാഃ, അന്യതോഭിഗ[ന്തീരാപഃ |
| പുനഃ നി വത്തയ | — പുനഃ പുനമ്മദീയമഭിമുഖീകുരു |
| (തദനന്തരം) ഏനാഃ പുനഃ | — ഭൂയോഭൂയഃ |
| നി ആ കുരു | — ആത്മായത്താഃ കുരു |
| (കിഞ്ച) ഇന്ദ്രഃ ഏനാഃ നി യച്ഛതു | — ത്വദായത്താഃ കരോതു |
| അഗ്നിഃ ഏനാഃ ഉപ—ആജതു | — ഉപക്ഷിപതു, ഉപയോഗ്യാഃ കരോതു |

അത്ഥം—(മന്ത്രദ്രഷ്ടാവായ ഋഷി സ്വയം പറയുന്നു.)

അല്പയോ എൻെറ ആത്മാവേ, നീ ഈ ജലങ്ങളെ വീണ്ടും വീണ്ടുമെനിക്കഭിമുഖങ്ങളാക്കുക. പിന്നെയും പിന്നെയുമെങ്കലേക്കാക്കുക. പിന്നെ ഇന്ദ്രൻ അവയെ നിങ്കലെത്തിയതാക്കട്ടെ. അഗ്നി അവയെ ഉപയോഗയോഗ്യങ്ങളാക്കട്ടെ.

3 • പുനരേതാനിവർത്തന്താ

മസ്മിൻപുഷ്യന്തുഗോപതൌ

ഇഹൈവാഗ്നേനിധാരയേ

ഹതിഷ്ഠതുയാരയിഃ

അന്വയം'—

| | |
|---|---|
| ഏതാഃ പുനഃ നി വർത്തന്താം — | ഭൂയോഭൂയോമാം പ്രത്യാഗച്ഛന്തു |
| (ആഗത്യ ച) ഗോ–പതൌ— | വൃഷ്ടിലക്ഷണാനാമപാം പാലകേ |
| അസ്മിൻ പുഷ്യന്തു | — ഈദൃശേമയി ആത്മായത്വത്വേന പുഷ്ടാ ഭവന്തു |
| ഹേ അഗ്നേ, ഇഹ ഏവ | — അസ്മിന്നേവമയി |
| നി ധാരയ | — നിയമേന സ്ഥാപയ |
| യാ രയിഃ | — വ്രീഹ്യാദികം ധനമസ്മി |
| (തദപി) ഇഹ തിഷ്ഠതു | — മയി നിവസതു |

അർത്ഥം–ഈ ജലങ്ങൾ വീണ്ടംവീണ്ടുമെന്നെ പ്രാപിയ്ക്കട്ടെ പ്രാപിച്ചിട്ട് മഴവെള്ളങ്ങളെ രക്ഷിയ്ക്കുന്ന, സംഭരിക്കുന്ന എങ്കൽ ആത്മായത്തമായി പുഷ്ടി പ്രാപിയ്ക്കട്ടെ അല്ലയോ അഗ്നേ, ഈ എങ്കൽത്തന്നെ ആ ജലങ്ങളെ നിയതമായി സ്ഥാപിച്ചാലും ധാന്യാദികമായ ധനവും എങ്കൽ സ്ഥിരമാവട്ടെ

4 യന്നിയാനന്യയനം

സംജ്ഞാനംയൽപരായണം

ആവർത്തനന്നിവർത്തനം

യോഗോപാഅപിതംഹ്വേ

അന്വയം:–

| | |
|---|---|
| നി–യാനം | — നിയമേന ഗാവോയാന്ത്യത്രേതി ഗോഷ്ഠം |
| യൽ (തൽ) ഹ്വേ | — യദസ്തി തൽസ്ഥാനംഹ്വേ, പ്രാൎത്ഥയേ (ഗോസ്ഹിതങ് ഗോഷ്ഠം പ്രാൎത്ഥയേ) |
| നി–അയനം | — നിയമേന ഗൃഹം പ്രതിഗമനം ഹ്വേ, പ്രാൎത്ഥയേ |
| യൽ സം–ജ്ഞാനം യൽ പരാ–അയനം | — ഇതരേതരം ജ്ഞാനം, തൽ പരിജ്ഞാനം, വനം പ്രതിചരണാൎത്ഥം പരാചീനാ യത്രയന്തി, തദപി പ്രാൎത്ഥയേ |
| ആ–വൎത്തനം | — വനചാരിണീഭിൎഗ്ഗോഭിസ്സഹ പ്രവൎത്തനം |
| നി–വൎത്തനം | — വനേചരിത്വാ ഗൃഹം പ്രതിപ്രത്യാഗമനഞ്ച പ്രാൎത്ഥയേ |
| യഃ ഗോപാഃ അപി, തം | — ഗവാം പാലകമപി പ്രാൎത്ഥയേ |

അൎത്ഥം–പശുക്കളോടുകൂടിയ തൊഴുത്തിന്നുവേണ്ടി ഞാൻ പ്രാൎത്ഥിയ്ക്കുന്നു. നിയതമായി അവയുടെ ഗൃഹത്തിലേയ്ക്കുള്ള വരവു ഞാൻ പ്രാൎത്ഥിക്കുന്നു. മററു പശുക്കളോടിണങ്ങിച്ചേൎന്ന്, പരിചയപ്പെടലും വനത്തിലേക്കുപോക്കും പ്രാൎത്ഥിക്കുന്നു. വനത്തിൽ ചരിക്കുന്ന പശുക്കളും ഒത്തുകൂടിക്കഴിയൽ പ്രാൎത്ഥിക്കുന്നു. വനത്തിൽമേഞ്ഞ് ഗൃഹത്തിലേക്കു മടങ്ങിവരവു പ്രാൎത്ഥിക്കുന്നു. പശുക്കളെ പരിപാലിക്കുന്നവനെയും പ്രാൎത്ഥിക്കുന്നു. (പശുക്കളുടെ എല്ലാ അവസ്ഥകളെയും പ്രാൎത്ഥിക്കുന്നു.)

5 യഉദാനഡ്വ്യയ്നം

യഉദാൻട്പരായണം

ആവൎത്തനന്നിവൎത്തന

മപിഗോപാനിവൎത്തതാം

അന്വയം:–

| | |
|---|---|
| യഃ ഗോപാഃ വി–അയനം | — യോഗോപാലഃ നഷ്ടാനാങ്ഗവാമന്വേഷണാത്ഥംങ്ഗമനം |
| ഉൽ–ആനട് | — വ്യാപ്നോതി. അനുഭവതി |
| യഃ പരാ–അയനം | |
| ഉൽ–ആനട് | — പരാഗമനം വ്യാപ്നോതി |
| (യശ്ച) ആ–വത്തനം | — വനചാരിണീഭിർഗ്ഗോഭിസ്സഹ പ്രവത്തനമനുഭവതി |
| (യഃ) നി–വത്തനം അപി | — ഗോഭിസ്സഹവനാൽ ഗൃഹം പ്രതി നിർഗ്ഗമനഞ്ച |
| (സോപിഗോപാലഃ) നി | |
| വത്തതാം | — ഗോഭിസ്സഹവനാൽ ക്ഷേമേണാഗച്ഛതു |

അത്ഥം–ഏതു പശുപാലകൻ നഷ്ടപ്പെട്ട പശുക്കളെ തിരഞ്ഞുപോകുന്നതിൽ ഏപ്പെടുന്നുവോ, ഏവൻ മടങ്ങിവരലിലേപ്പെടുന്നുവോ, ഏവൻ കാട്ടിൽ മേയുന്ന പശുക്കളോടുകൂടിയ പ്രവത്തനത്തിലേപ്പെടുന്നുവോ, ഏവൻ വനത്തിൽനിന്ന് ഗൃഹത്തിലേക്ക മടക്കിക്കൊണ്ടു വരുന്നതിൽ ഏപ്പെടുന്നുവോ, ആ പശുപാലകൻ പശുക്കളോടുകൂടി വനത്തിൽനിന്ന് ക്ഷേമമായി വന്നെത്തട്ടെ

6 ആനിവത്തനിവത്തയ

പുനന്നഇന്ദ്രഗാദേഹി

ജീവാഭിർഭുനജാമഹൈ

അന്വയം:–

| | |
|---|---|
| ഹേ ഇന്ദ്ര, ആ നി–വത്ത | — ത്വമസ്മദഭിമുഖോഭവ |
| (തതോന്യതോഗ്ഗച്ഛ | |
| ന്തീർഗ്ഗാഃ) നി വത്തയ | — അസ്മദഭിമുഖീഃ കുരു |
| (ഏവങ്കൃത്വാ) പുനഃ നഃ | |
| ഗാഃ ദേഹി | — പ്രയച്ഛ |
| ജീവാഭിഃ | — ചിരഞ്ജീവന്തീഭിർഗ്ഗോഭിഃ |
| ഭുനജാമഹൈ | — വയന്ദേവപിതൃൻ സംഭോജയാമഹി |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടന്ന് ഞങ്ങൾക്ക് തിരികെ തരുവാനായാലും. മററിടങ്ങളിലേക്ക് പോകുന്ന പശുക്കളെ, ഞങ്ങൾക്ക് നേക്കാക്കിയാലും. അപ്രകാരം ചെയ്തിട്ട്, വീണ്ടും ഞങ്ങൾക്ക് പശുക്കളെത്തന്നാലും. ചിരംജീവികളായ പശുക്കളെ ക്കൊണ്ട് ഞങ്ങൾ ദേവപിതൃക്കളെ ഊട്ടാവൂ.

7 പരിവോവിശ്വതോദധ

ഊർജ്ജാഘൃതേനപയസാ

യേദേവാഃകേചയജ്ഞിയാ

സ്തേരയ്യാസംസൃജന്തുനഃ

അന്വയം:—

| | |
|---|---|
| (ഹേ ദേവാഃ,) | |
| വിശ്വതഃ വഃ | — സർവ്വതസ്ഥിതാൻ യുഷ്മാൻ |
| ഊർജ്ജാ | — ദധിലക്ഷണേനാന്നേന |
| ഘൃതേന, പയസാ | — ആജ്യേന, ക്ഷീരേണ ച |
| പരി ദധേ | — സംധാരയാമി, പ്രയച്ഛാമി |
| (ഏതജ്ജ്ഞാത്വാ) യേ കേ | |
| ച ദേവാഃ യജ്ഞിയാഃ | — യജ്ഞാർഹാഃ |
| തേ നഃ രയ്യാ സം സൃജന്തു | — ഗോലക്ഷണേന ധനേ സംയോജയന്തു |

അർത്ഥം—അല്ലയോ ദേവന്മാരേ, എങ്ങും വർത്തിക്കുന്ന നിങ്ങളെ, തൈർ ചേർത്ത അന്നംകൊണ്ടും നെയ് കൊണ്ടും പാൽ കൊണ്ടും ഞാൻ ധരിക്കുന്നു, പൂജിക്കുന്നു. ഇതറിഞ്ഞ് ഏതേതു ദേവന്മാർ യജ്ഞാർഹരാണോ, അവർ ഞങ്ങളെ പശുക്കളായ ധനത്തോട് ചേർക്കട്ടെ.

8 ആനിവർത്തനവർത്തയ

നിനിവർത്തനവർത്തയ

ഭൂമ്യാശ്ചതസ്രഃപ്രദിശ

സ്താഭ്യഏനാനിവർത്തയ

അന്വയം:—

(ഋഷിഃ സ്വാത്മാനം ഗാശ്ച സംബോധ്യാഹ)
(ഹേ മദീയാത്മൻ, ത്വം
ഗാഃ,) ആ വർത്തയ — മദഭിമുഖീഃ കുരു
(ഹേ ഗാവഃ,) നി–വർത്തന — പ്രസാദ്യമാനാ ആഭിമുഖ്യേനാ ഗച്ഛത.
(ഹേ മദീയാത്മൻ,) നി
വർത്തയ — ഗോസഞ്ചരണസ്ഥാനാദപ ഗച്ഛന്തീർഗ്ഗാഃ ഇതോഭിഗന്ത്രീഃ കുരു
(ഹേ ഗാവഃ, യൂയമപി)
നി–വർത്തന — നിവർത്തദ്ധ്വം
(ഹേ ആത്മൻ,) ഭൂമ്യാഃ
ചതസ്രഃ പ്ര–ദിശഃ താഭ്യഃ — ചതുസ്സംഖ്യാകായാ ദിശസ്സന്തി താഭ്യഃ
ഏനാഃ നി വർത്തയ — ഗാവഃ മദഭിമുഖീഃ കുരു

അർത്ഥം—(ഋഷി സ്വാത്മാവിനോടും പശുക്കളോടും പറയുന്നു) എന്റെ ആത്മാവേ, നീ പശുക്കളെ എന്നിലേയ്ക്കഭിമുഖങ്ങളാക്കുക. അല്ലയോ പശുക്കളേ, നിങ്ങൾ പ്രസാദിച്ച് നേരെ വന്നാലും. ആത്മാവേ, മേയുന്ന വഴികൾ വിട്ട് പശുക്കൾ പോകുമ്പോൾ, അവയെ ഈ വഴിയ്ക്കു തിരിക്കുക പശുക്കളേ, മടങ്ങിവരുക ആത്മാവേ, കിഴക്കു മുതലായ നാലുദിക്കുകളിൽ നിന്നും പശുക്കളെ എന്റെ നേരെ തിരിക്കുക

വർഗ്ഗം—2–3—പ്രജാപതിപുത്രോവിമദഃ ഋഷിഃ, ഏകപദാദശാക്ഷരാവിരാഡനുഷ്ടുബ്ഗായത്രീവിരാട്ത്രിഷ്ടുശ്ഛന്ദാംസി
അഗ്നിർദ്ദേവതാ

1 ഭദ്രന്നോഅപിവാതയമനഃ

അന്വയം —

(ഹേ അഗ്നേ, ത്വം)
നഃ മനഃ — അസ്മാകം മനഃ
ഭദ്രം അപി വാതയ — ശുഭകർമ്മാഭിഗമയ, ത്വൽ സംബന്ധി സ്തോത്രകരണേ പ്രേരയ

അത്ഥം—അല്പയോ അഗ്നേ, എന്റെ മനസ്സിനെ ശ്രദ്ധയുക്ത മാക്കിയാലും, അവിടത്തെ കുറിച്ചു സ്തുതികമ്മത്തിൽ പ്രേരിപ്പിച്ചാലും.

2 അഗ്നിമീളേഭുജാംയവിഷ്ഠം
ശാസാമിത്രന്ദുദ്ധരീതും
യസ്യധമ്മന്ത്സ്വ൨രേനീ
സ്സപര്യന്തിമാതുരൂധഃ

അന്വയം:—

| | |
|---|---|
| ഭുജാം യവിഷ്ഠം | — ഹവിർഭുജാം ദേവാനാം മദ്ധ്യേ യുവതമ |
| ശാസാ മിത്രം | — അനുശാസനേന, കത്തവ്യാ കത്തവ്യബോധനേന മിത്രഭൂതം |
| ദുഃ-ധരീതും അഗ്നിം ഈളേ | — ദുദ്ധരണീയം, ശത്രുഭിർന്നിവാരണീയം തം സ്തൌമി |
| (അപി ച) യസ്യ ധമ്മൻ | — ധമ്മണി, അഗ്നിഹോത്രാദി കമ്മണി |
| മാതുഃ ഊധഃ | — ഗോശ്രുധോയഥാ വത്സാസ്തഥാ |
| സ്വഃ എനീഃ | — ദ്യുലോകഗമന്ത്യഃ, പ്രതിഗന്ത്ര്യഃ ആഹുതയസ്തുതയശ്ച |
| സപര്യന്തി | — പരിചിർന്തി, സേവന്തേ |

അത്ഥം—ഹവിസ്സുകൊള്ളുന്ന ദേവന്മാരിൽവെച്ച് ഏററവും യുവാവും, കത്തവ്യാകത്തവ്യബോധനമാകുന്ന അനുശാസനത്താൽ സുഹൃൽഭൂതനും, ശത്രുക്കളാൽ ഒഴിപ്പിയ്ക്കപ്പെടാൻ കഴിയാത്തവനുമായ അഗ്നിയെ ഞാൻ സ്തുതിക്കുന്നു. അവിടത്തെക്കുറിച്ചു അഗ്നിഹോത്രാദികമ്മത്തിൽ ദ്യോവിലേക്കു പോകുന്ന ആഹുതികളും സ്തുതികളും, തള്ളപ്പശുവിന്റെ അകിടിനെ പശുക്കിടാങ്ങളെന്നപോലെ പരിചരിക്കുന്നു, സേവിക്കുന്നു.

3 യമാസാകൃപനീളം

ഭാസാകേതും വർദ്ധന്തി

ഭ്രാജതേശ്രേണിദൻ

അന്വയം:—

(സ്തോതാരോയഷ്ടാരശ്ച)

| | |
|---|---|
| ആസാ | — ആസ്യേന സ്തുതിഭിർഹവിര്യുക്തേനോപാസനേന ച |
| കൃപ–നീളം | — കർമ്മസ്ഥാനം, കർമ്മാധാരം |
| ഭാസാ–കേതും യം | |
| വർദ്ധയന്തി | — ജ്വാലാജ്ഞാപകം യമഗ്നിം വർദ്ധയന്തി |
| (സോഗ്നിഃ) ശ്രേണി–ദൻ | |
| ഭ്രാജതേ | — സ്തോതൃഭ്യോഭീഷ്ടഫലസമൂഹപ്രദോഭാസതേ |

അർത്ഥം—സ്തോതാക്കളും യഷ്ടാക്കളും മുഖത്തുനിന്ന് പുറപ്പെടുന്ന സ്തുതികളോടും ഹവിസ്സോടുകൂടിയ ഉപാസനയോടുംകൂടി കർമ്മാധാരവും ജ്വാലയാകുന്ന കൊടിയുറവവനുമായ യാതൊരഗ്നിയെ വർദ്ധിപ്പിക്കുന്നുവോ, ആ അഗ്നി സ്തോതാക്കൾക്ക് അഭീഷ്ടഫലജാലം കൊടുക്കുന്നവനായി ശോഭിക്കുന്നു

4 അര്യോവിശാങ്ഗാതുരേതി

പ്രയദാനട്ദിവോഅന്താൻ

കവിരഭ്രന്ദീദ്യാനഃ

അന്വയം:—

| | |
|---|---|
| വിശാം അര്യഃ | — യജമാനാനാങ്ഗന്തവ്യഃ |
| ഗാതുഃ, ദീദ്യാനഃ | — ഗമനശീലോഗ്നിഃ, ദീപ്യമാനസ്സൻ |
| യത് ഏതി | — യദോദ്ധ്വങ്ഗച്ഛതി തദാ

| | | |
|---|---|---|
| കവിഃ ദിവഃ അന്താൻ | — | മേധാവീസൻ ദ്യുലോകസ്യ പര്യന്താൻ |
| പ്ര ആനട് | — | പ്രകർഷേണ വ്യാപ്നോതി |
| അഭ്രം | — | മേഘോപലക്ഷിതമന്തരിക്ഷഞ്ച വ്യാപ്നോതി |

*അർത്ഥം*—യജമാനന്മാരാൽ പ്രാപ്യനും ഗമനശീലനുമായ അഗ്നി പ്രകാശമാനനായി മേൽപ്പോട്ടു പോകുമ്പോഠം മേധാവിയായ അവിടുന്ന് ദ്യോവിന്റെ അററങ്ങളിലെത്തുന്നു. മേഘത്തോടുകൂടിയ അന്തരിക്ഷത്തിലും വ്യാപിക്കുന്നു.

5 ജുഷദ്ധവ്യാമാനുഷസ്യോ

ർദ്ധ്വസ്തസ്ഥാവൃഭ്വോയജ്ഞേ

മിന്വന്ത്സദ്മപുരഏതി

അന്വയം:—

| | | |
|---|---|---|
| മാനുഷസ്യ യജ്ഞേ | | |
| ഹവ്യാ ജുഷൽ | — | ഹവ്യാനി, ഹവീംഷി സേവമാനോഗ്നിഃ |
| ഋഭ്വോ, ഊർധ്വഃ തസ്ഥൗ | — | ഉരുഭ്രതഃ, ബഹുജ്വാലഃ ഉത്തിഷ്ഠതി, ഊർദ്ധ്വം ജ്വലതി |
| (അപിചായമഗ്നിഃ | | |
| പ്രാഗ്വംശാദാരഭ്യ) സദ്മ | — | സദനം, സൌമികീം വേദിം |
| മിന്വൻ പുരഃ ഏതി | — | പരിച്ഛിന്ദൻ പുരസ്താദുത്തരവേദിശാലാം പ്രണീയമാനസ്സൻ ഗച്ഛതി |

*അർത്ഥം*—മനുഷ്യനായ യജമാനന്റെ യജ്ഞത്തിൽ ഹവിസ്സുകഠം കൈക്കൊള്ളുന്ന അഗ്നി കത്തിക്കാളിക്കൊണ്ട് മേല്പോട്ടുയരുന്നു, ഉയന്ന് ജ്വലിയ്ക്കുന്നു. പിന്നെ, ഈ അഗ്നി യജമാനന്റെ ഇരിപ്പിടത്തിൽനിന്നു പുറപ്പെട്ട്, സോമവേദിയെ കടന്ന് ഉത്തരവേദി ശാലയിലേക്ക് വേണ്ടപോലെ നയിയ്ക്കപ്പെട്ടുകൊണ്ടുപോകുന്നു.

6 സഹിക്ഷേമോഹവിര്യജ്ഞ

ശ്രുഷ്ടീദസ്യഗാതുരേതി

അഗ്നിന്ദേവാവാശീമന്തം വ. 2

അന്വയം:—

സഃ ഹി ക്ഷേമഃ — സ ഏവാഗ്നിഃ കശലഹേതുഃ
സർവ്വസ്യ പരിപാലനഹേതുഃ

(സഹി) ഹവിഃ, യജ്ഞഃ — സഏവ പുരോഡാശാദികം,
സഏവ യാഗോപി

(കിഞ്ച) ശ്രുഷ്ടീ ഇത്

അസ്യ ഗാതുഃ — ക്ഷിപ്രമേവ തസ്യ ഗമനശീലോ
ധിഷ്ഠാത്രാത്മാ

ഏതി — ദേവാനാമാഹ്വാനാർത്ഥം
ഗച്ഛതി

(ഗത്വാച പ്രത്യാഗച്ഛന്തം)

വാശീ-മന്തം — സ്തുതിവാചോപേതം

അഗ്നിം ദേവാഃ — തം പ്രതിദേവാഅപ്യാഗച്ഛന്തി

അർത്ഥം—ആ അഗ്നിതന്നെയാണ് എല്ലാ ക്ഷേമത്തിനും എല്ലാവരുടെയും പരിപാലനത്തിനും കാരണഭൂതൻ. അവിടുന്നു തന്നെയാണ് ഹവിസ്സ്, അവിടുന്നുതന്നെയാണ് യാഗവും. വേഗത്തിൽതന്നെ ഗമിക്കുന്ന അവിടുന്നിലധിഷ്ഠാനം ചെയ്യുന്ന ആത്മാവാണ് ദേവന്മാരെ വിളിയ്ക്കാൻ പോകുന്നത്. പോയിട്ട്, മടങ്ങുമ്പോഴും സ്തുതിവാക്കുകളോടുകൂടിയ അഗ്നിയെപ്പിന്തുടർന്ന്, ദേവന്മാരും വരുന്നു

7 യജ്ഞാസാഹന്ദുവഇഷേ

ഗ്നിംപൂർവ്വസ്യശേവസ്യ

അദ്രേസ്സൂനമായമാഹുഃ

അന്വയം:—

| | |
|---|---|
| ആയും, അഗ്നിം | — ദേവാനാമാഹ്വാനാൎത്ഥം ഗന്താരം യമഗ്നിം |
| അദ്രേഃ സൂനും ആഹുഃ | — അശ്മനഃ, ഗ്രാവ്ണഃ പുത്രമിതി മന്ത്രാവദന്തി |
| പൂർവ്വസ്യ ശേവസ്യ | — ഉൽകൃഷ്ടസ്യ സ്വൎഗ്ഗാപവൎഗ്ഗ സുഖസ്യ പ്രാപ്തയേ |
| യജ്ഞ—സഹം ദുവഃ ഇഷേ | — യജ്ഞസ്യ വോഢാരം തമഭിലക്ഷ്യ പരിചരണമിച്ഛാമി |

അൎത്ഥം—ദേവന്മാരെ വിളിപ്പാൻ പോകുന്ന അഗ്നിയെ കല്ലിന്റെ (പിടിക്കല്ലിന്റെ) മകനെന്ന് മന്ത്രങ്ങൾ പറയുന്നു. ഉൽകൃഷ്ടമായ സ്വൎഗ്ഗലോകപ്രാപ്തിയ്ക്കായി യജ്ഞവാഹകനായ അവിടത്തെ പരിചരിക്കുവാൻ ഞാനിച്ഛിക്കുന്നു.

8 നരോയേകേചാസ്മദാ

വിശ്വേത്തേവാമആസ്യുഃ

അഗ്നിംഹവിഷാവൎദ്ധന്തഃ

അന്വയം:—

| | |
|---|---|
| നരഃ, യേ കേ ച | — നേതാരഃ, കേചിൽ പുത്രപൌത്രാദയഃ |
| അസ്മൽ ആ | — അസ്മാകമാസന്തി |
| തേ അഗ്നിം ഹവിഷാ | |
| വൎദ്ധന്തഃ | — വൎദ്ധയന്തഃ |
| വാമേ വിശ്വാ ഇൽ | — വനനീയേ പശ്വാദി സൎവ്വസ്മിന്നേവ ധനേ |
| ആ സ്യുഃ | — ആസമന്താദുപവിശേയുഃ |

അൎത്ഥം—കൎമ്മനേതാക്കളായ ചില പുത്രപൌത്രാദികളെനിക്കുണ്ട്. അവർ ഹവിസ്സിനാൽ അഗ്നിയെ വൎദ്ധിപ്പിക്കുന്നവരായി, കാമ്യമായ പശു മുതലായ എല്ലാ ധനത്തിലും നിറഞ്ഞിരിക്കട്ടെ.

9 കൃഷ്ണശ്വേതോതുഷോയാമോഅസ്യ
ബ്രധ്നഋജ്രഉതശോണോയശസ്വാൻ
ഹിരണ്യരൂപംജനിതാജജാന

അന്വയം:-

| | |
|---|---|
| (യഃ) യാമഃ കൃഷ്ണഃ | |
| ശ്വേതഃ | — രഥഃ അസിതഃ, സിതഃ |
| അരുഷഃ, ബ്രധ്നഃ | — ആരോചമാനഃ, മഹാൻ |
| ഋജ്രഃ ഉത ശോണഃ, | |
| യശസ്വാൻ | — ഋജുഗാമീ, രക്തവർണ്ണഃ, കീർത്തിമാൻ |
| (തം) ഹിരണ്യ-രൂപം | — സുവർണ്ണസദൃശം |
| അസ്യ ജനിതാ | — അഗ്നേരർത്ഥായ ജഗതോ ജനയിതാ പ്രജാപതിഃ |
| ജജാന | — ജനയാമാസ, അദൈദത്തവാൻ |

അർത്ഥം—യാതൊരു തേർ കറുത്തതും വെളുത്തതും പ്രകാശമാനവും മഹത്തും ഗതിവേഗമുററതും ചുകന്നതും കേമംവിപ്പെട്ടതുമാണോ, ആ സ്വർണ്ണതുല്യമായ തേർ അഗ്നിക്കുവേണ്ടി ജഗജ്ജനയിതാവായ പ്രജാപതി നിർമ്മിച്ചതാണ്, അഗ്നിക്ക് കൊടുത്തതാണ്.

10 ഏവാതേഅഗ്നേവിമദോമനീഷാ
മൂർജോനപാദമൃതേഭിസ്സജോഷാഃ
ഗിരആവക്ഷൽസുമതീരിയാന
ഇഷമൂർജംസുക്ഷിതിംവിശ്വമാഭാഃ വ. 3

അന്വയം —

| | |
|---|---|
| ഹേ ഊർജഃ നപാൽ, | — അന്നസ്യപൌത്ര, |
| ഹേ അഗ്നേ, അമൃതേഭിഃ | — അമൃതൈർഹവിരന്നൈഃ |
| സ-ജോഷാഃ വി-മദഃ | — സങ്ഗത ഏതന്നാമക ഋഷിഃ |

| | |
|---|---|
| മനീഷാം ഏവ | — പ്രകൃഷ്ടാംബുദ്ധിങ്കാമയമാനസ്സ ന്നേവ |
| തേ ഗിരഃ ആ വക്ഷൽ | — ത്വഭ്യം സ്തുതിവാചഃ ആഭിമുഖ്യേ നോക്തവാൻ |
| (തതസ്ത്വമേതജ്ജ്ഞാത്വാ) | |
| സു–മതീഃ ഇയാനഃ | — ശോഭനബുദ്ധിസ്സങ്ഗമയൻ |
| ഇഷം, ഊജ്ജം, സു–ക്ഷിതിം | — അന്നം, ക്ഷീരാദികം രസം, ശോഭനനിവാസം |
| വിശ്വം ആ അഭാഃ | — ശോഭനേപുത്രാദികസഹിതം സർവ്വന്ധനഞ്ച തസ്മൈ വിമദായാഹര, ദേഹി |

അത്ഥം—അന്നത്തിൻെറ പൌത്രനായ അഗ്നേ, അമൃതങ്ങളായ ഹവിരന്നങ്ങളോടുകൂടിയ വിമദനെന്ന ഋഷി സൽബുദ്ധി കാംക്ഷിച്ച് അവിടേക്ക് ഇപ്രകാരം സ്തുതിവാക്കുകഠം നേരെ ചൊല്ലിയിരിക്കുന്നു. അതറിഞ്ഞവിടുന്ന് ശോഭനബുദ്ധികളെ കൽ ചേത്തു്, (അതോടൊപ്പം) അന്നവും പാൽ മുതലായ രസവും നല്ല ഗൃഹവും പുത്രപൌത്രാദികളൊത്ത എല്ലാ ധനവും ഈ വിമദന്ന് കൊണ്ടുതന്നാലും.

വഗ്ഗം–4–5—ആസ്താരപങ്ക്തിശ്ഛന്ദഃ

1 ആഗ്നിന്നസ്വവൃക്തിഭീ

ഹോതാരന്ത്വാവൃണീമഹേ

യജ്ഞായസ്തീണ്ണബഹിഷേവിവോമദേ

ശീരംപാവകശോചിഷംവിവക്ഷസേ

അന്വയം:–

| | |
|---|---|
| (ഹേ അഗ്നേ,) വഃ വി മദേ— | വിശേഷേണ തവതൃപ്ത്യത്ഥം സ്തുതിഃ പ്രവൃത്താസ്തി |
| സ്വവൃക്തി–ഭിഃ | — സ്വയങ്കൃതാഭിസ്തുതിഭിഃ |

| | |
|---|---|
| സ്തീർണ്ണ—ബർഹിഷേ | |
| യജ്ഞായ | — യജ്ഞാർത്ഥം |
| ശീരം | — ഓഷധ്യാദിഷ്വനശായിനം |
| പാവക—ശോചിഷം | — ശോധകദീപ്തിം |
| ഹോതാരം അഗ്നിം | — ദേവാനാമാഹ്വാതാരം തം |
| ത്വാ ന ആ വൃണീമഹേ | — ത്വാമിദാനീമാഭിമുഖ്യേന സംഭജാമഹേ ॥(ന സമ്പ്രത്യർത്ഥ) |
| വിവക്ഷസേ | – ത്വം മഹാനസി |

അർത്ഥം—അല്ലയോ അഗ്നേ, വിശേഷിച്ചും അവിടത്തെ തൃപ്തിയ്ക്കായി സ്തോത്രം പ്രവർത്തിക്കുന്നു, ഋഷി സ്തോത്രം ചൊല്ലുന്നു. സ്വന്തമായുണ്ടാക്കിയ സ്തുതികളാൽ ദർഭവിരിച്ച യാഗത്തിന്നുവേണ്ടി, സസ്യാദികളിൽ കുടികൊള്ളുന്നവനും ശുദ്ധീകരിക്കുന്ന പ്രകാശമൊത്തവനും ദേവന്മാരെ വിളിക്കുന്നവനുമായ അഗ്നിയായ അവിടത്തെ ഞങ്ങളിപ്പോഴും നേരെ പ്രാപിക്കുന്നു. അവിടുന്ന് മഹാനാകുന്നു.

2 ത്വാമുതേസ്വാഭുവ്
ശുംഭന്ത്യശ്വരാധസഃ
വേതിത്വാമുപസേചനീവിവോമദ
ഋജീതിരഗ്നആഹുതിർവ്വിവക്ഷസേ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, സു—ആഭുവഃ | — സ്വപ്രകാശേന ദീപ്യമാനാഃ |
| അശ്വ—രാധസഃ | — വ്യാപ്തധനാഃ |
| തേ ത്വാം ഉ ശുംഭന്തി | — യജമാനാസ്ത്വാമേവ ശോധയന്തി, യജ്ഞേഹവിർഭിർദ്ദീപയന്തി |
| (കിഞ്ച) ഉപ—സേചനീ | — തവോപരിക്ഷരണശീലാ |
| ഋജീതിഃ ആ—ഹുതിഃ | — ഋജുഗമനാഹുതിഃ |
| വഃ മദേ ത്വാം വി വേതി | — തവതൃപ്ത്യർത്ഥം വിശേഷേണ ഗച്ഛതി |
| വിവക്ഷസേ | — ത്വം മഹാനസി |

അത്ഥം—ആല്ലയോ അഗ്നേ, സ്വപ്രകാശത്താൽ തിളങ്ങുന്ന വരും വ്യാപിച്ച ധനമൊത്തവരുമായ യജമാനന്മാർ അവിട ത്തെത്തന്നെയാണ് ശുദ്ധീകരിയ്ക്കുന്നതു്, യജ്ഞത്തിൽ ഹവിസ്സു കളാൽ പ്രകാശിപ്പിക്കുന്നതു്. അവിടുത്തെ മേൽ ഒഴിക്കപ്പെ ടുന്ന, നേരെവരുന്ന ആഹുതി, അവിടുത്തെ തൃപ്തിയ്ക്കായി എത്തു ന്നു. അവിടുന്നു് മഹാനാകുന്നു.

3 ത്വേധർമ്മാണആസതേ
ജുഹൂഭിസ്സിഞ്ചതീരിവ
കൃഷ്ണാരൂപാണ്യർജ്ജുനാവിവോമദേ
വിശ്വാഅധിശ്രിയോധിഷേവിവക്ഷസേ

അന്വയം:—

| | |
|---|---|
| ധർമ്മാണഃ | — യജ്ഞസ്യ ധാരയിതാരഃ, ഋത്വിജഃ |
| ജുഹൂഭിഃ സിഞ്ചതീഃ-ഇവ | — സമ്പൂർണ്ണാഹുതിഭിഃ ഹോമ പാത്രൈഃ വൃഷ്ട്യുദകാനി യഥാ പൃഥിവീം സേവന്തേ തദ്വൽ |
| ത്വേ ആസതേ | — ത്വാമേവോപാസതേ, സേവന്തേ |
| (ത്വം) കൃഷ്ണാ അർജ്ജുനാ | |
| രൂപാണി | — അസിതസിതജ്വാലാ രൂപാണി ച |
| വിശ്വാഃ ശ്രിയഃ | — സർവ്വാശ്ശോഭാഃ |
| വഃ വി മദേ | — വിവിധസോമപാനജനിതായ മദായ |
| അധി ധിഷേ | — അധികം യഥാഭവതി തഥാ ധാരയസി |
| വിവക്ഷസേ | — ത്വം മഹാനസി |

അർത്ഥം—യജ്ഞധാരികളായ ഋത്വിക്കുകൾ ജുഹൂകളെന്ന ഹോമോപകരണങ്ങളെക്കൊണ്ടുള്ള പൂർണ്ണാഹുതികളാൽ, മഴവെള്ളങ്ങൾ ഭൂമിയെ സേവിക്കുന്നപോലെ, അവിടുത്തെ ഉപാസിക്കുന്നു. അവിടുന്ന് കറുത്തവയും വെളുത്തവയുമായി ജ്വാലാരൂപങ്ങളായ എല്ലാ ശോഭകളെയും സോമപാനംകൊണ്ടുള്ള ഹർഷത്തിനുവേണ്ടി മികച്ചും ധരിക്കുന്നു. അവിടുന്ന് മഹാനാകുന്നു.

4 യമഗ്നേമന്യസേരയിം
സഹസാവന്നമർത്യ
തമാനോവാജസാതയേവിവോമദേ
യജ്ഞേഷുചിത്രമാഭരാവിവക്ഷസേ

അന്വയം:—

| | |
|---|---|
| ഹേ അമർത്യ, സഹസാവൻ അഗ്നേ, | — അമരണധർമ്മൻ, ബലവന്നഗ്നേ, ത്വം |
| യം രയിം മന്യസേ | — യം ധനം വരിഷ്ഠമിതിജാനാസി |
| ചിത്രം തം ആ നഃ | — ചായനീയന്തം ധനമസ്മാകമാഭിമുഖ്യേന |
| വഃ | — യുഷ്മാകം സർവ്വേഷാന്ദേവാനാം |
| യജ്ഞേഷു വി മദേ | — സോമാദി ഹവിർജ്ജന്യായ മദായ |
| വാജ-സാതയേ ആ ഭര | — അന്നലാഭാർത്ഥമാഹര |
| വിവക്ഷസേ | — ത്വം മഹാനസി |

അർത്ഥം—അമരനും ബലവാനുമായ അഗ്നേ, യാതൊരു ധനത്തെ അവിടുന്ന് ശ്രേഷ്ഠമായിക്കരുതുന്നുവോ, കാമ്യമായ ആ ധനത്തെ ഞങ്ങൾക്കാഭിമുഖ്യമായി, അവിടുന്നടക്കമുള്ള ദേവന്മാരായ നിങ്ങൾക്കുള്ള യജ്ഞങ്ങളിൽ സോമപാനം കൊണ്ടുള്ള ഹർഷത്ത്

ന്നായും ഞങ്ങൾക്കന്നെലാഭത്തിന്നായും, കൊണ്ടുതന്നാലും. അവിടുന്നു് മഹാനാകുന്നു.

5 അഗ്നിർജ്ജാതോഅഥർവ്വണാ
വിദദ്വിശ്വാനികാവ്യാ
ഭുവദ്ദൂതോവിവസ്വതോവിവോമദേ
പ്രിയോയമസ്യകാമ്യോവിവക്ഷസേ വ. 4

അന്വയം:—

| | |
|---|---|
| അഥർവ്വണാ ജാതഃ | — ഏതന്നാമ്നർഷിണാ ജനിതഃ |
| അഗ്നിഃ വിശ്വാനി | |
| കാവ്യാ വിദൽ | — സമസ്താനി കാവ്യാനി, സ്തോത്രകർമ്മാണി വേത്തി |
| വിവസ്വതഃ ദൂതഃ ഭുവൽ | — യജമാനസ്യ ദേവാനാമാഹ്വാതാ ഭവതി |
| (കിഞ്ച) യമസ്യ പ്രിയഃ | |
| കാമ്യഃ | — ഇഷ്ടസ്സൻ കമനീയഃ, പ്രാർത്ഥനീയോ ഭവതി |
| (ഹേ അഗ്നേ ത്വം) വഃ | |
| മദേ വി | — യുഷ്മാകം സോമപാനജന്യ ഹർഷേ വിശേഷേണ രാജസി |
| വിവക്ഷസേ | — ത്വം മഹാനസി |

അർത്ഥം—അഥർവ്വാവെന്ന ഋഷിയാൽ ഉല്പാദിപ്പിയ്ക്കപ്പെട്ട അഗ്നി എല്ലാ സ്തോത്രത്തെയുമറിയുന്നു. യജമാനന്നു് ദേവന്മാരെ വിളിക്കുന്നവനായി ഭവിക്കുന്നു. പിന്നെ, യമന്റെ പ്രിയനായി ഏവക്കും പ്രാർത്ഥനീയനാകുന്നു. അല്ലയോ അഗ്നേ, സോമപാനംകൊണ്ടുള്ള ഹർഷത്തിൽ അവിടുന്നു് നന്നായിശ്ശോഭിക്കുന്നു. അവിടുന്നു് മഹാനാകുന്നു.

6 ത്വാംയജ്ഞേഷ്വീളതേ

ഗ്നേപ്രയത്യധ്വരേ

ത്വംവസൂനികാമ്യാവിവോമദേ

വിശ്വാദധാസിദാശുഷേവിവക്ഷസേ

അന്വയം:–

| | |
|---|---|
| ഹേ അഗ്നേ, ത്വാം പ്ര– | |
| യതി അധ്വരേ | — പ്രവർത്തമാനേ യാഗേ |
| യജ്ഞേഷു | — യജനീയേഷു ഹവിഷ്വാ സന്നേഷു സൽസു |
| ഈളതേ | — ഋത്വിഗ്യജമാനാസ്തുവന്തി |
| (അപിച) ത്വം വിശ്വാ | |
| കാമ്യാ വസൂനി | — സർവ്വാണി കാമ്യാനി ധനാനി |
| ദാശുഷേ വഃ മദേ വി | |
| ദധാസി | — സോമാദി ഹവിർജ്ജന്യതൃപ്തൌ സത്യാം പ്രയച്ഛസി |
| വിവക്ഷസേ | — ത്വം മഹാനസി |

അർത്ഥം–അല്ലയോ അഗ്നേ, അവിടത്തെ പ്രാപിയ്ക്കുന്ന, നടന്നുകൊണ്ടിരിക്കുന്ന യാഗത്തിൽ ഹോമിയ്ക്കേണ്ടും ഹവിസ്സുകളൊരുങ്ങവേ, ഋത്വിഗ്യജമാനന്മാർ സ്തുതിയ്ക്കുന്നു. പിന്നെ, സോമാദി ഹവിസ്സുകൊണ്ടുള്ള തൃപ്തിയിൽ ഹവിർദ്ദാതാവായ യജമാനന്ന് എല്ലാ അഭിലഷണീയ ധനങ്ങളുമവിടന്ന് കൊടുത്തരുളുന്നു. അവിടന്ന് മഹാനാകുന്നു.

7 ത്വാംയജ്ഞേഷ്വൃത്വിജ

ഞ്ചാരുമഗ്നേനിഷേദിരേ

ഘൃതപ്രതീകമ്മനുഷോവിവോമദേ

ശുക്രഞ്ചേതിഷ്ഠമക്ഷഭിർവ്വിവക്ഷസേ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, മനുഷഃ | — മനുഷ്യാഃ, യജമാനാഃ |
| ഋത്വിജം, ചാരും | — ഹോതൃനാമകം, രമണീയം |
| ഘൃത–പ്രതീകം | — ആജ്യാഹുതിപൂർണ്ണമുഖം |
| ശുക്രം, അക്ഷ–ഭിഃ | |
| ചേതിഷ്ഠം ത്വാം | — ദീപ്തം, വ്യാപ്തൈസ്തേജോഭി രതിശയേന ജ്ഞാതാരം ത്വാം |
| വഃ വി മദേ | — തവ സോമാദിഹവിർജ്ജന്യ തൃപ്ത്യർത്ഥം |
| യജ്ഞേഷു നി സേദിരേ | — യാഗേഷു സ്ഥാപയന്തി |
| വിവക്ഷസേ | — ത്വം മഹാനസി |

അർത്ഥം–അല്ലയോ അഗ്നേ, മനുഷ്യരായ യജമാനന്മാർ, ദേവന്മാരെ വിളിയ്ക്കുന്നവനും കാമ്യനും ഹോമിച്ച നൈ മുഖത്തു് പുരണ്ടവനും ദീപ്തിമാനും വ്യാപിച്ച തേജസ്സുകൾ കൊണ്ടു് എല്ലാം കണ്ടറിയുന്നവനുമായ അവിടത്തെ സോമാദിഹവിസ്സു കൊണ്ടുള്ള തൃപ്തിക്കായി യജ്ഞങ്ങളിൽ സ്ഥാപിക്കുന്നു. അവിടുന്നു് മഹാനാകുന്നു.

8 അഗ്നേശുക്രേണശോചിഷോ

തപ്രഥയസേബൃഹൽ

അഭിക്രന്ദന്വൃഷായസേവിവോമദേ

ഗർഭധാസിജാമിഷുവിവക്ഷസേ                    വ. 5

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ബൃഹൽ | — മഹാംസ്ത്വം |
| ശുക്രേണ ശോചിഷാ | — ദീപ്തേന തേജസാ |
| ഉരു പ്രഥയസേ | — വിസ്തീർണ്ണം യഥാതഥാ വിഖ്യാതോ ഭവസി |
| (കിഞ്ച) അഭി–ക്രന്ദൻ | — ആഭിമുഖ്യേന യുദ്ധാർത്ഥം ശത്രൂനാഹ്വയൻ |

വൃഷ_യസേ — വൃഷഇവാചരസി
വഃ വി മദേ — യുഷ്മാകം സോമാദിഹവിജ്ജന്യ ഹഷേസഞ്ജാതേ സതി

(ത്വം മാദ്ധ്യമികസ്സൻ)
ജാമിഷു ഗർഭം ദധാസി — ബന്ധുഭൂതേഷോഷധിഷു വൃഷ്ടി ദ്വാരേണ ബീജലക്ഷണങ്ഗർഭം ധാരയസി

വിവക്ഷസേ — ത്വം മഹാനസി

അത്ഥം—അല്ലയോ അഗ്നേ, അവിടുന്ന് തെളിഞ്ഞ തേജസ്സുകൊണ്ട് പരന്ന് പ്രഖ്യാതിയുററവനാകുന്നു പിന്നെ, ശത്രുക്കളെ പോർവിളിക്കുന്നവനായി, കൂററൻമൂരിപോലെപ്പെരുമാറുന്നു സോമാദി ഹവിസ്സുകൊണ്ടുള്ള ഹഷമുണ്ടാവുമ്പോഠം അവിടുന്ന് മാദ്ധ്യമികാഗ്നിയായി ബന്ധുക്കളായ സസ്യാദികളിൽ മഴയാകുന്ന ശുക്ലം സേചിച്ച് ഗർഭമുണ്ടാക്കുന്നു അവിടുന്ന് മഹാനാകുന്നു

വർഗ്ഗം—6–7–8–ഇന്ദ്രപുത്രോവിമദഃ ഋഷിഃ പുരസ്താൽ ബൃഹത്യനുഷ്ടപ്ത്രിഷ്ടപശ്ഛന്ദാംസി, ഇന്ദ്രോദേവതാ

1 കുഹശ്രുതഇന്ദ്രഃകസ്മിന്നദ്യ
ജനേമിത്രോനശ്രൂയതേ
ഋഷീണാംവായഃക്ഷയേ
ഗുഹാവാചർകൃഷേഗിരാ

അന്വയം —
അദ്യ ഇന്ദ്രഃ കുഹ ശ്രുതഃ? — അസ്മിന്ദിനേസകുത്ര സ്ഥാനേ വിശ്രുതഃ?
കസ്മിൻ ജനേ മിത്രഃ ന ശ്രൂയതേ? — സഖേവ പ്രഖ്യായതേ?
യഃ ഋഷീണാം ക്ഷയേ വാ — ഭൃഗ്വാദീനാമാശ്രമേവാ
ഗുഹാ വാ — ആരണ്യേ ഗുഹായാം വാ
ഗിരാ ചർകൃഷേ? — സ്തുതിവാചാത്യത്ഥമാകൃഷ്യതേ?

അർത്ഥം—ഇന്നിന്ദ്രനെവിടെയാണ് പ്രസിദ്ധനായിരിക്കുന്നതു്? ആരിലാണ് ചങ്ങാതിപോലെയിരുന്ന് കേശംവിക്കൊള്ളുന്നതു്? അവിടുന്ന് ഭൃഗു മുതലായ ഋഷിമാരുടെ ആശ്രമത്തിലോ, കാട്ടിൽ ഗുഹയിലോ സ്തുതിവചനത്താലാകർഷിക്കപ്പെടുന്നതു്?

2 ഇഹശ്രുതഇന്ദ്രോഅസ്മേഅദ്യ

സ്തവേവജ്ര്യൃചീഷമഃ

മിത്രോനയോജനേഷ്വാ

യശശ്ചക്രേഅസാമ്യാ

അന്വയം:—

| | |
|---|---|
| യഃ മിത്രഃ ന | — യഇന്ദ്രസ്സിഗ്ധഇവ |
| ജനേഷു അസാമി യശഃ | |
| ആ ചക്രേ | — സ്തോതൃജനേഷ്വസാധാരണാം കീർത്തിം കരോതി |
| (സഃ) ഇന്ദ്രഃ ഇഹ ശ്രുതഃ | — അസ്മിൻ യജ്ഞേ പ്രഖ്യാതഃ |
| അദ്യ വജ്രീ ഋചീഷമഃ | — വജ്രവാൻ സ്തുത്യാസമാനഗുണഃ |
| അസ്മേ ആ സ്തവേ | — അസ്മാഭിരാഭിമുഖ്യേന സ്തൂയതേ |

അർത്ഥം—ആർ ചങ്ങാതിപോലെ സ്തോതൃജനങ്ങളിൽ അസാധാരണ കീർത്തിയുളവാക്കുന്നുവോ, ആ ഇന്ദ്രൻ ഈ യജ്ഞത്തിൽ പ്രഖ്യാതനാകുന്നു. വജ്രായുധനും സ്തുതിയോടു സമമായ ഗുണമിയന്നവനുമായ അവിടുന്ന് ഇപ്പോഴും നമ്മളാൽ നേരെ സ്തുതിക്കപ്പെടുന്നു.

3 മഹോയസ്പതിശ്ശവസോഅസാമ്യാ

മഹോനൃമ്ണസ്യതൂതുജിഃ

ഭർത്താവജ്രസ്യധൃഷ്ണോഃ

പിതാപുത്രമിവപ്രിയം

അന്വയം:–

| | |
|---|---|
| യഃ മഹഃ ശവസഃ പതിഃ | — മഹതോബലസ്യേശ്വരഃ |
| അസാമി ആ മഹഃ | |
| നൃമ്ണസ്യ | — ആസമാപ്തേമ്മഹതോധനസ്യ |
| തുതുജിഃ | — സ്തോതൃഭ്യഃ പ്രേരകഃ |
| (കിഞ്ച) ധൃഷ്ണോഃ വജ്രസ്യ | |
| ഭർത്താ | — ധർഷകസ്യായുധസ്യ ധാരയിതാ |
| (സഃ ഇന്ദ്രഃ) പിതാ | |
| പ്രിയം പുത്രം–ഇവ | — പിതേപ്രിതം പുത്രമിവപാതു |

അർത്ഥം–ആർ മഹത്തായ ബലത്തിന്നീശനാണോ ഒടുങ്ങാത്ത ധനം സ്തോതാക്കൾക്കെത്തിക്കുന്നവനാണോ, കടന്നാക്രമിക്കുന്ന വജ്രത്തെ ധരിക്കുന്നവനാണോ, ആ ഇന്ദ്രൻ, അച്ഛൻ ഇഷ്ടനായ മകനെയെന്നപോലെ നമ്മളെ രക്ഷിക്കട്ടെ.

4 യുജാനോഅശ്വാവാതസ്യധുനീ
ദേവോദേവസ്യവജ്രിവഃ
സ്യന്താപഥാവിരുക്മതാ
സൃജാനസ്തോഷ്യധ്വനഃ

അന്വയം –

| | |
|---|---|
| ഹേ വജ്രി–വഃ, ദേവഃ, | — വജ്രവന്നിന്ദ്ര, ദ്യോതമാനസ്ത്വം |
| ദേവസ്യ വാതസ്യ ധുനീ | — വായോരപി ശീഘ്രഗമനൌ |
| വിരുക്മതാ പഥാ | |
| സ്യന്താ | — വിരോചനവതാ മാർഗ്ഗേണ ഗച്ഛന്തൌ |
| അശ്വാ യുജാനഃ | — ഹരിനാമകാവശ്വൌ സ്വരഥേയോജയൻ |
| അധ്വനഃ സൃജാനഃ | — യുദ്ധേ ഗമനമാർഗ്ഗാനുല്പാദയൻ |
| സ്തോഷി | — സതതം സ്തൂയസേ |

അർത്ഥം–അല്ലയോ വജ്രവാനായ ഇന്ദ്ര, പ്രകാശമാനനായ അവിടുന്ന് ദേവനായ വായുവിനേക്കാൾ വേഗത്തിലോടുന്നവ

യും തെളിഞ്ഞ വഴിയിലൂടെ പോകുന്നവയുമായ ഹരികളെന്ന കുതിരകളെ സ്വന്തം തേരിൽപ്പൂട്ടി പോക്കളത്തിൽ പോംവഴി കളുണ്ടാക്കുന്നവനായി എപ്പോഴും സ്തുതിക്കപ്പെടുന്നു.

5 ത്വന്ത്യാപിദ്വാതസ്യാശ്വാഗാ
ഋജ്രാത്മനാവഹദ്ധ്യൈ
യയോർദ്ദേവോനമർത്ത്യോ
യന്താനകിർവ്വിദായ്യഃ വ. 6

അന്വയം:—

| | |
|---|---|
| യയോഃ യന്താ | — നിയന്താ |
| ദേവഃ ന, മർത്ത്യഃ | — കശ്ചിദപി ദേവഃ, കശ്ചിദപി മനുഷ്യോനാസ്തി |
| നകിഃ വിദായ്യഃ | — നകശ്ചിദപി യയോർബ്ബലസ്യ ജവസ്യവാവേത്താ |
| (ഹേ ഇന്ദ്ര,) ത്വം വാതസ്യ ചിൽ | — വായോർബ്ബലേന ജവേന ച യുക്തൌ |
| ഋജ്രാ ത്യാ അശ്വാ | — ഋജുഗാമിനൌ താവശ്വൌ |
| ത്മനാ വഹദ്ധ്യൈ | — ആത്മനൈവ, സാരഥി നിരപേക്ഷേണ വഹനാർത്ഥം |
| ആ അഗാഃ | — ആഭിമുഖ്യേന ഗച്ഛസി |

അർത്ഥം—ഇരു കുതിരകളേവയുടെ നിയന്താവായി ഒരു ദേവനും മനുഷ്യനുമില്ലയോ അവയുടെ ബലവും വേഗവുമറിയുന്നവനായി ഒരുത്തനുമില്ലയോ, അല്ലയോ ഇന്ദ്ര, വായുവിന്റെ ബലവും വേഗവുമുററ, നേരെ പായുന്ന ആ കുതിരകളെ അവിടുന്നു് സ്വയം, സാരഥിയെക്കൂട്ടാതെ വഹനത്തിന്നു് പ്രാപിക്കുന്നു, നേരെ കൊണ്ടുനടക്കുന്നു.

6 അധഗ്മന്തോശനാപൃച്ഛതേവാ

ങ്കദർത്ഥാനആഗൃഹം

ആജഗ്മഥുഃപരാകാ

ദ്ദിവശ്ചഗ്മശ്ചമർത്ത്യം.

അന്വയം –

(ഹേ ഇന്ദ്രാഗ്നീ,) അധ — യജ്ഞസമാപ്ത്യനന്തരം
ഗ്മന്താ വാം — സ്വസ്ഥാനം ഗച്ഛന്തൌ യുവാം
ഉശനാ പൃച്ഛതേ — ഭാർഗ്ഗവഃ ഋഷിഃ പൃച്ഛതിസ്മ
(യുവാം) കത്–അർത്ഥാ — കദർത്ഥൌ, കിംപ്രയോജന വന്തൌ സന്തൌ
നഃ ഗൃഹം പരാകാത് — അസ്മദീയം യജ്ഞഗൃഹം ദൂരാത്
ആ ജഗ്മഥുഃ? — ആഗതവന്തൌസ്ഥഃ?
ദിവഃ ച ഗ്മഃ ച — ദ്യുലോകാത് ഭൂലോകാച്ച
മർത്യം ആ? — മനുഷ്യമാം പ്രത്യാഗതവന്തൌ?
(യുവയോരാഗമനമസ്മദനുഗ്രഹാർത്ഥമേവ, ന സ്വാർത്ഥം)

അർത്ഥം–അല്ലയോ ഇന്ദ്രാഗ്നികളേ യജ്ഞംകഴിഞ്ഞു സ്വസ്ഥാനത്തേക്ക് മടങ്ങുന്ന നിങ്ങളോട് ഭാർഗ്ഗവനായ ഉശനസ്സെന്ന ഋഷി ചോദിച്ചുവല്ലൊ 'നിങ്ങൾ എന്തുകാര്യത്തിന്നാണ്, പ്രയോജനത്തിനുവേണ്ടിയാണ് ഞങ്ങളുടെ യജ്ഞഗൃഹത്തിൽ ദൂരത്തുനിന്ന് വന്നതു്? ദ്യോവിൽ നിന്നും ഭുവിൽനിന്നും മനുഷ്യനായ എന്നെ പ്രാപിച്ചതു്? (നിങ്ങളുടെ വരവ് എന്നെ അനുഗ്രഹിപ്പാൻ മാത്രമാണ്, സ്വന്തം കാര്യത്തിന്നല്ല )

7 ആനഇന്ദ്രപൃക്ഷസേ

സ്മാകംബ്രഹ്മോദ്യതം

തത്ത്വായാചാമഹേവ

ശുഷ്ണംയദ്ധന്നമാനുഷം

അന്വയം:—

| | | |
|---|---|---|
| ഹേ ഇന്ദ്ര, നഃ ഉൽ–യതം | — | (ന ഇതി തൃതീയാർത്ഥേ ഷഷ്ഠീ) അസ്മാഭിർദ്ദത്തം |
| അസ്മാകം ബ്രഹ്മ | — | അസ്മദീയം ഹവിരന്നം |
| ആ വൃക്ഷസേ | — | ആതൃപ്തേരാത്മനാ സംപൃച്യ, ആക്ഷേയ |
| (കിഞ്ചവയമപി) | | |
| ത്വാ തൽ | — | യദ്ദൽകൃഷ്ടം തദന്നം ത്വാം |
| അവഃ യാചാമഹേ | — | തദ്രക്ഷണഞ്ച പ്രാർത്ഥയാമഹേ |
| യൽ ശുഷ്മം അമാനുഷം ഹൻ | — | യൽ ബലം മനുഷ്യാദന്യം രാക്ഷസാദികം ഹന്തി തദുൽകൃഷ്ടം ബലഞ്ച യാചാമഹേ |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടേക്കർപ്പിക്കപ്പെട്ട ഞങ്ങളുടെ ഹവിരന്നം മതിയാവോളമുംകൊണ്ടാലും. പിന്നെ ഞങ്ങളുൽകൃഷ്ടമായ അന്നമവിടുത്തോടു യാചിക്കുന്നു. രക്ഷണവും യാചിക്കുന്നു. അതുപോലെ മനുഷ്യേതരരായ രാക്ഷസാദികളെ ഹനിക്കുന്ന ഉത്തമബലവും യാചിക്കുന്നു.

8 അകർമ്മാദസ്യുരഭിനോഅമന്തു
രന്യവ്രതോഅമാനുഷഃ
ത്വന്തസ്യാമിത്രഹൻ
വധർദ്ദാസസ്യദംഭയ

അന്വയം:—

| | | |
|---|---|---|
| ഹേ അമിത്ര–ഹൻ, | — | ശത്രൂണാം ഹന്തരിന്ദ്ര, |
| (യഃ) അകർമ്മാ ദസ്യുഃ | — | അവിദ്യമാനയാഗാദികർമ്മാ, ഉപക്ഷയിതാ |
| അഭി നഃ അമന്തുഃ | — | ആഭിമുഖ്യേനാസ്മാനവമന്താ, അഭിഭവിതാ |
| അന്യ–വ്രതഃ | — | ശ്രുതിസ്മൃതിവ്യതിരിക്തകർമ്മാ |
| ത്വം തസ്യ ദാസസ്യ | — | ഉപക്ഷയിതുഃ |
| വധഃ ദംഭയ | — | ഹന്താസൻ ശത്രും ഹിംസധി |

അർത്ഥം—ശത്രുഹന്താവായ ഇന്ദ്ര, ഏവൻ യാഗാദികർമ്മ നഷ്ടിക്കാത്തവനും ദ്രോഹിയും ഞങ്ങളെ നേരെ അവമാനിക്കു ന്നവനും കീഴടക്കുന്നവനും, ശ്രുതിസ്മൃതി വിരുദ്ധമായ കർമ്മ മൊത്തവനും അസുരപ്രകൃതിയുമാണോ, അവിടുന്ന് ആ ദ്രോഹി യുടെ ഹന്താവായി, അവനെ ഹിംസിച്ചാലും, നശിപ്പിച്ചാലും

9 ത്വന്നഇന്ദ്രശൂരശൂരൈ
രുതത്വോതാസോബർഹണാ
പുരുത്രാതേവിപൂത്തയോ
നവന്തക്ഷോണയോയഥാ

അന്വയം—

ഹേ ശൂർ, ഇന്ദ്ര, ത്വം

| | |
|---|---|
| ശൂരൈഃ നഃ | — മരുത്ഭിസ്സഹിതസ്സന്നസ്മാൻ പാഹി |
| ഉത ത്വാ-ഊതാസഃ | — ത്വയാ രക്ഷിതാവയം |
| ബർഹണാ | — പരിബർഹണായാം, ശത്രൂണാം ഹിംസായാം സമർത്ഥാഭവേമ |
| (കിഞ്ച) തേ പൂത്തയഃ | — കാമാനാം പൂരണാനി, അഭിലഷിതാർത്ഥപ്രദാനാനി |
| ക്ഷോണയഃ യഥാ | — മനുഷ്യായഥാ, സ്വകീയം സ്വകീയം സ്വാമിനം സേവാർത്ഥം വ്യാപ്നുവന്തി, തദ്വൽ |
| പുരു-ത്രാ വി നവന്ത | — ബഹ്വൻ സ്തോതൄൻ വിവിധം പ്രാപ്നുവന്തി |

അർത്ഥം—അല്ലയോ വിക്രമിയായ ഇന്ദ്ര, ശൂരന്മാരായ മരു ത്തുക്കളോടു-ചേർന്നവനായി ഞങ്ങളെ രക്ഷിച്ചാലും പിന്നെ, അവിടുന്നാൽ രക്ഷിതരായ ഞങ്ങൾ ശത്രുക്കളെ അമർത്തുന്നതിൽ ശക്തരാകാവൂ,— അവിടത്തെ അഭീഷ്ടപൂരണങ്ങൾ, അപേക്ഷി താർത്ഥപ്രദാനങ്ങൾ, മനുഷ്യർ സ്വന്തംസ്വന്തം സ്വാമിയെ പ്രാ പിക്കുന്നപോലെ, വളരെ സ്തോതാക്കളെ പലപാടും വ്യാപി ക്കുന്നു.

10 ത്വന്താന്വൃത്രഹത്യേചോദയോനൃൻ

കാപ്പ്വാണേശ്ശൂരവജ്രിവഃ

ഗുഹായദീകവീനാം

വിശാന്നക്ഷത്രശവസാം വ. 7

അന്വയം:—

| | |
|---|---|
| ഹേ വജ്രി–വഃ, ശൂര, യദി കവീനാം, | — വജ്രധര, ശൌര്യോപേതേന്ദ്ര, |
| നക്ഷത്ര—ശവസാം | — യദാത്വം മേധാവിനാം, ദേവാൻ പ്രതിഗച്ഛൽ സ്തോത്രബലാനാം |
| വിശാം ഗുഹാ | — സ്തോതൃജനാനാം സംബന്ധീനി ഗൂഢാനി, ഗുണൈസ്സംവൃതാനി സ്തോത്രാണി ശൃണോഷി |
| (തദാ) ത്വം കാപ്പ്വാണേ | — കൃപണഃ അസിഃ തേനസാദ്ധ്യം യുദ്ധങ്കാപ്പ്വാണം, തസ്മിൻ |
| വൃത്ര-ഹത്യേ നൃൻ താൻ | — ശത്രുഹനനാത്ഥന്നേതൄന്മരുൽ ഗണാൻ |
| ചോദയഃ | — ചോദയസി, പ്രേരയസി |

അത്ഥം—വജ്രധരനും ശൂരനുമായ ഇന്ദ്ര, അവിടുന്ന് മേധാവികളും, ദേവന്മാരിലെത്താൻ പോന്ന സ്തോത്രബലമുള്ളവരുമായ സ്തോതാക്കളുടെ ഹൃദയത്തിൽ ഗൂഢങ്ങളായി, ഗുണപൂർണ്ണങ്ങളായ സ്തോത്രങ്ങൾ കേൾക്കമ്പോൾ, വാൾ പയററിൽ ശത്രുഹനനത്തിന്ന് നേതാക്കളായ ആ മരുൽഗണങ്ങളെ പ്രേരിപ്പിക്കുന്നു, പ്രോത്സാഹിപ്പിക്കുന്നു

11 മക്ഷൂതാതഇന്ദ്രദാനാപ്വസ

ആക്ഷേണേശ്ശൂരവജ്രിവഃ

യദ്ധശ്ശുഷ്ണസ്യദംഭയോ

ജാതംവിശ്വംസയാവഭിഃ

അന്വയം'—

| | |
|---|---|
| ഹേ ശൂര, വജ്രി-വഃ, ഇന്ദ്ര, | — വിക്രാന്ത, വജ്രവന്നിന്ദ്ര |
| ദാന-അപ്നസഃ | — ദാനകർമ്മണാം സ്തോതൄണാം സതതമഭീഷ്ടഫലപ്രദസ്യ |
| തേ യൽ മക്ഷു ആക്ഷാണേ | — തവസംഭൃതാനി യാനി അവിളംബിതാനി, ക്ഷിപ്രകരണയുക്താനി, യോദ്ധൄഭിർവ്യാപനേ ത്വയ്യവസ്ഥിതാനി |
| താ | — താനി കർമ്മാണി സ്തോതാരഃ സ്തുവന്തി |
| സയാവ-ഭിഃ | — സഹയാതൄഭിർമ്മരുത്ഭിസ്സഹിതസ്ത്വം |
| ശുഷ്ണസ്യ വിശ്വം ജാതം | — തന്നാമകസ്യാസുരസ്യ സർവ്വമപ്യപത്യജാതം |
| ദംഭയോഃ ഹ | — അദംഭയഃ, ഹിംസിതവാനസി ഖലു |

അർത്ഥം—വിക്രമിയും വജ്രിയുമായ ഇന്ദ്ര, ദാനകർമ്മാക്കളായ സ്തോതാക്കാംകട് എപ്പോഴുമഭീഷ്ടമേകുന്ന അവിടുത്തെ വേഗവത്തുക്കളും, ഭടന്മാരാൽ വ്യാപിയ്ക്കപ്പെടുന്നവയും അവിടുന്നിൽ നിലനില്ക്കുന്നവയുമായ ആ കർമ്മങ്ങളെ, സ്തോതാക്കൾ സ്തുതിക്കുന്നു ഒപ്പം നടക്കുന്ന മരുത്തുക്കളോടു ചേർന്ന അവിടുന്ന് ശുഷ്ണനെന്ന അസുരന്റെ സന്തതിസമൂഹത്തെ മുടിച്ചുവല്ലൊ.

12 മാകുധ്ര്യഗിന്ദ്രശൂരവസ്വീ

രസ്മേ ഭൂവന്നഭിഷ്ടയഃ

വയംവയന്ത ആസാം

സുമ്നേസ്യാമവജ്രിവഃ

അന്വയം:–

| | |
|---|---|
| ഹേ ശൂര, വജ്രി–വഃ, | |
| ഇന്ദ്ര, | — വിക്രാന്ത, വജ്രിന്നിന്ദ്ര, |
| അസ്മേ വസ്വീഃ | — അസ്മാകം സ്വഭൂതാഃ, മഹത്യഃ |
| അഭിഷ്ടയഃ | — അഭീപ്സിത പ്രാർത്ഥനാഃ |
| അകദ്ര്യക് മാ ഭുവൻ | — കുത്സിതാ വിഫലാമാ ഭുവൻ |
| (കിന്തർഹി) തേ വയം– | |
| വയം ആസാം സുമ്നേ | |
| സ്യാമ | — ഋത്വിഗ്യജമാനാസ്സർവ്വേ വയം അഭീപ്സിതാനാം സുഖേ തവ പ്രസാദാൽ, ഭവേമ |

അർത്ഥം–അല്ലയോ വിക്രമിയും വജ്രവാനുമായ ഇന്ദ്ര, ഞങ്ങളുടെ സ്വന്തം പെരിയ അഭീഷ്ടപ്രാർത്ഥനകൾ കേട്ടററവയും വിഫലങ്ങളുമാവരുത്. ഋത്വിഗ്യജമാനന്മാരായ ഞങ്ങളെല്ലാം ആ പ്രാർത്ഥിതങ്ങളുടെ സുഖത്തിൽ അവിടത്തെ പ്രസാദത്താൽ ഭവിയ്ക്കുമാറാവു.

13 അസ്മേതാതഇന്ദ്രസന്തുസത്യാ
ഹിംസന്തീരുപസ്പൃശഃ
വിദ്യാമയാസാംഭുജോ
ധേനൂനാന്നവജ്രിവഃ

അന്വയം:–

| | |
|---|---|
| ഹേ വജ്രി–വഃ, ഇന്ദ്ര, | — വജ്രവന്നിന്ദ്ര, |
| യാസാം ഭുജഃ | — സ്തുതീനാം സംബന്ധിനോ ദൃഷ്ടാ ദൃഷ്ടാൻ ഭോഗാൻ |
| ധേനൂനാം ന വിദ്യാമ | — ക്ഷീരാദിഭോഗാൻ യഥാ ഗോസ്വാമീ ലഭതേ, തദ്വദ്വയം ലഭേമഹി |
| അസ്മേ താ ഉപ–സ്പൃശഃ | — അസ്മാകം സ്വഭൂതാ താഃ സ്തുതയഃ |

| | |
|---|---|
| തേ സത്യാ സന്തു | — തവപ്രസാദാൽ സത്യാഃ, സത്യഫലാഭവന്തു |
| (അപിച) അഹിംസന്തീഃ | — ത്വാമഹിംസത്യഃ, അനാദേ ജയന്ത്യോഭവന്തു |

അത്ഥം—അല്ലയോ വജ്രിയായ ഇന്ദ്ര, സ്തുതികളേവക്ഷ് ദ്ദ്ഷ്ടാദ്ദഷ്ടങ്ങളായ ഭോഗങ്ങളെ, പശുവിന്റെ ഉടമസ്ഥന് പാൽ മുതലായവ കിട്ടുന്നപോലെ, ഞങ്ങൾ നേടുന്നുവോ, ഞങ്ങളുടെ ആ സ്തുതികൾ അവിടുത്തെ പ്രസാദത്താൽ സത്യഫലങ്ങളാവട്ടെ അവിടുത്തെ അലട്ടാത്തവ, അവിടേയ്ക്കു മനസ്സിലുദ്വേഗമുണ്ടാക്കാത്തവയാവട്ടെ

14 അഹസ്തായദപദീവർദ്ധതക്ഷാ
ശച്ചീഭിർവ്വേദ്യാനാം
ശുഷ്ണംപരിപ്രദക്ഷിണി
ദ്വിശ്വായവേനിശിശ്നഥഃ

അന്വയം —

| | |
|---|---|
| (ഹേ ഇന്ദ്ര ) യൽ ക്ഷാഃ | — യദാ ഭൂമിഃ |
| അഹസ്താ അപദീ | — ഹസ്തരഹിതാ, പാദവജ്ജിതാ, അമനുഷ്യ കർമ്മകാ |
| വേദ്യാനാം | — സ്തോത്രയോഗ്യാനാം തൽപ്രഭൃതീനാംദേവാനാം സംബന്ധിഭിഃ |
| ശചീഭിഃ വദ്ധത | — കർമ്മഭിരവദ്ധത, ധനധാന്യാദിഭിസ്സമൃദ്ധാ |
| (തദാത്വം) പരി പ്ര—ദക്ഷിണിൽ | — പരിവേഷ്ട്യ, പ്രദക്ഷിണം യഥാ തഥാസ്ഥിതം |
| ശുഷ്ണം | — തന്നാമകമസുരം |
| വിശ്വ—ആയവേ | — ഏതദാഖ്യസ്യോർവ്വശേയ രാജ്ഞോത്ഥായ |
| നി ശിശ്നഥഃ | — നിതരാം താഡിതവാനസി |

അത്ഥം-അല്ലയോ ഇന്ദ്ര, ഭൂമി, കയ്യം കാലുമില്ലാതെ മന ഷ്യേതര കർമ്മംപൂണ്ട്, സ്തുത്യർഹരായ അവിടത്തെപ്പോലുള്ള ദേവന്മാരുടെ കർമ്മങ്ങളാൽ വൎദ്ധിച്ചപ്പോഠം, ധനധാന്യസമൃദ്ധ മായപ്പോഠം, അവിടുന്ന് ഭൂമിയെച്ചുററി പ്രദക്ഷിണമായി നിന്ന്, ശുഷ്ണനെന്ന അസുരനെ, വിശ്വായു എന്ന ഉർവ്വശീപുത്ര നായ രാജാവിന്നുവേണ്ടി ഏററവും പ്രഹരിച്ചു കീഴമർത്തി.

15 പിബാപിബേദിന്ദ്രശ്ശൂരസോമം

മാരിഷണ്യോവസവാനവസുസ്സൻ

ഉതത്രായസ്വഗൃണതോമഘോനോ

മഹശ്ചരായോരേവതസ്കൃധീനഃ വ. 8

അന്വയം:-

| | |
|---|---|
| ഹേ ശൂര, വസവാന, ഇന്ദ്ര, | — വിക്രാന്ത, വസൂനാം, ധനാനാമാനേതരിന്ദ്ര |
| (ത്വമഭിഷുതം) സോമം ഇൽ പിബ-പിബ | — അതിശീഘ്രം യാഗകാലാതിപാതോയാവന്ന, താവൽ പിബ |
| (ത്വം) വസുഃ സൻ മാ രിഷണ്യഃ | — പ്രശസ്തസ്സൻ, യാഗകാലാതിക്രമജനിതദോഷേണാസ്മാൻ മാ ഹിംസീഃ, പ്രശസ്തസ്യതവ കമ്മവൈഗുണ്യേന ഹിംസിതുമയുക്തം |
| ഉത ഗൃണതഃ | — അപി ച ത്വാം സ്തുവതസ്തോതൄൻ |
| മഘോനഃ ത്രായസ്വ | — ഹവിരന്നവതോയജമാനാംശ്ച പ്രമാദജനിതകമ്മവൈഗുണ്യാൽ പാലയസ്വ |
| (കിഞ്ച) മഹഃ രായഃ | — മഹതാധനേന (തൃതീയാൎത്ഥ ഷഷ്ഠീ) |
| നഃ രേവതഃ കൃധി ച | — അസ്മാൻ ധനവതഃ കരു ച |

അൎത്ഥം-വിക്രമിയും ഉപാസകൎക്ക് ധനങ്ങളെത്തിക്കുന്നവ നായ ഇന്ദ്ര, അവിടുന്ന് സംസ്കരിച്ച സോമം യാഗകാലം കഴി

യുംമൂമ്പ് വേഗം കടിച്ചാലും. അവിടന്ന് പ്രശസ്തനായിട്ട്, യാഗകാലം കഴിഞ്ഞുവെന്ന കർമ്മലോപദോഷം കൊണ്ട് ഞങ്ങളെ കൂഴക്കരുതേ. അവിടേക്ക വരുന്ന കർമ്മദോഷംകൊണ്ട് (അവിടത്തെ അമാന്തംകൊണ്ടുവരുന്ന ദോഷത്താൽ) ഞങ്ങളെ ദ്രോഹിക്കുന്നതു യുക്തമല്ലല്ലോ. പിന്നെ, അവിടത്തെപ്പുകഴ്ത്തുന്ന സ്തോതാക്കളെയും ഹവിസ്സേകുന്ന യജമാനന്മാരെയും, (അറിയാതെ വന്ന) കർമ്മലോപദോഷത്തിൽനിന്ന് രക്ഷിച്ചാലും. കൂടാതെ മഹത്തായ ധനംകൊണ്ട് ഞങ്ങളെ സമ്പന്നരാക്കിയാലും.

വർഗ്ഗം—9—ത്രിഷ്ടുബഭിസാരിണീ ജഗത്യശ്ഛന്ദാംസി

1 യജാമഹഇന്ദ്രംവജ്രദക്ഷിണം
ഹരീണാംരഥ്യംവിവ്രതാനാം
പ്രശ്മശ്രുദോധുവദൂർധ്വഥാഭുവ
ദ്ഭുവിസേനാഭിർദ്ദയമാനോവിരാധസാ

അന്വയം:—

| | |
|---|---|
| വജ്ര-ദക്ഷിണം വി-വ്രതാനാം ഹരീണാം | — വജ്രോദക്ഷിണേഹസ്തേയസ്യ, ത |
| രഥ്യം | — രഥവഹനാദിവിവിധകർമ്മണാമശ്വാനാമാനേതാരം |
| ഇന്ദ്രം യജാമഹേ | — സോമലക്ഷണൈർഹവിർഭിർവ്വയം പൂജയാമഃ |
| (സസോമപാനാനന്തരം) ശ്മശ്രു ദോധുവൽ | — ശ്മശ്രൂണി പുനഃപുനശ്ചാലയന്സ് |
| ഊർധ്വ-ഥാ പ്ര ഭുവൽ | — ഊർദ്ധ്വം പ്രാദുരഭൂൽ |
| (കിഞ്ച) സേനാഭിഃ വി ദയമാനഃ | — മരുദാദിഭിസ്വകീയൈ സ്സൈന്യൈർവ്വിവിധം ശത്രൂൻ ഹിംസൻ |
| രാധസാ വി | — (ദ്വിതീയാർത്ഥേ തൃതീയാ) രാധ ധനം വിവിധം സ്തോതൃഭ്യോ ദദാതി |

അൎത്ഥം—വലതുകയ്യിൽ വജ്രമേന്തിയവനും, തേർവലിയ്ക്കൽ മുതലായി പല കൎമ്മങ്ങളോടും കൂടിയ ഹരികളെന്ന കതിരകളെ കൊണ്ടുനടക്കുന്നവനുമായ ഇന്ദ്രനെ സോമഹവിസ്സിനാൽ നാം യജിയ്ക്കുന്നു, പൂജിക്കുന്നു. അവിടുന്ന് സോമപാനത്തിനുശേഷം മീശ വീണ്ടും വീണ്ടും തട്ടിക്കൊണ്ടു് ഉയൎന്നുനിന്നു. പിന്നെ, മരുത്തുക്കൾ മുതലായ സ്വന്തം സൈന്യങ്ങളോടുകൂടി പലപല ശത്രുക്കളെ അമൎത്തി. സ്തോതാക്കൾക്കു് ധനം പലപാടു് കൊടുക്കുന്നു.

2 ഹരീന്വസ്യയാവനേവിദേവ

സ്വിന്ദ്രോമഘൈൎമ്മഘവാവൃത്രഹാഭുവൽ

ഋഭുർവ്വാജഋഭുക്ഷാഃപത്യതേശവോ

വക്ഷ്ണൌമിദാസസ്യനാമചിൽ

അന്വയം:—

| | |
|---|---|
| അസ്യ യാ ഹരീ വനേ | — ഇന്ദ്രസ്യ യൌ ഹരീ അരണ്യേ |
| വസു ന വിദേ | — യവസലക്ഷണന്ധനം ക്ഷിപ്രം ലഭേതേ |
| (താഭ്യാം ഹരിഭ്യാം) | |
| മഘൈഃ | — ധനൈൎന്നിമിത്തഭൂതൈഃ |
| മഘ–വാ ഇന്ദ്രഃ വൃത്ര–ഹാ ഭുവൽ | — ധനവാനിന്ദ്രോമേഘഹന്താ ഭവതി |
| (അപിച) ഋഭുഃ, വാജഃ | |
| ഋഭുക്ഷാഃ | — ദീപ്തഃ, ബലവാൻ, മഹാനിന്ദ്രഃ |
| ശവഃ പത്യതേ | — ബലസ്യേഷ്ടേ |
| (അഹമപിതസ്യ പ്രസാദാൽ) ദാസസ്യ | — ഉപക്ഷപയിതവ്യസ്യ ശത്രോഃ |
| നാമ ചിൽ അവ ക്ഷ്ണൌമി | — നാമധേയമപ്യവഹന്മിനാശയാമി |

അൎത്ഥം—ഇന്ദ്രന്റെ ഹരികളെന്ന ഇരുകതിരകൾ കാട്ടിൽ പുല്ലാകുന്ന ധനം നേടുന്നു. ആ കതിരകൾക്കു് സസ്യാദിധന

ങ്ങും ഉണ്ടാവാൻ വേണ്ടി ധനവാനായ ഇന്ദ്രൻ മേഘം പിളക്ക ന്നവനായി ഭവിക്കുന്നു. ഞാനും അവിടത്തെ പ്രസാദത്താൽ ഒട്ടക്കേണ്ടും ശത്രുവിൻെറ പേർ കൂടി നശിപ്പിക്കുന്നു.

3 യദാവജ്രംഹിരണ്യമിദഥാരഥം

ഹരീയമസ്യവഹതോവിസൂരിഭിഃ

ആതിഷ്ഠതിമഘവാസനശ്രുത

ഇന്ദ്രോവാജസ്യദീർഘശ്രവസസ്പതിഃ

അന്വയം:–

യദാ ഹിരണ്യം വജ്രം — യദേന്ദ്രോഹിതരമണീയം സ്വകീയമായുധം ഗൃഹ്ണാതി
അഥ ഇൽ അസ്യ ഹരീ യം
രഥം വഹതഃ — ഗന്തവ്യപ്രദേശം പ്രാപയതഃ
സന–ശ്രുതഃ — ചിരപ്രഖ്യാതഃ
ദീർഘ–ശ്രവസഃ വാജസ്യ
പതിഃ — ബഹുകീർത്തനസ്യ സ്വാമീ
മഘ–വാ ഇന്ദ്രഃ സൂരി–ഭിഃ — ധനവാൻ സസ്തോതൃഭിഃ, കത്സാദിഭിസ്സഹിതം രഥം
വി ആ തിഷ്ഠതി — വിശേഷേണ ആരോഹതി

അർത്ഥം–സ്വർണ്ണവർണ്ണമായ വജ്രായുധം എപ്പോഴിന്ദ്രൻ കൈ ക്കുമോ, അപ്പോഠംത്തന്നെ അവിടത്തെ ഹരികളെന്ന കുതിര കരം യാതൊരു തേരിനെ എത്തേണ്ടിടത്തെത്തിയ്ക്കുന്നുവോ, പണ്ടുകാലം മുതല്ക്കേ പ്രസിദ്ധനും കേഠംവിപ്പെട്ട അന്നത്തിന്റെ സ്വാമിയും ധനവാനുമായ ഇന്ദ്രൻ സ്തോതാക്കളായ കത്സൻ മുത ലായവരോടുകൂടി ആ തേരിലാണ് കയറിയതു്.

4 സോചിന്നുവൃഷ്ടിര്യൂഥ്യാ സ്വാസചാ

ഇന്ദ്രശ്മശ്രൂണിഹരിതാഭിപ്രുഷ്ണതേ

അവവേതിസുക്ഷയംസുതേമധു

ദിദ്ധൂനോതിവാതോയഥാവനം

അന്വയം:–

(യാമഹതീവ്വഷ്ടിരസ്തി)

| | |
|---|---|
| സോ വൃഷ്ടിഃ | — സാ വൃഷ്ടിഃ |
| ന ചിൽ | — (ചിദിത്യുപമാർത്ഥ) യഥാ സർവ്വം സിഞ്ചതി തഥാ |
| ഇന്ദ്രഃ സ്വാ യൂഥ്യാ സചാ | — സ്വാനി യൂഥാനി മരുദാദീനി, തൈസ്സഹ |
| ശ്മശ്രൂണി ഹരിതാ | — ഹരിദ്വർണ്ണേന സോമേന |
| അഭി പ്രുഷ്ണുതേ | — ആഭിമുഖ്യേന സ്ഥിത്വാ ക്ഷിപ്രം സിഞ്ചതി, സോമം പായയതി, പിബതി ച |
| (അപിച) സു-ക്ഷയം | |
| അവ വേതി | — ശോഭനം യജ്ഞഗൃഹമഭിഗച്ഛതി |
| (ഗത്വാച) സുതേ | — സോമേഭിഷുതേ സതി |
| മധു | — മധുരരസോപേതം സോമം പീത്വാ |
| വാതഃ യഥാ വനം ഉൽ | |
| ഇൽ ധൂനോതി | — വായുർവ്വനമിവ സ്വശരീര മുൽക്കമ്പയതി |

അർത്ഥം–യാതൊരു പെരുത്ത മഴയുണ്ടോ, ആ മഴ എല്ലാററിനെയും നനസ്സുന്നപോലെ, ഇന്ദ്രൻ മരുത്തുക്കൾ മുതലായ സ്വന്തം കൂട്ടരൊത്തു പച്ചനിറമുററ സോമച്ചാറിനാൽ താടിമീശകൾ നനസ്സുന്നു, സോമം കൂട്ടരെക്കൊണ്ടു കുടിപ്പിക്കുന്നു, താൻ കുടിക്കുന്നു. നല്ല യജ്ഞഗൃഹത്തെ പ്രാപിക്കുന്നു. അവിടെച്ചെന്നു് സോമം സംസ്കരിക്കവേ, മധുരമായ രസം കുടിച്ചു്, വായു കാടിനെ ഇളക്കുന്നപോലെ, സ്വശരീരമിട്ടു കലുക്കുന്നു.

5 യോവാചാവിവാചോമൃധ്രവാചഃ

പുരുസഹസ്രാശിവാജഘാന

തത്തദിദസ്യപൌംസ്യംഗൃണീമസി

പിതേവയസ്തവിഷീംവാവൃധേശവഃ

അന്വയം:—

| | |
|---|---|
| യഃ വാചാ | — വാങ്മാത്രേണൈവ |
| വി–വാചഃ | — വിവിധവാചശ്ശത്രൂൻ |
| മൃധ്ര–വാചഃ | — ഹിംസിതവാചഃ കർവ്വതി |
| അശിവാ | — അശിവാനി, അസുഖകരാണി, ദുഃഖകരാണി |
| പുരു സഹസ്രാ ജഘാന | — പുരൂണി സഹസ്രാണി ഹന്തി |
| (അപിച) യഃ പിതാ– | |
| ഇവ | — യഥാപിതാ പുത്രസ്യ |
| തവിഷീം | — ബലമന്നപ്രദാനൈർവ്വദ്ധയതി തഥാ |
| (വൃഷ്ടിദ്വാരേണ സർവ്വസ്യ ജഗതഃ സമസ്തസ്യ ഭൂതജാതസ്യ) | |
| ശവഃ വവൃധേ | — ബലം വദ്ധയതി |
| അസ്യ തത്–തത് ഇത് | |
| പൌംസ്യം | — തത്തദേവ പുംസ്ത്വം, ബലം |
| ഗൃണീമസി | — വയം സ്തുമഃ |

അത്ഥം:—ആർ വാക്കുമാത്രംകൊണ്ടു്, വിവിധ വാക്കുകൾ കൊണ്ടു് ജല്പിക്കുന്ന ശത്രുക്കളെ വാക്കുമുറിഞ്ഞവർ (വാഗിന്ദ്രിയമായ നാവു് മുറിക്കപ്പെട്ടവർ) ആക്കുന്നുവോ, ദ്രോഹകാരികളായ വളരെ ആയിരങ്ങളെ ഹനിക്കുന്നുവോ, അവർ അച്ഛൻ മകന്നു ദാനങ്ങളാൽ ബലം വദ്ധിപ്പിക്കുന്നപോലെ, മഴവഴിക്കു് ജഗത്തിന്നു മുഴുവൻ ശക്തി വളർത്തുന്നുവോ, ആ ഇന്ദ്രന്റെ ആ കർമ്മത്തിനെത്തന്നെ, ആ പൌരുഷത്തെത്തന്നെ നാം സ്തുതിക്കുന്നു.

6 സ്തോമന്തഇന്ദ്രവിമദാഅജീജന

ന്നപൂർവ്യംപുരുതമംസുദാനവേ

വിദ്മാഹ്യസ്യഭോജനമിനസ്യ

യദാപശുന്നഗോപാഃകരാമഹേ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, തേ | |
| സു—ദാനവേ | — തുഭ്യം ശോഭനദാനസ്യാർത്ഥായ |
| വി—മദാഃ അപൂർവ്വ്യം | |
| പുരു—തമം | — വയമന്യൈഃ പൂർവ്വമകൃതം, നാനാപ്രകാരോപേതം |
| സ്തോമം അജീജനൻ | — സ്തോത്രങ്ങ്കൃതവന്തഃ |
| ഹി ഇനസ്യ അസ്യ | — യസ്മാൽ ഈശ്വരസ്യേദൃശസ്യ തവ |
| യൽ ഭോജനം വിദ്മ | — യദ്ധനമസ്തീതി വയഞ്ജാനീമഃ |
| (യസ്മാൽ) പശ്വം ന | |
| ഗോപാഃ | — യഥാ ഗോപാലോധേനു മാഹ്വയൻ സ്വസ്വാഭിമുഖീങ് കരോതി തദ്വൽ |
| ആ കരാമഹേ | — വയമസ്വദഭിമുഖങ്കർമ്മഹേ |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടേയ്ക്കു ശോഭനമായി സമർപ്പിക്കാനായി വിമദന്മാരായ ഞങ്ങൾ മററാരാലും മുമ്പുണ്ടാക്കപ്പെടാത്തതും പലമട്ടിലുള്ളതുമായ സ്തോത്രം നിർമ്മിച്ചിരിക്കുന്നു. ഈശ്വരനായ ഈ വിധമുള്ള അവിടേയ്ക്കു യാതൊരു ധനമാണുള്ളതെന്നു ഞങ്ങളറിയുന്നതുകൊണ്ടു്, മേയ്പ്പുകാരൻ പശുവിനെ വിളിച്ചു് നേരിട്ടു വരുത്തുന്നതുപോലെ, അവിടത്തെ ഞങ്ങൾ ക്കഭിമുഖനാക്കുന്നു.

7 മാകിന്നഏനാസഖ്യാവിയൌഷു

സ്തവചേന്ദ്രവിമദസ്യചഋഷേഃ

വിദ്മാഹിതേപ്രമതിന്ദേവജാമിവ

ദസ്മേതേസന്തുസഖ്യാശിവാനി

അന്വയം:—

| | |
|---|---|
| ഹേ ദേവ, ഇന്ദ്ര, തവ | |
| ച നഃ വി—മദസ്യ | |
| ഋഷേഃ ച | — ആവയോഃ |
| ഏനാ സഖ്യം | — സ്തുത്യസ്തോതൃജന്യസഖ്യംനി |

മാകിഃ വി യൌഷ്ഃ — കേചിദപി ന വിശ്ലഥയേയുഃ
(അപി ച) ഹി
ജാമി–വൽ — യഥാഭ്രാതാസ്വഭഗിന്യാം
സ്നേഹയുക്താം മതിം
യസ്മാജ്ജാനാതി തദ്വൽ
തേ പ്ര–മതിം വിദ്മ — തവപ്രകൃഷ്ടാം, അനുഗ്രാഹികാം
ബുദ്ധിം വയഞ്ജാനീമഃ
(തസ്മാൽ) അസ്മേ തേ
സഖ്യാ — അസ്മാകം തവ സഖ്യാനി
ശിവാനി സന്തു — മംഗളാനി, അനപായാനി
ഭവന്തു

അർത്ഥം–അല്ലയോ പ്രകാശമാനനായ ഇന്ദ്ര, അവിടേയ്ക്കും വിമദനെന്ന ഋഷിയായ എനിക്കും തമ്മിലുള്ള, സ്തുത്യനും സ്തോതാവും തമ്മിലുള്ള, നാമിരുവരുടെ സഖ്യങ്ങളെ ആരും ഛിന്നമാക്കാതിരിയ്ക്കട്ടെ മാത്രമല്ല, സഹോദരൻ സഹോദരിയിലുള്ള സ്നേഹബുദ്ധി അറിയുന്നതുപോലെ അവിടുത്തെ അനുഗ്രഹബുദ്ധിയെ ഞാനറിയുന്നതിനാൽ നമ്മുടെ സഖ്യങ്ങൾ മംഗളങ്ങളായി, കേടററവയായി ഭവിക്കട്ടെ

വർഗ്ഗം–10—ആസ്താരപങ്ക്ത്യനുഷ്ടുബൌഛന്ദസീ, ഇന്ദ്രോശ്വിനൌ ച ദേവതാ

1 ഇന്ദ്രസോമമിമംപിബ

മധുമന്തംചമൂസുതം

അസ്മേരയിന്നിധാരയവിവോമദേ

സഹസ്രിണംപുരുവസോവിവക്ഷസേ

അന്വയം:–

ഹേ പുരു–വസോ, ഇന്ദ്ര,
ചമൂ സുതം — ബഹുധനേന്ദ്ര, ചമ്വോഃ, അധിഷവണഫലകയോരഭിഷുതം
മധു–മന്തം ഇമം സോമം
പിബ — മധുരരസോപേതം സോമം
പിബ

(തദനന്തരം) വഃ വി മദേ — തവവിശേഷേണ സോമജന്യ മദേസതി

അസ്മേ സഹസ്രിണം രയിം — അസ്മാസുസഹസ്രസങ്ഖ്യാകം ധനം

നി ധാരയ — സുസ്ഥാപയ (ത്വദർത്ഥം പുനരപി യാഗങ്കർത്തും പര്യാപ്തം ധനം നിധേഹി)

വിവക്ഷസേ — ത്വം മഹാനസി

അർത്ഥം—അല്പയോ ബഹുധനനായ ഇന്ദ്ര, സംസ്കരണപ്പലകകളിൽ സംസ്കരിച്ച മധുരരസമുററ ഈ സോമം കുടിച്ചാലും. അതിന്നുശേഷം സോമപാനംകൊണ്ടുള്ള സവിശേഷഹർഷമുളവാകുമ്പോൾ ഞങ്ങളിൽ ആയിരക്കണക്കിൽ ധനമുണ്ടാക്കിയാലും. (അവിടേക്കുവേണ്ടി വീണ്ടും യാഗംചെയ്വാൻ മതിയായ ധനമുണ്ടാക്കിയാലും.) അവിടുന്നു മഹാനാകുന്നു.

2 ത്വാംയജ്ഞേഭിരുക്ഥൈ

ഉപഹവ്യേഭിരീമഹേ

ശചീപതേശചീനാംവിവോമദേ

ശ്രേഷ്ഠന്നോധേഹിവാര്യംവിവക്ഷസേ

അന്വയം:—

ശചീനാം ശചീ-പതേ — കർമ്മണാമദ്ധ്യേ മഹതാങ്കർമ്മണാം പാലയിതരിന്ദ്ര, വയം

യജ്ഞേഭിഃ, ഉക്ഥൈഃ, ഹവ്യേഭിഃ — യജ്ഞൈഃ, ശസ്ത്രരൂപൈസ്തോത്രൈഃ, പുരോഡാശാദിഭിശ്ച

ത്വാം ഉപ ഈമഹേ — ഉപേത്യാഭിലഷിതന്ധനം യാചാമഹേ

| | |
|---|---|
| (ഏവം യാചിതസ്ത്വം) | |
| വഃ വി മദേ | — തവ സോമപാന ജന്യമദേ സതി |
| നഃ ശ്രേഷ്ഠം, വാര്യം | |
| ധേഹി | — പ്രശസ്യതമം വരണീയധനം ദേഹി |
| വിവക്ഷസേ | — ത്വം മഹാനസി |

അർത്ഥം–കർമ്മങ്ങളിൽവെച്ച് മഹത്തുക്കളായ കർമ്മങ്ങളുടെ പാലകനായ ഇന്ദ്ര, ഞങ്ങൾ യജ്ഞങ്ങളെക്കൊണ്ടും ശസ്ത്രരൂപങ്ങളായ സ്തോത്രങ്ങളെക്കൊണ്ടും പുരോഡാശാദി ഹവിസ്സുകളെക്കൊണ്ടും അവിടത്തെ സമീപിച്ച് അഭീഷ്ടധനം യാചിക്കുന്നു. അപ്രകാരം യാചിക്കപ്പെട്ട അവിടുന്ന് അവിടേയ്ക്കു സോമപാനംകൊണ്ടുളവായ ഹർഷത്തിൽ ഞങ്ങൾക്കോരോരുത്തർക്കും പ്രശസ്തവും വരണീയവുമായ ധനം തന്നാലും. അവിടുന്ന് മഹാനാകുന്നു

3 യസ്പതിർവ്വാര്യാണാമസി
രധ്രസ്യചോദിതാ
ഇന്ദ്രസ്തോതൄണാമവിതാവിവോമദേ
ദ്വിഷോനഃപാഹ്യംഹസോവിവക്ഷസേ

അന്വയം:–

| | |
|---|---|
| ഹേ ഇന്ദ്ര, യഃ (ത്വം) | |
| വാര്യാണാം പതിഃ അസി | — വരണീയാനാംധനാനാം സ്വാമീ ഭവസി |
| രധ്രസ്യ ചോദിതാ | — രാധകസ്യ സ്തോതുർധനദാനേന കർമ്മസു നിയോക്താ |
| (യസ്ത്വം) സ്തോതൄണാം | |
| അവിതാ | — രക്ഷകഃ, സഃ ത്വം |
| വഃ വി മദേ | — തവസോമപാനജനിതേ മദേസതി |

നഃ ദ്വിഷഃ, അംഹസഃ
പാഹി — ദ്വേഷ്ടസ്സകാശാൽ പാപാച്ച രക്ഷ
വിവക്ഷസേ — ത്വം മഹാനസി

അർത്ഥം—അല്ലയോ ഇന്ദ്ര, യാതൊരവിടന്ന് ശ്രേഷ്ഠധനങ്ങൾക്ക് സ്വാമിയാണോ, ആരാധകനായ സ്തോതാവിനെ ധനദാനത്താൽ കർമ്മങ്ങളിൽ നിയോഗിക്കുന്ന, യാതൊരവിടന്ന് സ്തോതാക്കളുടെ രക്ഷകനാണോ, ആ അവിടന്ന് സോമപാനം കൊണ്ടുളവായ ഹർഷത്തിൽ ഞങ്ങളെ ശത്രുവിങ്കൽ നിന്നും പാപത്തിൽ നിന്നും രക്ഷിച്ചാലും. (ദ്വേഷ്ടാവായ പാപത്തിൽ നിന്ന് എന്നും അർത്ഥമെടുക്കാം.) അവിടന്ന് മഹാനാകുന്നു.

4 യുവംശക്രാമായാവിനാ
സമീചീനിർമനഥതം
വിമദേനയദീളിതാ
നാസത്യാനിരമന്ഥതം

അന്വയം:—

ഹേ ശക്രാ, — ശക്രൌ, ശക്താവശ്വിനൌ,
മായാ-വിനാ യുവം — മായാവിനൌ, പ്രജ്ഞാവന്തൌ യുവാം
സം-ഈചീ നിഃ
അമന്ഥതം — പരസ്പരസങ്ഗതാവഗ്നിം നിരമഥ്നീതം
യൽ നാസത്യാ — യദാസത്യശീലൌ യുവാം
വി-മദേന ഈളിതാ — മയാ ഈളിതൌ, സ്തുതൌ, തദാനീം
(യുവാം) നിഃ— അമന്ഥതം— അഗ്നിം നിർമ്മഥിതവന്തൌ

അർത്ഥം—അല്ലയോ ശക്തന്മാരായ അശ്വികളേ, പ്രജ്ഞായുക്തന്മാരായ നിങ്ങൾ അന്യോന്യം ചേർന്നവരായി അഗ്നിയെ കടഞ്ഞു. സത്യശീലന്മാരായ നിങ്ങൾ വിമദനായ എന്നാൽ സ്തുതിയ്ക്കപ്പെട്ടപ്പോഴാണഗ്നിയെ കടഞ്ഞത്.

5 വിശ്വേ ദേവാ അകൃപന്ത
സമീച്യോനിഷ്പതന്ത്യോഃ
നാസത്യാവബ്രുവന്ദേവാഃ
പുനരാവഹതാദിതി

അന്വയം —

(ഹേ അശ്വിനൌ, യുവാഭ്യാമഗ്നിമന്ഥനകാലേ പ്രേര്യമാണയോഃ)

| | |
|---|---|
| സം–ഈചേ്യാഃ | — പരസ്പരേണ സംയുക്തയോരരണ്യോഃ |
| നിഃ–പതന്ത്യോഃ | — വിസ്ഫുലിംഗാന്നിർഗ്ഗമയന്ത്യോസ്സതോഃ |
| വിശ്വേ ദേവാഃ അകൃപന്ത | — ഇന്ദ്രാദയസ്സർവ്വേ ദേവാഃ യുവാമസ്തുവൻ |
| (കിഞ്ച) ദേവാഃ നാസത്യൌ അബ്രുവൻ | — അശ്വിനൌ യുവാമവോചൻ |
| 'പുനഃ ആ വഹതാൽ' ഇതി | — പുനഃ പുനരീദൃശാനി കർമ്മാണി യുവാം ആവഹതം |

അർത്ഥം.–അശ്വികളേ അഗ്നി കടയുവാൻ അന്യോന്യം ചേർന്ന നിങ്ങൾക്ക് ഉപകരണങ്ങളായ അരണികളിൽനിന്ന് തീപ്പൊരികൾ പുറപ്പെട്ടു വന്നപ്പോൾ ഇന്ദ്രാദികളായ എല്ലാ ദേവന്മാരും നിങ്ങളെപ്പുകഴ്ത്തി ദേവന്മാർ സത്യശീലരായ നിങ്ങളോടു പറഞ്ഞു 'വീണ്ടും വീണ്ടുമിപ്രകാരമുള്ള കർമ്മങ്ങൾ നിങ്ങളാലിമുഖ്യത്തോടുകൂടി വഹിയ്ക്കുക' എന്ന് (ബ്രാഹ്മണത്തെ ആവശ്യപ്രകാരം അശ്വികൾ അധ്വര്യുക്കളായി എന്നും തീ കടഞ്ഞു എന്നും ഐതരേയ ബ്രാഹ്മണം )

6 മധുമന്മേപരായണം
മധുമൽപുനരായനം
താനോദേവാദേവതയാ
യുവംമധുമതസ്കൃതം

വ 10

അന്വയം:–

ഹേ ദേവാ, മേ പരാ–

| | |
|---|---|
| അയനം | — ദേവാവശ്വിനൌ, മമഗൃഹാൽ പരാഗമനം |
| മധു–മൽ | — യുവയോഃ പ്രസാദാൽ മാധുര്യവൽ, പ്രീതിയുക്തം ഭവതു |
| പുനഃ ആ–അയനം | |
| മധു–മൽ | — ഗൃഹം പ്രത്യാഗമനഞ്ച പ്രീതിയുക്തം ഭവതു |
| താ യുവം നഃ | — തൌ യുവാമസ്മാൻ |
| ദേവതയാ | — ദേവത്വേന, അണിമാദ്യഷ്ട ദേവൈശ്വര്യയോഗേന |
| മധു–മതഃ കൃതം | — പ്രീതിയുക്താൻ കരുതം |

അത്ഥം–അല്പയോ പ്രകാശമാനന്മാരായ അശ്വികളേ, ഗൃഹത്തിൽനിന്നുള്ള എന്റെ നിർഗ്ഗമനം (പുറത്തുപോകൽ) നിങ്ങളുടെ പ്രസാദത്താൽ പ്രീതിയുക്തമാവട്ടെ, ഉദ്ദിഷ്ടഫലസാധകമാവട്ടെ. പിന്നെ ഗൃഹത്തിലേക്കുള്ള ആഗമനവും (മടങ്ങിവരവും) പ്രീതിയുക്തമാവട്ടെ. ആ നിങ്ങളിരുവർ ഞങ്ങളെ (എന്നെ) ദേവപദവികൊണ്ടു്, അണിമമുതലായ എട്ടു ദേവൈശ്വര്യങ്ങളും കൊണ്ടു്, പ്രീതിയുക്തനാക്കിയാലും.

വർഗ്ഗം–11–12–ആസ്താരപങ്ക്തിശ്ഛന്ദഃ, സോമോദേവതാ.

1 ഭദ്രന്നോഅപിവാതയ
മനോദക്ഷമുതക്രതും
അധാതേസഖ്യേഅന്ധസോവിവോമദേ
രണൻഗാവോനയവസേവിവക്ഷസേ

അന്വയം:–

(ഹേ സോമ, ത്വം) നഃ

| | |
|---|---|
| മനഃ ഭദ്രം വാതയ | — കല്യാണങ്ഗമയ, ശുഭസങ്കല്പങ്കരു |
| ദക്ഷം ഉത ക്രതും അപി | — സർവ്വവ്യാപിനമന്തരാത്മാനം ച ഭദ്രങ്കരു |

| | |
|---|---|
| അധ തേ സഖ്യേ | — തവ സഖികർമ്മണി |
| ഗാവഃ ന യവസേ | — യഥാധേനവോഘാസേ രമന്തേ, തദ്വൽ |
| വഃ അന്ധസഃ വി മദേ | |
| രണൻ | — സോമാന്നസ്യ പാനേ ജനിതേ മദേസതി രമന്താം |
| വിവക്ഷസേ | — ത്വം മഹാനസി |

അത്ഥം—അല്ലയോ സോമ, ഞങ്ങളുടെ മനസ്സിനെ മംഗളമായി പ്രവത്തിപ്പിച്ചാലും, ശുഭവിചാരയുക്തമാക്കിയാലും പിന്നെ, ഞങ്ങളുടെ അന്തരാത്മാവിനെയും പ്രജ്ഞാനത്തെയും മംഗളമയമാക്കിയാലും അതിന്നശേഷം പശുക്കറ പുല്ലുണ്ടയിൽ തൃപ്തിപൂകന്നപോലെ, സോമാന്നപാനത്തിൽ അവിടേയ്ക്കുളവാകുന്ന ഹഷത്തിൽ, അവിടത്തെ ചങ്ങാതത്തിൽ ഈയുള്ളവർ മോദിയ്ക്കട്ടെ അവിടന്ന് മഹാനാകുന്നു

2 ഹൃദിസ്പൃശസ്തആസതേ

വിശ്വേഷുസോമധാമസു

അധാകാമാഇമേമമവിവോമദേ

വിതിഷ്ഠന്തേവസുയവോവിവക്ഷസേ

അന്വയം —

| | |
|---|---|
| ഹേ സോമ, തേ | |
| ഹൃദി–സ്പൃശഃ | — സ്തുതിഭിർഹൃദയം സ്പൃശന്ത ഋത്വിജഃ |
| വിശ്വേഷു ധാമ–സു | |
| ആസതേ | — സർവ്വേഷു സ്ഥാനേഷു ത്വാം സ്തുവന്തസ്തിഷ്ഠന്തി |
| അധ മമ ഇമേ കാമാഃ | — അഭിലാഷാഃ |
| വഃ വി മദേ വസു–യവഃ | |
| വി തിഷ്ഠന്തേ | — തവ സോമപാനജനിതേ മദേ സതി ധനകാമാ ഉത്തിഷ്ഠന്തി |
| വിവക്ഷസേ | — ത്വം മഹാനസി |

അത്ഥം—അല്ലയോ സോമ, സ്തുതികരംകൊണ്ടു് ഹൃദയം തൊടുന്ന സ്തുതിക്കകരം എല്ലാ സ്ഥാനങ്ങളിലും അവിടത്തെ സ്തുതിച്ചുകൊണ്ടാണു് വത്തിക്കുന്നതു്. അപ്പോരം എൻെറ അഭിലാഷങ്ങരം സോമപാനംകൊണ്ടുളവായ അവിടത്തെ ഹഷ്ത്തിൽ ധനകാമങ്ങളായി ഉയന്നുനില്ക്കുന്നു. അവിടുന്നു മഹാനാകുന്നു.

3 ഉതവ്രതാനിസോമതേ

പ്രാഹമ്മിനാമിപാക്യാ

അധാപിതേവസൂനവേവിവോമദേ

മൃളാനോഅഭിചിദ്വധാദ്വിവക്ഷസേ

അന്വയം:—

| | | |
|---|---|---|
| ഉത ഹേ സോമ, | | |
| അഹം തേ | — | തുഭ്യം |
| പാക്യാ വ്രതാനി | — | പരിപക്വാനി പരിനിഷ്ഠിതാനി കമ്മാണി |
| പ്ര മിനാമി | — | പ്രഹിനസ്മി, പ്രകഷേണ കരോമി |
| അധ വഃ വി മദേ നഃ | — | അഥ സോമപാനജന്യേ തവ മദേ സത്യസ്മാൻ |
| പിതാ—ഇവ സൂനവേ | | |
| മൃള | — | യഥാപിതാപുത്രാത്ഥം സുഖയതി, തദ്വൽ സുഖയ |
| അഭി ചിൽ വധാൽ | — | ആഭിമുഖ്യേന സ്ഥിതാ ശത്രുമിവധാച്ചാസ്മാൻ പാലയ |
| വിവക്ഷസേ | — | ത്വംമഹാനസി |

അത്ഥം—പിന്നെ, അല്ലയോ സോമ, അവിടേയ്ക്കുവേണ്ടി ഞാൻ പരിപക്വങ്ങളായ, നിഷ്ഠായുക്തങ്ങളായ കമ്മങ്ങരം വേണ്ടപോലെ ചെയ്യുന്നു. സോമപാനംകൊണ്ടവിടേയ്ക്കുള്ള ഹഷ്ത്തിൽ അച്ഛൻ മകനെ സുഖിപ്പിക്കുന്നപോലെ, എന്നെ സുഖി

പ്പിച്ചാലും, നേരെനിന്ന്, ശത്രുക്കളുടെയും മററും ഹിംസയിൽ നിന്ന് പാലിച്ചാലും. അവിടുന്ന് മഹാനാകുന്നു.

4 സമുപ്രയന്തിധീതയ
സ്സർഗ്ഗാസോവതാഁഇവ
ക്രതുന്നസ്സോമജീവസേവിവോമദേ
ധാരയാചമസാഁഇവവിവക്ഷസേ

അന്വയം:—

| | |
|---|---|
| ഹേ സോമ, ധീതയഃ | — അസ്മദീയാസ്തുതയഃ |
| സർഗ്ഗാസഃ അവതാൻ—ഇവ | — യന്ത്രസ്ഥാഘടസങ്ഘായഥോദ കാനാമത്ഥം കൂപാൻ പ്രതി ഗച്ഛന്തി തദ്വൽ |
| സം ഉ പ്ര യന്തി (ത്വമപ്യേതജ്ജ്ഞാത്വാ) | — പ്രകൃഷ്ടയാ ഗത്യാ ത്വാങ്ഗച്ഛന്തി |
| ക്രതും | — യാഗാദികങ്കമ്മ |
| നഃ ജീവസേ | — അസ്മാകഞ്ചിരജീവനായ |
| വഃ വി മദേ | |
| ചമസാൻ—ഇവ | — തവസോമപാനജനിതായ മദായ അധ്വര്യുശ്ചമസാൻ സ്ഥാപയതി തദ്വൽ |
| ധാരയ | — സ്ഥാപയ |
| വിവക്ഷസേ | — ത്വം മഹാനസി |

അത്ഥം—അല്ലയോ സോമ, ഞങ്ങളുടെ സ്തുതികൾ, യന്ത്രത്തിൽ ഘടിപ്പിച്ച കുടങ്ങൾ വെള്ളം കോരിക്കൊണ്ടുവരാൻ കിണറുകളിലേക്ക് ചെല്ലുന്നപോലെ, നല്ല ഗതിയോടുകൂടി അവിടത്തെ പ്രാപിക്കുന്നു. അതറിഞ്ഞവിടുന്നു അവിടേക്ക് സോമപാനംകൊണ്ടുള്ള ഹഷ്ത്തിന്നുവേണ്ടി അധ്വര്യു ചമസങ്ങളെന്ന സോമപാത്രങ്ങളെ സ്ഥാപിക്കുന്നപോലെ, ദീഘായുസ്സിന്നുവേണ്ടി യാഗാദികമ്മത്തെ ഞങ്ങളിൽ സ്ഥാപിച്ചാലും. (അതിന്നുള്ള ഉത്സാഹപ്രേരണയും പരിസരവുമവസരവുമുണ്ടാക്കിയാലും ) അവിടുന്ന് മഹാനാകുന്നു.

5 തവത്യേസോമശക്തിഭി

ന്നികാമാസോവ്യൃണ്വിരേ

ഗൃത്സസ്യധീരാസ്തവസോവിവോമദേ

വ്രജങ്ഗോമന്തമശ്വിനംവിവക്ഷസേ വ. 11

അന്വയം:–

| | | |
|---|---|---|
| ഹേ സോമ, നി–കാമാസഃ | — | ദൃഷ്ടാദൃഷ്ടഫലേനിയതകാമാഃ |
| ത്യേ ധീരാഃ | — | പ്രസിദ്ധാമേധാവിന ഋത്വിജഃ |
| ശക്തി–ഭിഃ | — | യാഗാദികൎമ്മഭിസ്സഹ |
| ഗൃത്സസ്യ തവസഃ തവ | — | മേധാവിനോമഹതസ്തവ |
| വി ഋണ്വിരേ | — | വിവിധാസ്തുതീൎഗ്ഗമയന്തി, പ്രാപയന്തി |
| (അതഃ) വഃ വി മദേ | — | തവസോമപാനജനിതേ മദേ സതി |
| (അസ്മഭ്യം) ഗോ–മന്തം, അശ്വിനം വ്രജം | — | ഗോസഹിതം, അശ്വോപേത ങ്ഗോഷ്ഠന്ദേഹി |
| വിവക്ഷസേ | — | ത്വം മഹാനസി |

അൎത്ഥം–അല്ലയോ സോമ, ഐഹികാമുഷ്മികഫലങ്ങളിൽ ശാസ്ത്രനിയതമായ കാമമൊത്ത ആ മേധാവികളായ ഋത്വിക്കു കരം യാഗാദികൎമ്മങ്ങളോടുകൂടി മേധാവിയും മഹാനുമായ അവിടേക്കു വിവിധ സ്തുതികളെത്തിക്കുന്നു. അതിനാൽ അവിടേക്കു സോമപാനംകൊണ്ടുള്ള ഹൎഷത്തിൽ ഞങ്ങാക്കു പശുക്കളോടും കുതിരകളോടുംകൂടിയ തൊഴുത്തു തന്നരുളിയാലും. അവിടുന്നു മഹാനാകുന്നു.

6 പശുന്നസ്സോമരക്ഷസി

പുരുത്രാവിഷ്ഠിതഞ്ജഗൽ

സമാകൃണോഷിജീവസേവിവോമദേ

വിശ്വാസംപശ്യൻഭുവനാവിവക്ഷസേ

അന്വയം:—

ഹേ സോമ, (ത്വം) നഃ

| | |
|---|---|
| പശ്വം രക്ഷസി | — പാലയസി |
| (ന കേവലം പശ്വം, കിന്തു) | |
| പുരു–ത്രാ | — ബഹുധാ |
| വി–സ്ഥിതം ജഗൽ | — സുരനരതിര്യഗ്യോനിഭാവേനാവ സ്ഥിതം ജഗദ്രക്ഷസി |
| വിശ്വാ ഭുവനാ | |
| സം–പശ്യൻ | — സർവ്വാണി ഭൂതജാതാനി സമ്യക് പശ്യൻ |
| വഃ വി മദേ | — യുഷ്മാകം സർവ്വേഷാന്ദേവാനാം വിവിധഹവിർജന്യമദായ |
| ജീവസേ | |
| സം–ആകൃണോഷി | — ജീവനാർത്ഥം ജഗതോവൃത്തിം സമ്യഗാകരോഷി |
| വിവക്ഷസേ | — ത്വം മഹാനസി |

അർത്ഥം—അല്ലയോ സോമ, അവിടുന്നാണ് ഞങ്ങളുടെ പശുവിനെ രക്ഷിക്കുന്നത്. പശുവിനെ മാത്രമല്ല, സുരന്മാരും നരന്മാരും തിര്യക്കുകളും ചേർന്നുള്ള ഈ ജഗത്തിനെ മുഴുവൻ രക്ഷിക്കുന്നതു്. എല്ലാ ഭൂതജാതങ്ങളെയും നോക്കിക്കണ്ടുകൊണ്ട് അവിടുത്തോടു്സംബന്ധിച്ച, അവിടുന്നിൽ തല്പരരായ ദേവന്മാക്കെല്ലാം ഹവിസ്സുകളുളവാക്കുന്ന ഹർഷത്തിനുവേണ്ടി അവരുടെ ജീവനത്തിനുവേണ്ടിയാണ് ജഗത്തിന്റെ വൃത്തിയെ അവിടുന്ന് വേണ്ടപോലെയാക്കുന്നതു് അവിടുന്ന് മഹാനാകുന്നു.

7 ത്വന്നസ്സോമവിശ്വതോ
ഗോപാഅദാഭ്യോഭവ
സേധരാജന്നപസ്രിധോവിദ്വേഷോമദേ
മാനോദുശ്ശംസഈശതാവിവക്ഷസേ

അന്വയം:—

ഹേ രാജൻ, സോമ,

| | |
|---|---|
| അദാഭ്യഃ ത്വം | — കേനാപ്യഹിംസ്യസ്ത്വം |
| വിശ്വതഃ നഃ ഗോപാഃ ഭവ | — സർവ്വതോസ്മാകം രക്ഷിതാ ഭവ |
| (അപിച) വഃ വി മദേ | — തവവിവിധഹവിർജ്ജന്യ തൃപ്ത്യർത്ഥം |
| സ്രിധഃ അപ സേധ | — അസ്മാകമുപക്ഷയിതൄൻ അസ്മത്തോപഗമയ |
| ദുഃ-ശംസഃ നഃ മാ ഈശത | — വിദ്യമാനാനാമവിദ്യമാനാനാം ശംസിതാ ഈശിതാമാഭൂൽ |
| വിവക്ഷസേ | — ത്വം മഹാനസി |

അർത്ഥം—അല്ലയോ പ്രകാശമാനനായ സോമ, ആരാലും കേടേല്പിക്കപ്പെടാൻ കഴിയാത്ത അവിടുന്ന് എമ്പാടും ഞങ്ങളുടെ രക്ഷിതാവായാലും. അവിടത്തേയ്ക്ക് പലവിധ ഹവിസ്സുകളിൽ നിന്നുള്ള ഹർഷത്തിനുവേണ്ടി (ആ ഹവിസ്സുകളൊരുക്കുന്ന) ഞങ്ങളിൽനിന്ന് ദ്രോഹികളെ അകററിയാലും. അറിയുന്നതുമറിയാത്തതും പുലമ്പുന്നവൻ ഞങ്ങളെ കീഴടക്കരുതു്. (അപവാദം പറയുന്നവനെയുമകററിയാലും) അവിടുന്ന് മഹാനാകുന്നു.

8 ത്വന്നസ്സോമസുക്രതു

വ്വയോധേയായജാഗൃഹി

ക്ഷേത്രവിത്തരോമനുഷോവിവോമദേ

ദ്രുഹോനഃപാഹ്യംഹസോവിവക്ഷസേ

അന്വയം:—

| | |
|---|---|
| ഹേ സോമ, സു-ക്രതുഃ | — ശോഭനപ്രജ്ഞഃ |
| ക്ഷേത്രവിത്-തരഃ | — ക്ഷേത്രസ്യാതിശയേന ലംഭകഃ |
| ത്വം നഃ വയഃ-ധേയായ ജാഗൃഹി | — അന്നദാനായ ജാഗൃവിദ്ഭവ |
| (കിഞ്ച) വഃ വി മദേ | — തവ സോമാദി ഹവിർജ്ജനിത മദേസതി |

| | |
|---|---|
| ദ്രുഹഃ മനുഷഃ, അംഹസഃ | — ദ്രോഗ്ധുശ്ശത്രോസ്സകാശാൽ പാപാച്ച |
| നഃ പാഹി | — അസ്മാൻ പാലയ |
| വിവക്ഷസേ | — ത്വമ്മഹാനസി |

അർത്ഥം—അല്ലയോ സോമ, ശോഭനപ്രജ്ഞനം വയൽ ധാരാളം നേടിക്കൊടുക്കുന്നവനുമായ അവിടുന്ന് ഞങ്ങൾക്ക് അന്നദാനത്തിന്നായുണർവ്വേതിയാലും. പിന്നെ, അവിടേക്ക് സോമാദി ഹവിസ്സിൽനിന്നുള്ള ഹർഷത്തിൽ ദ്രോഹകാരിയായ ശത്രുവിങ്കൽനിന്നും പാപത്തിൽനിന്നും ഞങ്ങളെ രക്ഷിച്ചാലും. അവിടുന്നു മഹാനാകുന്നു.

9 ത്വന്നോവൃത്രഹന്തമേ

ന്ദ്രസ്യേന്ദോശിവസ്സഖാ

യൽസീംഹവന്തേസമിഥേവിവോമദേ

യുധ്യമാനാസ്തോകസാതൌവിവക്ഷസേ

അന്വയം:—

| | |
|---|---|
| ഹേ വൃത്രഹൻ–തമ, ഇന്ദോ, | — ശത്രൂണാമതിശയേനഹന്ത സ്സോമ, |
| (യഃ) ത്വം ഇന്ദ്രസ്യ ശിവഃ സഖാ | — സുഖകരോമിത്രഭൂതോസി |
| വഃ വി മദേ | — തവസോമപാന ജനിത മദേസതി |
| തോക–സാതൌ | — അതിമഹതി, ദീയതേസ്മിന്ന പത്യമിതിതോകസാതിസ്സങ് ഗ്രാമഃ, താദൃശേ |
| സം–ഇഥേ യുധ്യമാനാഃ | — സങ്ഗ്രാമേ യുദ്ധംകുർവ്വാണാഃ |
| സീം യൽ ഹവന്തേ | — സർവ്വതോയദാ യുദ്ധാർത്ഥ മാഹ്വയന്തി |
| (തദാ) നഃ | — അസ്മാൻ പാഹി |
| വിവക്ഷസേ | — ത്വം മഹാനസി |

അൎത്ഥം— ഏററവും ശത്രുഹന്താവായ സോമ, ഇന്ദ്രന്ന സുഖമിയററുന്ന ചങ്ങാതിയായ അവിടുന്നു്, അവിടേക്കു് സോമപാനംകൊണ്ടുള്ള ഹൎഷത്തിൽ, സന്തതികളപേക്ഷിയ്ക്കപ്പെടുന്ന പെരിയ പോരിൽ പൊരുതുന്ന ശത്രുക്കൾ നാലുപാടിൽനിന്നും പോരിന്ന വിളിക്കുമ്പോൾ, ഞങ്ങളെ രക്ഷിച്ചാലും. അവിടുന്നു് മഹാനാകുന്നു.

10 അയങ്ഘസത്തുരോമദ
ഇന്ദ്രസ്യവൎദ്ധതപ്രിയഃ
അയങ്കക്ഷീവതോമഹോവിവോമദേ
മതിംവിപ്രസ്യവൎദ്ധയദ്വിവക്ഷസേ

അന്വയം:—

| | |
|---|---|
| അയം ഘ സഃ | — ഈദൃശഃ ഖലു സോമഃ |
| തുരഃ, മദഃ, ഇന്ദ്രസ്യ പ്രിയഃ | — ത്വരണശീലഃ, മദകരഃ ഇന്ദ്രസ്യ പ്രീതികരഃ |
| വൎദ്ധത | — അസ്മദീയാം മതിമവൎദ്ധയൽ |
| അയം മഹഃ വിപ്രസ്യ | — മഹതോമേധാവിനഃ |
| കക്ഷീവതഃ മതിം | |
| വ ൎദ്ധ യ ൽ | — ഏതദാഖ്യസ്യൎഷേഃ പ്രജ്ഞാമവൎദ്ധയൽ |
| (ഹേ സോമ,) വഃ വി | |
| മദേ | — തവരസഃ മദായ ഭവതി |
| വിവക്ഷസേ | — ത്വം മഹാനസി |

അൎത്ഥം—ഇപ്രകാരമുള്ള സോമൻ വേഗവാനും ഹൎഷകരനും ഇന്ദ്രന്ന പ്രീതികരനുമായി നമ്മുടെ ബുദ്ധിയെ വൎദ്ധിപ്പിച്ചു. ഈ സോമൻ മഹാനും മേധാവിയുമായ കക്ഷീവാനെന്ന ഋഷിക്കു് പ്രജ്ഞ വളൎത്തി. അല്ലയോ സോമ, അവിടുത്തെ രസം ഹൎഷത്തിന്നായി ഭവിക്കുന്നു. അവിടുന്നു് മഹാനാകുന്നു.

11 അയംവിപ്രായദാശുഷേ

വാജാ്ഇയർത്തിഗോമതഃ

അയംസപ്തഭ്യആവരംവിവോമദേ

പ്രാന്ധംശ്രോണഞ്ചതാരിഷദ്വിവക്ഷസേ വ 12

അന്വയം:—

അയം വിപ്രായ ദാശുഷേ — സോമോമേധാവിനേ ഹവിർദ്ദാത്രേ യജമാനായ
ഗോ—മതഃ വാജാൻ
ഇയർത്തി — പശുയുക്താന്യന്നാനി പ്രേരയതി
(കിഞ്ച) അയം സപ്ത—ഭ്യഃ — സ്തോതൃഭ്യഃ
വരം ആ — വരണീയന്ധനമാഭിമുഖ്യേന പ്രയച്ഛതി
അന്ധം ശ്രോണം ച — നേത്രഹീനന്ദീർഘതമസമൃഷിം, പങ്ഗും പരാവൃജമൃഷിഞ്ച ചക്ഷുഷ്പ്രദാനേന ചരണ പ്രദാനേന ച
പ്ര താരിഷത് — പ്രകർഷേണ വർദ്ധിതവാൻ
(ഹേ സോമ,) വഃ വി
മദേ — ത്വദ്രസഃ ഹർഷായ ഭവതി
വിവക്ഷസേ — ത്വമ്മഹാനസി

അർത്ഥം—ഈ സോമൻ മേധാവിയും ഹവിസ്സേകുന്നവനുമായ യജമാനന്ന് പശുക്കളോടൊത്ത അന്നങ്ങളെത്തിക്കുന്നു. പിന്നെ, സ്തോതാക്കളായ ഏഴ് ഋത്വിക്കുകൾക്ക് ശ്രേഷ്ഠമായ ധനം നേരെ കൊടുക്കുന്നു അവിടുന്ന് കണ്ണില്ലാത്ത ദീർഘതമസ്സെന്ന ഋഷിയെ കണ്ണേകിയും, മുടന്തനായ പരാവൃക്കെന്ന ഋഷിയെ കാലേകിയും വളർത്തി അല്ലയോ സോമ, അവിടത്തെ രസം ഹർഷത്തിന[illegible]വുകുന്നു അവിടുന്ന് മഹാനാകുന്നു (സോമൻ ദേ[illegible] ഈ സൂക്തത്തിൽ സോമരസത്തിന്റെ സോ[illegible]പാനം പ്രതി[illegible] [illegible]ോമത്തിന്റെ അധിദേവനെ സോമനായും പാന[illegible] രസമായും കണക്കാക്കണം.)

വർഗ്ഗം–13–14–ഉഷ്ണിഗനുഷ്ടുഭൌഛന്ദസീ, പൂഷാദേവതാ.

1 പ്രഹ്യച്ഛാമനീഷാ

സ്പാർഹായന്തിനിയുതഃ

പ്രദസ്രാനിയുദ്രഥഃ

പൂഷാഅവിഷ്ടുമാഹിനഃ

അന്വയം:—

ഹി സ്പാർഹാഃ, നി–യുതഃ — യസ്മാൽ സ്പൃഹണീയാഃ, അസ്മാഭിന്നിയുക്താഃ, ഉച്ചാരിതാഃ,

മനീഷാഃ അച്ഛ പ്ര യന്തി — സ്തുതിവാചഃ പൂഷണമാഭിമുഖ്യേന പ്രകർഷേണ ഗച്ഛന്തി

(തസ്മാൽ) ദസ്രാ, നിയുൽ–രഥഃ — ദർശനീയഃ ഗമനായ നിയുക്തരഥഃ

മാഹിനഃ പൂഷാ പ്ര അവിഷ്ടു — മഹാൻ പൂഷാസ്മാൻ പ്രകർഷേണ രക്ഷതു

അർത്ഥം–സ്പൃഹണീയങ്ങളും നമ്മളാലുച്ചരിയ്ക്കപ്പെട്ടവയുമായ സ്തുതിവചനങ്ങൾ നേരെ പൂഷാവിനെ പ്രാപിക്കുന്നതുകൊണ്ടു്, ദർശനീയനും യാത്രയ്ക്കൊരുക്കിനിർത്തിയ തേരോടുകൂടിയവനും മഹാനുമായ പൂഷാവു് നമ്മളെ വേണ്ടപോലെ രക്ഷിയ്ക്കട്ടെ.

2 യസ്യത്യന്മഹിത്വം

വാതാപ്യമയഞ്ജനഃ

വിപ്രത്വാവംസദ്ധീതിഭി

ശ്ചികേതസുഷ്ടുതീനാം

അന്വയം –

| | |
|---|---|
| വിപ്രഃ അയം ജനഃ | — മേധാവീ യജമാനഃ |
| യസ്യ ത്യൽ മഹി–ത്വം | — മഹത്വം |
| വാതാപ്യം | — മണ്ഡലേ സംഭൃതമുദകഞ്ച |
| ധീതി–ഭിഃ ആ വംസൽ | — യാഗാദികർമ്മഭിസ്സംഭജതേ |
| (സപൂഷാ) സു–സ്തുതീനാം | |
| ചികേത | — ശോഭനോസ്തുതീജ്ജാനാതു |

അർത്ഥം–മേധാവിയായ ഈ യജമാനൻ ആരുടെ മഹത്വത്തെയും മണ്ഡലത്തിൽ സംഭരിച്ച ജലത്തെയും (പൂഷാവ് പന്ത്രണ്ടാദിത്യന്മാരിൽ പെടുന്നു അവിടുത്തെ മണ്ഡലത്തിലാണ് മഴ പെയ്യിക്കാനുള്ള ജലം സംഭരിച്ചിരിക്കുന്നത് ) യാഗാദി കർമ്മങ്ങളാൽ പ്രാപിക്കുന്നുവോ, (യാഗഫലമായി മഴ പെയ്യിക്കുന്നുവോ) ആ പൂഷാവ് നമ്മുടെ ശോഭനസ്തുതികളറിയട്ടെ

3 സവേദസുഷ്ടുതീനാ
മിന്ദുർന്നപൂഷാവൃഷാ
അഭിപ്സുരഃപ്രുഷായതി
വ്രജന്നആപ്രുഷായതി

അന്വയം –

| | |
|---|---|
| സഃ സു–സ്തുതീനാം വേദ | — പൂഷാ ശോഭനസ്തോത്രാണാം സ്വരൂപഞ്ജാനാതി |
| ഇന്ദുഃ ന പൂഷാ വൃഷാ | — സോമഇവ സകാമാനാം വർഷിതാ |
| പ്സുരഃ അഭി | |
| പ്രുഷായതി | — രൂപവാൻ സോസ്മാനഭി ലക്ഷ്യസിഞ്ചതി |
| നഃ വ്രജം ആ പ്രുഷായതി | — ആഭിമുഖ്യേന സിഞ്ചതി |

അർത്ഥം–ആ പൂഷാവ് നല്ല സ്തോത്രങ്ങളുടെ സ്വരൂപത്തെ അറിയുന്ന സുന്ദരനായ അവിടുന്ന് നമ്മെ നേരെ നനയ്ക്കുന്ന (മഴപെയ്യിക്കുന്ന ) നമ്മുടെ തൊഴുത്തും നേരെ നനയ്ക്കുന്ന (പശു

വിൻപാൽ ഒഴക്കുന്നു. പൂഷാവ് പശുവിൻെറ അധിദേവനാകുന്നു.)

4 മംസീമഹിത്വാവയ

മസ്മാകന്ദേവപൂഷൻ

മതീനാഞ്ചസാധനം

വിപ്രാണാഞ്ചാധവം

അന്വയം:-

ഹേ ദേവ, പൂഷൻ, വയം — ദ്യോതമാനപൂഷൻ, വയം

അസ്മാകം മതീനാം

സാധനം ച — അഭിലഷിതാനാം സാധയിതാരം

വിപ്രാണാം ആ-ധവം ച — മേധാവിനാമപി കമ്പയിതാരം

ത്വാ മംസീമഹി — ത്വാം സ്തുമഃ

അർത്ഥം-അല്ലയോ പ്രകാശമാനനായ പൂഷാവേ, ഞങ്ങളുടെ ആഗ്രഹങ്ങരം സാധിപ്പിക്കുന്നവനും മേധാവികളുടെകൂടി ഉള്ള് വിറപ്പിക്കുന്നവനുമായ അവിടുത്തെ ഞങ്ങരം സ്തുതിക്കുന്നു.

5 പ്രത്യർധിര്യജ്ഞാനാ

മശ്വഹയോരഥാനാം

ഋഷിസ്സയോമനുർഹിതോ

വിപ്രസ്യയാവയൽസഖഃ വ. 13

അന്വയം:-

മനുഃ-ഹിതഃ യഃ — മനുഷ്യഹിതോയഃ

വിപ്രസ്യ യവയൽ-സഖഃ — മേധാവിനസ്തോതൃശ്ശത്രൂണാം പൃഥക് കർത്താസഖാ

ഋഷിഃ സഃ — സർവ്വസ്യ ദ്രഷ്ടാ സപൂഷാ

| | |
|---|---|
| യജ്ഞാനാം പ്രതി–അധി:— | അധിഷ്ഠാതാ |
| രഥാനാം അശ്വ–ഹയ: | — ഹയ: ഗന്താ, അശ്വയുക്തേന രഥേനഗന്താ |

അർത്ഥം–മനുഷ്യർക്ക് ഹിതകാരിയായ ഏതുവൻ മേധാവിയായ സ്തോതാവിന്ന് ശത്രുക്കളെ അകററുന്ന ചങ്ങാതിയാണോ, എല്ലാം കാണുന്ന ആ പൂഷാവ് യജ്ഞങ്ങളുടെ പകതിഭാഗത്തിന്നധിനാകുന്നു. കതിര പൂട്ടിയ തേരിൽ സഞ്ചരിക്കുന്നവനാകുന്നു.

6 ആധീഷമാണായാഃപതി
ശുചായാശ്ചശുചസ്യച
വാസോവായോവീനാ
മാവാസാംസിമർമ്മൃജൽ

അന്വയം:—

| | |
|---|---|
| ആ–ധീഷമാണായാഃ | — ആത്മാർത്ഥന്ധീയമാനായാഃ |
| ശുചായാഃ ച | — ദീപ്തായാ അജായാശ്ചസ്വാമീ |
| ശുചസ്യ ച പതിഃ | — പുംപശോശ്ച സ്വാമീപൂഷാ |
| അവീനാം വാസഃ–വായഃ | — ഉരണാനാം സംബന്ധി ലോമൈഃ, ദശാപവിത്രാദീനി വസ്ത്രാണി പ്രേരയൻ |
| വാസാംസി | — രജകശോദ്ധ്യാനി വസ്ത്രാണി |
| ആ മർമ്മൃജൽ | — ആസമന്താൽ പ്രകാശോജ്ജ്വലാന്യേം ശോധയൻ ഭവതി |

അർത്ഥം.–തനിയ്ക്കുവേണ്ടി നിർത്തപ്പെട്ട തെളിവുററ പെണ്ണാടുകളുടെയും ആണാടിന്റെയും സ്വാമിയായ പൂഷാവ് ആട്ടിൻ രോമങ്ങൾകൊണ്ടുള്ള ദശാപവിത്രം മുതലായ വസ്ത്രങ്ങളുണ്ടാക്കിക്കൊണ്ട് ആ വസ്ത്രങ്ങളെ പ്രകാശോജ്ജ്വലങ്ങളാലലക്കുന്നു, ശുദ്ധീകരിക്കുന്നു. (പൂഷാവ് ആടുകളുടെ നാഥനാണ്. ആടാണ് വാഹനവും. ആട്ടുരോമങ്ങളെ സ്വരശ്മികളാലുണക്കിശുദ്ധമാക്കുന്നു.)

7 ഇനോവാജാനാംപതി

രിനഃപുഷ്ടീനാംസഖാ

പ്രശ്മശ്രുഹര്യതോദ്ദധോ

ഖിവൃഥായോഅദാഭ്യഃ

അന്വയം:–

| | |
|---|---|
| *യഃ അദാഭ്യഃ* | — *യശ്ശത്രുഭിരഹിംസ്യഃ പൂഷാ* |
| ഇനഃ, വാജാനാം പതിഃ | — ഈശ്വരഃ, ഹവിരാദീനാം സർവ്വേഷാമന്നാനാം പ്രഭുഃ |
| ഇനഃ, പുഷ്ടീനാം സഖാ | — സർവ്വേഷാം പ്രാണിനാം പോഷണാനാങ്കരണേ മിത്രഭൂതഃ |
| (കിഞ്ച) ഹര്യതഃ | — കാമയമാനസ്യ, യജമാനസ്യ സ്വഭൂതം സോമം പിബൻ |
| ശ്മശ്രു വൃഥാ പ്ര വി ദ്ദധോൽ | — ശ്മശ്രൂണി അനായാസേന വിവിധം പ്രകമ്പയതി |

അർത്ഥം–യാതൊരു പൂഷാവ് ശത്രുക്കളാൽ ഹിംസിക്കപ്പെടാൻ പററാത്തവനാണോ, ഈശ്വരനായ അവിടന്ന് ഹവിസ്സു തൊട്ട എല്ലാ അന്നങ്ങൾക്കും പ്രഭുവാകുന്നു. ഈശ്വരനായ അവിടന്ന് എല്ലാ പ്രാണികളുടെയും സ്വന്തം പുഷ്ടികൾക്ക് സ്വാമിയാകുന്നു. പിന്നെ, തന്നെ കാമിക്കുന്ന യജമാനന്റെ സ്വന്തം സോമം കുടിച്ച്, താടിമീശകളെ അനായാസമായി പലപാട്ട തട്ടിക്കുടയുന്നു.

8 ആതേരഥസ്യപൂഷ

ന്നജാധുരംവവൃത്യുഃ

വിശ്വസ്യാർത്ഥിനസ്സഖാ

സനോജാഅനപച്യുതഃ

അന്വയം –

ഹേ പൂഷൻ, സഖാ (യസ്ത്വം)
വിശ്വസ്യ അർഥിനഃ — സർവ്വസ്യ യാചകസ്യാഭിലഷിതപ്രദാനത്വാൽ സഖിഭൂതഃ
സനഃ-ജാഃ, അനപ-ച്യുതഃ— ചിരഞ്ജാതഃ, സ്വാധികാരാദനപഗതഃ
(തസ്യ) തേ രഥസ്യ
ധുരം — വഹനസ്ഥാനം
അജാഃ ആ വവൃത്യുഃ — വാഹനത്വേനാവർത്തയന്തി, ആവഹന്തി

അർഥം–അല്ലയോ പൂഷാവേ, യാതൊരവിടന്ന് യാചിക്കുന്നവർക്ക് മുഴുവൻ സർവ്വാഭീഷ്ടങ്ങളുമരുളുന്നതുകൊണ്ട് ചങ്ങാതിയും പണ്ടേ ജനിച്ചവനും സ്വസ്ഥാനത്തുനിന്ന് നീക്കപ്പെടാത്തവനുമാണോ, ആ അവിടത്തെ തേരിൻെറ നുകം ആടുകളാണ് വഹിക്കുന്നത്

9 അസ്മാകമൂർജാരഥം
പൂഷാഅവിഷ്ടമാഹിനഃ
ഉവദ്വാജാനാംവൃധ
ഇമന്ന്ശൃണവദ്ധവം — വ 14

അന്വയം –

മാഹിനഃ പൂഷാ — മഹാൻ സഃ
അസ്മാകം രഥം ഊർജാ
അവിഷ്ട — ബലേനാവതു, രക്ഷതു
(കിഞ്ച) വാജാനാം വൃധഃ
ഉവൽ — അന്നാനാം വർദ്ധകോഭവതു
നഃ ഇമം ഹവം ശൃണവൽ — ഈദൃഗ്ഭൂതമാഹ്വാനം ശൃണോതു

അർഥം–മഹാനായ പൂഷാവ് നമ്മുടെ തേരിനെ ബലംകൊണ്ട് രക്ഷിയ്ക്കട്ടെ നമുക്കന്നവർദ്ധകനായി ഭവിക്കട്ടെ നമ്മുടെ ഈ വിളികേൾക്കട്ടെ

വർഗ്ഗം–15_16_17_18_19 ഐന്ദ്രോവസുക്രഃ ഋഷിഃ, ത്രിഷ്ടുപ്ഛന്ദഃ, ഇന്ദ്രോദേവതാ.

1 അസൽസുമേജരിതസ്സാഭിവേഗോ
യൽസുന്വതേയജമാനായശിക്ഷം
അനാശീർദ്ദാമഹമസ്മിപ്രഹന്താ
സത്യധ്വൃതംവൃജിനായന്തമാഭും

അന്വയം:–
(ഇന്ദ്രഃ സ്തോതുമുദ്യതം പുത്രം വസുക്രംസംബോദ്ധ്യകഥയതി)
ഹേ ജരിതഃ, യൽ

| | |
|---|---|
| സുന്വതേ | — യേനാഭിവേഗേന മദർത്ഥം സോമമഭിഷുണ്വതേ |
| യജമാനായ ശിക്ഷം | — അഭിലഷിതമർത്ഥന്ദദാമി |
| മേ സു സഃ അഭി–വേഗഃ | — ശോഭനം താദൃശമഭിഗമനം, മനോവൃത്തിവിശേഷം |
| അസൽ | — അസ്തി, വിദ്യതേ |
| (കിഞ്ച) അഹം | |
| അനാശീഃ–ദാം | — ആശീഃ പ്രാർത്ഥിതം ഹവിഃ, തന്മഹ്യമദദതം |
| സത്യ–ധ്വൃതം | — സത്യസ്യ ഹിംസകം |
| വൃജിന–യന്തം | — പാപങ്കർത്തുമിച്ഛന്തം തം |
| ആഭും | — വ്യാപ്നവന്തം ജനം |
| പ്ര–ഹന്താ അസ്മി | — പ്രകർഷേണ ഹിംസിതാ ഭവാമി |

അർത്ഥം–(സ്തുതിക്കാനുദ്യമിക്കുന്ന മകൻ വസുക്രനോട് ഇന്ദ്രൻ പറയുന്നു)—അല്ലയോ സ്തോതാവേ, യാതൊരു മനോവേഗത്തോടുകൂടി എനിക്കുവേണ്ടി സോമം സംസ്കരിക്കുന്ന യജമാനന്ന് അഭീഷ്ടാർത്ഥം ഞാൻ കൊടുക്കുന്നുവോ, ആ ശോഭനമായ മനോവൃത്തി വിശേഷമാണെനിക്കുള്ളത്. എന്നാൽ എനിക്കു ഹവിസ്സു കൊടുക്കാത്തവനും സത്യലംഘകനും പാപം ചെയ്യാനിച്ഛിക്കുന്നവനും വ്യാപിച്ചവനുമായ ആളെ ഞാൻ മുറയ്ക്കു കൊല്ലുന്നവനാകുന്നു.

2 യദീദഹംയുധയേസന്നയാ
ന്യദേവയൂന്തന്വാ ശുശുജാനാൻ
അമാതേതുമ്രംവൃഷഭംപചാനി
തീവ്രംസുതംപഞ്ചദശന്നിഷിഞ്ചം

അന്വയം –

(വസുക്രഃ ഇന്ദ്രം വദതി)

| | |
|---|---|
| യദി അഹം ഇത് യുധയേ | — യദാഹമേവ യുദ്ധാത്ഥം |
| തന്വാ ശുശുജാനാൻ | — ആത്മം ശരീരാൽ പുഷ്ട്യാ യുക്താൻ |
| അദേവ–യൂൻ | |
| സം–നയാനി | — ദേവാൻ യഷ്ടുമനിച്ഛതസ്സങ്ഗമയാമി |
| (തദാ ഹേ ഇന്ദ്ര അഹം) | |
| അമാ | — ഋത്വിഗാദിഭിസ്സഹിതഃ |
| തേ തുമ്രം വൃഷഭം | — ത്വദത്ഥം, പ്രേരകം, ബലിനം, സേചനസമത്ഥം പുംപശും |
| പചാനി | — പചാമി |
| (കിഞ്ച) തീവ്രം സുതം | — മദകരരസമഭിഷുതം |
| പഞ്ച–ദശം | — സോമം (പ്രതിപത് പ്രഭൃതി പഞ്ചദശസങ്ഖ്യാസുതിഥിഷു ശുക്ലപക്ഷേ ഏകൈകോത്തരവൃദ്ധ്യാ പഞ്ചദശാനി ജായന്തേ, കൃഷ്ണപക്ഷേ തു തദ്വന്നിഹീയന്തേ ഏവം ഭ്രത ത്വാൽ പഞ്ചദശസ്സോമഃ) |
| നി സിഞ്ചം | — അഗ്നൗ സിഞ്ചാമി, പ്രക്ഷിപാമി |

അത്ഥം–(വസുക്രൻ ഇന്ദ്രനോട് പറയുന്നു) —എപ്പോഴാണ് ഞാൻ തനിയെപ്പോരിനാവേണ്ടി തിന്നുതടിച്ച അദേവയുക്കളെ (ദേവന്മാരെ യജിയ്ക്കാനിഷ്ടപ്പെടാത്തവരെ) നേരിടുന്നുവോ, അപ്പോഴാണ് അല്ലയോ ഇന്ദ്ര, ഞാൻ ഋത്വിക്കുകളും മുതലായവരോ

ടുകൂടി അവിടേയ്ക്കു് ഊക്കററ കൂററൻമുരിയെ വേവിക്കുന്നുണ്ടു്. കൂടാതെ ഹഷ്കരമായ രസമുററതും സംസ്കരിയ്ക്കപ്പെട്ടതുമായ പഞ്ചദശത്തെ (പ്രതിപദം മുതൽ പതിനഞ്ചു പക്കങ്ങളിൽ വെളുത്ത പക്ഷത്തിൽ ഓരോന്നായി ഇലകിളിക്കുകയും കറുത്തപക്ഷത്തിൽ അവ വാടുകയും ചെയ്യുമെന്നതുകൊണ്ടു് പഞ്ചദശമെന്നാൽ സോമം) അഗ്നിയിൽ അവിടേയ്ക്കായി ഹോമിക്കുന്നു. (കാളമാംസം ഇന്ദ്രനുവേണ്ടി ഒരുക്കുന്നതായി വേറെയിടങ്ങളിലും പ്രസ്താവമുണ്ടു്. എന്നാൽ പചധാതുവിന്നു് വേവിയ്ക്കുക എന്നുമാത്രമല്ല അൎത്ഥം. പചംപച എന്നതിന്നു് രോഗനിവാരണം എന്നൎത്ഥമുണ്ടു്. അപ്പോൾ ശത്രുക്കളാക്രമിക്കുമ്പോൾ അവിടുത്തെ കാളയെ രക്ഷിക്കുന്നുണ്ടു് എന്നും അൎത്ഥമെടുക്കാം. വൃഷഭം എന്ന പദത്തിന്നു് ശ്രേഷ്ഠനെന്നൎത്ഥമെടുത്തു് ദേവശത്രുക്കളുടെ നേതാവിനെയെന്നും പചാനി എന്നതിന്നു് കൊല്ലുന്നുണ്ടു് എന്നതിന്റെ അതിശയോക്തിയായും എടുക്കാം.)

3 നാഹന്തംവേദയഇതിബ്രവീ
ത്യദേവയൂനഃസമരണേജഘ്നിവാൻ
യദാവാഖ്യൽസമരണമൃഘാവ
ദാദിദ്ധമേവൃഷഭാപ്രബ്രുവന്തി

അന്വയം:—

| | |
|---|---|
| യഃ അദേവ–യുൻ | — അയജ്വ്പാൻ, ദേവദ്വിഷഃ |
| സം–അരണേ ജഘ്നിവാൻ | — സങ്ഗ്രാമേഹം ഹതവാൻ |
| ഇതി ബ്രവീതി | — വദതി |
| തം അഹം ന വേദ | — താദൃശം മദ്വ്യതിരിക്തം ജനം ന ജാനാമി |
| (കിഞ്ച) യദാ ഋഘാവൽ | |
| സം–അരണം | — പരസ്പരഹിംസായുക്തം സങ്ഗ്രാമം |
| അവ–അഖ്യൽ | — അവാകൃതം, നൃക്കൃതം |

| | |
|---|---|
| ആത് ഇത് മേ വൃഷഭാ | — തദാനീമേവ മമദപ്തിത വൃഷഭസ്യേവ വിക്രാന്ത കർമ്മാണി |
| (വിദ്വജ്ജനാഃ) പ്ര ബ്രുവന്തി ഹ | — പ്രകഥയന്തി ഖലു |

അർത്ഥം:—അയജ്വാക്കളെ, ദേവദ്വേഷികളെ, യുദ്ധത്തിൽ ഞാൻ കൊന്നു എന്നു പറയുന്ന ഒരുവനെ, എന്നെയല്ലാതെ ഞാന റിയുകയില്ല. പിന്നെ, അന്യോന്യ ഹിംസകമായ യുദ്ധം നിവൃത്തിപ്പെടുമ്പോഴും, ഇല്ലാതാകുമ്പോഴും മാത്രമാണ് ഊക്കാറ കാളയുടേതുപോലെയുള്ള (കാളപ്പോത്ത പോലെയുള്ള) എന്റെ പരാക്രമങ്ങളും വിദ്വജ്ജനങ്ങളും പ്രശംസിക്കുന്നതു്.

4 യദജ്ഞാതേഷുവൃജനേഷ്വാസം
വിശ്വേസതോമഘവാനോമആസൻ
ജിനാമിവേൽക്ഷേമആസന്തമാഭും
പ്രതങ്ക്ഷിണാംപർവ്വതേപാദഗൃഹ്യ

അന്വയം:—

| | |
|---|---|
| (ഇന്ദ്രസ്യവാക്യം) യത് അജ്ഞാതേഷു | — യദാശരീരശസ്ത്രാസ്ത്ര ബലാദിഭിരപരിജ്ഞാതേഷു |
| വൃജനേഷു ആസം | — സങ്ഗ്രാമേഷ്വഹം പ്രവിശാമി, തദാ |
| വിശ്വേ മഘ—വാനഃ | — സർവ്വേ ഹവിർധനാഃ, തപോധനാ ഋഷയഃ |
| സതഃ മേ ആസൻ | — ഏവം വർത്തമാനസ്യ മമേന്ദ്രസ്യ സമീപേ ഉപവിശന്തി, മമവീര്യവൃദ്ധ്യർത്ഥം മാം സ്തുവന്തസ്തിഷ്ഠന്തി |
| (അപിച) ക്ഷേമേ ആ സന്തം | — ജഗത്പാലനേ നിമിത്തേ സർവ്വമഭിവന്തം— |

| | |
|---|---|
| ആട്ടം ജിനാമി വാ | — മഹാന്തം ശത്രും വിനാശയാമ്യേവ |
| തം പാദ-ഗൃഹ്യ ഇൽ | — പാദൌ ഗൃഹീത്വൈവ |
| പർവ്വതേ പ്ര ക്ഷിണാം | — ഗിരൌ പ്രക്ഷിപാമി |

അത്ഥം—(ഇന്ദ്രവാക്യം) ശരീരബലം ആയുധബലം മുതലായവയറിയാത്ത യുദ്ധങ്ങളിൽ ഞാൻ പ്രവേശിയ്ക്കുമ്പോാം, ഹവിസ്സും തപസ്സുമായ ധനമൊത്ത ഋഷികളെല്ലാം അപ്രകാരമുള്ള ഇന്ദ്രനായ എന്റെ അടുക്കൽ വന്നിരിക്കാറുണ്ട്. എന്റെ വീര്യം വദ്ധിപ്പിക്കാനായി സ്തുതിക്കാറുണ്ട്. പിന്നെ, ജഗത്തു മുഴുമൻ ഭരിക്കാൻവേണ്ടി, കീഴടക്കുന്ന പെരിയ ശത്രുവിനെ ഞാൻ നശിപ്പിക്കുകതന്നെ ചെയ്യുന്നു. അവനെ കാലിൽ പിടിച്ചുതന്നെ മലയിലെറിയുന്നു.

5 നവാളമാംവൃജനേവാരയന്തേ
നപർവ്വതാസോയദഹമ്മനസ്യേ
മമസ്വനാൽകൃധുകണ്ണ്ോഭയോത
ഏവേദനദ്യൂൻകിരണസ്സമേജാൽ വ. 15

അന്വയം:—

| | |
|---|---|
| വൃജനേ മാം | — സങ്ഗ്രാമേവസ്ഥിതം മാം |
| വൈ ഉ ന വാരയന്തേ | — കേചിന്നിവാരയിതും സമത്ഥാന ഭവന്ത്യേവ |
| അഹം യൽ മനസ്യേ | — യൽകമ്മകത്തും മനസേച്ഛാമി |
| പർവ്വതാസഃ ന | — അവിതരണക്ഷമാഃ, ഹിമവദാദയോഗിരയസ്തൽ കമ്മപ്രോദ്ധും നശക്നുവന്തി |
| (കിഞ്ച ഇന്ദ്രസ്യ) മമ | |
| സ്വനാൽ | — ശബ്ദാദേവ |
| കൃധു-കണ്ണഃ | — ഹ്രസ്വകണ്ണഃ, മന്ദശ്രവണേന്ദ്രിയഃ |
| ഭയാതേ | — ബിഭേതി |
| (അപിച) ഏവ ഇൽ | — ഏവമേവ, കൃധുകണ്ണവൽ |

അന ദ്യൻ കിരണഃ — പ്രതിദിവസങ് കിരണവാൻ സൂര്യഃ
സം എജാൽ — സമ്യക് ചലതി, നിയമേന പ്രയാതി

അർത്ഥം—യുദ്ധത്തിൽ വർത്തിക്കുന്ന എന്നെ തടയാനാരും പോന്നവരല്ല. മനസ്സുകൊണ്ട് ഞാൻ ചെയ്‌വാനിച്ഛിക്കുന്ന കർമ്മത്തെ ഹിമാലയാദി പർവ്വതങ്ങൾകൂടി താങ്ങുവാൻ കഴിയുകയില്ല. പിന്നെ, എന്റെ ശബ്ദത്താൽത്തന്നെ ചെവി കേൾക്കാത്തവർ കൂടി പേടിക്കുന്നു. കൂടാതെ ചെകിട്പൊട്ടനെന്നപോലെ രശ്മിമാനായ ആദിത്യനും ദിവസംപ്രതി (എന്നെ പേടിച്ച്) ചരിയ്ക്കുന്നു, വന്നും പോയും കൊണ്ടിരിക്കുന്നു.

6 ദർശന്നത്രശൃതപാँഅനിന്ദ്രാൻ
ബാഹുക്ഷദശ്ശരവേപത്യമാനാൻ
ഘൃഷുംവായേനിനിദഃസ്സഖായ
മധ്യന്നേപഷപവയോവവൃത്യുഃ

അന്വയം.—

അത്ര ശൃത—പാൻ — അസ്മിൻ ജഗതിശൃതാനി, പക്വാനി, സോമാദി ഹവീംഷ്യ പഹൃത്യ പിബതഃ
അനിന്ദ്രാൻ — ഇന്ദ്രേണ മയാ വർജ്ജിതാൻ
ബാഹു—ക്ഷദഃ — ബാഹുഭിര്യജമാനാൻ ശകലീ കർവ്വതഃ
ശരവേ പത്യമാനാൻ — ഹിംസായൈ അഭിപതതോ സുരാദീൻ
ന ദർശൻ — അഹങ്ക്ഷിപ്രം പശ്യാമി
ഘൃഷം വാ സഖായം — (വാശബ്ദശ്ചാർത്ഥേ) മഹാന്തം സഖായഞ്ചമാം
യേ നിനിദഃ ഉ — നിന്ദന്തി ച

(ഏവം ഭൂതേഷു) ഏഷു
അധി — ഉപരി
ന പവയഃ വവൃത്യുഃ — ക്ഷിപ്രം മദീയാന്യായുധാനി വൎത്തന്തേ

അൎത്ഥം–ഈ ലോകത്തിൽ പാകംചെയ്യപ്പെട്ട സോമാദി ഹവിസ്സുകളെ അപഹരിച്ചു കടിക്കുന്നവരും ഇന്ദ്രനായ എന്നാൽ തള്ളപ്പെട്ടവരും യജമാനൻെറ കയ്യുകളെകൊണ്ടു് തളൎത്തുന്നവരും ഹിംസിക്കാനായി ചാടി വീഴുന്നവരുമായ അസുരാദികളെ ഞാനുടനെ കാണുന്നുണ്ടു്. മഹാനും ഉപാസകൎക്കു് സഖാവുമായ എന്നെ ഏവർ നിന്ദിക്കുന്നുവോ, വകവെയ്ക്കാതിരിക്കുന്നുവോ, അവരുടെ മേലും എൻെറ ആയുധങ്ങളും ഉടനെ ചെല്ലുന്നുണ്ടു്.

7 അഭ്രൎവ്വൌക്ഷീൎവ്യ്യ ആയുരാന
ഡ്ദൎഷന്നപൂൎവ്വോഅപരോനദൎഷൽ
ദ്വേപവസ്തേപരിതന്നഭൂതോ
യോഅസ്യപാരേരജസോവിവേഷ

അന്വയം:–

(വസുക്രഃ ഇന്ദ്രം സ്തൌതി,
ഹേ ഇന്ദ്ര,) അഭ്രഃ ഉ — ത്വമേവ പ്രാദുൎഭവസി
ഔക്ഷീഃ — ത്വമേവകാലേ കാലേ പൃഥിവീം സിഞ്ചസി
(അതഃ പരം യുഷ്മച്ഛബ്ദസമാനാൎത്ഥാഭവേച്ഛബ്ദ അദ്ധ്യാഹൎത്തവ്യഃ )
(ഇന്ദ്രഃ ഭവാൻ) വി ആയുഃ
ഉ ആനട് — വിവിധഞ്ജീവിതഞ്ചവ്യാപ്നോതി
(കിഞ്ച) പൂൎവ്വഃ — പുരാതനോഭവാനിന്ദ്രഃ
ന ദൎഷൽ — വജ്രേണ ശത്രുൻ ക്ഷിപ്രം വിദാരയതി
അപരഃ ന ദൎഷൽ — (ന ഇതിനിഷേധാൎത്ഥേ) ശത്രുൎവന്തമിന്ദ്രം ന വിദാരയതി

(അപിച) യഃ അസ്യ
രജസഃ — ഈദൃശസ്യ ലോകസ്യ, ത്രൈലോക്യസ്യ
പാരേ വിവേഷ — പരമസൂക്ഷ്മവായുരൂപേണ സൃഷ്ടികാരണാത്മനാസ്ഥിത്വാ വ്യാപ്നോതി
തം പവമന്ന — ഭവന്തം തം മഹത്വേന സർവ്വസ്യാഭിഭവനായഗച്ഛന്ത്യൌ
ദ്യേ ന പരി ഭൂതഃ — ദ്യാവാപൃഥിവ്യൌ പരിഭവിതും ശക്നുതഃ

അർത്ഥം:-(വസുക്രൻ ഇന്ദ്രനെ സ്തുതിക്കുന്നു ) അല്ലയോ ഇന്ദ്ര, അവിടുന്ന് മാത്രമേ സാക്ഷാത്തായുള്ളു അവിടുന്നുതന്നെയാണ് അതാതുകാലത്തു് ഭൂമിയെ നനക്കുന്നതു് (എന്നി മേല്പോട്ട് ഭവാനെന്ന പദമാണ് യോജിക്കുക) ഇന്ദ്രനായ ഭവാൻ വിവിധമായ ജീവിതത്തെ വ്യാപിക്കുന്നു പുരാതനനായ ഭവാൻ ശത്രുക്കളെ വേഗം പിളക്കുന്നു ശത്രു, ഭവാനെ പിളക്കുന്നില്ല. പിന്നെ, യാതൊരു ഭവാൻ ഇക്കണ്ട ലോകത്തിന്റെ, മൂന്നുലോകങ്ങളുടെയും അക്കരെ, പരമസൂക്ഷ്മവായു രൂപനായി സൃഷ്ടികർമ്മാത്മാവായി നിന്നുകൊണ്ടു് വ്യാപിക്കുന്നുവോ, ആ ഭവാനെ, മഹത്വംകൊണ്ടു് എല്ലാം കീഴടക്കുവാൻ വരുന്ന ദ്യാവാപൃഥിവികളും കീഴടക്കാൻ ശക്തിയുള്ളവരല്ല

8 ഗാവോയവംപ്രയുതാഅര്യോഅക്ഷ
ന്നാഅപശ്യംസഹഗോപാശ്ചരന്തീഃ
ഹവാഇദര്യോഅഭിതസ്സമായൻ
കിയദാസുസ്വപതിശ്ഛന്ദയാതേ

അന്വയം:-
(ഇന്ദ്രവാക്യം) ഗാവഃ
പ്ര-യുതാഃ — ധേനവഃ പ്രകർഷേണമിശ്രിതാഃ സഹഭൂതാഃ
യവം അക്ഷൻ — മധുഷ്ടിജനിതയവാദിഘാസമന്നി ഭക്ഷയന്തി

| | |
|---|---|
| അര്യഃ സഹ–ഗോപാഃ, ചരന്തീഃ | — സർവ്വസ്യസ്വാമ്യഹം പശുപാലേന സഹിതാഃ, ഘാസം ഭക്ഷയന്തീഃ |
| താഃ അപശ്യം | — താ ഗാഃ പശ്യാമി |
| (കിഞ്ച) ഹവാഃ | — വാഹനദോഹനാത്ഥമാഹ്വാനാ ഹ്വാഗാവഃ |
| അര്യഃ അഭിതഃ സം ആയൻ ഇൽ | — അര്യം, സ്വാമിനം (ദ്വിതീയാത്ഥേ പ്രഥമാ) ഏകീഭ്രയൈവാഗച്ഛന്തി |
| (ആഗതാസു) ആസു സ്വ–പതിഃ | — ഗോഷു, സ്വാനാങ്ഗവാം സ്വാമീ |
| കിയൽ ഛന്ദയാതേ | — കിയൽ ക്ഷീരമത്ഥത്ഥന്ദോഗ്ധു ങ്കാമയതേ |

*അത്ഥം*–(ഇന്ദ്രവാക്യം) പശുക്കരം കൂട്ടംചേൎന്ന് തങ്ങളിലിണങ്ങി എൻെറ മഴയിൽനിന്നു് മുളച്ച യവം മുതലായ പുല്ലുകരം തിന്നുന്നു. എല്ലാററിന്നും പ്രഭുവായ ഞാൻ, മേപ്പകാരനോടുകൂടി നടന്നു പുല്ലുതിന്നുന്ന അവയെ പ്രീതിയാൎന്ന കാണുന്നു. പിന്നെ, ഏററിന്നും കറവിന്നുംവേണ്ടി വിളിക്കപ്പെടുന്ന പശുക്കരം, ഉടമസ്ഥനെ ഒന്നിച്ചുതന്നെ പ്രാപിക്കുന്നു. എത്തിച്ചേൎന്ന അവയിൽനിന്നു് ഉടമസ്ഥൻ കറച്ചു പാൽ എനിക്കുവേണ്ടി (എന്നെ ഉദ്ദേശിച്ച കമ്മങ്ങരംക്കുവേണ്ടി)യാണു് കറക്കാൻ ഇഷ്ടപ്പെടുന്നതു്.

9 സംയദ്വയംയവസാദോജനാനാ
മഹംയവാദഉർവ്വജ്രേഅന്തഃ
അത്രായുക്തോവസാതാരമിച്ഛാ
ദഥോഅയുക്തംയുനജദ്വവന്വാൻ

അന്വയം:-

(വസുക്രഃ ഇന്ദ്രം വദതി)

| | |
|---|---|
| ജനാനാം | — ലോകാനാമ്മദ്ധ്യേ |
| യൽ യവസ–അദഃ | — യേ തൃണസ്യാത്താരഃ, പശവഃ |
| (തേ) വയം സം | — വയമിതി സമ്യക് ജാനീഹി |
| (യേച) യവ–അദഃ | — യവാന്നസ്യാത്താരോ മനുഷ്യാഃ, തേപി വയമിതി സംജാനീഹി |
| ഉരു–അജ്രേ | — വിസ്തീർണ്ണേ അജിരേങ്ഗണേ, ഹാർദ്ദാകാശരൂപേ |
| (യൽ) അന്തഃ അഹം | — അന്തര്യാമിരൂപം ബ്രഹ്മാസ്മി, തദഹമസ്മി |
| അത്ര യുക്തഃ | — അസ്മിന്നാകാശേയുക്തഃ, സമാഹിതോ ദേവാനിന്ദ്രഃ |
| അവ–സാതരം ഇച്ഛാൽ | — ആത്മസാക്ഷാൽ കർത്തുമിച്ഛതി |
| അധോ അയുക്തം | — അയോജിനം |
| വവന്വാൻ | — (ദ്വിതീയാർത്ഥേ പ്രഥമാ) വവന്വന്തം, അതിശയേന വിഷയാൻ സേവമാനം പുരുഷം |
| യുനജൽ | — സംസാരേ യുനക്തി |

(ശാപാനുഗ്രഹസമർത്ഥോഽവദ്ധുപോഹമേവാസ്മി)

അർത്ഥം:-(വസുക്രൻ ഇന്ദ്രനോടു പറയുന്നു) ലോകങ്ങളുടെ മദ്ധ്യത്തിൽ പുല്ലുതിന്നുന്ന പശുക്കളേവയോ, അവ ഞാനാണെന്ന് വേണ്ടപോലെയറിഞ്ഞാലും. യവധാന്യം ഭക്ഷിക്കുന്ന മനുഷ്യരേവരോ അവരും ഞാനാണെന്ന് നന്നായറിഞ്ഞാലും. വിസ്തീർണ്ണമായ ഹൃദയാകാശത്തിൽ അന്തര്യാമിരൂപമായ ബ്രഹ്മം ഞാനാകുന്നു. ആ ഹൃദയാകാശത്തിൽ യോഗവാനായി സമാധിചെയ്യുന്ന ഇന്ദ്രനായ ദേവൻ ആത്മസാക്ഷാൽകാരം നേടാനിച്ഛിക്കുന്നു. എന്നാൽ സംസാരത്തിൽ വിഷയങ്ങളെ ഏറെസ്സേവിക്കുന്നവനോടാണ് ലോകങ്ങളെ യോജിപ്പിക്കുന്നതു്. ശാപാനുഗ്രസമർത്ഥമായ ദേവൻെറ രൂപമാണ് ഞാനും. ('ആത്മാവൈ പുത്രനാമാസി', താൻ തന്നെയാണ് മകൻ എന്ന ശ്രുതി)

10 അത്രേദ്മേമംസസേസത്യമുക്തം
ദ്വിപാച്ചയച്ചതുഷ്പാൽസംസൃജാനി
സ്ത്രീഭിര്യോഅത്രവൃഷണംപൃതന്യാ
ദയുദ്ധോഅസ്യവിഭജാനിവേദഃ വ. 16

അന്വയം:–

| | |
|---|---|
| മേ അത്ര ഉക്തം | — അസ്മിൻ മമസ്തോത്രേ കഥിതം |
| സത്യം ഇൽ മംസസേ | — യഥാഭൂതമേവത്വഞ്ജാനീഹി |
| (കിഞ്ച) ദ്വി–പാൽ ച | |
| ചതുഃ–പാൽ | — മനുഷ്യാദികം പശ്വാദികഞ്ച |
| യൽ (തൽ) ഉ സം– | |
| സൃജാനി | — അഹമുല്പാദയാനീതി ത്വഞ്ജാനീഹി |
| അത്ര സ്ത്രീഭിഃ | — സ്ത്രീസദൃശൈർബ്ബലഹീനൈഃ പുരുഷൈസ്സഹ |
| യഃ വൃഷണം | — ശൂരംമന്യോജനഃ അഭിലഷിതസ്യ വർഷിതാരം മാം പരിത്യജ്യ |
| പൃതന്യാൽ | — യുദ്ധങ്കർത്തുമിച്ഛതി |
| (അഹം) അസ്യ വേദഃ | — ധനം |
| അയുദ്ധഃ | — തേന പുരുഷേണായോദ്ധാസൻ ബലാദപഹൃത്യ |
| വി ഭജാനി | — സ്തോതൃഭ്യോയഷ്ടൃഭ്യശ്ച ദദാമി |

അർത്ഥം—എൻെറ ഈ സ്തോത്രത്തിൽ പറയപ്പെട്ടതു് സത്യം മാത്രമാണെന്നവിടുന്നറിഞ്ഞാലും. ഇരുകാലികളായ മനുഷ്യാദികളും നാൽക്കാലികളായ പശു മുതലായവയുമായി യാതൊരു ഭൂതജാതമുണ്ടോ, അതിനെ ഞാനാണുല്പാദിപ്പിക്കുന്നതെന്നറിഞ്ഞാലും. ഈ ജഗത്തിൽ സ്ത്രീകളെപോലെ ബലഹീനരായ പുരുഷന്മാരോടുകൂടി, താൻ ശൂരനെന്നു് സ്വയം വിചാരിച്ചു് ആർ അഭീഷ്ടവർഷകനായ എന്നെ വിട്ടു് യുദ്ധംചെയ്വാനിച്ഛിക്കുന്നുവോ, അവനായി യുദ്ധം ചെയ്യാതെതന്നെ ഞാനവൻെറ

ധനമപഹരിച്ച് സ്തോതാക്കാരംകടം യഷ്ടാക്കാരംകടം വിഭജിച്ചു കൊടുക്കുന്നു (ഈ ഋക്കിൽ ആദ്യത്തെ പാദം, അറിഞ്ഞാലും എന്നുവരെ വസുക്രൻെറ വാക്കും ബാക്കി മൂന്നു പാദങ്ങൾ ഇന്ദ്രൻെറ വാക്കുമാണെന്ന് തോന്നുന്നു )

11 യസ്യാനക്ഷാദുഹിതാജാത്വാസ

കസ്താംവിദ്വാ്അഭിമന്യാതേഅന്ധാം

കതരോമേനിംപ്രതിതമ്മുചാതേ

യഈംവഹാതേയഈംവാവരേയാത്

അന്വയം –

യസ്യ — കാരണരൂപേണാവസ്ഥിതസ്യേന്ദ്രസ്യ മമ

അനക്ഷാ ദുഹിതാ — അക്ഷിരഹിതാ അചേതനാ, പ്രകൃത്യാഖ്യാ പുത്രീ

ജാത്വ ആസ — കദാചിത്, മഹാപ്രളയേ മയ്യേ വലീനാസതീസർവ്വത്ര വത്തതേ

താം വിദ്വാൻ കഃ? — താം പ്രകൃതിം ജാനൻ മർത്യോ ന്യ° കോഭവതി? ന കശ്ചിത്

(അപിച) അന്ധാം — ദശനഹീനാം, അചേതനാം താം

(കഃ) അഭി മന്യാതേ? — ആത്മന്യാശ്രയപ്രദാനേനകോഭി പൂജയതി?

(മയാസദൈവകീഭൃതാം താം തത്ത്വതോഹമേവ ജാനാമി, നാന്യഃ)

(കിഞ്ച) കതരഃ മേനിം — മത്തോന്യഃ കോവജ്രം

തം പ്രതി മുചാതേ — വൃത്രം പ്രതി മുഞ്ചതി?

യഃ ഈം വഹാതേ — ഏനം ശത്രും വഹതി

വാ യഃ ഈം വരേയാത്? — വാരയിതുമിച്ഛതി?, സഖാഹ മേവ നാന്യോമത്സദൃശഃ

അർത്ഥം–കാരണാത്മാവായി സ്ഥിതിചെയ്യുന്ന ഇന്ദ്രനായ എനിയ്ക്ക് കണ്ണുകാണാത്തവളായി അചേതനയായി പ്രകൃതി

യെന്ന ഒരു മകളുണ്ട്. മഹാപ്രളയത്തിൽ എന്നിൽ തന്നെ ലയിച്ചുന്നവളായി, അവളെങ്ങും വർത്തിക്കുന്നു. അവളെ ഞാനല്ലാതെ ആരറിയുന്നു? ആരുമറിയുന്നില്ല. പിന്നെ, കണ്ണുകാണാത്ത, ചേതനയററ അവളെ തന്നിലാശ്രയംകൊടുത്തു് ആർ കൊണ്ടാടുന്നു? (എന്നോടുകൂടിച്ചേർന്ന അവളെ തത്വത്തിൽ ഞാൻ മാത്രമേ അറിയുന്നുള്ളു. മററാരുമില്ല.) കൂടാതെ, ഞാനല്ലാതെ ആർ വജ്രായുധത്തെ വൃത്രന്റെ നേരെ വിടുന്നു? ശത്രുവിനെ താങ്ങുന്നവനും ശത്രുവിനെ നീക്കുന്നവനും ഞാൻ തന്നെ; എനിക്കു തുല്യനായി മററാരുമില്ല.

12 കിയതീയോഷാമര്യതോവധൂയോഃ
പരിപ്രീതാപന്യസാവാര്യേണ
ഭദ്രാവധൂർഭവതിയൽസുപേശാ
സ്സ്വയംസാമിത്രംവനുതേജനേചിൽ

അന്വയം:—

| | |
|---|---|
| കിയതീ യോഷാ | — കിംപരിമാണാസ്ത്രീ |
| *മര്യതഃ* | — *മനുഷ്യസംബന്ധിനോ* ഭോഗാനാചരതഃ |
| വധൂ—യോഃ | — വധൂകാമസ്യ, സ്ത്രീകാമസ്യ |
| വാര്യേണ പന്യസാ | — വരണീയേന സ്തോത്രേണ സ്തുതസ്യ, സർവ്വാത്മക സ്യാന്തര്യാമിരൂപേണാ വസ്ഥിതസ്യേന്ദ്രസ്യ |
| പരി—പ്രീതാ | — അനുരക്താ, വശവർത്തിനീ |
| യൽ വധൂഃ ഭദ്രാ | — യാവധൂഃ കല്ല്യാണീ |
| സു—പേശാഃ ഭവതി | — ശോഭനരൂപാ ച ഭവതി |
| സാ സ്വയം ജനേ ചിൽ | — ആത്മനൈവ ജനമദ്ധ്യേവ സ്ഥിതം |
| മിത്രം വനുതേ | — പ്രിയം പതിം യാചതേ, സ്വയം വരധർമ്മേണ പ്രാർത്ഥയതേ |

അർഥം—ഏതുതരത്തിലുള്ള സ്ത്രീ, മനുഷ്യഭോഗങ്ങളാൽ പരികരന്നവനും വധുവിനെ കാമിക്കുന്നവനും ശ്രേഷ്ഠമായ സ്തോത്രത്താൽ സ്തുതിക്കപ്പെട്ടവനും സർവ്വാത്മകനായി അന്തര്യാമി രൂപത്തിൽ സ്ഥിതനുമായ ഇന്ദ്രനായ എന്നിൽ അനുരക്തയാവുന്നു? എനിക്കു വശവർത്തിനിയാവുന്നു? യാതൊരു വധു മംഗളവതിയും ശോഭനരൂപയുമാണോ, അവരം ജനമദ്ധ്യത്തിലിരിക്കുന്നവരിൽനിന്ന് സ്വയംവരധർമ്മമനുസരിച്ച് സ്വയം ഭർത്താവിനെ അർഥിക്കുന്നു (അപ്രകാരം വരിക്കുന്നത് എന്നെയാണെന്നഭിപ്രായം ദമയന്തി നളനെയും ദ്രൌപദി അർജ്ജുനനെയും വരിച്ചത്, വാസ്തവത്തിൽ നളനെയും അർജ്ജുനനെയുമല്ല, എന്നെയാണ് )

13 പത്തോജഗാരപ്രത്യഞ്ചമത്തി
ശീർഷ്ണാശിരഃപ്രതിദധൌവരൂഥം
ആസീനഊർധ്വാമുപസിക്ഷിണാതി
ന്യങ്ങുത്താനാമന്വേതിഭൂമിം

അന്വയം —

(ആദിത്യാത്മനേന്ദ്രഃ വസുക്രേണ സ്തുയതേ)
(ആദിത്യരൂപീന്ദ്രഃ)

പത്തഃ — രശ്മ്യാഖ്യൈഃ പാദൈഃ
ജഗാര — വൃഷ്ട്യുദകം ഗിരതി, ഗൃഹ്ണാതി
(ഗൃഹീത്വാച) പ്രത്യഞ്ചം
അത്തി — ആത്മാനം പ്രതിഗതമുദകം ഭക്ഷയതി, മണ്ഡലേവസ്ഥാപയതി
(അനന്തരം) വരൂഥം — വരണീയം വൃഷ്ട്യുദകം
ശീർഷ്ണാ — ശിരസ്ഥാനീയേന, രശ്മിജാലേന
ശിരഃ പ്രതി ദധൌ — സർവ്വസ്യ ലോകസ്യ മസ്തകം പ്രതിക്ഷിപതി
(കിഞ്ച) ഉപസി — ഉപസ്ഥ, സ്വസമീപേ സ്ഥാനേ, മണ്ഡലേ

| | |
|---|---|
| ആസീനഃ | — ഉപവിഷ്ടസ്സൻ |
| ഊർധ്വാം ക്ഷിണാതി | — ഉൽഗതാന്ദീപ്തിമാലോക കരണായ പ്രക്ഷിപതി |
| ന്യങ്ങ് ഉത്താനാം | — രശ്മിസമൂഹേന നീചൈ രഞ്ചിതാ, ഗന്താവിസ്തൃതാം |
| ഭൂമിം അനു ഏതി | — അനുഗച്ഛതി |

അൎത്ഥം—(ആദിത്യാത്മാവായ ഇന്ദ്രൻ വസുക്രനാൽ സ്തുതിക്കപ്പെടുന്നു.) ആദിത്യരൂപനായ ഇന്ദ്രൻ രശ്മികളാകുന്ന പാദങ്ങളാൽ മഴപെയ്ത വെള്ളങ്ങളെ പിടിച്ചെടുക്കുന്നു, ആകൎഷിക്കുന്നു. അങ്ങിനെ പിടിച്ചെടുത്തിട്ട് തന്നിലെത്തിയ ജലത്തെ ഉരം കൊള്ളുന്നു, തന്റെമണ്ഡലത്തിൽ സ്ഥാപിക്കുന്നു. വീണ്ടും ശ്രേഷ്ഠമായ മഴവെള്ളമായി തന്റെ ശിരസ്സായ രശ്മിസമൂഹത്താൽ ലോകത്തിന്റെ തലയിലൊഴിക്കുന്നു. പിന്നെ, തന്റെ മണ്ഡലത്തിലിരുന്നുകൊണ്ട്, മേലോട്ടുവന്ന തന്റെ പ്രകാശത്തെ ലോകത്തിന്ന് കാഴ്ചയ്ക്കായി രശ്മിരൂപത്തിൽ കീഴോട്ടു വിടുന്നു. കീഴോട്ടുപോകുന്ന ആ രശ്മിസമൂഹം വിസ്തൃതയായ ഭൂമിയെ അനുഗമിക്കുന്നു, പ്രാപിക്കുന്നു.

14 ബൃഹന്നച്ഛായോഅപലാശോഅർവ്വാ
തസ്ഥൌമാതാവിഷിതോഅത്തിഗൎഭഃ
അന്യസ്യാവത്സംരിഹതീമിമായ
കയാഭുവാനിദധേധേനുരൂധഃ

അന്വയം:—

| | |
|---|---|
| ബൃഹൽ അച്ഛായഃ | — മഹാനാദിത്യഃ, ഛായാവൎജ്ജിതഃ, തമോരഹിതഃ |
| അപലാശഃ | — പൎണ്ണരഹിതഃ, വിനാശരഹിതഃ |
| അർവ്വാ തസ്ഥൌ | — സതതഗാമീതിഷ്ഠതി |
| (കിഞ്ച) മാതാ | — വൃഷ്ടിദ്വാരേണ സർവ്വസ്യ ജഗതോനിൎമ്മാതാ |
| വി–സിതഃ | — വിമുക്തഃ, നിരാലംബഃ |

ഗർഃ അന്തി — ത്രൈലോക്യസ്യ ഗർഭ്ഭതോ ഹവീംഷി ക്ഷേയതി, പാപം വിനാശയതി വാ

(കിഞ്ച) അന്യസ്യാഃ — അദിത്യാഖ്യായാദേവമാതുഃ

വത്സം രിഹതി മിമായ— അപത്യഭൂതമാദിത്യമാസ്വാദയന്തി, വദ്ധയന്തീ നിർമ്മിമീതേ

(പൂർവ്വസ്യാന്ദിശ്യഹന്യഹന്യൽപാദയന്തി)

കയാ ഭുവാ — കേനഭാവേന, ഭക്ത്യാ ഭയേന വാ

ധേനഃ ഊധഃ നി ദധേ — ഗൌരുധോയഥാ തദ്വദാദിത്യം ദ്യൌദ്ധാരയതി

അർത്ഥം—മഹാനായ ആദിത്യൻ നിഴലററവനായി, ഇരുട്ടകന്നവനായി ഇല (നാശം) ഇല്ലാത്തവനായി എപ്പോഴും സഞ്ചരിച്ചുകൊണ്ടേ വർത്തിക്കുന്നു. (ഇലകൊഴിയുന്നതാകയാൽ അതിനെ വിനാശമായി കല്പിച്ചിരിക്കുന്നു.) മഴവഴി ജഗത്തിന്റെ നിർമ്മാതാവായ അവിടുന്ന് നിരാലംബനായി, നിരാധാരനായി മൂന്നു ലോകങ്ങളും ഗർഭംപോലെ തന്നുള്ളിൽ ധരിച്ച്, ഹവിസ്സുകളും കൊള്ളുന്നു, അല്ലെങ്കിൽ പാപങ്ങളും നശിപ്പിക്കുന്നു. ദേവമാതാവായ അദിതിയുടെ കുട്ടിയായ ആദിത്യനെ ആസ്വദിച്ചുകൊണ്ടും വളർത്തിക്കൊണ്ടും അമ്മ നിർമ്മിക്കുന്നു, കിഴക്കുദിക്കിൽ ദിവസം പ്രതിജനിപ്പിക്കുന്നു. ഭക്തികൊണ്ടോ, ഭയംകൊണ്ടോ ആദിത്യനെ ദ്യോവ് പശു അകിടേന്തുന്നപോലെ, ധരിക്കുന്നു. (ദ്യോവ് മഴവെള്ളം ചുരത്തുന്നതുകൊണ്ട് അകിടിനോടുപമ.)

15 സപ്തവീരാസോഅധരാദുദായ

ന്നഷ്ടോത്തരാത്താൽസമജമ്മിരന്തേ

നവപശ്ചാത്താൽസ്ഥിവിമന്തആയ

ന്ദശപ്രാക്സാനുവിതിരന്ത്യശ്നഃ

വ. 17

അന്വയം:—

(ഇന്ദ്രഃ പ്രജാപതി രൂപേണ സ്തൂയതേ)

സപ്ത വീരാസഃ — പ്രജാപതേസ്സപ്തസംഖ്യാകാഃ പുത്രാഃ, വിശ്വാമിത്രാദയഃ

അധരാത് ഉത് ആയൻ — ഉപ്രജാപതേരധഃ കായാൽ സൃഷ്ടവഃ

| | |
|---|---|
| അഷ്ട തേ | — അഷ്ടസങ്ഖ്യാകാഃ പ്രസിദ്ധാ ബാലഖില്ല്യാദയഃ |
| ഉത്തരാത്താൽ സം | |
| അജശ്മിരൻ | — ഉത്തരാൽ കായപ്രദേശാൽ സം ജജ്ഞിരേ |
| സ്ഥിവി–മന്തഃ നവ | — സ്ഥാനവന്തോ നവസങ്ഖ്യാകാ ഭൃഗവഃ |
| പശ്ചാതാൽ ആയൻ | — പൃഷ്ഠത ആഗതാഃ |
| (തഥാ) ദശ | — ദശസങ്ഖ്യാകാങ്ഗിരസഃ |
| പ്രാക് | — അഗ്രതഉൽപന്നാസ്സന്തഃ |
| അശ്നഃ സാനു | — അശനവതോദ്യുലോകസ്യോന്നതപ്രദേശം |
| വി തിരന്തി | — വർദ്ധയന്തി |

അർത്ഥം–(ഇന്ദ്രൻ പ്രജാപതിരൂപനായി സ്തുതിയ്ക്കപ്പെടുന്നു) പ്രജാപതിയുടെ ഏഴ പുത്രന്മാരായ വിശ്വാമിത്രാദികരം അവിടുത്തെ ഉടലിൻെറ താഴെ ഭാഗത്തുനിന്ന് ഉണ്ടായി. പ്രസിദ്ധന്മാരായ എട്ടു ബാലഖില്യാദികരം ഉടലിൻെറ മുകരംഭാഗത്തുനിന്നു വന്നു. സ്ഥാനവാന്മാരായ ഒമ്പതു ഭൃഗുക്കരം പിന്നുടലിൽനിന്നു വന്നവരത്രെ. പിന്നെ, പത്തംഗിരസ്സുകരം മുമ്പിൽനിന്നുളവായി സുഖാനുഭവയോഗ്യമായ ദ്യുലോകത്തിൻെറ മുകരംപ്രദേശത്തെ അഭിവൃദ്ധിപ്പെടുത്തുന്നു. (*8–4–19ൽ പുരുഷസൂക്തത്തിൽ ബ്രാഹ്മണോസ്യ മുഖമാസീൽ എന്നു തുടങ്ങുന്ന ഋക്കിൽ ഇന്നിന്നവർ വിരാരം പുരുഷൻെറ ഇന്നിന്നഭാഗത്തുനിന്നുളവായി എന്നു* പറഞ്ഞിട്ടുള്ളപോലെയാണിവിടെയും. പുരുഷസൂക്തത്തിലെ പ്രസ്താവത്തിലും ഈ ഋക്കിലെ പ്രസ്താവത്തിലും ഉൽകൃഷ്ടതയോ അപകൃഷ്ടതയോ ഉദ്ദേശിയ്ക്കപ്പെട്ടിട്ടില്ലെന്ന് ഈ ഋക്ക് കൂടുതൽ വ്യക്തമാക്കുന്നു. ഭൃഗുക്കരം പിന്നുടലിൽനിന്ന് വന്നവരായതുകൊണ്ടവർക്ക് യാതൊരു താഴ്ചയുമില്ല. വിശ്വാമിത്രാദി സപ്തർഷികരം കീഴുടലിൽനിന്ന് ജനിച്ചവരായതുകൊണ്ടും അധമത്വമില്ല.)

16 ദശാനാമേകങ്കപിലംസമാനം

തംഹിന്വന്തിക്രതവേപാര്യായ

ഗർഭംമാതാസുധിതംവക്ഷണാ

സ്വവേനന്തന്തുഷയന്തീബിഭർത്തി

അന്വയം:—

| | |
|---|---|
| ദശാനാം ഏകം | — ദശാങ്ഗിരസാം മദ്ധ്യേ മുഖ്യം |
| സമാനം തം കപിലം | — പ്രജാപതിനാ സദൃശം പ്രസിദ്ധം കപിലഋഷിം |
| പാര്യായ ക്രതവേ ഹിന്വന്തി | — അവശിഷ്ടാഃ, യജ്ഞാദി ജഗത്പ്രവർത്തനകർമ്മോപദേശനാർത്ഥം, കർമ്മകരണായ, സത്യജ്ഞാനായ പ്രേരയന്തി |
| മാതാ വക്ഷണാസു | — പ്രകൃത്യാഖ്യാ മാതാ സൂക്ഷ്മാസ്വപ്സു |
| സു-ധിതം | — സുഹിതം, പ്രജാപതിനാ സ്ഥാപിതം |
| അവേനന്തം ഗർഭം | — നിവാസമകാമയമാനം പ്രജാപതേർഗ്ഗർഭം |
| തുഷയന്തീ ബിഭർത്തി | — സമ്യഗ് ജ്ഞാനാദുപദേഷ്ടും യോഗ്യോയമിതിപ്രീതാ, തുഷ്യന്തീ ധാരയതി |

അർത്ഥം—പത്തംഗിരസ്സുകൾക്കിടയിൽ മുഖ്യനും പ്രജാപതിക്കുതുല്യനുമായ ആ കപിലനെന്ന ഋഷിയെ മററംഗിരസ്സുകൾ യജ്ഞകർമ്മമുപദേശിപ്പാനനുഷ്ഠിപ്പാനും സത്യജ്ഞാനമാർജ്ജിപ്പാനുമായി പ്രേരിപ്പിക്കുന്നു പ്രകൃതിയാകുന്ന മാതാവ് തന്റെ ഉദരത്തിലെ സൂക്ഷ്മജലങ്ങളിൽ പ്രജാപതിയാൽ സ്ഥാപിതനും അവിടെ നിവസിക്കാൻ ആഗ്രഹമില്ലാത്തവനുമായ പ്രജാപതിയുടെ ഗർഭത്തെ, ഗർഭസ്ഥശിശുവിനെ, ആ ശിശു ഭാവിയിൽ

മഹാജ്ഞാനംകൊണ്ട് ലോകത്തിന്നുപദേശമേകാൻ യോഗ്യ നെന്നുകണ്ട് തുഷ്ടയും പ്രീതയുമായി ധരിക്കുന്നു.

17 പീവാനമ്മേഷമപചന്തവീരാ

ന്യുപ്താഅക്ഷാഅനുദീവആസൻ

ദ്വാധനുംബൃഹതീമപ്സ്വന്തഃ

പവിത്രവന്താചരതഃപുനന്താ

അന്വയം:—

| | |
|---|---|
| വീരാഃ | — പ്രജാപതേഃ പുത്രാ അങ്ഗിരസഃ |
| പീവാനം മേഷം | |
| അപചന്ത | — സ്ഥൂലം, മേദോമാംസയുക്ത മജംപക്വവന്തഃ, പശുയാഗങ്ങ് കർവ്വന്തോഭവൻ |
| (യഥാ) അക്ഷാഃ ദീവേ | |
| നി–ഉപ്താഃ | — രമണസ്ഥാനേ നിക്ഷിപ്താസ്സന്തഃ, ക്രീഡമാനയോരേകതരസ്യാനു ഗതാ ഭവന്തി തഥാ |
| അനു ആസൻ | — സർവ്വേതേ പ്രജാപതിമേവാനു ഗതാ ഭവന്തി |
| ദ്വാ ധനും | — തേഷാമ്മദ്ധ്യേദ്വൌ വധസാധനം ധനുരിവാജ്ഞാനവധസാധനം, ധനുരിവസ്ഥിതങ്കപിലം |
| ബൃഹതീം | — പ്രജാപതേരാജ്ഞയാ വദ്ധ യിത്രീം പ്രകൃതിം |
| അപ്–സു അന്തഃ | — സൂക്ഷ്മാണാമുദകാനാമ്മദ്ധ്യേ |
| പവിത്ര–വന്താ | — മന്ത്രഃ പവിത്രം, ധ്യാനസാധന പ്രണവമന്ത്രവന്തൌ |
| പുനന്താ | — പ്രണവധ്യാനേനാത്മാനം സംസ്കർവ്വന്തൌ, ശുദ്ധൌ |
| ചരതഃ | — പ്രജാപത്യാദേശാദാരാധയതഃ |

*അർത്ഥം—പ്രജാപതിയുടെ പുത്രന്മാരായ ആംഗിരസ്സുകൾ തടിച്ച ആടിനെ വേവിച്ചു, പശു യാഗം ചെയ്തു. ചൂതുകളി*

സ്ഥാനത്ത് കളിക്കുന്ന ഇരുവരിൽ ചൂതുകാം ഒരുവനെ അനുകരിക്കുന്നപോലെ എല്ലാ അംഗിരസ്സുകളും പ്രജാപതിയെത്തന്നെ അനുസരിച്ചു. അവരിൽ ഇരുവർ അജ്ഞാനത്തെ വധിക്കുന്ന വില്ലായ കപിലനെ, പ്രജാപതിയുടെ ആജ്ഞപ്രകാരം വളരുന്ന പ്രകൃതിയെ, സുകഷ്ടജലങ്ങാംകളുള്ളിൽവെച്ച്, പ്രണവധ്യാനംകൊണ്ട് ശുദ്ധന്മാരായാരാധിച്ചു.

18 വിക്രോശനാസോവിഷ്വഞ്ചആയൻ

പചാതിനേമോനഹിപക്ഷദർഃ

അയമ്മേദേവസ്സവിതാതദാഹ

ദ്രുന്നഇദ്വനവൽസപ്പിരന്നഃ

അന്വയം:—

| | |
|---|---|
| വി ക്രോശനാസഃ | — വിവിധം പ്രജാപതിം പിതരമാഹ്വയന്തഃ |
| വിഷ്വഞ്ചഃ ആയൻ | — നാനാഗതയോംഗിരസഃ ആഗച്ഛൻ, പ്രജാപതേസ്സകാശാദുൽപന്നാഃ |
| (ഉൽപദ്യമാനഃ) നേമഃ | — അങ്ഗിരസാമദ്ധോഭാഗഃ |
| പചാതി | — പ്രജാപത്യർത്ഥം ഹവിംഷി പചതി |
| അർദ്ധഃ നഹി പക്ഷൽ | — അപരാർദ്ധോന ഹി പചതി |
| അയം ദേവഃ സവിതാ | — സർവ്വപ്രേരകആദിത്യഃ |
| മേ തൽ ആഹ | — തൽസർവ്വം വദതി |
| (കിഞ്ച) സപ്പിഃ–അന്നഃ | — ഘൃതോദനഃ |
| ദ്രു–അന്നഃ ഇൽ വനവൽ | — ദാർവ്വോദനഃ, അഗ്നിരപി ഹവിർദ്ദാരേണ പ്രജാപതിം വനതി, സംഭജതി |

അർത്ഥം—പിതാവായ പ്രജാപതിയെ പലപാട്ട വിളിക്കുന്നവരും നാനാഗതികളുമായ അംഗിരസ്സുകാം പ്രജാപതിയിൽ നിന്നുൽപന്നന്മാരായി. ആ അംഗിരസ്സുകളിൽ പകുതിഭാഗം പ്രജാപതിക്കുവേണ്ടി ഹവിസ്സുകാം പാകംചെയ്യുന്നു, യാഗമന

സ്വീകരന്നു. മറേറ പകുതി അപ്രകാരം ഹവിസ്സു പാകംചെയ്യുന്നില്ല. (അംഗിരസ്സുകളിൽ പകുതിപേർ കർമ്മികളും മറേറ പകുതിപേർ ജ്ഞാനികളുമായി ) ഈ ദേവനായ, സർവ്വപ്രേരകനായ ആദിത്യനാണെന്നോട് ഇതു പറയുന്നതു്. പിന്നെ, തെൻ ചേൻ ഹവിസ്സു ഭക്ഷിക്കുന്നവനും വൃക്ഷാന്നം ഭക്ഷിക്കുന്നവനുമായ അഗ്നിയും ഹവിസ്സുവഴി പ്രജാപതിയെ പ്രാപിക്കുന്നു.

19 അപശ്യങ്ഗ്രാമംവഹമാനമാരാ

ദചക്രയാസ്വധയാവർത്തമാനം

സിഷക്ത്യര്യഃപ്രയുഗാജനാനാം

സദ്യശ്ശിശ്ലാപ്രമിനാനോനവീയാൻ

അന്വയം:—

| | |
|---|---|
| (വസുക്രോഹം) ഗ്രാമം വഹമാനം | — ഭൂതസങ്ഘം വാഹയന്തം, സൃജന്തം |
| ആരാൽ അചക്രയാ സ്വധയാ | — പ്രകൃതിതഃ ചക്രവർജ്ജിതയാ, രഥഹീനയാ, സ്വയമാത്മാനം ധാരയന്ത്യാസേനയാ |
| വർത്തമാനം | — ആഗച്ഛന്തം പ്രജാപതിരൂപമിന്ദ്രം |
| അപശ്യം | — സമ്യഗ്ജ്ഞാനേന ദൃഷ്ടവാനസ്മി |
| (കിഞ്ച) അര്യഃ സദ്യഃ ശിശ്നാ | — സർവ്വസ്യസ്വാമീശ്ലഥിതൄണി, താഡയിതൄണി രാക്ഷസാദീനി |
| പ്ര–മിനാനഃ, നവീയാൻ | — പ്രകർഷേണഹിംസൻ, ശരീര ബലാദിഭിർന്നവതരഃ |
| ജനാനാം | — യജമാനാനാങ്കാര്യത്വേന സംബന്ധീനി |
| യുഗാ പ്ര സിസക്തി | — യുഗാനി യജ്ഞകാലവിശേഷാൻ പ്രകർഷേണ സേവതേ |

അർത്ഥം:- വസുക്രനായ ഞാൻ, ചരാചരങ്ങളെ സൃഷ്ടിക്കുന്നവനും പ്രകൃതിയിൽനിന്ന് സൃഷ്ടിച്ചു. തേരില്ലാത്ത സേനയോടു കൂടി വർത്തിക്കുന്നവനും പ്രജാപതിരൂപനായ ഇന്ദ്രനെ വേണ്ട പോലെയുള്ള ജ്ഞാനത്താൽ കണ്ടിരിക്കുന്നു എല്ലാററിനും സ്വാമിയായ ഇന്ദ്രൻ ദ്രോഹികളായ രാക്ഷസാദികളെ പെട്ടെന്നുതന്നെ ഹിംസിച്ചുകൊണ്ട്, മെയ്ക്കരുത്ത് മുതലായവയാൽ ഒരു പുതിയ ആളായി, യജമാനന്മാക്ക് യാഗം കർത്തവ്യമായ കാല വിശേഷങ്ങളെ പ്രാപിക്കുന്നു, സേവിക്കുന്നു,

20 ഏതൗമേഗാവൗപ്രമരസ്യയുക്തൗ
മോഷുപ്രസേധീർമുഹുരിന്മമന്ധി
ആപശ്ചിദസ്യവിനശന്ത്യർത്ഥം
സൂരശ്ചമർക്കഉപരോബഭ്രുവാൻ വ. 18

അന്വയം –

(ഹേ ആത്മൻ, ഇന്ദ്രരൂപേണാവസ്ഥിതസ്യ)
പ്രമരസ്യ മേ — പ്രകർഷേണ ശത്രൂണാം മാരയിതു മമസ്യ ഭൂതൗ
ഏതൗ യുക്തൗ — ഏതാദൃശൗ, രഥേനിയുക്തൗ
സു ഗാവൗ മോ പ്ര സേധീഃ — സുഷ്ഠുപൂജിതൗ, ശത്രൂൻ യജ്ഞാംശ്ച ഗന്താരൗ ഹരീ, അസ്മദ്യജ്ഞാന്മാപഗമയ
(ഹേ ആത്മൻ) മുഹുഃ ഇൻ മമന്ധി — പുനഃ പുനസ്സ്തുഹി
ആപഃ ചിത് അസ്യ അർത്ഥം — വിഷ്വകോന്യപീന്ദ്രസ്യഗതിം
വി നശന്തി — പ്രാപ്നുവന്തി
മർക്കഃ ഉപരഃ ബഭ്രുവാൻ — മാർജയിതാ, സർവ്വസ്യ ശോധയിതാ, മേഘസദൃശഃ, മേഘവച്ഛീഘ്രഗതിഃ
(സൂ)രഃ ച — വ്യാപ്നോതി

അർത്ഥം–('ആത്മാവൈപുത്രനാമാസി', ആത്മാവുതന്നെയാണ് പുത്രനെന്ന ശ്രുതിപ്രകാരം ഇന്ദ്രരൂപനായി നില്ക്കുന്ന വസുക്രൻ ആത്മാവിനോട് പറയുന്നു)—ഇന്ദ്രരൂപനായി സ്ഥിതനും ശത്രുഹന്താവുമായ എനിക്ക് ഈ തേരിൽ പൂട്ടിയ, സുപൂജിതങ്ങളും, ശത്രുക്കളെയും യജ്ഞങ്ങളെയും പ്രാപിക്കുന്നവയുമായ സ്വന്തം ഹരികളെന്ന കുതിരകളെ, ഈ യജ്ഞത്തിൽനിന്ന് വിട്ടയക്കരുത്. അല്ലയോ ആത്മാവേ, വീണ്ടും വീണ്ടും സ്തുതിക്കുക. മഴവെള്ളങ്ങളും ഇന്ദ്രന്റെ ഗതിയെയാണ് പ്രാപിക്കുന്നത്. എല്ലാം ശുദ്ധീകരിക്കുന്നവനും മേഘംപോലെ ഗതിവേഗമുററവനുമായ സൂര്യനും ഇന്ദ്രനെയാണ് പ്രാപിക്കുന്നത്.

21 അയംയോവജ്രഃപുരുധാവിവൃത്തോ

വസ്സൂര്യസ്യബൃഹതഃപുരീഷാൽ

ശ്രവഇദേനാപരോഅന്യദസ്തി

തദവ്യഥീജരിമാണസ്തരന്തി

അന്വയം:–

യഃ അയം വജ്രഃ — ഇന്ദ്രസ്യസ്വഭൂത ആയുധഃ

സൂര്യസ്യ ബൃഹതഃ

പുരീഷാൽ — മഹതഃ, പൂരകാന്മണ്ഡലാൽ

ബഹുപ്രകാരം

പുരുധാ അവഃ വി–വൃത്തഃ

ഇൽ — അവസ്താൽ, അധോഭാഗേസ്ഥിതേഷു മേഘേഷുവ്യവസ്ഥിതം പതിതോപി (ഇച്ഛബ്ദഅപ്യർത്ഥേ)

(യഃ) പരഃ — പരസ്താൽ, അന്തരിക്ഷലോകസ്യോപരിസ്ഥിതേ സൂര്യമണ്ഡലേസ്ഥിതം

ഏനാ ശ്രവഃ — ഏതദന്നഹേതുകം ജലംമേഘഗതാദുദകാൽ

അന്യൽ അസ്തി — അന്യദപ്യസ്തി

| | |
|---|---|
| അവ്യഥീ ജരിമാണഃ | — വ്യഥാരഹിതാ സ്തോതാരഃ, മരുദാദയഃ |
| തൽ തരന്തി | — താദൃശമുദകം അന്തരിക്ഷലോകം പ്രത്യവതാരയന്തി |

അർത്ഥം_ഇന്ദ്രന്റെ സ്വന്തമായ യാതൊരു ഈ വജ്രായുധം സൂര്യന്റെ സർവ്വപൂരകമായ, എങ്ങും പ്രകാശം ചിതറുന്ന മേഘങ്ങളിൽ പലമട്ടിലും വീണ കറങ്ങുന്നുവോ, യാതൊന്ന് അന്തരിക്ഷലോകത്തിന്ന മുകളിൽ സൂര്യമണ്ഡലസ്ഥാനത്ത് വർത്തിച്ച് അന്നഹേതുവായ മേഘം ജലമല്ലാതെ മറ്റൊന്നായി ഭവിക്കുന്നുവോ, അതിനെ വ്യഥയേശാത്ത മരുത്തുക്കൾ മുതലായ ഇന്ദ്രസ്തോതാക്കൾ അന്തരിക്ഷലോകത്തിലവതരിപ്പിക്കുന്നു.

22 വൃക്ഷേവൃക്ഷേനിയതാമീമയദ്ഗൌ
സ്തതൊവയഃപ്രപതാൻപൂരുഷാദഃ
അഥേദംവിശ്വംഭുവനംഭയാത
ഇന്ദ്രായസുന്വദൃഷയേചശിക്ഷത്

അന്വയഃ:_

| | |
|---|---|
| വൃക്ഷേ_വൃക്ഷേ | — സർവ്വസ്മിൻ വൃക്ഷമയേ ധനുഷി |
| നി—യതാ ഗൌഃ | — സംബദ്ധാ ഗോസംബന്ധിനീ സ്നായുമതീ |
| (മൌർവ്വീ) മീമയൽ | — മീമയതി, ആകൃഷ്യമാണാ ശബ്ദങ്കരോതി |
| തതഃ പുരുഷ—അദഃ | — ശത്രുജനാനാമത്താരഃ, മാരയിതാരഃ |
| വയഃ പ്ര പതാൻ | — പക്ഷിസദൃശാ ഗന്താരോ ബാണാശ്ശത്രൂൻ പ്രതിപ്രപതന്തി |

| | |
|---|---|
| അഥ ഇന്ദ്രായ സുന്വൽ | — സോമയാഗങ്ങ്കർവ്വൽ |
| ഋഷയേ ച ശിക്ഷൽ | — കർമ്മണാംനേത്രേ ഋത്വിജേ ച സമ്പൂർണ്ണാം ദക്ഷിണാന്ദദപി |
| ഇദം വിശ്വം ഭുവനം ഭയാതേ | — ദൃശ്യമാനം ഭൂതജാതമിന്ദ്രാൽ ബിഭേതി |

അർത്ഥം—മരംകൊണ്ടുണ്ടാക്കിയ എല്ലാ വില്ലുകളിലും പിടിപ്പിക്കപ്പെട്ട കാളഞരമ്പുകൊണ്ടുള്ള ഞാണ് വലിക്കപ്പെട്ടുകൊണ്ട ശബ്ദമുണ്ടാക്കുന്നു. പിന്നെ ശത്രുക്കളെക്കൊല്ലുന്ന, പക്ഷികൾ പോലെയുള്ള, അമ്പുകൾ ശത്രുക്കളുടെമേൽ വന്നുവീഴുന്നു. അതിന്റെ ശേഷം കർമ്മനേതാവായ ഋത്വിക്കിന്ന് തികഞ്ഞ ദക്ഷിണ കൊടുക്കുന്ന ഇക്കണ്ട ചരാചരം (സൽകർമ്മകൃതാർത്ഥമായ ഭുവനം പോലും) ഇന്ദ്രങ്കൽനിന്നു ഭയപ്പെടുന്നു

23 ദേവാനാമ്മാനേപ്രഥമാഅതിഷ്ഠൻ
കൃന്തത്രാദേഷാമുപരാഉദായൻ
ത്രയസ്തപന്തിപൃഥിവീമനൂപാ
ദ്വാബൃബൂകംവഹതഃപുരീഷം

അന്വയം:—

| | |
|---|---|
| (സർവ്വേഷാം) ദേവാനാം മാനേ | — നിർമ്മാണേ, സൃഷ്ടികാലേ |
| പ്രഥമാഃ അതിഷ്ഠൻ | — ഇന്ദ്രാദേശാദേതേമേഘാഃ, മദ്ധ്യമികാ ദേവഗണാഃ പൂർവ്വേസ്ഥിതാഃ |
| ഏഷാം കൃന്തത്രാൽ | — ഏവം ഭൂതാനാം മേഘാനാം ഛേദനാൽ |
| ഉപരാഃ ഉൽ ആയൻ | — മേഘസ്ഥാന്യദകാന്യൽപന്നാഃ, ഭൂമൌ നിപാതിതാഃ |
| ത്രയഃ | — പർജ്ജന്യോവായുരാദിത്യ ഇത്യേതേത്രയോദേവാഃ |

അന്തപാഃ — വഷാദീനാമാനുപൂർവ്യേണ പ്രദാവയിതാരഃ, പ്രക്ഷേപ്താരഃ
പൃഥിവീം തപന്തി — ഭൂമിം, തത്രസ്ഥാ ഓഷധീർവൃഷ്ടി ശീതോഷ്ണൈസ്സന്താപയന്തി പാവയന്തി
ഭാ പുരീഷം — വായ്വാദിത്യൌ ദ്വൌ പാചിതാ സ്വോഷധീഷു സ്ഥിതം പൂരയിതു്, പ്രീണയിതു
ബ്രബുകം വഹതഃ — ഉദകമാദിത്യമണ്ഡലം പ്രതി വഹതഃ (വായുശ്ശോഷയൻ, ആദിത്യോരശ്മിഭിരാദദാനഃ)

അർത്ഥം—എല്ലാ ദേവന്മാരുടെയും സൃഷ്ടി കാലത്ത് ഇന്ദ്രന്റെ നിർദ്ദേശപ്രകാരം ഈ മേഘങ്ങൾ മാദ്ധ്യമിക ദേവഗണങ്ങളായി ആദ്യം വന്നുവർത്തിച്ചു. ആ മേഘങ്ങൾ പിളർന്നാണ് മേഘത്തിനുള്ളിലെ ജലങ്ങളുണ്ടായതു്, ഭൂമിയിൽ വീഴ്ത്തപ്പെട്ടതു്. പർജ്ജന്യൻ, വായു, ആദിത്യൻ എന്നീ മൂന്നു ദേവന്മാർ അനുക്രമത്തിൽ ഭൂമിയെ, ഭൂമിയിലുള്ള സസ്യാദികളെ മഴ, തണുപ്പ്, ചൂട് എന്നിവയാൽ പരിശുദ്ധീകരിക്കുന്നു വായുവും ആദിത്യനും, വെന്ത സസ്യാദികളിലുള്ള സുഖമിയററുന്ന ജലത്തെ ആദിത്യമണ്ഡലത്തിലെത്തിക്കുന്നു, വായു എല്ലാററിനെയും ഉണക്കിക്കൊണ്ടും ആദിത്യൻ രശ്മികളാലാകർഷിച്ചുകൊണ്ടും.

24 സാതേജീവാതുരുതസ്യവിദ്ധി
മാസ്മൈതാദൃഗപഗൂഹസ്സമര്യേ
ആവിസ്സ്വഃകൃണുതേഗൂഹതേബുസം
സപാദുരസ്യനിർണ്ണിജോനമുച്യതേ വ. 19

അന്വയം:—

(അത്രാന്തരാത്മനേന്ദ്ര സ്തൂയതേ,)
(ഹേ അന്തരാത്മൻ,) തേ സാ

| | |
|---|---|
| ജീവാതുഃ | — തവതാദൃശ്യാത്മികാദേവതാ, ജീവികാ, ജീവനഹേതുഃ |
| ഉത തസ്യ ഏതാദൃക് | — ആദിത്യസ്യേദൃശം രൂപം |
| സ—മര്യേ വിദ്ധി | — യജ്ഞേ ജാനീഹി (സങ്ഗ്രാമാത്മസ്സച്ഛബ്ദോയജ്ഞവാചീ) |
| മാ സ്മ അപ ഗൂഹഃ | — മാഖലപവൃണോഃ |
| (കിഞ്ച) നിഃ—നിജഃ | |
| അസ്യ | — സർവ്വസ്യ ശോധയിതുരാദിത്യസ്യ |
| സഃ പാദഃ | — തച്ഛപാദനം, ഗമനം (രശ്മിദ്വാരേണ ഗത്വാ) |
| സ്വഃ ആവിഃ കൃണുതേ | — സർവ്വത്രൈലോക്യം പ്രകാശീകരോതി |
| ബുസം ഗൂഹതേ | — ഉദകം സംവൃണോതി, ആദത്തേ |
| ന മുച്യതേ | — നകദാചിൽ ഗമനം പരിത്യജതേ |

അർത്ഥം—(ഇന്ദ്രൻ അന്തരാത്മാവായി സ്തുതിക്കപ്പെടുന്നു) അല്ലയോ അന്തരാത്മാവേ, അവിടുത്തെ പ്രസിദ്ധമായ ദേവത്വം സർവ്വപ്രാണികൾക്കും ജീവനഹേതുവാകുന്നു. കൂടാതെ ഇപ്രകാരമുള്ള രൂപം (സ്തുത്യത്വം കൊണ്ട്) യജ്ഞത്തിലറിഞ്ഞാലും. അതിനെ മറയ്ക്കരുത്. പിന്നെ, എല്ലാം ശുദ്ധീകരിക്കുന്ന ആദിത്യന്റെ രശ്മി വഴിയുള്ള ഗമനം മൂലോകങ്ങളെ മുഴുവൻ തെളിയിക്കുന്നു; ജലം കൈക്കൊള്ളുന്നു ഒരിക്കലുമവിടുന്ന് യാത്ര നിർത്തുന്നില്ല.

വർഗ്ഗം—20—21.

1 വിശ്വോഹ്യ ന്യോഅരിരാജഗാമ
മമേദഹശ്വശ്രുരോനാജഗാമ
ജക്ഷീയാദ്ധാനാഉതസോമംപപീയാൽ
സ്വാശിതഃപുനരസ്തംജഗായാൽ

അന്വയം:–

(വസുക്രേ യജ്ഞങ്ങൾ കർവ്വാണേസതി, വസുക്രപത്നീന്ദ്രം സ്തൗതി )

| | |
|---|---|
| അന്യഃ അരിഃ | — ഇന്ദ്രവ്യതിരിക്തൊര്യഃ, ഈശ്വരഃ |
| വിശ്വഃ ഹി ആ–ജഗാമ ഇൽ | — സർവ്വഏവ ദേവഗണോസ്മദ്യ ജ്ഞം പ്രതി ആയയൌ ഖലു. |
| അഹ മമ ശ്വശുരഃ ന ആ ജഗാമ | — നാഗതവാൻ |
| (സയദ്യാഗച്ഛേൽ) ധാനാഃ ജക്ഷീയാൽ | — ഭൃഷ്ടയവാൻ ഭക്ഷയേൽ |
| ഉത സോമം പപീയാൽ | — പിബേൽ |
| (തതഃ) സു–ആശിതഃ | — സുഷ്ഠുഭക്തസ്തൃപ്തസ്സൻ |
| പുനഃ അസ്തം ജഗായാൽ | — സ്വഗൃഹം പ്രതിഗച്ഛേൽ |

അർത്ഥം.–(വസുക്രന്റെ യജ്ഞത്തിൽ വസുക്രപത്നി ഇന്ദ്രനെ സ്തുതിക്കുന്നു ) ഇന്ദ്രനൊഴിച്ച് ദേവഗണം മുഴുവൻ നമ്മുടെ യജ്ഞത്തിന്ന് വന്നുചേർന്നുവല്ലൊ എന്റെ ശ്വശുരൻ, കഷ്ടം വന്നില്ല അവിടുന്ന് വന്നാൽ വറുത്ത യവങ്ങളം ഭക്ഷിയ്ക്കാമാ യിരുന്നു. പിന്നെ സോമം കടിയ്ക്കാമായിരുന്നു നന്നായി ഭക്ഷിച്ച് തൃപ്തനായി വീണ്ടും സ്വഗൃഹത്തിലേക്ക് പോകാമാ യിരുന്നു.

2 സരോരുവദ്വൃഷഭസ്തിഗ്മശൃങ്ഗോ
വർഷ്മന്തസ്ഥൗവരിമന്നാപൃഥിവ്യാഃ
വിശ്വേഷ്വേനംവൃജനേഷുപാമി
യോമേകുക്ഷീസുതസോമഃപൃണാതി

അന്വയം:–

| | |
|---|---|
| (ഇന്ദ്രവാക്യം) വൃഷഭഃ തിഗ്മ–ശൃങ്ഗഃ | — കാമാനാം വർഷിതാ, തീക്ഷ്ണ രശ്മിഃ |
| സഃ (ഇന്ദ്രോഹം) പൃഥിവ്യാഃ വർഷ്മൻ | — അന്തരിക്ഷസ്യ വർഷ്മണി, ഉന്നതസ്ഥാനേ |

| | |
|---|---|
| വരിമൻ രോദസി ആ | |
| തസ്ഥൌ | — വിസ്തീര്ണ്ണേ പ്രദേശേ ശബ്ദായമാന ആതിഷ്ഠാമി |
| (ഏവംഭൂതോഹം) യഃ | |
| സുത–സോമഃ | — അഭിഷുതസോമഃ |
| മേ കുക്ഷീ പൃണാതി | — ഉഭൌപാര്ശ്വൌ സോമരസപുരോഡാശാദിഭിർഹവിർഭിഃ പൂരയതി |
| വിശ്വേഷു വൃജനേഷു | — സർവ്വേഷു സങ്ഗ്രാമേഷു |
| ഏനം പാമി | — ഈദൃശം വസുക്രം യജമാനം രക്ഷാമി |

അർത്ഥം.—(ഇന്ദ്രവാക്യം) കാമവർഷകനും ഉഗ്രരശ്മിയുമായ ആ ഇന്ദ്രനായ ഞാൻ അന്തരിക്ഷത്തിന്റെ ഉന്നതസ്ഥാനത്തു്, വിസ്തീർണ്ണപ്രദേശത്തു് ശബ്ദിച്ചുകൊണ്ടു വർത്തിക്കുന്നു. അപ്രകാരമുള്ള ഞാൻ, ആർ സംസ്കരിച്ച സോമമൊത്തവനായി സോമരസത്താലും പുരോഡാശാദി ഹവിസ്സുകളാലും എന്റെ വയറിന്റെ ഇരുഭാഗങ്ങളും നിറയ്ക്കുന്നുവോ, അവനെ, ഇപ്രകാരമുള്ള വസുക്രനെന്ന യജമാനനെ രക്ഷിക്കുന്നു.

3 അദ്രിണാതേമന്ദിനഇന്ദ്രതൂയാ

നത്സുനന്തിസോമാൻപിബസിത്വമേഷാം

പചന്തിതേവൃഷഭാँഅത്സിതേഷാം

പൃക്ഷേണയന്മഘവൻഹൂയമാനഃ

അന്വയം:—

| | |
|---|---|
| (വസുക്രവാക്യം) ഹേ | |
| മഘ–വൻ, ഇന്ദ്ര, തേ | — ധനവന്നിന്ദ്ര, ത്വദർത്ഥം |
| മന്ദിനഃ തൂയാൻ | — മാദയിതൄൻ, അവിളംബിതാൻ സോമാൻ |
| അദ്രിണാ സുന്വന്തി | — അഭിഷവഗ്രാവ്ണാ യജമാനാ അഭിഷുണ്വന്തി |
| ഏഷാം സോമാൻ ത്വം | |
| പിബസി | — അസ്മദാദീനാം യജമാനാനാം സോമാൻ പാനങ്കരോഷി |

(കിഞ്ച) തേ വൃഷഭാൻ പചന്തി — തദർത്ഥം പശൂൻ യേ യജമാനാഃ പചന്തി
(ത്വം) യത് പൃക്ഷേണ — യദാ ഹവിർഭ്രുതേനാന്നേന നിമിത്തേന
ഹൂയമാനഃ — യജമാനൈർഹൂയസേ തദാ ക്ഷേയസി
തേഷാം അദ്ധ്സി — തേഷാം സംബന്ധിനോ ഹവിർഭ്രുതാൻ പശൂംശ്ച ക്ഷേയസി

അർത്ഥം—അല്ലയോ ധനവാനായ ഇന്ദ്ര, അവിടേയ്ക്കുവേണ്ടി, ഹർഷിപ്പിക്കുന്നവയും വേഗത്തിലൊരുക്കപ്പെട്ടവയുമായ സോമങ്ങളം യജമാനന്മാർ പിടികല്ലുകൊണ്ട് സംസ്കരിക്കുന്നു. യജമാനന്മാരായ ഞങ്ങളുടെ സോമങ്ങളെ അവിടുന്ന് കടിയ്ക്കുന്നു. പിന്നെ അവിടേക്കായി കാളകളെ യജമാനന്മാർ വേവിക്കുന്നു. ഹവിസ്സിന്നുവേണ്ടി യജമാനന്മാരാൽ വിളിക്കപ്പെട്ടമ്പോൾ, ആ ഹവിസ്സുകളവിടുന്നുംകൊള്ളുന്നു. ഹവിസ്സുകളായി വേവിച്ച പശുക്കളെയും ക്ഷേപിക്കുന്നു.

4 ഇദംസുമേജരിതരാചികിദ്ധി
പ്രതീപംശാപന്നദ്യോവഹന്തി
ലോപാശസ്സിംഹംപ്രത്യഞ്ചമഛ്സാഃ
ക്രോഷ്ടാവരാഹന്നിർതക്തകക്ഷാത്

അന്വയം:—
ഹേ ജരിതഃ, — ശത്രൂണാഞ്ജരയിതരിന്ദ്ര, ത്വം
മേ സു ഇദം — ശോഭനമീദൃശം രൂപം, സാമർത്ഥ്യം
ആ ചികിദ്ധി — ആസമന്താജ്ജാനീഹി
നദ്യഃ പ്രതീ—ഈപം ശാപം വഹന്തി — ഗങ്ഗാദ്യാനദ്യഃ പ്രതികൂലമുദകം പ്രവഹന്തി

(അപിച) ലോപാശഃ — മൃഗോമയാ പ്രേഷിതസ്സൻ
സിംഹം പ്രത്യഞ്ചം
അഥ്സാഃ — ആത്മാനം പ്രതിഗച്ഛന്തംസിഹം അതസരതി, ആഭിമുഖ്യേന ഗച്ഛതി
(തഥാ) ക്രോഷ്ടാ വരാഹം — ശൃഗാലസ്സൂകരം
കക്ഷാൽ നിഃ അതകത — അതിഗഹനദേശാന്നിഷ്ക്രമയതി
(ഏതൽ സർവ്വം ത്വൽപുത്രേ ത്വദനുഗ്രഹാല്ലബ്ധം)

അർത്ഥം—ശത്രുക്കളെ ക്ഷീണിപ്പിക്കുന്ന ഇന്ദ്ര, എൻെറ ശോഭനമായ സാമർത്ഥ്യം തികച്ചമറിഞ്ഞാലും; ഗംഗാദി നദികൾ മേൽപ്പോട്ടൊഴുകുന്നു. മാൻ എന്നാൽ പ്രേരിതമായി, തനിക്ക നേരെ വരുന്ന സിംഹത്തെ നേരിടുന്നു. കുറുക്കൻ പന്നിയെ കൊടുങ്കാട്ടിൽനിന്നു പുറത്താക്കുന്നു. (ഇതെല്ലാം അവിടത്തെ പുത്രനിലുണ്ടായതു് അവിടത്തെ അനുഗ്രഹത്തിൻെറ ഫലമത്രെ.)

5 കഥാതഏതദഹമാചികേത
ഗൃഥ്സസ്യപാകസ്തവസോമനീഷാം
ത്വന്നോവിദ്വാൾൠതുഥാവിവോചോ
യമർദ്ധന്തേമഘവൻക്ഷേമ്യാധുഃ

അന്വയം:—
ഹേ മഘ—വൻ, പാകഃ
അഹം — പക്തവ്യ പ്രജ്ഞോഹം
ഗൃഥ്സസ്യ, തവസഃ തേ
മനീഷാം — മേധാവിനഃ, ബലവതസ്തവസ്തുതിങ്കൃത്യം
ഏതൽ കഥാ ആ
ചികേതം? — ഈദൃശന്ത്വദീയം സാമർത്ഥ്യം കഥം കേന പ്രകാരേണാസമന്താ ജ്ജാനാമി?
(ത്വദുപദേശം വിനാ ന ജാനാമി)
(തസ്മാൽ) വിദ്വാൻ
ത്വം നഃ — സർവ്വജ്ഞസ്ത്വമസ്മഭ്യം

| | |
|---|---|
| ഋതു-ഥാ വി വോചഃ | — കാലേകാലേ ബ്രൂഹി |
| തേ ആഭും യം | — സ്തുത്യവയവങ്കർമ്മ, സാ സ്തുതിഃ |
| ധുഃ ക്ഷേമ്യാ | — ക്ഷേമഭേവോ, ക്ലേശരഹിതാ വോഢും ശക്യാസ്തി |

(അസ്മാകം മന്ദബുദ്ധിത്വാത്ത്വമേവാസ്മഭ്യം സ്വവൈഭവം സ്തുതി പ്രകാരഞ്ച കഥയ)

അർത്ഥം:-അല്പയോ ധനവാനായ ഇന്ദ്ര, പാകംവരാത്ത ജ്ഞാനത്തോടുകൂടിയ ഞാൻ മേധാവിയും ബലവാനുമായ അവിടേയ്ക്കുള്ള സ്തുതിചൊല്ലാൻ അവിടുത്തെ വൈഭവത്തെ എപ്രകാരമാണ് മുഴുകെ അറിയുന്നത്? (അവിടുത്തെ ഉപദേശംകൊണ്ടേ അറിയൂ ) അതിനാൽ സർവ്വജ്ഞനായ അവിടുന്ന് എപ്പോഴെപ്പോഴും വന്നു പറഞ്ഞുതന്നാലും. അവിടുത്തെ കുറിച്ച പുകഴ്ച്ചെ, ലേശം സ്തുതി, ക്ഷേമഫലമായി, അക്ലിഷ്ടമായി ജീവിതഭാരം വഹിയ്ക്കാൻ പററിയതായിത്തീരുന്നു. (ഞങ്ങളുടെ മന്ദബുദ്ധിത്വം കൊണ്ട് ഞങ്ങളോട് സ്വന്തം പ്രഭാവവും സ്തുതിയ്ക്കേണ്ടും പ്രകാരവും പറഞ്ഞുതരേണ്ടിയിരിക്കുന്നു )

6 ഏവാഹിമാന്തവസംവർദ്ധയന്തി
ദിവശ്ചിന്മേബൃഹതഉത്തരാധുഃ
പുരുസഹസ്രാനിശിശാമിസാകം
മശത്രുംഹിമാജനിതാജജാന	വ. 20

അന്വയം:—

| | |
|---|---|
| (ഇന്ദ്രവാക്യം) ഹി ഏവ | — യസ്മാദേവം, ഉക്തപ്രകാരേണ |
| തവസം മാം വർദ്ധയന്തി | — പ്രവൃദ്ധം മാം സ്തോതാരസ്തുതിഭിർവ്വർദ്ധയന്തി |
| (തസ്മാൽ) ബൃഹതഃ മേ | |
| ദിവഃ ചിൽ ധുഃ | — ദ്യുലോകാദപിസ്തുതിഃ |
| ഉൽ—തരാ | — ഉൽഗതതരാ, അധികതരാ |
| (കിഞ്ച) പുരു സഹസ്രാ | — പുരൂണി, ബഹൂനിശത്രൂണാം സഹസ്രാണി |

| | |
|---|---|
| സാകം നി ശിശാമി | — യുഗപത്തന്യകരോമി, ഹിനസ്മി |
| ഹി ജനിതാ മാ | — സർവ്വസ്യജനയിതാ പ്രജാപതിർമ്മാം |
| അശത്രും ഹി ജജാന | — അവിദ്യമാനശത്രുഞ്ജനിതവാൻ |

അർത്ഥം--(ഇന്ദ്രവാക്യം) മുൻപറഞ്ഞപ്രകാരം വലിപ്പംപൂണ്ട എന്നെ സ്തോതാക്കരം സ്തുതികളാൽ വലുതാക്കുന്നതുകൊണ്ട്, മഹാനായ എനിക്കു ദ്യുലോകത്തിൽനിന്നുകൂടി സ്തുതി അധികമുയൻവരുന്നു. പിന്നെ വളരെ ആയിരക്കണക്കിൽ ശത്രുക്കളെ ഒരേസമയത്തു് ഞാൻ ക്ഷീണിപ്പിക്കുന്നു, നശിപ്പിക്കുന്നു. ഏവക്കും ജന്മദാതാവായ പ്രജാപതി എന്നെ ശത്രുരഹിതനായിട്ടാണല്ലൊ ജനിപ്പിച്ചിട്ടുള്ളതു്.

7 ഏവാഹിമാന്തവസംജജ്ഞുരുഗ്ര
ങ്കർമ്മൻകർമ്മന്വൃഷണമിന്ദ്രദേവാഃ
വധീംവൃത്രംവജ്രേണമന്ദസാനോ
പവ്രജംമഹിനാദാശുഷേവം

അന്വയം:-

| | |
|---|---|
| (വസുക്രവാക്യം) ഹേ | |
| ഇന്ദ്ര, ഹി ഏവ | — യസ്മാദേവം, ഉക്തപ്രകാരേണ |
| ദേവാഃ തവസം | — മരുദാദയോമഹാന്തന്ത്വൽപുത്രം, വസുക്രം |
| മാം കർമ്മൻ—കർമ്മൻ | — സർവ്വസ്മിൻ കർമ്മണി |
| ഉഗ്രം, വൃഷണം ജജ്ഞുഃ | — ശൂരം, ഹവിഷാം വർഷിതാ രഞ്ജാനന്തി |
| (അതഃ) മന്ദസാനഃ | — മോദമാനോഹം |
| വജ്രേണ വൃത്രം വധീം | — അവധിഷം |
| (കിഞ്ച) ദാശുഷേ | — ഹവിർദ്ദത്തവതേ യജമാനായ വൃഷ്ടിപ്രദാനാർത്ഥം |
| മഹിനാ വ്രജം അപ വം | — മഹത്വേന മേഘസമൂഹമപാവം, അപവൃണോമി |

അത്ഥം–(വസുക്രവാക്യം) അല്ലയോ ഇന്ദ്ര, പറയപ്പെട്ട പ്രകാരത്തിൽ മരുത്തുക്കാം മുതലായവർ യോഗ്യനായ അവിടത്തെ മകനായ, വസുക്രനായ എന്നെ ഓരോ കമ്മത്തിലും ശൂരനും ഹവിദ്ദാതാവുമായറിയുന്നതുകൊണ്ട്, സന്തുഷ്ടനായ ഞാൻ വജ്രം കൊണ്ട് മേഘത്തെ പിളരുന്ന മഹത്വത്തോടുകൂടി മേഘസമൂഹത്തെ തുറന്നുവിടുന്നു

8 ദേവാസആയൻപരശൂർബിഭ്രൻ

വനാവൃശ്ചന്തോഅഭിവിഡ്ഭിരായൻ

നിസുദ്ര്വ്ദധതോവക്ഷണാസു

യത്രാകൃപീടമനുതദ്ദഹന്തി

അന്വയം:–

| | |
|---|---|
| ദേവാസഃ ആയൻ | — ദേവാ ഇന്ദ്രേണ ചോദിതാസ്സന്തോഗച്ഛന്തി |
| (മേഘഭേദനാത്ഥം) | |
| പരശൂൻ അബിഭ്രൻ | — വജ്രാൻ ധാരയന്തി |
| (തദനന്തരം) വിട്–ഭിഃ | — മരുദാദിപ്രജാഭിസ്സഹിതാഃ |
| വൃശ്ചന്തഃ വനാ അഭി | |
| ആയൻ | — മേഘാഞ്ഛിന്ദന്തഃ ഉദകാന്യാഭിമുഖ്യേന ഗച്ഛന്തി |
| (തതഃ) സു–ദ്രും | — ശോഭനദ്രവണം വൃഷ്ട്യുദകം |
| വക്ഷണാസു നി ദധതഃ | — നദീഷു നിയമേന സ്ഥാപയന്തഃ |
| യത്ര കൃപീടം | — യസ്മിന്മേഘജാതേ നിഗൂഢം ജലം തിഷ്ഠതി |
| തത് അനു ദഹന്തി | — ഇമേദേവാസ്തന്മേഘജാതം ശോഷയന്തി |

അത്ഥം–ദേവന്മാർ ഇന്ദ്രനാൽ പ്രേരിതരായി വരുന്ന മേഘം പിളക്കാനായി മഴക്കളേന്തുന്നു പിന്നെ മരുത്തുക്കാം മുതലായ പ്രജകളോടുകൂടി, മേഘങ്ങളെ പിളന്ന് ജലങ്ങളെ പ്രാപിക്കുന്ന ഭംഗിയിലൊഴുകുന്ന മഴവെള്ളം നിയതമായി നദി

കളിൽ സ്ഥാപിച്ചുകൊണ്ടു്, ഏതു മുകിൽക്കൂട്ടത്തിൽ ജലമുണ്ടോ, ആ മുകിൽനിരയെ ശോഷിപ്പിക്കുന്നു, വററിക്കുന്നു.

9 ശശഃക്ഷുരംപ്രത്യഞ്ചംജഗാരാ
ദ്രിംലോഗേനവ്യഭേദമാരാൽ
ബൃഹന്തംചിദൃഹതേരന്ധയാനി
വയദ്വത്സോവൃഷഭംശൂശുവാനഃ

അന്വയം:—

| | |
|---|---|
| (വസുക്രവാക്യം) ശശഃ | — മയാപ്രേരിതോമൃഗവിശേഷഃ |
| പ്രത്യഞ്ചം ക്ഷുരം ജഗാര | — വധായാത്മാനം പ്രതിഗച്ഛന്തം, ദൃഢതീക്ഷ്ണദീർഘനഖവന്തം, സിംഹവ്യാഘ്രാദികന്ദ് ഗൃഹ്ണാതി |
| (കിഞ്ച) ലോഗേന അദ്രിം | — ലോഷ്ടേന ഹിമവദാദികം പർവ്വതം |
| ആരാൽ വി അഭേദം | — ദൂരാൽ സ്ഥിതമപ്യഹംഭിനദ്മി |
| ബൃഹന്തം ചിൽ | — മഹാന്തമപിഹസ്ത്യാദികം |
| ഋഹതേ രന്ധയാനി | — ഹ്രസ്വകായ, അല്പായ, ശശകാദി കായ വശങ്ഗമയാനി |
| ശൂശുവാനഃ വത്സഃ | — വീര്യേണ വദ്ധമാനോവത്സഃ |
| വൃഷഭം വയൽ | — മഹോക്ഷം യുദ്ധായ ഗച്ഛതി |

(ഏതൽ സർവ്വം ത്വൽ പ്രസാദാദഹങ്കരോമി)

അത്ഥം—(വസുക്രവാക്യം) എന്നാൽ പ്രേരിപ്പിക്കപ്പെട്ട ശശമെന്ന മാൻ, കൊല്ലാൻ നേരെ വരുന്ന മൂച്ചയുള്ള നീണ്ട കട്ടം നഖമുററ സിംഹവ്യാഘ്രാദി ജന്തുക്കളെപ്പിടിക്കുന്നു. മണ്ണിൻ കട്ടകൊണ്ടു് ദൂരെയുള്ളതെങ്കിലും ഹിമവാൻ മുതലായ മഹാ പർവ്വതങ്ങളെ ഞാൻ പിളക്കുന്നു. വലിയ ആന മുതലായ ജന്തുക്കളെ ചെറിയ മാൻ മുതലായ മൃഗങ്ങൾക്കു് വശപ്പെടുത്തുന്നു. വീര്യം കൊണ്ടു് വദ്ധിച്ച പയ്യക്കുട്ടി മുററൻകൂററിയോടു് പോരിന്നു ചെല്ലുന്നു. (ഇതെല്ലാമവിടത്തെ അനുഗ്രഹത്താലാണു് ഞാൻ ചെയ്യുന്നതു്.)

10 സുപർണ്ണഇത്ഥാനഖമാസിഷായാ

വരുദ്ധഃപരിപദന്നസിംഹഃ

നിരുദ്ധശ്ചിന്മഹിഷസ്തർഷ്യാവാൻ

ഗോധാതസ്മാഅയഥംങ്കർഷദേതൽ

അന്വയം‌—

| | |
|---|---|
| സു–പർണ്ണഃ ഇത്ഥാ | — പക്ഷിരൂപാ ഗായത്രീ, അമുത്ര ദ്യുലോകേ |
| അവ–രുദ്ധഃ സിംഹഃ പരി–പദം ന | — പഞ്ജരേണാവൃതസ്സിംഹോയഥാ കരസ്യോപരിസർവ്വതഃ പാദമവബധ്നാതി, തഥാ |
| നഖം ആ സിസായ | — സോമാഹരണകാലേ ഇന്ദ്രാർത്ഥ മാത്മീയം നഖമാബബന്ധ, ഇന്ദ്രസ്യപ്രസാദാദ്ദിവിപദം ന്യസ്തവതീ |
| (കിഞ്ച) നി–രുദ്ധഃ മഹിഷഃ ചിൽ | — കേനാപിബദ്ധപാദോമഹിഷ ഇവ (ചിദുപമാർത്ഥേ) |
| തർഷ്യാ–വാൻ | — ഉദകാദാവേതൃഷാവാൻ ഭവതി, ഏവമിന്ദ്രസ്സോമാഹരണാൽ പൂർവ്വം സോമാദാവേതൃഷിതവാനഭൂൽ |
| തസ്മൈ | — താദൃശസ്യതൃഷിതസ്യേന്ദ്ര സ്യാർത്ഥം |
| ഗോധാ | — ഗമയതിവർണ്ണാനിതിഗൌർ വാക്, തത്രനിധീയമാനത്വാൽ ഗായത്രീ |
| ആയഥം ഏതൽ കർഷൽ | — അയതേനസോമമാകൃഷ്ടവതീ, ദിവസ്സകാശാദാഹൃതവതീ |

അത്ഥം–പക്ഷിരൂപംപൂണ്ട ഗായത്രി അങ്ങ് ദ്യുലോകത്തിൽ കൂട്ടിലിട്ട സിംഹം കയ്യിന്മേൽ കാൽ പിണച്ചിരിക്കുന്നപോലെ, സോമം കൊണ്ടുവരാൻ പോയപ്പോഠ ദ്യോവിൽ നഖമൂന്നി (ഇന്ദ്രന്റെ പ്രസാദത്തോടുകൂടി കാലൂന്നി) ആരാലോ കെട്ടപ്പെട്ട പോത്തു് വെള്ളംകിട്ടാതെ ദാഹിക്കുന്നപോലെ, ഗായത്രി സോമം കൊണ്ടുവരുംമുമ്പു്, ഇന്ദ്രൻ സോമത്തിന്നുവേണ്ടി ദാഹിക്കുകയായിരുന്നു. ആ ദാഹിച്ച ഇന്ദ്രന്നുവേണ്ടിയാണു് വാഗ്രൂപയായ ഗായത്രി സോമം കൊണ്ടുവന്നതു്, ദ്യോവിൽനിന്നാഹരിച്ചതു്.

11 തേഭ്യോഗോധാഅയഥംങ്കഷ്ദേത
ദ്യേബ്രഹ്മണഃപ്രതിപീയന്ത്യന്നൈഃ
സിമഉക്ഷ്ണോവസൃഷ്ടാംദന്തി
സ്വയംബലാനിതന്വഃശൃണാനാഃ

അന്വയം:–

| | |
|---|---|
| യേ ബ്രഹ്മണഃ അന്നൈഃ | — മരുദാദയഃ പരിവൃഢസ്യേന്ദ്രസ്യ സ്വഭൂതൈസ്തോമാഖ്യൈരന്നൈ സ്തൃപ്താസ്സന്തഃ |
| പ്രതി–പീയന്തി | — ഇന്ദ്രാദേശാദ്ധിംസകാൻ പ്രതിഹിംസന്തി |
| തേഭ്യഃ ഗോധാഃ | — തേഷാന്ദേവാനാമത്ഥായഗായത്രീ |
| അയഥം ഏത്തൽ കഷ്ൽ | — അനായാസേനസോമ മാകൃഷ്ടവതീ |
| (കിഞ്ച) സ്വയം ബലാനി തന്വഃ | — ആത്മനൈവശത്രൂണാം സൈന്യാനി, ശരീരാണി ച |
| ശൃണാനാഃ | — ഹിംസന്തസ്സന്തഃ |
| സിമഃ ഉക്ഷ്ണഃ | — സർവ്വാൻ സിഞ്ചതഃ |
| അവ–സൃഷ്ടാൻ അദന്തി | — ഇന്ദ്രേണ നിസൃഷ്ടാൻ ഹവിർഭൂതാൻ സോമാൻ ഭക്ഷയന്തി |

അൎത്ഥം—മരുത്തുക്കളം മുതലായവരേവർ ശ്രേഷ്ഠനായ ഇന്ദ്രന്ന് സ്വന്തപ്പെട്ട സോമങ്ങളാൽ സംതൃപ്തരായി, ഇന്ദ്രൻെറ കല്പനപ്രകാരം ദ്രോഹികളെ എതിൎത്തു തോല്പിക്കുന്നുവോ, ആ ദേവന്മാൎക്കുവേണ്ടിയാണ് ഗായത്രി അനായാസമായി സോമം കൊണ്ടുവന്നത്. പിന്നെ സ്വയം ശത്രുക്കളുടെ സൈന്യങ്ങളെയും ശരീരങ്ങളെയും തകൎത്തുകൊണ്ട് എങ്ങുമൊഴുകുന്നവയും ഇന്ദ്രൻ ബാക്കിയാക്കിയവയുമായ സോമങ്ങളെ അവർ ഭക്ഷിക്കുന്നു.

12 ഏതേശമീഭിസ്സുശമീഅഭൂവൻ

യേഹിന്വിരേതന്വഃ സ്സോമഉക്ഥൈഃ

നൃവദ്വദന്നുപനോമാഹിവാജാ

ന്ദിവിശ്രവോദധിഷേനാമവീരഃ വ. 21

അന്വയം:—

| | |
|---|---|
| യേ തന്വഃ സോമേ ഉക്ഥൈഃ ഹിന്വിരേ | — ദേവഷ്യാദയശ്ശരീരാണി സോമയാഗേശസ്ത്രൈൎവ്വൎദ്ധയന്തി |
| ഏതേ | — ദേവാദയസ്സോമേ ആഹൃതേ സതി |
| ശമീഭിഃ സു–ശമീ അഭൂവൻ— | സോമയാഗകൎമ്മഭിസ്സുകൎമ്മാണോ ഭവൻ |
| (ഹേ ഇന്ദ്ര,) നൃ–വത് വദൻ— | മനുഷ്യവത്, ഇദംമയായുഷ്മഭ്യം ദത്തമിതിവ്യക്താം വാചമുച്ചാരയൻ |
| നഃ ഉപ മാഹി വാജാൻ | — അസ്മഭ്യമുപഗമ്യാന്നാൻ ദേഹി |
| (അതഃ) വീരഃ ദിവി ശ്രവഃ | — ദ്യുലോകേ ദാനശ്ശൂരസ്ത്വം, ദാനപതിരിതികീൎത്തിതം |
| നാമ ദധിഷേ | — നാമധേയം ധാരയസി |

അൎത്ഥം.—ദേവൎഷിമാരും മററുമേവർ സോമയാഗത്തിൽ ശസ്ത്രങ്ങളെക്കൊണ്ട് ശരീരങ്ങളെ വളൎത്തുന്നുവോ, ആ ദേവന്മാർ മുതലായവർ, ഗായത്രിയാൽ സോമം കൊണ്ടുവരപ്പെട്ടപ്പോൾ,

സോമയാഗകർമ്മങ്ങളാൽ സൽക്കർമ്മാക്കളായി. അല്ലയോ ഇന്ദ്ര, മനുഷ്യരെന്നപോലെ ''ഇതു ഞാൻ തന്നതാണ്'' എന്നിങ്ങനെ വ്യക്തമായ വചനമുച്ചരിച്ചുകൊണ്ട്, ഞങ്ങളെ സമീപിച്ചുന്നങ്ങളേകിയാലും. അക്കാരണത്താലാണ് ദാനശൂരനായ അവിടുന്ന് ദ്യുലോകത്തിൽ ദാനപതിയെന്ന പ്രസിദ്ധമായ പേർ ധരിക്കുന്നതു്.

വർഗ്ഗം--22_23.

1 വനേനവായോന്യധായിചാക

ഞ്ഛരുചിർവ്വാംസ്തോമോഭുരണാവജീഗഃ

യസ്യേദിന്ദ്രഃപുരുദിനേഷുഹോതാ

നൃണാന്നര്യോനൃതമഃക്ഷപാവാൻ

അന്വയം:—

| | |
|---|---|
| യസ്യ ഇൽ ഇന്ദ്രഃ | — യസ്യൈവപാനേ ഇന്ദ്രഃ |
| പുരു–ദിനേഷു ഹോതാ | — ബഹുദിനേഷു ശത്രൂണാമാഹ്വാതാ ഭവതി |
| യഃ നൃണാം നൃ—തമഃ, നര്യഃ | — നേതൄണാമ്മദ്ധ്യേനേതൃതമഃ, നരഹിതഃ |
| ക്ഷപാ–വാൻ | — ശത്രുക്ഷപണശീലോഭവതി |
| വനേ ന | — വനാവയവേ, വൃക്ഷേ നീഡേ ശകനിരജാതപക്ഷം ശിശ്രും |
| നി അധായി | — യഥാതത്ര നിഹിതസ്തഥാ |
| ചാകൻ വാ | — ഭയോദ്വിശോനിരീക്ഷമാണ ഇവ |
| ശുചിഃ സ്തോമഃ (തഥാ സോമഃ) | — സ്തോത്രം സോമശ്ച |
| ഹേ ഭുരണൌ, വാം അജീഗഃ | — പാലകാവിന്ദ്രകത്സൌ, യുവാം നിർഗ്ഗമയതി |

അർത്ഥം–യാതൊന്നിന്റെ തന്നെ പാനത്തിൽ ഇന്ദ്രൻ നാളുകളോളം ശത്രുക്കളെ പോരിന്നു വിളിക്കുന്നവനാകുമോ, ആർ

നേതാക്കളിൽവെച്ച നേതാവായി, മനുഷ്യഹിതനായി, ശത്രുക്കളെ അമർത്തുന്നവനാകുമോ, ആ സോമവും സ്തോത്രവും, കാട്ടിൽ മരപ്പൊത്തിൽ ചിറകുമുളയ്ക്കാതെ ഇരുത്തപ്പെട്ട പക്ഷികൾ ഞത് ഭയത്താൽ നാലുപാടും നോക്കുന്നപോലെ, അല്ലയോ ഇന്ദ്രകുത്സന്മാരേ, നിങ്ങളെ നോക്കി പ്രാപിക്കുന്നു

2 പ്രതേഅസ്യാഉഷസഃപ്രാപരസ്യാ

നൃതൌസ്യാമനൃതമസ്യനൃണാം

അനുത്രിശോകശ്ശതമാവഹന്നൄൻ

കുത്സേനരഥോയോഅസൽസസവാൻ

അന്വയം:–

(ഹേ ഇന്ദ്ര,) അസ്യാഃ

| | |
|---|---|
| ഉഷസഃ നൃതൌ | — വർത്തമാനായ ഉഷസ ഉദയകാലേ |
| നൃണാം നൃ–തമസ്യ തേ | — തവേന്ദ്രസ്യ |
| പ്ര സ്യാമ | — സ്തുത്യായാഗേന ച വയം പ്രകൃഷ്ടാഭവേമ |
| (തഥാ) അപരസ്യാഃ പ്ര | — ആഗമിന്യശ്ചോഷസോനൃതൌ പ്രകൃഷ്ടാഭവേമ, |
| (കിഞ്ച) ത്രി–ശോകഃ | — തന്നാമകഋഷിസ്ത്വാമാരാദ്ധ്യ ത്വൽപ്രസാദാൽ |
| ശതം അനു നൄൻ ആ അവഹൻ | — അനുചരഭൃതാൻ മനുഷ്യാൻ പ്രാപിതവാൻ, ലബ്ധവാൻ |
| (തഥാ കുത്സസ്യ ച) | |
| സസ–വാൻ | — സനിതാ, സംഭക്താ |
| യഃ രഥഃ അസൽ | — അഭൂത്, സരഥഃ |
| കുത്സേന (ലബ്ധഃ) | — കുത്സേനാലബ്ധവാൻ |

അർത്ഥം–അല്ലയോ ഇന്ദ്ര, ഇന്നത്തെ ഉഷസ്സിൽ നേതാക്കളിൽവെച്ച് മികച്ച നേതാവായ അവിടേയ്ക്ക്, സ്തുതികൊണ്ടും യാഗംകൊണ്ടും ഞങ്ങൾ ഉൽകൃഷ്ടന്മാരാകാവൂ. എനി വരുന്ന ഉഷസ്സിലും അപ്രകാരം ഉൽകൃഷ്ടന്മാരാകാവൂ പിന്നെ, ത്രിശോക

ന്നെന്ന ഋഷി അവിടത്തെ ആരാധിച്ച്, അവിടത്തെ പ്രസാദത്താൽ, നൂറുകണക്കിലനുചരന്മാരെ നേടി. അതുപോലെ കത്സനെയും അവിടുന്ന് പ്രാപിച്ച് ഒന്നിച്ചുപോയ തേർ കുത്സൻ നേടി.

3 കസ്തേമദഇന്ദ്രരന്ത്യോഭൂ

ദുരോഗിരോഅഭ്യുഗ്രോവിധാവ

കദാവാഹോഅർവ്വാഗുപമാമനീഷാ

ആത്വാശക്യാമുപമംരാധോഅന്നൈഃ

അന്വയം:—

| | | |
|---|---|---|
| ഹേ ഇന്ദ്ര, തേ | — | തവേഷന്മദ്ധ്യമോത്തമാനാം സോമജന്യാനാമ്മദാനാമ്മദ്ധ്യേ |
| കഃ മദഃ രന്ത്യഃ ഭൂൽ? | — | രമയിതാ, പ്രീതികരോഭവതി? |
| ഉഗ്രഃ, ദുരഃ, ഗിരഃ | — | ഓജസ്വീത്വം, യജ്ഞഗൃഹദ്വാരാണി, |
| അഭി വി ധാവ | — | സ്തുതിവാചശ്ച അഭ്യാഗച്ഛ |
| കൽ വാഹഃ | — | കദാ സോമഃ അഭ്യാഗച്ഛതി? |

(കൽ വാഹഃ ഇന്ദ്രം പ്രത്യുഹ്യതേ ഇതി വാഹഃ സോമഃ)

| | | |
|---|---|---|
| അർവ്വാക് | — | ത്വൽ പ്രസാദാദസ്മൽ ഫലദാനായാഭിമുഖോ ഭവിഷ്യതി |
| (അപി ച കദാ) മനീഷാ മാ ഉപ? | — | സർവ്വാത്മദർശിനീപ്രജ്ഞാ കദാമാങ്ഗമിഷ്യതി? |
| (കദാ ഹേ ഇന്ദ്ര,) ത്വാ ആ | — | ത്വാമാരാദ്ധ്യവയം |
| അന്നൈഃ രാധഃ ഉപ-മം ശക്യാം | — | അന്നൈസ്സഹധനം മത്സമീപം സങ്ഗമയേയം? |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടേയ്ക്ക് സോമപാനംകൊണ്ടുള്ള ഹർഷങ്ങളിൽ ചെറുതോ, എടമട്ടോ, വലുതോ, ഏതു ഹർഷ

മാണ് കൂടുതൽ പ്രീതികരം? ഓജസ്വിയായ അവിടുന്ന് 'യാഗ ശാലാകവാടങ്ങളെയും സ്തുതിവചനങ്ങളെയുമഭിഗമിച്ചാലും. പിന്നെ അവിടുത്തെ വഹിക്കുന്ന സോമൻ എനിക്കഭിമുഖനായി അവിടുത്തെ പ്രസാദത്താൽ എപ്പോഴും വന്നുചേരും? സർവ്വാർത്ഥദർശകമായ ജ്ഞാനം എപ്പോഴെന്നെ പ്രാപിക്കും? അല്ലയോ ഇന്ദ്ര, അവിടുത്തെ ആരാധിച്ച് അന്നങ്ങളോടൊത്ത ധനം എപ്പോഴെന്നെസ്സംഗമിക്കും, എന്നോടു ചേരും?

4 കദ്ദ്യുമ്നമിന്ദ്രത്വാവതോനൄൻ
കയാധിയാകരസേകന്നആഗൻ
മിത്രോനസത്യഉരുഗായഭൃത്യാ
അന്നേസമസ്യയദസന്മനീഷാഃ

അന്വയം:-

| | |
|---|---|
| ഹേ ഉരു-ഗായ, ഇന്ദ്ര, | — ബഹുകീർത്തേ, ഇന്ദ്ര, ത്വം |
| കത് ഉ ദ്യുമ്നം | — കദാവാസ്മദീയം ഹവിരന്നം ഭുക്ത്വാ |
| കയാ ധിയാ നൄൻ | — കേനകർമ്മണാനേതൄനസ്മാൻ |
| സത്യഃ മിത്രഃ ന | — അനവദ്യസ്സഖേവ |
| ത്വാ-വതഃ കരസേ? | — ത്വത്സദൃശാൻ കരിഷ്യസി? |
| കത് നഃ ആ അഗൻ | — കദാസ്മാനാഗമിഷ്യസി? |
| (ത്വം) യത് സമസ്യ | — സദാസർവ്വസ്യ ജഗതഃ |
| അന്നേ മനീഷാഃ അസൻ | — ജഗൽസ്ഥിതിനിമിത്തേ ആഹാരേ അന്നാഭിലക്ഷണാ ബുദ്ധയോ ഭവേയുഃ |
| (തദാ) ഭൃത്യൈ | — ഭരണായ, പോഷണായ ഭവസി |

അർത്ഥം.—അല്ലയോ മഹാകീർത്തിമാനായ ഇന്ദ്ര, അവിടുന്ന് ഏതുകർമ്മത്താലാണ് കർമ്മനേതാക്കളായ ഞങ്ങളെ ദോഷമററ ഒരു ചങ്ങാതിപോലെ അവിടുത്തോടു തുല്യരാക്കുക? എപ്പോഴാണ് ഞങ്ങളെ പ്രാപിക്കുക? ജഗത്തിൻെറ മുഴുവൻ നിലനില്പിനുള്ള ആഹാരവിഷയത്തിൽ അന്നബുദ്ധികൾ (അന്നദാനവിചാരങ്ങൾ) ഉളവാകുമ്പോഴ് അവിടുന്ന് ഞങ്ങളുടെ ഭരണത്തി

ന്നു്, പോഷണത്തിന്നായി ഭവിക്കുന്നു. (അവിടുന്നു് ലോകരക്ഷയ്ക്കു അന്നചിന്ത ചെയ്യുമ്പോഠം ഞങ്ങളെയും രക്ഷിക്കുന്നു.)

5 പ്രേര്യസൂരോഅർത്ഥന്നപാരം
യേഅസ്യകാമഞ്ജനിധാഇവഗ്മൻ
ഗിരശ്ചയേതേതുവിജാതപൂർവ്വീ
ന്നരഇന്ദ്രപ്രതിശിക്ഷന്ത്യന്നൈഃ വ. 22

അന്വയം:—

| | |
|---|---|
| ഹേ തുവി–ജാത, ഇന്ദ്ര, | — ബഹുരൂപ, സർവ്വാത്മന്നിന്ദ്ര, |
| നരഃ യേ തേ പൂർവ്വീഃ | — തുഭ്യം യേ യജമാനാ അനാദികാലപ്രവൃത്താഃ |
| ഗിരഃ ച അന്നൈഃ | |
| പ്രതി–ശിക്ഷന്തി | — സ്തുതിവാചഃ പുരോഡാശാദിഭിഃ സഹ പ്രതികാലം പ്രയച്ഛന്തി |
| ജനിധാഃ–ഇവ | — ജനീനാം, ജായാനാം സംഭോഗകാലേ പതയോയഥാ പ്രഭൃത സംഭോഗപ്രദാനേന മൈഥുനേച്ഛാമപനയന്തി, തദ്വൽ |
| യേ അസ്യ കാമം ഗ്മൻ | — ഇന്ദ്രസ്യ തവസോമപാനേച്ഛാം വിഗമയന്തി, മഹതാസോമദാനേനാപനയന്തി |
| (താനസ്മദീയാൻ യജമാനാൻ യഥാ) | |
| സൂരഃ അർത്ഥം ന | — യഥാ അത്താരം, ഗന്താരം യോഗിനമനുഗ്രഹ്ണൻ |
| പാരം | — സംസാരസ്യാന്തമപവർഗ്ഗം ഗമയതി തദ്വൽ |
| പ്ര ഈരയ | — സംസാരസ്യാന്തങ്ഗമയ |

അർത്ഥം—അല്ലയോ ബഹുരൂപനായ, സർവ്വാത്മാവായ ഇന്ദ്ര. കർമ്മനേതാക്കളായ യജമാനന്മാരേവർ പണ്ടുപണ്ടേതൊട്ടു് ചൊല്ലിപ്പോന്ന സ്തുതിവചനങ്ങഠം പുരോഡാശാദി ഹവിസ്സുകളോടു കൂടി അതാതുകാലത്തിൽ തരുന്നുവോ, ഭാര്യമാരുടെ സംഭോഗേ

ത്താക്കന്മാർ മികച്ച സംഭോഗം കൊണ്ടു് തീക്ഷ്ണപോ
വർ അവിടുത്തെ സോമപാനേച്ഛയെ സോമദാനത്താൽ
തുന്നവോ, ആ യജമാനന്മാരായ ഞങ്ങളെ, സൂര്യൻ
യെ അനുഗ്രഹിച്ചു് സംസാരത്തിന്റെ മറുകരയായ മോ
തിക്ഷണപോലെ, സംസാരത്തിന്റെ അക്കരെയെത്തി

3 മാത്രേനതേസുമിതേഇന്ദ്രപൂർവ്വീ

ദ്യൌർമ്മജ്മനാപൃഥിവീകാവ്യേന

വരായതേഘൃതവന്തസ്സുതാസ

സ്സ്വാദ്മൻഭവന്തുപീതയേമധൂനി

ന്വയം:—

ഇന്ദ്ര, തേ മജ്മനാ
വ്യേന — തവ ശത്രൂണാമ്മജ്ജകേന കർമ്മണാ
ത്ര പൂർവ്വീ — നിർമ്മാത്ര്യൌ, മഹത്യൌ
ൗഃ പൃഥിവീ ന
മിതേ — ദ്യാവാപൃഥിവ്യൌ ക്ഷിപ്രം നിർമ്മിതേ
സ്മാദേവം തസ്മാൽ)
ത-വന്തഃ — അഗ്നിമുഖത്വാത്വാജ്യക്ഷരന്തഃ
താസഃ വരായ തേ — അഭിഷുതാസ്സോമാശ്രേഷ്ഠായ തുഭ്യം
ീതയേ സ്വാദ്മൻ
വന്തു — പാനായാസ്വാദിത്താഭവന്തു
ധൂനി — മധുരരസാനി പുരോഡാശാദീനി ഭക്ഷണാത്മന്താനി ഭവന്തു

അർത്ഥം—അല്ലയോ ഇന്ദ്ര, ശത്രുക്കളെ മുക്കുന്ന അവിടുത്തെ
കർമ്മത്താലത്രെ എല്ലാം നിർമ്മിക്കുന്ന, മഹത്വമുററ ദ്യാവാപൃ
ഥിവികൾ നിർമ്മിക്കപ്പെട്ടതു്. അപ്രകാരമിരിയ്ക്കേ, അഗ്നി
മുഖത്തുനിന്നു് അവിടുത്തെ്ക്കാംാരെ ഒഴുകുന്ന സോമങ്ങൾ ശ്രേഷ്

നായ അവിടേയ്ക്കു ഞങ്ങളാൽ നല്ലപ്പെട്ടവയാവട്ടെ മധുരരസ മിയന്ന പുരോഡാശാദി ഹവിസ്സുകൾ അവിടേയ്ക്കു ഭക്ഷണത്തി ന്നായി നല്ലപ്പെട്ടവയാവട്ടെ (സോമപുരോഡാശങ്ങളും മുഴുവൻ ഞങ്ങളും തന്നെ നല്ലമാറാകട്ടെ )

7 ആമധ്വോഅസ്മാഅസിചന്നമത്രം
മിന്ദ്രായപൂർണ്ണംസഹിസത്യരാധാഃ
സവാവൃധേവരിമന്നാപൃഥിവ്യാ
അഭിക്രത്വാനര്യഃപൌംസ്യൈശ്ച

അന്വയം:–

ഹി സഃ സത്യ–രാധാഃ — യസ്മാദിന്ദ്രസ്സത്യധനഃ (തസ്മാ ദഗ്നാവാസിക്തേന പാത്രേണ തൃപ്തഃ)
നര്യഃ ക്രത്വാ — നൃഭ്യോഹിതഃ വൃത്രവധാദി കർമ്മണാ
സഃ പൌംസ്യൈഃച
പൃഥിവ്യാഃ വരിമൻ ആ — വീര്യൈശ്ച യുക്തഃ അന്തരി ക്ഷസ്യ വിസ്തീർണ്ണേ സ്ഥാനേ ആഗത്യ
അഭി വവൃധേ — അഭിവർദ്ധതേ
അസ്മൈ ഇന്ദ്രായ മധ്വഃ
പൂർണ്ണം — മധുരരസസ്യ സോമസ്യ പൂർണ്ണം
അമത്രം ആ അസിചൻ — ഗ്രഹചമസാദികം പാത്രമാഭി മുഖ്യേന സ്ഥിതാഃ പരായക്ത്യാം സ്മദീയാ ഋത്വിജോഗ്നൌ പ്രക്ഷിപ്തവന്തഃ

അർത്ഥം–ഇന്ദ്രൻ സത്യധനനാകയാൽ അഗ്നിയിൽ പാത്ര ത്തോടുകൂടി ഹോമിക്കപ്പെട്ടതിൽ തൃപ്തനാകുന്ന മനുഷ്യഹിത കാരിയും വൃത്രവധാദി കർമ്മങ്ങളോടും വീര്യങ്ങളോടും കൂടിയ വനുമായ ആ ഇന്ദ്രൻ അന്തരിക്ഷത്തിൽ വിസ്തീർണ്ണമായ സ്ഥാ നത്തെത്തി അഭിവൃദ്ധിപ്പെടുന്നു. ഈ ഇന്ദ്രന്നായി മധുരരസ

മററ സോമം നിറഞ്ഞ പാത്രത്തെ നേരെനിന്ന് തികഞ്ഞ ഭക്തിയോടുകൂടി ഞങ്ങളുടെ സ്തുതികളാകം അഗ്നിയിൽ കോരി വാഴ്ത്തു (പാത്രത്തിലെ ദ്രവ്യം മുഴുവൻ പാത്രംകൊണ്ട് ഹോമിക്കുന്നതാണ് കോരിവാകൽ )

8 വ്യാനളിന്ദ്രഃപൃതനാസ്വോജാ
ആസ്മൈയതന്തേസഖ്യായപൂർവ്വീഃ
ആസ്മാരഥന്നപൃതനാസുതിഷ്ഠ
യംഭദ്രയാസുമത്യാചോദയാസേ വ. 23

അന്വയം:–

| | |
|---|---|
| സു–ഓജാഃ ഇന്ദ്രഃ | — ശോഭനബലസ്സഃ |
| പൃതനാഃ വി ആനട് | — ശത്രുസേനാവ്യാപ്നോതി |
| പൂർവ്വീഃ അസ്മൈ സഖ്യായ യതന്തേ | — ഉൽകൃഷ്ടാശ്ശത്രുസേനാസ്സന്ധിങ് കത്തുമിച്ഛന്തി |
| (അഥപ്രത്യക്ഷഃ ഹേ ഇന്ദ്ര, ത്വം) യം | — യം രഥം |
| ഭദ്രയാ സു–മത്യാ | — കല്യാണയാപരാനുഗ്രഹയാ ബുദ്ധ്യാ |
| ആ ചോദയാസേ | — യജ്ഞാൻ പ്രതിപ്രേരയസി |
| (തം രഥം) പൃതനാസു രഥം ന | — സങ്ഗ്രാമേഷു സ്വരഥമാരോഹസി തദ്വൽ |
| ആ തിഷ്ഠ സു | — അസ്മദ്യജ്ഞം പ്രത്യാഗത്യ മാരോഹ |

അർത്ഥം–നല്ല ഓജസ്സററ ഇന്ദ്രൻ ശത്രുസേനകളെ ചെന്നേല്ക്കുന്നു മികച്ച ശത്രുസേനകരം ഇന്ദ്രനായി സന്ധിചെയ്‌വാനിച്ഛിക്കുന്ന, യതിക്കുന്നു (എനി നേരിട്ട്) അല്ലയോ, ഇന്ദ്ര, അവിടുന്ന് മംഗളമായ പരാനുഗ്രഹബുദ്ധിയോടുകൂടി, യുദ്ധത്തിൽ സ്വന്തം തേരിലേറുന്നപോലെ ഞങ്ങളുടെ യാഗത്തിന്നു വരാനായി തേരിൽ കയറിയാലും.

വർഗ്ഗം–24–25–26—ഐലൂഷഃ കവഷഃ ഋഷിഃ, അബ്ദേവതാ
പാന്നപാച്ചദേവതാ.

1 പ്രദേവത്രാബ്രഹ്മണേഗാതുരേ
ത്വപോഅച്ഛാമനസോനപ്രയുക്തി
മഹീമ്മിത്രസ്യവരുണസ്യധാസിം
പൃഥുജ്രയസേരീരധാസുവൃക്തിം

അന്വയം:–

ബ്രഹ്മണേ — (തൃതീയാർത്ഥേചതുർത്ഥീ) ബ്രഹ്മണാ, സ്തോത്രേണ സ്തൂയമാനഃ

ഗാതുഃ — അപഃ പ്രതി ഗമനശീലസ്സോമഃ

ദേവ–ത്രാ അപഃ — ദേവീഃ, ദ്യോതമാനാ അപഃ, വസതീവര്യേകധനാന്യുദകാനി

മനസഃ ന പ്ര–യുക്തി — പ്രയോഗഃ, ഉദ്യോഗഃ ശീഘ്രങ്ങ് ഗച്ഛതി തദ്വൽ

അച്ഛ പ്ര ഏതു — പ്രകർഷേണാഭിഗച്ഛതു

(ഏവം സോമേപഃ പ്രതിഗതേസതി, ഹേ മദീയാത്മൻ,)

മഹീം ധാസിം — മഹൽസോമാന്നം

മിത്രസ്യ വരുണസ്യ — തയോരർത്ഥായ

പൃഥു–ജ്രയസേ രീരധ — വിസ്തീർണ്ണജവായേന്ദ്രസ്യ ചാർത്ഥായ സംസ്കരു

സു–വൃക്തിം — സുഷ്ഠു, ദോഷൈർവ്വർജ്ജിതാം സ്തുതിഞ്ചകുരു

അർത്ഥം–സ്തോത്രത്താൽ സ്തുതിക്കപ്പെടുന്ന ജലഗമനശീലനായ സോമൻ ദേവികളായ വസതീവരി, ഏകധന മുതലായ മന്ത്രപൂതജലങ്ങളെ, മനസ്സിൻെറ പ്രവൎത്തനംപോലെയുള്ള വേഗത്തോടുകൂടി നേരേ നന്നായി പ്രാപിക്കട്ടെ. അപ്രകാരം സോമൻ ജലങ്ങളെ പ്രാപിയ്ക്കവെ, അല്ലയോ എൻെറ ആത്മാവേ, മഹ

ത്തായ സോമാന്നം മിത്രന്നും വരുണന്നും വേണ്ടിയും മഹാവേഗവാനായ ഇന്ദ്രന്നുവേണ്ടിയും സംസ്കരിക്കുക. കേടററ സ്തുതിയും ചൊല്ലുക.

2 അധ്വര്യവോഹവിഷ്മന്തോഹിഭൂതാ
ച്ഛാപഇതോശതീരുശന്തഃ
അവയാശ്ചഷ്ടേഅരുണസ്സുപർണ്ണ
സ്തമാസ്യധ്വമൂർമ്മിമദ്യാസുഹസ്താഃ

അന്വയം —

| | |
|---|---|
| ഹേ അധ്വര്യവഃ (യൂയം) | |
| ഹവിഷ്മന്തഃ ഹി ഭൂത | — അഭിഷോതവ്യേന സോമാന്നേന യുക്താഃ ഖലു ഭവത |
| ഹേ ഉശന്തഃ | — സോമാഭിഷവങ്കർത്തുങ് കാമയമാനായൂയം |
| ഉശതീഃ അപഃ | — സോമസങ്ഗമിച്ഛന്തീ രേകധനാഖ്യാ അപഃ |
| അച്ഛ ഇത | — ആഭിമുഖ്യേന ഗച്ഛത |
| അരുണഃ, സു-പർണ്ണഃ | — രക്തവർണ്ണഃ, സുപതനസ്സോമഃ |
| അവ യാഃ ചഷ്ടേ | — അധസ്താൽ, അന്തരിക്ഷേ യാ മേഘഗതാ അപഃ പശ്യതി |
| ഹേ സു-ഹസ്താഃ | — ശോഭനഹസ്താ അധ്വര്യവോ യൂയം |
| അദ്യ തം ഊർമ്മിം | — താദൃശം സോമസങ്ഘാതം താഭിരദ്ഭിസ്സഹ |
| ആ അസ്യധ്വം | — മഹതാദരേണ ദശാപവിത്രേ ശോധനാർത്ഥം പ്രക്ഷിപത |

അർത്ഥം—അല്ലയോ അദ്ധ്വര്യക്കളേ, നിങ്ങരം സംസ്കരിച്ചപ്പെടേണ്ടും സോമാന്നമേന്തുന്നവരാണല്ലൊ സോമസംസ്കരണപ്രിയന്മാരേ, നിങ്ങരം സോമത്തോട് ചേച്ചയിച്ഛിക്കുന്ന ഏകധനകളെന്ന മന്ത്രപൂത ജലങ്ങളെ നേരെ പ്രാപിക്കുക ചുകപ്പ് നിറമുറ്റ് ഭംഗിയിൽ വരുന്ന സോമൻ അന്തരിക്ഷത്തിൽ മേഘ

ത്തിലുള്ള വെള്ളങ്ങളെ കാണുന്നു. നല്ല (കർമ്മം ചെയ്യുന്ന) കൈകളോടുകൂടിയ അദ്ധ്വര്യക്കളേ, നിങ്ങ‌ൾ ഇപ്പോ‌ൾ ആ സോമസമൂഹത്തെ ആ ജലങ്ങളോടുകൂടി സാദരം ദശാപവിത്രത്തിൽ ശുദ്ധീകരിപ്പാനായി വീഴ്ത്തുക.

3 അധ്വര്യവോപഇതാസമുദ്ര

മപാന്നപാതംഹവിഷായജധ്വം

സവോദദദൂർമ്മിമദ്യാസുപൂത

ന്തസ്മൈസോമമ്മധുമന്തംസുനോത

അന്വയം:–

| | |
|---|---|
| ഹേ അധ്വര്യവഃ, അപഃ | — യൂയമേക ധനാഖ്യാന്യുദകാന്യാഹർത്തും |
| സമുദ്രം ഇത | — ഉദധിസ്ഥാനീയജലാശയങ്ഗച്ഛത |
| അദ്യ സഃ വഃ | — അപാന്നപാൽ ജലാശയം പ്രതിഗതേഭ്യോയുഷ്മഭ്യം |
| സു–പൂതം ഊർമ്മിം ദദൽ | — സുശുദ്ധജലസമൂഹന്ദദാതു |
| (യൂയം തേന സമൂഹേന) | |
| തസ്മൈ | — അപാന്നപാതേ |
| മധു–മന്തം സോമം | |
| സുനോത | — മധുരസ്വാദൂപേതം സോമമഭിഷുണുത |
| (അഭിഷുതേന | |
| സോമാഖ്യേന) ഹവിഷാ | — ഹവ്യേന |
| അപാം നപാതം യജധ്വം | — വൃഷ്ടികർമ്മണ്യധികൃതം ദേവം യജത |

സാരം–അല്ലയോ അദ്ധ്വര്യക്കളേ, നിങ്ങ‌ൾ ഏകധനകളെന്ന ജലങ്ങ‌ൾ കൊണ്ടുവരാനായി സമുദ്രത്തിന്റെ സ്ഥാനത്തുള്ള ജലാശയത്തെ പ്രാപിക്കുക. അപാന്നപാത്തെന്ന ദേവൻ ജലാശയം പ്രാപിച്ച നിങ്ങ‌ൾക്ക് തെളിഞ്ഞ ജലസമൂഹം

തരട്ടെ. നിങ്ങൾ ആ ജലസമൂഹംകൊണ്ട് അപാന്നപാത്തിന്ന വേണ്ടി മാധുര്യമുററ സോമം സംസ്കരിക്കുക. സംസ്കരിച്ച സോമ മെന്ന ഹവിസ്സുകൊണ്ട് മഴയ്ക്കധികാരിയായ അപാന്നപാത്തെന്ന ദേവനെ യജിക്കുക.

4 യോഅനിധ്മോദീദയദപ്സ്വന്ത
ര്യംവിപ്രാസഈളതേഅധ്വരേഷു
അപാന്നപാന്മധുമതീരപോദാ
യാഭിരിന്ദ്രോവാവൃധേവീര്യായ

അന്വയം:—

| | |
|---|---|
| യഃ അപ്-സു അന്തഃ | — യോഭവാൻ അപാന്നപാൽ, അപാമ്മദ്ധ്യേ, മേഘസ്ഥാനേ |
| അനിധ്മഃ ദീദയൽ | — കാഷ്ഠവർജ്ജിതോ ദീപ്യതേ |
| വിപ്രാസഃ അധ്വരേഷു യം ഈളതേ | — മേധാവിന ഋത്വിഗ്യജമാനാ യാഗേഷു യം ഭവന്തം സ്തുവന്തി |
| ഹേ അപാം നപാൽ, | — തന്നാമകദേവ, സത്വം |
| യാഭിഃ | — വസതീവര്യേകധനാഖ്യാപാഭി രത്ഭിഃ |
| ഇന്ദ്രഃ വീര്യായ വവൃധേ | — വൃത്രവധാദികർമ്മണേ വർദ്ധതേ |
| മധു-മതീഃ (താഃ) അപഃ ദാഃ | — മധുരരസയുക്താന്യുദകാനി ദേഹി |

അർത്ഥം—യാതൊരപാന്നപാത്തായ അവിടുന്ന് ജലമദ്ധ്യത്തിൽ, മേഘസ്ഥാനത്ത് വിറകില്ലാതെ കത്തുന്നുവോ, മേധാവികളായ ഋത്വിഗ്യജമാനന്മാർ യാതൊരവിടുത്തെ സ്തുതിക്കുന്നുവോ, ഇന്ദ്രൻ വസതീവര്യേകധനാഖ്യകളായ ജലങ്ങളാൽ വൃത്രവധാദികർമ്മത്തിന്നുവേണ്ടി വളരുന്നുവോ, അല്ലയോ അപാന്നപാത്തെന്ന ദേവ, ആ അവിടുന്ന് മധുരരസമൊത്ത ആ ജലങ്ങൾ തന്നരുളിയാലും.

5 യാഭിസ്സോമോമോദതേഹഷ്തേച .
കല്യാണീഭിര്യുവതിഭിന്നമര്യഃ
താഅധ്വര്യോഅപോഅച്ഛാപരേഹി
യദാസിഞ്ചാഓഷധീഭിഃപുനീതാൽ വ. 24

അന്വയം:—

| | |
|---|---|
| ഹേ അധ്വര്യോ, (അഭിഷുതഃ) സോമഃ യാഭിഃ | — വസതീവര്യേകധനാഖ്യാഭിരത്ഭിസ്സഹ |
| കല്യാണീഭിഃ യുവതി–ഭിഃ മര്യഃ ന | — കമനീയാഭിസ്തരുണീഭിർമ്മനുഷ്യോയഥാമോദതേ തഥാ |
| മോദതേ, ഹഷ്തേ ച | — മുദിതഃ ഹൃഷ്ടശ്ച ഭവതി (പുനരുക്തിരാദരാൎത്ഥാ) |
| (ത്വം) താഃ അപഃ അച്ഛ പരാ ഇഹി | — താദൃശീരപഃ അഭിപ്രാപ്തും ജലാശയം പ്രതിഗച്ഛ |
| (കിഞ്ച) യൽ ആ–സിഞ്ചാഃ | — യദാഹൃതാഭിസ്താഭിരത്ഭിരാസമന്താൽ സോമാനാസിഞ്ചസി, തദാ |
| ഓഷധീഭിഃ പുനീതാൽ | — സോമൈസ്സഹാപശ്ചദശാപവിത്രേണ പുനീഹി |

അൎത്ഥം—അല്ലയോ അധ്വര്യോ, സംസ്കരിക്കപ്പെട്ട സോമൻ വസതീവര്യേകധനകളായ ജലങ്ങളോടുകൂടിച്ചേൎന്ന്, കമനീയകളായ തരുണികളോടുകൂടി മനുഷ്യൻ രമിക്കുന്നപോലെ, മോദിക്കുന്നു, ഹഷിക്കുന്നു. ആ ജലങ്ങളെ നേരെ കൊണ്ടുവരാനായി അങ്ങ് ജലാശയത്തിലേയ്ക്ക് പോവുക. പിന്നെ, കൊണ്ടുവരപ്പെട്ട ആ ജലങ്ങളാൽ സോമനെ മുഴുക്കെ നനയ്ക്കുമ്പോൾ സോമരസങ്ങളോടുകൂടി ജലങ്ങളെയും ദശാപവിത്രംകൊണ്ട് ശുദ്ധീകരിക്കുക.

6 ഏവേദ്യൂനേയുവതയോനമന്ത

യദീമുശന്നുശതീരേത്യച്ഛ

സഞ്ജാനതേമനസാസഞ്ചികിത്രേ

ധ്വര്യവോധിഷണാപശ്ചദേവീഃ

അന്വയം'—

| | |
|---|---|
| യൽ ഉശൻ | — യദാഭിഷവാത്ഥം വസതീവരീ കാമയമാനസ്സോമഃ |
| ഉശതീഃ | — സോമേന സഹമിശ്രണങ്കാ യമാനാഃ |
| ഈം അച്ഛ ഏതി | — ഏനാ അപഃ പ്രാപ്തും ഗച്ഛ തദാ |
| (യഥാ) യുവതയഃ | |
| യൂനേ നമന്ത | — തരുണായ പ്രഹ്വീ ഭവന്തി, ത |
| ഏവ ഇൽ | — ഏവമേവവസതീവര്യേകധന ഖ്യാ ആപസ്സോമായ പ്രഹ്വീ ഭവന്തി |
| അധ്വര്യവഃ ധിഷണാ | — തദീയാ സ്തുതിലക്ഷണാ വാക് |
| ദേവീഃ ആപഃ ച | — ദേവ്യഃ ആപശ്ച |
| മനസാ സം ജാനതേ | — സമ്യഗ്ജാനന്തി |
| സം ചികിത്രേ | — സ്വസ്വമധികാരം, പരസ്പരോ പകാരഞ്ച ചക്ഷുഷാ സമ്യക് പശ്യന്തി |

അത്ഥം—സംസ്കരണത്തിന്നുവേണ്ടി വസതീവരിക മന്ത്രപൂതജലങ്ങളെ കാമിക്കുന്ന സോമൻ, സോമനോട ചേച്ച ഇച്ഛിക്കുന്ന ആ ജലങ്ങളെ പ്രാപിക്കുമ്പോഴ, യു കരം യുവാവിന്ന് വശവത്തിനികളാവുന്നപോലെത്തന്നെ സതീവര്യേകധനകളെന്ന ജലങ്ങളും സോമന്നു വശവത്തി ളാവുന്ന അധ്വര്യുക്കളും അവരുടെ സ്തുതിവചസ്സും ദേ ളായ അപ്പുകളും (ജലങ്ങളും) അന്യോന്യം നന്നായറിയുന്ന സ്വകത്തവ്യവും പരസ്പരോപകാരവും കണ്ണുകൊണ്ട് കാണ

7 യോവോവൃത്രാദ്ഭ്യോഅകൃണോദുലോകം

യോവോമഹ്യാഅഭിശസ്തേരമുഞ്ചൽ

തസ്മാഇന്ദ്രായമധുമന്തമൂർമ്മി

ന്ദേവമാദനംപ്രഹിണോതനാപഃ

അന്വയം:—

| | |
|---|---|
| ഹേ ആപഃ, യഃ | |
| വൃത്രാദ്ഭ്യഃ വഃ | — മേഘൈരാവൃതേഭ്യോയുഷ്മഭ്യേ മത്ഭ്യഃ |
| ലോകം അകൃണോൽ ഉ | — മേഘോദരാന്നിർഗ്ഗമനമാർഗ്ഗ മകരോദേവ |
| (കിഞ്ച) യഃ വഃ | — യുഷ്മാനപഃ |
| മഹ്യാഃ അഭി—ശസ്തേഃ | — മഹത്യാമേഘപരിവേഷ്ടനാദി ഹിംസനാൽ |
| അമുഞ്ചൽ | — മോചിതവാൻ |
| (യൂയം) തസ്മൈ ഇന്ദ്രായ | |
| മധു—മന്തം | — മധുരസ്വാദുയുക്തം |
| ദേവ—മാദനം | — ദേവാനാം സോമേന സഹമി ശ്രീഭൂതം തർപ്പയിതാരം |
| ഊർമ്മിം പ്ര ഹിണോതന | — അപ്സങ്ഘാതമസ്മദ്യജ്ഞം പ്രതിഗമയത് |

അർത്ഥം—അല്ലയോ അപ്ദേവിമാരേ, (ജലദേവതകളേ,) മേഘങ്ങളാൽ മറയ്ക്കപ്പെട്ട നിങ്ങളാകുന്ന ജലങ്ങൾക്ക് മേഘങ്ങളുടെ വയററിൽനിന്ന് (പുറത്തുകടക്കാൻ) ആർ വഴിയുണ്ടാക്കിയോ, പിന്നെ, ആർ ജലങ്ങളായ നിങ്ങളെ മേഘത്തിൻെറ ചുററിപ്പിടിയാകുന്ന ദ്രോഹത്തിൽ നിന്ന് മോചിപ്പിച്ചുവോ, ആ ഇന്ദ്രന്നായി മധുരരസമുററതും ദേവന്മാർക്ക് സോമത്തോട് ചേർന്ന് തൃപ്തിയുണ്ടാക്കുന്നതുമായ ജലരാശിയെ ഞങ്ങളുടെ യജ്ഞത്തിൽ നിങ്ങളെത്തിച്ചാലും.

8 പ്രാസ്മൈഹിനോതമധുമന്തമൂർമ്മി

ങ്ഗർഭോയോവസ്സിന്ധവോമധ്വഉത്സഃ

ഘൃതപൃഷ്ഠമീഡ്യമധ്വരേഷ്വാ

പോരേവതീശ്ശൃണുതാഹവമ്മേ

അന്വയം:–

| | |
|---|---|
| ഹേ സിന്ധവഃ, രേവതീഃ, | |
| ആപഃ | — സ്യന്ദനശീലാഃ ധനവത്യ ആപഃ, |
| വഃ യഃ ഗർഭഃ മധ്വഃ ഉത്സഃ— | യുഷ്മാകം മധുരരസസ്യോൽ സ്യന്ദനഃ, പ്രസ്രവണഃ |
| (തം) മധു–മന്തം ഊർമ്മിം — | മധുരരസോപേതമപ്സങ്ഘാതം, സാരം |
| അധ്വരേഷു ഘൃത–പൃഷ്ഠം | — യജ്ഞേഷു ഘൃതം, ആജ്യം യസ്യ പൃഷ്ഠേ തം |
| ഈഡ്യം | — യം മേധാവിന സ്തുത്യം വദന്തി |
| അസ്മൈ പ്ര ഹിനോത | — പ്രഗമയ |
| മേ ഹവം ശൃണുത | — ആഹ്വാനമാകർണ്ണയത |

അർത്ഥം—ഒഴുകുന്നവരും ധനവതികളുമായ അപ്പുകളേ, (ജലങ്ങളേ,) നിങ്ങളുടെ മധുരരസം ഉളുകുന്ന യാതൊന്ന് ഗർഭസ്ഥമായുണ്ടോ, ആ സ്വാദുവായ ജലസാരത്തെ, യജ്ഞങ്ങളിൽ മുതുകിൽ നെയ്പുരണ്ടവനും പൂജ്യനായി മേധാവികാം പറയുന്നവനുമായ ആ ഇന്ദ്രനായെത്തിച്ചാലും. എന്റെ വിളി കേട്ടാലും.

9 തംസിന്ധവോമത്സരമിന്ദ്രപാന

മൂർമ്മിംപ്രഹേതയഉഭേയത്തി

മദച്യുതമൌശാനന്നഭോജാം

പരിത്രിതന്തുംവിചരന്തമുത്സം

അന്വയം:—

| | |
|---|---|
| ഹേ സിന്ധവഃ, | — സ്യന്ദനശീലാ ആപഃ, |
| യഃ ഉഭേ ഇയർത്തി | — യുഷ്മദീയസ്സാരഭൂതോയോസ്മഭ്യം ദൃഷ്ടാദൃഷ്ടഫലേ ദാതാസൻ കർമ്മാങ്ഗഭാവം പ്രതിപദ്യതേ |
| മദ—ച്യുതം | — മദസ്യച്യാവകം |
| ഔശാനം | — സോമേന സഹമിശ്രീഭാവങ് കാമയിതാരം |
| നഭഃ—ജാം | — നഭസി, അന്തരിക്ഷേ വൃഷ്ടിരൂപേണ ജാതം |
| മധ്സരം, ഇന്ദ്ര—പാനം | — ദേവാനാമ്മാദയിതാരം, തേഷാം പ്രമുഖേനേന്ദ്രേണ പാനീയം |
| പരി ത്രി—തന്തും | — സർവ്വതസ്ത്രയാണാം ലോകാനാം തനിതാരം, വിസ്താരയിതാരം |
| വി—ചരന്തം, ഉധ്സം | — യജ്ഞപാത്രേഷു ഗച്ഛന്തം, ഉത്സ്യന്ദനം |
| തം ഊർമ്മിം പ്ര ഹേത | — താദൃശമുദകസമൂഹമസ്മദ്യജ്ഞം പ്രതിപ്രഗമയത |

*അത്ഥം*—അല്ലയോ ഒഴുകുന്ന ജലങ്ങളേ, നിങ്ങളുടെ സാരഭൂതമായ യാതൊന്ന് ഐഹികപാരത്രികഫലങ്ങളേകുന്നതായി, കർമ്മാംഗമായി ഭവിക്കുന്നുവോ, ഹർഷം പൊഴിക്കുന്നതും സോമത്തോട് ചേർച്ചയിച്ഛിക്കുന്നതും ദേവന്മാരെ സന്തോഷിപ്പിക്കുന്നതും അവരിൽ പ്രമുഖനായ ഇന്ദ്രന്ന് കുടിയ്ക്കാനുള്ളതും, മൂന്നു ലോകങ്ങളെയും വലുതാക്കുന്നതും ചമസം, ഗ്രഹം മുതലായ യജ്ഞപാത്രങ്ങളിലെത്തുന്നതും, മേൽപ്പോട്ട് പൊങ്ങിവരുന്നതുമായ ആ ജലസമൂഹത്തെ ഞങ്ങളുടെ യാഗത്തിന്നെത്തിച്ചാലും.

10 ആവർവൃതതീരധനദ് വിധാരാ

ഗോഷുയുധോനനിയവഞ്ചരന്തീഃ

ഋഷേജനിത്രീർഭുവനസ്യപത്നീ

രപോവന്ദസ്വസവൃധസ്സയോനീഃ വ. 25

അന്വയം:–

ഹേ ഋഷേ, അധ — അന്തരാത്മൻ, അഥ
ഗോഷു–യുധഃ ന — ഗോഷു അപ്സു മേഘൈലസ്സുയു ദ്ധ്യതേ ഇതി ഗോഷുയുദിന്ദ്രഃ, തസ്യവൃഷ്ടി ലക്ഷണാഅപഃ യഥാ
ദ്വി–ധാരാഃ — (ദ്വിശബ്ദോനേകത്വവാചീ) അനേകധാരാഃ
ആ–വർവൃതതീഃ, നി–യവം ചരന്തീഃ — ആവൃത്താഃ, സോമം പ്രതി നിശ്ചയേനമിശ്രീഭാവങ്ഗച്ഛന്തീഃ
ഭുവനസ്യ ജനിത്രീഃ, പത്നീഃ — ജനയിത്രീഃ, പാലയിത്രീശ്ച
സ–വൃധഃ, സ–യോനീഃ — സോമേന സഹവർദ്ധയിത്രീഃ സമാനസ്ഥാനാഃ
അപഃ ന വന്ദസ്വ — ക്ഷിപ്രം സ്തുഹി

അർത്ഥം–അല്ലയോ ഋഷേ, അന്തരാത്മാവേ, ജലങ്ങളിൽ മേഘധാരകളോടുകൂടി പൊരുതുന്ന ഇന്ദ്രന്റെ മഴവെള്ളങ്ങളെ പോലെ, അനേകധാരകളോടുകൂടിയവരും വീണ്ടും വീണ്ടും സോമത്തോടുകൂടി ചേർച്ച പ്രാപിക്കുന്നവരും ലോകത്തിന്നമ്മമാരും രക്ഷിത്രികളും സോമനോടുകൂടി വർദ്ധിക്കുന്നവരും അവിടുത്തോടു കൂടി ഒരേ സ്ഥാനമൊത്തവരുമായ അപ്പുകളെ (ജലങ്ങളെ) ഇപ്പോഴും തന്നെ സ്തുതിക്കുക.

11 ഹിനോതാനോഅധ്വരന്ദേവയജ്യാ
ഹിനോതബ്രഹ്മസനയേധനാനാം
ഋതസ്യയോഗേവിഷ്യധ്വമൂധഃ
ശ്രുഷ്ടീവരീർഭൂതനാസ്മഭ്യമാപഃ

അന്വയം:–

(ഹേ ഋത്വിജഃ,) നഃ
ധനാനാം സനയേ — ബ്രഹ്മകർമ്മധനാനാം ലാഭായ
അധ്വരം ദേവ–യജ്യാ — യജ്ഞന്ദേവയജനാർത്ഥം

| | |
|---|---|
| ഹിനോത | — പ്രഹിണത, പ്രേരയത |
| ബ്രഹ്മ ഹിനോക | — സ്തോത്രം പ്രഹിനോത |
| ഋതസ്യ യോഗേ ഊധഃ | — യജ്ഞസ്യ സംയോഗേയദധി ഷവണചർമ്മവർത്തതേ |
| (ഏതൽ) വി സ്യധ്വം | — വിമുഞ്ചധ്വം,, ഗ്രഹചമസാദേർ വിമോചയത |
| ഹേ ആപഃ,,അസ്മഭ്യം | |
| ശ്രുഷ്ടീ–വരീഃ ഭൂതന | — സുഖവത്യോഭവത |

അർത്ഥം—അല്ലയോ ഋത്വിക്കുകളേ, സ്തോത്രകർമ്മങ്ങളാകുന്ന ധനങ്ങളുടെ ലാഭത്തിന്നായി യജ്ഞത്തെ ദേവപൂജനത്തിന്നായി പ്രേരിപ്പിക്കുക. അതുപോലെ സ്തോത്രത്തെയും ദേവയജനത്തിന്നായി പ്രേരിപ്പിക്കുക. യജ്ഞത്തിൻെറ സംയോഗത്തിൽ സോമസംസ്കരണത്തിന്നുള്ള തോലുണ്ടല്ലൊ,- അതിന്നു ചമസം മുതലായ പാത്രങ്ങളിൽനിന്നു് വേർപെടുത്തുക. അല്ലയോ അപ്പുകളേ, (ജലങ്ങളേ,) ഞങ്ങൾക്കു് സുഖവതികളായി ഭവിച്ചാലും.

12 ആപോരേവതീഃക്ഷയഥാഹിവസ്വഃ
ക്രതുഞ്ചഭദ്രംബിഭൃതാമൃതഞ്ച
രായശ്ചസ്ഥസ്വപത്യസ്യപത്നീ
സ്സരസ്വതീതദ്ഗൃണതേവയോധാൽ

അന്വയം:—

| | |
|---|---|
| ഹേ ആപഃ, രേവതീഃ | — രേവത്യഃ, ധനവത്യോയൂയം |
| വസ്വഃ ക്ഷയഥ ഹി | — ധനസ്യേശിദ്ധ്വേ ഖലു |
| (കിഞ്ച) ഭദ്രം ക്രതും ച | — ഭജനീയം സോമയാഗാദി ലക്ഷണങ്കർമ്മ ച |
| അമൃതം ച ബിഭൃഥ | — അമരണരൂപം തജ്ജന്യഫലഞ്ച ധാരയഥ |
| രായഃ ച സു–അപത്യസ്യ | |
| പത്നീഃ സ്ഥ | — ധനസ്യ. ശോഭനപുത്രസ്യ ച പാലയിത്ര്യോഭവഥ |

(തഥാ) സരസ്വതീ — തദഭിമാനിനീദേവതാ
ഗൃണതേ തൽ വയഃ ധാൽ — സ്തുവതേ മഹ്യമിദമന്നലക്ഷണം ധനന്ദദാതു

അർത്ഥം—അല്ലയോ അപ്പുകളേ, (ജലങ്ങളേ,) നിങ്ങൾ സമ്പത്തിന്നീശ്വരികളാണല്ലൊ അനുഷ്ഠിക്കേണ്ടും സോമയാഗാദികർമ്മത്തെയും ശാശ്വതമായ അതിന്റെ ഫലത്തെയും നിങ്ങളാണ് താങ്ങുന്നത്. നിങ്ങൾ ധനത്തിന്റെയും സൽപുത്രന്റെയും രക്ഷിത്രികളാകുന്നു ജലാഭിമാനിനീ ദേവതയായ (നദീരൂപയായ) സരസ്വതി സ്തുതിക്കുന്ന എനിക്ക് അന്നമാകുന്ന ധനം തന്നരുളട്ടെ.

13 പ്രതിയദാപോഅദൃശ്രമായതീ
ഘൃതംപയാംസിബിഭ്രതീർമ്മധൂനി
അധ്വര്യുഭിർമ്മനസാസംവിദാനാ
ഇന്ദ്രായസോമംസുഷുതംഭരന്തീഃ

അന്വയം:—

ഹേ ആപഃ, ആ–യതീഃ — അസ്മദ്യജ്ഞം പ്രത്യാഗച്ഛന്തീഃ
യൽ പ്രതി അദൃശ്രം — യാഃ യുഷ്മാൻ പ്രതിപശ്യാമി
ഘൃതം മധൂനി — സോമസംസൃഷ്ടമാജ്യം മധുസദൃശാനി, മൃഷ്ടരസാനി
പയാംസി ബിഭ്രതീഃ — ഉദകാനി ച സംഭ്രൃയയാഗകാലേ ധാരയന്തീഃ
(തഥാ) അധ്വര്യു–ഭിഃ
മനസാ സം–വിദാനാഃ — അന്തഃകരണേന സംഭാഷമാണാഃ
(കിഞ്ച) ഇന്ദ്രായ
സു–സുതം സോമം ഭരന്തീഃ — ധാരയന്തീസ്സായുഷ്മാൻ സ്തൌമി

അർത്ഥം—അല്ലയോ അപ്പുകളേ, ഞങ്ങളുടെ യജ്ഞത്തിന്നു വരുന്ന നിങ്ങളേവരെ ഞാൻ കാണുന്നുവോ, സോമം ചേർത്ത നെയ്യും തേൻപോലെ മാധുര്യമേറിയ ജലങ്ങളും യാഗകാലത്തിലേന്തിക്കൊണ്ടും, അദ്ധ്വര്യുക്കളോടി മനസ്സുകൊണ്ട് സംഭാഷണം

ചെയ്തുകൊണ്ടും ഇന്ദ്രനുവേണ്ടി നന്നായി' സംസ്കരിച്ച സോമം വഹിക്കുന്ന ആ നിങ്ങളെ ഞാൻ സ്തുതിക്കുന്നു.

14 ഏമാ അഗ്മന്രേവതീർജീവധന്യാ

അധ്വര്യവസ്സാദയതാസഖായഃ

നിബർഹിഷിധത്തനസോമ്യാസോ

പാന്നപ്ത്രാസംവിദാനാസ്ഏനാഃ

അന്വയം:—

| | |
|---|---|
| രേവതീഃ, ജീവ–ധന്യാഃ | — ധനവത്യഃ ജീവാനാം പ്രീണയിത്ര്യഃ |
| ഇമാഃ ആ അഗ്മൻ | — ഈദൃഗ്ഭൂതാ ആപോസ്മദ്യജ്ഞം പ്രത്യാഗച്ഛൻ |
| ഹേ സഖായഃ, | |
| അധ്വര്യവഃ, | — സഖീഭൂതായൂയം |
| അപാം നപ്ത്രാ | — വൃഷ്ടികർമ്മസ്വധികൃതേന ദേവേന സഹ |
| സം–വിദാനാസഃ | — സമ്മന്ത്രയമാണാഃ |
| ഏനാഃ സാദയത | — സ്ഥാപയത |
| സോമ്യാസഃ | — സോമസമ്പാദിനോദ്ധ്വര്യവോ യൂയം |
| ബർഹിഷി നി ധത്തന | — വേദ്യാമാസ്തീർണ്ണേകശമയേ സ്ഥാപയത |

അർത്ഥം_ധനവതികളും പ്രാണികൾക്ക് പ്രീതികാരിണികളുമായ ഈ അപ്പുകൾ നമ്മുടെ യജ്ഞം പ്രാപിച്ചിരിക്കുന്നു. അല്ലയോ ചങ്ങാതികളായ അധ്വര്യുക്കളേ, മഴപെയ്യിക്കുന്നതിൽ അധികാരിയായ അപാന്നപാത്തുമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്ന ഈ അപ്പുകളെ, (ജലദേവതമാരെ) ഇരുത്തുക. സോമം സംഭരിക്കുന്ന അദ്ധ്വര്യുക്കളായ നിങ്ങൾ അവരെ വേദിയിലെ ദർഭവിരിപ്പിലിരുത്തുക.

15 ആശ്മന്നാപഉശതീർബ്ബർഹിരേദം

ന്യധ്വരേഅസദന്ദേവയന്തീഃ

അധ്വര്യവസ്സുനുതേന്ദ്രായസോമ

മഭൂദുവസ്സുശകാദേവയജ്യാ വ. 26

അന്വയം:—

ആപഃ ഇദം ബർഹിഃ — വസതീവര്യാഖ്യാ ആപ .
— ഈദൃശന്ദർഭാസ്തരണം
ഉശതീഃ ആ അഗ്മൻ — ഉശത്യഃ, കാമയമാനാ ആഗച്ഛൻ
(അസ്മദ്യജ്ഞം പ്രതി) ആ — ആഗത്യ ച
അധ്വരേ ദേവ—യന്തീഃ — അസ്മദീയേ യജ്ഞേ ദേവാൻ
കാമയമാനാഃ തർപ്പയിതുമിച്ഛന്ത്യഃ
നി അസദൻ — നിഷീദൻ
(ഏതജ്ജ്ഞാത്വാ) ഹേ
അധ്വര്യവഃ, ഇന്ദ്രായ — യൂയം തസ്മൈ
സോമം സുനുത — അഭിഷുണുത
വഃ ദേവ—യജ്യാ — ഇന്ദ്രാദിദേവാനുദ്ദിശ്യക്രിയമാണാ
യാഗക്രിയാ
സു—ശകാ അഭൂത് ഉ — സുഷ്ഠുകർത്തും ശക്യാസീദേവ

അർത്ഥം.—വസതീവരികളെന്ന മന്ത്രപൂതജലങ്ങൾ വേദിയിലെ ദർഭിരിയെ യജ്ഞം കാമിക്കുന്നവയായി പ്രാപിച്ചിരിക്കുന്നു നമ്മുടെ യജ്ഞത്തിന്ന വന്നിട്ട് ദേവന്മാരെ പ്രീതിപ്പെടുത്തുന്നവയായി ഇരുന്നിരിക്കുന്നു ഇതറിഞ്ഞ്, അല്ലയോ അധ്വര്യക്കളേ, ഇന്ദ്രന്നായി സോമം സംസ്കരിക്കുക ഇന്ദ്രാദിദേവന്മാരെ ഉദ്ദേശിച്ചനുഷ്ഠിയ്ക്കപ്പെടുന്ന ഈ യാഗക്രിയ ചെയ്‌വാൻ തികച്ചും കഴിവായി.

14 യന്ദേവാസോവഥവാജസാതൌ
യന്ത്രായധ്വേയംപിപൃഥാത്യംഹഃ
യോവോഗോപീഥേനഭയസ്യവേദ
തേസ്യാമദേവവീതയേതുരാസഃ വ 8

അന്വയം –

ഹേ തുരാസഃ, ദേവാസഃ, — അഭീഷ്ടപ്രദാനേ ക്ഷിപ്രാഃ, ദേവാ യൂയം

വാജ–സാതൌ യം

അവഥ — സംഗ്രാമേയം രക്ഷഥ

യം ത്രായധ്വേ — ശത്രോഃ പാലയഥ

യം അംഹഃ അതി പിപൃഥ — പാപം അതിനീയ കാമൈഃ പൂരയഥ

യഃ വഃ ഗോ–പീഥേ — യുഷ്മാകം രക്ഷണേ

ഭയസ്യ ന വേദ — ഭയന്ന ജാനാതി

ദേവ–വീതയേ തേ സ്യാമ — യജ്ഞാൎത്ഥം വയം തേ സൎവ്വേ ഭവേമ

അൎത്ഥം—അഭീഷ്ടപ്രദാനത്തിൽ വേഗമുററ ദേവന്മാരേ, നിങ്ങൾ യുദ്ധത്തിലേവനെ കാക്കുന്നുവോ, ഏവനെ ശത്രുവിൽ നിന്ന് രക്ഷിക്കുന്നുവോ, ഏവന്ന് പാപം നീക്കി അഭീഷ്ടങ്ങൾ നിറവേററുന്നുവോ, ഏവൻ നിങ്ങളുടെ രക്ഷണത്തിൽ ഭയമറിയുന്നില്ലയോ, യജ്ഞത്തിന്നുവേണ്ടി ഞങ്ങൾ അപ്രകാരമെല്ലാമുള്ളവരാകാവൂ

വൎഗ്ഗം–9–10–11

1 ഉഷാസാനക്താബൃഹതീസുപേശസാ
ദ്യാവാക്ഷാമാവരുണോമിത്രോഅൎയ്യമാ
ഇന്ദ്രംഹുവേമരുതഃപൎവ്വതാഅപ
ആദിത്യാന്ദ്യാവാപൃഥിവീഅപസ്വഃ

അന്വയം:–

ബൃഹതീ, സു–പേശസാ — ബൃഹത്യൌ, മഹത്യൌ, സുരൂപേ
ഉഷസാനക്താ — രാത്ര്യുഷസൌ
ദ്യാവാക്ഷാമാ — ദ്യാവാപൃഥിവ്യൌ
വരുണഃ, മിത്രഃ, അര്യമാ, — യേത്രവിഹിതാ ദേവാസ്താൻ
ഇന്ദ്രം മരുതഃ പർവ്വതാൻ
അപഃ ആദിത്യാൻ — ച
ദ്യാവാപൃഥിവീ — ദ്യാവാപൃഥിവ്യോഃ,
പുനരുക്തിരാദരാർത്ഥാ
അപഃ സ്വഃ ഹുവേ — അന്തരിക്ഷം, സർവ്വം യഷ്ടവ്യം
ദേവജാതംഹ്വയാമി

അർത്ഥം–മഹതികളും സുന്ദരികളുമായ ഉഷസ്സിരവുകളെയും ദ്യാവാപൃഥിവികളെയും വരുണൻ, മിത്രൻ, അര്യമാവ് എന്നിങ്ങനെ വിഹിതന്മാരായ ദേവന്മാരെയും ഇന്ദ്രനെയും മരുത്തുക്കളെയും പർവ്വതങ്ങളെയും ജലങ്ങളെയും ദ്യാവാപൃഥിവികളെയും (വീണ്ടും പറഞ്ഞതാദരത്തിന്നുവേണ്ടി) അന്തരിക്ഷത്തെയും മുഴുമൻ ദേവസമൂഹത്തെയും ഞാൻ വിളിക്കുന്നു.

2 ദ്യൌശ്ചനഃപൃഥിവീചപ്രചേതസ
ഋതാവരീരക്ഷതാമംഹസോരിഷഃ
മാദുർവ്വിദത്രാനിരൃതിന്നഈശത
തദ്ദേവാനാമവോഅദ്യാവൃണീമഹേ

അന്വയം:–

പ്ര–ചേതസാ, ഋത–വരീ — സുബുദ്ധീ, സത്യവേത്യൌ
ദ്യൌഃ ച പൃഥിവീ ച — ദ്യാവാപൃഥിവ്യൌ
നഃ രിഷഃ അംഹസഃ
രക്ഷതാം — ഹിംസകാൽ പാപാച്ച രക്ഷതാം
(കിഞ്ച) ദുഃ–വിദത്രാ — കത്സിതജ്ഞാനാ
നിഃ–ഋതിഃ നഃ മാ ഈശത — മൃത്യുദേവതാസ്മാകമീശ്വരീമാഭൂദ്

(കിഞ്ച വയം) ദേവാനാം
തത് അവഃ — അസാധാരണം രക്ഷണം
അദ്യ വൃണീമഹേ — പ്രാർത്ഥയാമഹേ

അർത്ഥം—സൽബുദ്ധിയുററ, സത്യവതികളായ ദ്യോവും ഭൂവും നമ്മളെ ദ്രോഹിയിൽ നിന്നും പാപത്തിൽനിന്നും രക്ഷിക്കട്ടെ. ദുഷ്ടബുദ്ധിയാൽ നിരൃതി, മൃത്യുദേവത, നമ്മെ കീഴടക്കാതിരിക്കട്ടെ. ദേവന്മാരുടെ അസാധാരണസംരക്ഷണം നാം ഇന്ന് പ്രാർത്ഥിക്കുന്നു.

3 വിശ്വസ്മാന്നോഅദിതിഃപാത്വംഹസോ
മാതാമിത്രസ്യവരുണസ്യരേവതഃ
സ്വർവ്വജ്ജ്യോതിരവൃകന്നശീമഹി
തദ്ദേവാനാമവോഅദ്യാവൃണീമഹേ

അന്വയം:—
രേവതഃ മിത്രസ്യ
വരുണസ്യ — ധനവതോർമ്മിത്രാവരുണയോഃ
മാതാ അദിതിഃ നഃ — ജനനീദേവ്യസ്മാൻ
വിശ്വസ്മാത് അംഹസഃ
പാതു — സർവ്വസ്മാത് പാപാദ്രക്ഷതു
(കിഞ്ച വയം) അവൃകം
സ്വഃ—വത് — ബാധകരഹിതം സർവ്വം
ജ്യോതിഃ നശീമഹി — തേജസ്സീപ്സം പ്രാപ്നമഃ
ദേവാനാം തത് അവഃ
അദ്യ വൃണീമഹേ — അസാധാരണം രക്ഷണം പ്രാർത്ഥയാമഹേ

അർത്ഥം—ധനവാന്മാരായ മിത്രവരുണന്മാരുടെ അമ്മയായ അദിതി നമ്മെ എല്ലാ ആപത്തിൽനിന്നും രക്ഷിക്കട്ടെ. പിന്നെ, നാം അബാധകമായ അഹിംസകമായ തേജസ്സിനെ വേഗത്തിൽ പ്രാപിക്കാവൂ ദേവന്മാരുടെ അസാധാരണ സംരക്ഷണം നാം പ്രാർത്ഥിക്കുന്നു.

4 ഗ്രാവാവദന്നപരക്ഷംസിസേധതു

ദുഷ്ഷ്വപ്ന്യന്നിരൃതിംവിശ്വമത്രിണം

ആദിത്യംശർമ്മമരുതാമശീമഹി

തദ്ദേവാനാമവോഅദ്യാവൃണീമഹേ

അന്വയം:—

| | |
|---|---|
| ഗ്രാവാ വദൻ | — അഭിഷവപാഷാണശ്ശബ്ദ ങ്ങ്കർവ്വൻ |
| രക്ഷാംസി അപ സേധതു | — യാഗവിഘ്നകാരീണി വിനി വാരയതു |
| ദുഃ_സ്വപ്ന്യം | — ദുസ്സ്വപ്നഭവേമസ്മദീയമനിഷ്ട ഞ്ചാപസേധതു |
| നിഃ_ഋതിം | — മൃത്യുദേവതാഞ്ചാപസേധതു |
| വിശ്വം അത്രിണം | — സർവ്വമദനശീലം പിശാചാദി കഞ്ചാപസേധതു |

(ഏവന്നിർവ്വിഘ്നതേ്വന നിഷ്പന്നേ യാഗേ വയം)

| | |
|---|---|
| ആദിത്യം, മരുതാം | — ആദിത്യാനാം, മരുതാഞ്ച സംബന്ധി |
| ശർമ്മ അശീമഹി | — സുഖം പ്രാപ്നയാമ |
| ദേവാനാം തത് അവഃ | |
| അദ്യ വൃണീമഹേ | — അസാധാരണം രക്ഷണം പ്രാർത്ഥയാമഹേ |

അർത്ഥം_സോമം സംസ്കരിക്കുന്ന പിടിക്കല്ല് ശബ്ദിച്ച് യാഗവിഘ്നകാരികളായ രക്ഷസ്സുകളെ അകററട്ടെ. ദുസ്വപ്ന ജന്യമായ അനിഷ്ടത്തെയുമകററട്ടെ. മൃത്യുദേവതയായ നിരൃതിയെയുമകററട്ടെ. എല്ലാം ഭക്ഷിക്കുന്ന പിശാചാദിയെയുമകററട്ടെ. അപ്രകാരം വിഘ്നമകന്ന യാഗത്തിൽ ആദിത്യനെയും മരുത്തുക്കളെയും സംബന്ധിച്ച സുഖത്തെ നാം പ്രാപിക്കാവൂ. ദേവന്മാരുടെ അസാധാരണരക്ഷണത്തെ നാം പ്രാർത്ഥിക്കുന്നു.

5 ഏന്ദ്രോബർഹിസ്സീദതുപിന്വതാമിളാ

ബൃഹസ്പതിസ്സാമഭിർഋക്വോഅർച്ചതു

സുപ്രകേതഞ്ജീവസേമന്മധീമഹി

തദ്ദേവാനാമവോഅദ്യാവൃണീമഹേ വ. 9

അന്വയം:—

| | |
|---|---|
| ഇന്ദ്രഃ ബർഹിഃ ആ സീദതു | — നിഷീദതു |
| ഇളാ പിന്വതാം | — മാദ്ധ്യമികാ, സ്തനയിത്നുലക്ഷണാ വാക്സിഞ്ചതു |
| സാമഭിഃ ഋക്വഃ | — സാമഭിസ്സ്തൂയമാനഃ, സ്തുതിമാൻ |
| ബൃഹസ്പതിഃ അർച്ചതു | — അസ്മാൻ പൂജയതു |
| (കിഞ്ച) സുപ്രകേതം മന്മ | — സുപ്രജ്ഞാനം മനനീയം സ്തോത്രം |
| ജീവസേ ധീമഹി | — ജീവനായ നിദധീമഹി |
| ദേവാനാം തത് അവഃ | |
| അദ്യ വൃണീമഹേ | — അസാധാരണം രക്ഷണം പ്രാർത്ഥയാമഹേ |

അർത്ഥം:—ഇന്ദ്രൻ ദർഭവിരിയിൽ വന്നിരിയ്ക്കട്ടെ മാദ്ധ്യമികയായ ഇടിയാകുന്ന വാക്കോടുകൂടിയ ദേവി നമ്മെ നനയ്ക്കട്ടെ (മഴപെയ്യട്ടെ) സാമങ്ങളാൽ പാടിപ്പുകഴ്ന്ന സ്തുത്യർഹനായ ബൃഹസ്പതി നമ്മെ കൊണ്ടാടട്ടെ പിന്നെ, നല്ല ജ്ഞാനത്തോടുകൂടിയ, ആലോചനീയാർത്ഥമായ സ്തോത്രം, ജീവനത്തിനുവേണ്ടി നാം ഉണ്ടാക്കുന്നു, ധരിക്കുന്നു ദേവന്മാരുടെ അസാധാരണ രക്ഷണം നാം പ്രാർത്ഥിയ്ക്കുന്നു

6 ദിവിസ്പൃശംയജ്ഞമസ്മാകമശ്വിനാ

ജീരാധ്വരങ്കൃണുതംസുമ്നമിഷ്ടയേ

പ്രാചീനരശ്മിമാഹുതങ്ഘൃതേന

തദ്ദേവാനാമവോഅദ്യാവൃണീമഹേ

അന്വയം:—

| | |
|---|---|
| ഹേ അശ്വിനാ, അസ്മാകം | |
| യജ്ഞം | — അശ്വിനൌ യുവാമസ്മാകം യാഗം |
| ദിവി-സ്പൃശം കൃണുതം | — ദിവസ്പ്രഷ്ടാരം, ഗന്താരങ് കരുതം |
| (തഥാ) ജീര്‍-അധ്വരം | — ക്ഷിപ്രം ഹിംസാരഹിതഞ്ച കരുതം |
| ഇഷ്ടയേ സുമ്നം | — അഭിലഷിതസിദ്ധയേസുഖം കരുതം |
| (കിഞ്ച) ഘൃതേന ആ-ഹുതം | — ആഃജ്യനാഹുതമഗ്നിം |
| പ്രാചീന-രശ്മിം | — ദേവാഭിമുഖങ്കരുതം |
| ദേവാനാം തത് അവഃ | |
| അദ്യ വൃണീമഹേ | — അസാധാരണരക്ഷണം പ്രാര്‍ത്ഥയാമഹേ |

അര്‍ത്ഥ-അല്ലയോ അശ്വികളേ, നിങ്ങറം ഞങ്ങളുടെ യജ്ഞത്തെ ദ്യോവിനെ സ്പൃശിക്കുന്നതു്, ദ്യോവിലെത്തുന്നതാക്കിയാലും വേഗവത്തും ഹിംസാരഹിതവുമാക്കിയാലും. അഭീഷ്ടസിദ്ധിയ്ക്കായി സുഖമുണ്ടാക്കിയാലും നെയ്യ് ഹോമിക്കപ്പെട്ട അഗ്നിയെ ദേവന്മാര്‍ക്കഭിമുഖനാക്കിയാലും ദേവന്മാരുടെ അസാധാരണ രക്ഷണം നാം പ്രാര്‍ത്ഥിക്കുന്നു

7 ഉപഹ്വയേസുഹവംമാരുതങ്ഗണം
പാവകമൃഷ്വംസഖ്യായശംഭുവം
രായസ്പോഷംസൌശ്രവസായധീമഹി
തദ്ദേവാനാമവോഅദ്യാവൃണീമഹേ

അന്വയം:—

| | |
|---|---|
| സു-ഹവം, പാവകം | — സ്വാഹ്വാനം, ശോധകം |
| ഋഷ്വം, ശം-ഭുവം | — ദര്‍ശനീയം, സുഖസ്യഭാവയിതാരം |
| രായഃ പോഷം | — ധനസ്യപോഷകം |
| മാരുതം ഗണം സഖ്യായ | — സങ്ഘം സഖീഭാവായ |

ഉപ ഹ്വയേ — ഉപഗത്യാഹ്വയാമി
(ആഗതങ്ങ്ഗണം)
സൌശ്രവസായ ധീമഹി — ശോഭനാന്നവത്വായ ബുദ്ധൌ നിദധീമഹി

ദേവാനാം തത് അവഃ
അദ്യ വൃണീമഹേ — അസാധാരണരക്ഷണം പ്രാർത്ഥയാമഹേ

അർത്ഥം—എളുപ്പത്തിൽ വിളിയ്ക്കാവുന്ന, എല്ലാം ശുദ്ധീകരിക്കുന്ന, ദർശനീയമായ സുഖമേകുന്ന, ധനം വളർത്തുന്ന, മരുൽഗണത്തെ, സഖ്യത്തിന്നായി അണഞ്ഞ് ഞാൻ വിളിക്കുന്നു. വിളി കേട്ടുവന്ന മരുൽഗണത്തെ അന്നമൊത്ത അവസ്ഥയ്ക്കായി ചേതസ്സിൽ ധ്യാനിക്കുന്നു. ദേവന്മാരുടെ അസാധാരണ രക്ഷണം നാം പ്രാർത്ഥിക്കുന്നു.

8 അപാംപേരുഞ്ജീവധന്യംഭരാമഹേ
ദേവാവ്യംസുഹവമധ്വരശ്രിയം
സുരശ്മിംസോമമിന്ദ്രിയംയമീമഹി
തദ്ദേവാനാമവോഅദ്യാവൃണീമഹേ

അന്വയം:—
അപാം പേരും — ഉദകാനാം പാലകം
ജീവ-ധന്യം — ധന്യാജീവായസ്മിന്നസൌ, തം
ദേവ-അവ്യം — ദേവാനാന്തർപ്പകം
സു-ഹവം,
അധ്വര-ശ്രിയം — ശോഭനസ്തുതിം, യജ്ഞശ്രിയം
സു-രശ്മിം സോമം
ഭരാമഹേ — ശോഭനാംശും തം പത്നീശാലാതോഹവിർദ്ധാനം പ്രതി പ്രാപയാമ
(ഭൃതംതം സോമം) ഇന്ദ്രിയം
യമീമഹി — വീര്യം യാചാമഹേ

| | |
|---|---|
| ദേവാനാം തൽ അവഃ | |
| അദ്യ വൃണീമഹേ | — അസാധാരണരക്ഷണം പ്രാത്ഥയാമഹേ |

അത്ഥം—ജലങ്ങൾക്ക് രക്ഷകനും ധന്യരായ ജീവികൾക്ക് ഇരിപ്പിടമായവനും ദേവന്മാരെ പ്രീതിപ്പെടുത്തുന്നവനും നല്ല സ്തുതിയേല്ക്കുന്നവനും യജ്ഞത്തിന്ന് ശ്രീയായവനും ഭംഗിയുള്ള രശ്മികളൊത്തവനുമായ സോമനെ പത്നീശാലയിൽ നിന്ന് നാം ഹവിർദ്ധാനത്തിലേയ്ക്കെത്തിക്കുന്നു. എത്തിക്കപ്പെട്ട സോമനോട്ട് വീര്യം യാചിക്കുന്നു. ദേവന്മാരുടെ അസാധാരണരക്ഷണം നാം യാചിക്കുന്നു,

9 സനേമതൽസ്വസനിതാസനിത്വഭി

ർവ്വയഞ്ജീവാജീവപുത്രാഅനാഗസഃ

ബ്രഹ്മദ്വിഷോവിഷ്വഗേനോഭരേരത

തദ്ദേവാനാമവോഅദ്യാവൃണീമഹേ

അന്വയം—

| | |
|---|---|
| ജീവാഃ, ജീവ–പുത്രാഃ | — ജീവന്തഃ, ജീവൽ പുത്രാശ്ച |
| അനാഗസഃ വയം | — അപരാധവജ്ജിതാധാനാ കാ ലൃശാ വയം |
| സനിത്വഭിഃ | — സംഭക്തൃഭിഃ പുത്രപൌത്രൈസ്സഹ |
| സ്വ–സനിതാ തൽ സനേമ | — ശോഭനേഭജനേന ദേവജാതം സംഭജേമഹി |
| (കിഞ്ച) ബ്രഹ്മ–ദ്വിഷഃ | — ബ്രാഹ്മണാനാമസ്മാകന്ദ്വേഷ്ടാരഃ |
| വിഷ്വക് ഏനഃ ഭരേരത | — നാനാരൂപം പാപമാത്മനി ധാരയന്തു |
| ദേവാനാം തൽ അവഃ | |
| അദ്യ വൃണീമഹേ | — അസാധാരണരക്ഷണം പ്രാത്ഥയാമഹേ |

അർഥം—ജീവിക്കുന്നവരും ജീവിക്കുന്ന പുത്രന്മാരോടുകൂടിയവരും അപരാധം ചെയ്യാത്തവരുമായ ധനാകപുത്രന്മാരായ, ലൂശന്മാരായ നമ്മളും കൂടിച്ചേർന്ന പുത്രപൌത്രന്മാരോടുകൂടി (സ്തോത്രഹവിസ്സുകളെക്കൊണ്ടുള്ള) ശോഭനജനനത്താൽ ദേവസുഖത്തെ പ്രാപിക്കുന്നു. പിന്നെ, ബ്രാഹ്മണരായ നമ്മെ ദ്വേഷിക്കുന്നവർ, (അല്ലെങ്കിൽ യജ്ഞവിരോധികൾ) പലവിധത്തിലുള്ള പാപവൃത്തികളിൽ പോരട്ടെ. ദേവന്മാരുടെ അസാധാരണ രക്ഷണം നാം പ്രാർഥിക്കുന്നു.

10 യേസ്ഥാമനോര്യജ്ഞിയാസ്തേശൃണോതന

യദ്വോദേവാഈമഹേതദ്ദാതന

ജൈത്രംക്രതുംരയിമദ്വീരവദ്യശ

സ്തദ്ദേവാനാമവോഅദ്യാവൃണീമഹേ വ. 10

അന്വയം:—

| | |
|---|---|
| ഹേ ദേവാഃ, യേ മനോഃ യജ്ഞിയാഃ സ്ഥ | — യേ യൂയം മനുഷ്യസ്യ യജ്ഞാർഹാ ഭവഥ |
| തേ ശൃണോതന | — അസ്മദീയം സ്തുതിം ശൃണുത |
| (കിഞ്ച) വഃ യത് ഈമഹേ | — യുഷ്മാൻ യദ്യാചാമഹേ |
| തത് ജൈത്രം ക്രതും | — ജയശീലം പ്രജ്ഞാനം |
| രയി-മത്, വീര-വത് | — ധനവത്, പുത്രാദ്യുപേതം |
| യശഃ ദദാതന | — യശശ്ചാസ്മഭ്യം പ്രയച്ഛത |
| ദേവാനാം തത് അവഃ അദ്യ വൃണീമഹേ | — അസാധാരണം രക്ഷണം പ്രാർഥയാമഹേ |

അർഥം—അല്ലയോ ദേവന്മാരേ, മനുഷ്യന്റെ യജ്ഞത്തിന്നർഹരായ നിങ്ങൾ ഞങ്ങളുടെ സ്തുതി കേട്ടാലും. പിന്നെ, യാതൊരു അഭീഷ്ടം നിങ്ങളോടു യാചിക്കുന്നുവോ, ആ ജയാത്മകമായ പ്രജ്ഞാനവും ധനയുക്തവും പുത്രാദികളോടു ചേർന്നതുമായ യശസ്സും ഞങ്ങൾക്ക് തന്നരുളിയാലും. ദേവന്മാരുടെ അസാധാരണ രക്ഷണം നാം പ്രാർഥിക്കുന്നു.

11 മഹദദ്യമ്ഹതാമാവൃണീമഹേ

വോദേവാനാംബൃഹതാമനർവ്വണാം

യഥാവസുവീരജാതന്നശാമഹൈ

തദ്ദേവാനാമവോഅദ്യാവൃണീമഹേ

അന്വയം:—

അദ്യ മഹതാം, ബൃഹതാം — ശ്രേഷ്ഠാനാം, പ്രവൃദ്ധാനാം
അനർവ്വണാം ദേവാനാം — അപ്രതിഗതാനാന്തേഷാം
മഹൽ അവഃ ആ
വൃണീമഹേ — അധികം രക്ഷണമാഭിമുഖ്യേന പ്രാർത്ഥയാമഹേ
യഥാ വസു, വീര–ജാതം — ധനം, അപത്യ ജാതഞ്ച
നശാമഹൈ — പ്രാപ്നുയാമ, തഥാദേവാഃ കർവ്വന്തു
ദേവാനാം തൽ അവഃ
അദ്യ വൃണീമഹേ — അസാധാരണം രക്ഷണം പ്രാർത്ഥയാമഹേ

അർത്ഥം–ഇന്നു് ശ്രേഷ്ഠന്മാരും പ്രവൃദ്ധന്മാരും എതിരററവരുമായ ഇന്ദ്രാദി ദേവന്മാരുടെ അധികമായ രക്ഷണത്തെ നേരെ പ്രാർത്ഥിക്കുന്നു. ഏപ്രകാരമായാൽ ധനത്തെയും സന്താനസമൂഹത്തെയും നാം പ്രാപിക്കുമോ അപ്രകാരം ദേവന്മാർ ചെയ്യട്ടെ, അനുഗ്രഹിക്കട്ടെ. ദേവന്മാരുടെ അസാധാരണ രക്ഷണം നാം യാചിയ്ക്കുന്നു.

12 മഹോഅഗ്നേസ്സമിധാനസ്യശർമ്മ

ണ്യനാഗാമിത്രേവരുണേസ്വസ്തയേ

ശ്രേഷ്ഠേസ്യാമസവിതുസ്സവീമനി

തദ്ദേവാനാമവോഅദ്യാവൃണീമഹേ

അന്വയം:—

സം—ഇധാനസ്യ, മഹഃ

| | |
|---|---|
| അഗ്നേഃ | — സമിദ്ധ്യമാനസ്യ മഹതോഗ്നേഃ |
| ശർമ്മണി സ്യാമ | — സുഖേവേമ |
| (കിഞ്ചവയം) അനാഗാഃ | — അനാഗസഃ (വചനവ്യത്യയഃ) സ്യാമ |
| (അപിച) ശ്രേഷ്ഠേ മിത്രേ | |
| വരുണേ | — ശ്രേഷ്ഠയോർമ്മിത്രാവരുണയോഃ (ഷഷ്ട്യർത്ഥ സപ്തമീ) |
| സവിതുഃ സവീമനി | — പ്രസവേ, പ്രചോദനേ, പ്രേരണേ |
| സ്വസ്തയേ | — അവിനാശായസ്യാമ |
| ദേവാനാം തത് അവഃ | |
| അദ്യ വൃണീമഹേ | — അസാധാരണം രക്ഷണം പ്രാർത്ഥയാമഹേ |

അർത്ഥം—നന്നായിജ്ജ്വലിക്കുന്ന മഹാനായ അഗ്നിയുടെ (അഗ്നിയരുളുന്ന) സുഖത്തിൽ നാം വർത്തിക്കാവൂ.- പിന്നെ, നാം അപാപന്മാരാകാവൂ. ശ്രേഷ്ഠന്മാരായ മിത്രവരുണന്മാരുടെയും സവിതാവിന്റെയും പ്രചോദനത്തിൽ, പ്രേരണയിൽ ക്ഷേമത്തിന്നായി വേിക്കാവൂ. ദേവന്മാരുടെ അസാധാരണ രക്ഷണം നാം യാചിക്കുന്നു.

13 യേസവിതുസ്സത്യസവസ്യവിശ്വേ
മിത്രസ്യവ്രതേവരുണസ്യദേവാഃ
തേസൌഭഗംവീരവദ്ഗോമദപ്നോ
ദധാതനദ്രവിണഞ്ചിത്രമസ്മേ

അന്വയം:—

യേ വിശ്വേ ദേവാഃ,

| | |
|---|---|
| സത്യ—സവസ്യ | — സത്യ പ്രസവസ്യ |
| സവിതുഃ മിത്രസ്യ, | |
| വരുണസ്യ വ്രതേ | — പ്രസവാഖ്യേ കർമ്മണി വർത്തി |

(ഹേ ദേവാഃ,) തേ
സൌഭഗം — തേ യൂയം സൌഭാഗ്യം
വീര–വൽ, ഗോ–മൽ — പുത്രാദ്യുപേതം, ഗോയുക്തം
ചിത്രം ദ്രവിണം അപ്നഃ — പൂജനീയസ്ധനം, കമ്മ ച
അസ്മേ ദധാതന — മഹ്യം പ്രയച്ഛത

അത്ഥം—സർവ്വന്മാരായ ദേവന്മാരേവർ സത്യപ്രേരകനായ സവിതാവിൻെറയും മിത്രൻെറയും വരുണൻെറയും പ്രചോദന കർമ്മത്തിൽ ഭവിക്കുന്നുവോ, (പ്രേരണത്തിന്നു വിധേയരാണോ,) അല്ലയോ ദേവന്മാരേ, ആ നിങ്ങൾ സൌഭാഗ്യവും, പുത്രന്മാരോടുചേൻറതും പശുക്കളോടുകൂടിയതുമായ പൂജ്യധനവും കർമ്മവും എനിക്കുണ്ടാക്കിയാലും, തന്നാലും.

14 സവിതാപശ്ചാത്താൽസവിതാപുരസ്താൽ
സവിതോത്തരാത്താൽസവിതാധരാത്താൽ
സവിതാനസ്സുവതുസർവ്വതാതിം
സവിതാനോരാസതാന്ദീർഘമായുഃ വ. 11

അന്വയം:—
സവിതാ പശ്ചാതാൽ — പശ്ചിമതസ്ഥിതഃ
സവിതാ പുരസ്താൽ — പൂർവ്വതശ്ചസ്ഥിതഃ
സവിതാ ഉത്തരാത്താൽ — ഉത്തരതഃ (ഉപരിഷ്ടാൽ സ്ഥിതശ്ച)
സവിതാ അധരാത്താൽ — ദക്ഷിണതശ്ച (അധരതശ്ച സ്ഥിതഃ)
സവിതാ നഃ
സർവ്വ–താതിം സുവതു — അസ്മാകം സർവ്വമഭിലഷിതം (യജ്ഞം) പ്രേരയതു
സവിതാ നഃ ദീർഘം
ആയുഃ രാസതാം — ബഹുകാലീനം ജീവനം ദദാതു

അർത്ഥം—സവിതാവ് പടിഞ്ഞാറുഭാഗത്ത് (പിന്നിൽ) നിന്നുകൊണ്ടും, സവിതാവു കിഴക്കുഭാഗത്ത് (മുമ്പിൽ) നിന്നും, സവിതാവ് വടക്ക് (മുകളിൽ) സ്ഥിതിചെയ്തും, സവിതാവ് തെക്കുഭാഗത്ത് (താഴെ) വർത്തിച്ചും, നമ്മുടെ അഭീഷ്ടം മുഴുവൻ എത്തിയ്ക്കട്ടെ, അല്ലെങ്കിൽ യജ്ഞത്തെ പ്രേരിപ്പിക്കട്ടെ. സവിതാവ് നമുക്ക് ദീർഘായുസ്സു തന്നരുളട്ടെ. (സവിതാവ് എന്ന പദത്തിന്റെ വീണ്ടുംവീണ്ടുമുള്ള ആവർത്തനം ആദരത്തിനു വേണ്ടി.)

വർഗ്ഗം—12—13 സൌര്യഃ അഭിതപാഃ ഋഷിഃ, ജഗതീ ത്രിഷ്ടുഭൌ ഛന്ദസീ സൂര്യോ ദേവതാ.

1 നമോമിത്രസ്യവരുണസ്യചക്ഷസേ
മഹോദേവായതദൃതംസപര്യത
ദൂരേദൃശേദേവജാതായകേതവേ
ദിവസ്പുത്രായസൂര്യായശംസത

അന്വയം:—

(ഹേ ഋത്വിജഃ, യൂയം)

മിത്രസ്യ വരുണസ്യ

| | |
|---|---|
| ചക്ഷസേ | — ദ്രഷ്ട്രേ |
| മഹഃ ദേവായ | — മഹതേ ദ്യോതമാനായ |
| ദൂരേ—ദൃശേ | — ദൂരേ സന്തമപി പശ്യതേ |
| ദേവ—ജാതായ | — ദേവേഷു പ്രാദുർഭൂതായ |
| കേതവേ | — വിശ്വസ്യ പ്രജ്ഞാപകായ |
| ദിവഃ പുത്രായ സൂര്യായ | |
| നമഃ | — പുത്രഭൂതായ സൂര്യായ നമഃ കൃത്വാ |
| തൽ ഋതം | — വിഹിതം യാഗാദിലക്ഷണ ങ്കർമ്മ |
| സപര്യത, ശംസത | — പൂജയത, സ്തുതിങ്കുരുത |

അത്ഥം–ഋത്വിക്കുകളേ, നിങ്ങരം മിത്രന്റെയും വരുണന്റെയും ദ്രഷ്ടാവായി മഹാനായി പ്രകാശിക്കുന്നവനായി, അകലെയാണെങ്കിലും ദൃശ്യനായി, ദേവന്മാക്കിടയിൽ ജന്മം പൂണ്ടവനായി, എല്ലാററിനെയുമറിയിക്കുന്നവനായി, ദ്യോവിന്റെ പുത്രഭൂതനായ സൂര്യന്നായിക്കൊണ്ടു നമസ്കാരം ചെയ്യ്, അവിടേയ്ക്കു ഹിതമായ യാഗാദികമ്മത്താൽ പൂജിക്കുക, അവിടുത്തേയ്ക്കു സ്തുതിചൊല്ലുക.

2 സാമാസത്യോക്തിഃപരിപാതുവിശ്വതോ
ദ്യാവാചയത്രതതനന്നഹാനിച
വിശ്വമന്യന്നിവിശതേയദേജതി
വിശ്വാഹാപോവിശ്വാഹോദേതിസൂര്യഃ

അന്വയം:–

| | |
|---|---|
| (യയാസത്യോക്ത്യാ) യത്ര | |
| ദ്യാവാ ച | — യസ്മിന്ദേശേ ദ്യാവാപൃഥിവ്യൌ |
| അഹാനി ച തതനൻ | — അഹാനിരാത്രയശ്ചാതന്വൻ |
| (തത്ര) വിശ്വം അന്യൽ | |
| നി വിശതേ | — സർവ്വം ഭൂതജാതം വിശ്രാമ്യതി |
| യൽ ഏജതി | — ഏതൽ ഭൂതജാതങ്കമ്പതേ |
| വിശ്വാഹാ ആപഃ | — സർവ്വദോദകാനിസ്യന്ദന്തേ |
| വിശ്വാഹാ സൂര്യഃ ഉൽ | |
| ഏതി | — സചോദേതി |
| സാ സത്യ–ഉക്തിഃ മാ | — സത്യവചനം മാം |
| വിശ്വതഃ പരി പാതു | — സർവ്വതഃ പരിരക്ഷതു |

അത്ഥം–യാതൊരു സത്യോക്തികൊണ്ടാണോ ഇവിടെ ദ്യാവാപൃഥിവികളം അഹോരാത്രങ്ങളെ ഉണ്ടാക്കുന്നതു്, എല്ലാ ഭൂതജാതങ്ങളും ഇവിടെ വിശ്രമിക്കുന്നതു്, ആ ഭൂതജാതങ്ങരം ചലിക്കുന്നതു്, എപ്പോഴും ജലങ്ങളൊഴുകിക്കൊണ്ടിരിക്കുന്നതു്, എന്നും സൂര്യനുദിക്കുന്നതു്, ആ സത്യോക്തി എന്നെ എല്ലാഭാഗത്തുനിന്നും രക്ഷിക്കട്ടെ.

3 നതേഅദേവഃപ്രദിവോനിവാസതേ

യദേതശേഭിഃപതരൈരഥര്യസി

പ്രാചീനമന്യദനുവർത്തതേരജ

ഉദന്യേനജ്യോതിഷായാസിസൂര്യ

അന്വയം:—

ഹേ സൂര്യ, യൽ — യദാത്വം
പതരൈഃ എതശേഭിഃ — ഗമനശീലൈരശ്വൈഃ
രഥര്യസി — രഥം യോക്തുങ്കാമയസേ
(യദാ) പ്രാചീനം അന്യൽ
രജഃ അനു വർത്തതേ — ത്വദീയഞ്ജ്യോതിരുദകമനു വർത്തതേ
(യദാ) അന്യേന
ജ്യോതിഷാ ഉൽ യാസി — തേനതേജസോദേഷി
തേ പ്ര-ദിവഃ — തവസമീപേ പ്രത്നഃ, പുരാതനഃ
(കശ്ചിൽ) അദേവഃ ന
നി വാസതേ — ന നിവസതി

അർത്ഥം—അല്ലയോ സൂര്യ, അവിടുന്ന് ഗമനശീലങ്ങളായ കതിരകളെ, *എപ്പോഴം തേരിനു പൂട്ടുവാനാഗ്രഹിക്കുന്നുവോ,* എപ്പോഴവിടുത്തെ പഴയ തേജസ്സ് ജലത്തെ (മേഘത്തെ) അനുവർത്തിക്കുന്നുവോ, എപ്പോഴം വേറെ തേജസ്സുകൊണ്ടവിടുന്നുദിക്കുന്നുവോ, അപ്പോഴൊന്നും അവിടുത്തെ സമീപത്തിൽ ഒരസുരനും (വഴിമുടക്കി) വന്നു നില്ക്കുന്നില്ല. (അദേവൻ എന്ന പദത്തിന്ന് പ്രകാശിക്കാത്തവൻ എന്നർത്ഥം. സൂര്യന്റെ മുമ്പിൽ പ്രകാശിക്കാത്തതൊന്നുമെത്തുന്നില്ല.)

4 യേനസൂര്യജ്യോതിഷാബാധസേതമോ

ജഗച്ചവിശ്വമുദിയർഷിഭാനുനാ

തേനാസ്മദ്വിശ്വാമനിരാമനാഹുതി

മപാമീവാമപദുഷ്വപ്ന്യംസുവ

അന്വയം:—

| | |
|---|---|
| ഹേ സൂര്യ, യേന | |
| ജ്യോതിഷാ | — തേജസാ ത്വം |
| തമഃ ബാധസേ | — അന്ധകാരന്നിവാരയസി |
| (യേന) ച ഭാനുനാ വിശ്വം | |
| ജഗൽ | — തേജസാ സർവ്വഞ്ജങ്ഗമം |
| ഉൽ—ഇയർഷി | — ഉദ്ഗമയസി |
| തേന അസ്മൽ | — തേനജ്യോതിഷാസ്മത്തഃ |
| വിശ്വാം അനിരാം | — സർവ്വമന്നാഭാവം |
| അനാഹുതിം | — അഹോമം, അയജ്ഞശീലം |
| അമീവാം അപ സുവ | — രോഗജാതഞ്ചാപഗമയ |
| ദുഃ—സ്വപ്ന്യം അപ | — ദുസ്വപ്നപ്രഭവമനിഷ്ടഞ്ചാപഗമയ |

അർത്ഥം—അല്ലയോ സൂര്യ, യാതൊരു തേജസ്സുകൊണ്ടവിടുന്ന് ഇരുട്ടകററുന്നുവോ, യാതൊരു തേജസ്സുകൊണ്ട് ജങ്ഗമങ്ങളെ മുഴവൻ (മനുഷ്യമൃഗവൃക്ഷാദികളെ മുഴുവൻ) രമിപ്പിക്കുന്നുവോ, ആ ജ്യോതിസ്സുകൊണ്ട് ഞങ്ങളിലുള്ള ദാരിദ്ര്യവും അകർമ്മണ്യതയും (കർമ്മവിമുഖമായ ആലസ്യവും) രോഗസമൂഹവുമകററിയാലും. ദുസ്വപ്നഫലങ്ങളായ അനിഷ്ടങ്ങളെയുമകററിയാലും.

5 വിശ്വസ്യഹിപ്രേഷിതോരക്ഷസിവ്രത

മഹേളയന്നുച്ചരസിസ്വധാഅനു

യദദ്യത്വാസൂര്യോപബ്രവാമഹൈ

തന്നോദേവാഅനുമംസീരതക്രതും

അന്വയം:—

| | |
|---|---|
| ഹേ സൂര്യ, പ്ര—ഇഷിതഃ | — പ്രേരിതസ്ത്വം |
| അഹേളയൻ | — അക്രുദ്ധ്യൻ |
| വിശ്വസ്യ വ്രതം | |
| രക്ഷസി ഹി | — സർവ്വസ്യ യജമാനസ്യ കർമ്മ, യജ്ഞാദ്ധ്വംസകേഭ്യഃ പാലയസി |
| സ്വധാഃ അനു | — ഹവീംഷ്യനുസൃത്യ |

| | |
|---|---|
| ഉൽ–ചരസി | — പ്രാതർഹോമേനിവൃത്തേസതി പശ്ചാദുൽഗച്ഛസി |
| യൽ അദ്യ ത്വാ | — യദാസ്മിന്നഹനിത്വാം |
| ഉപ–ബ്രവാമഹൈ | — ഉപബ്രൂമഃ, തദാ |
| നഃ തം ക്രതും | — *അസ്മാകന്താൻ കർമ്മ* |
| ദേവാഃ അനു മംസീരത | — ഇന്ദ്രാദയോനമന്യന്താം |

അർത്ഥം–അല്ലയോ സൂര്യ, (സ്തുത്യാദികളെക്കൊണ്ട് പ്രസാദിച്ച്) പ്രേരിതനായ അവിടന്ന് ക്രോധരഹിതനായി, പ്രസന്നനായി, എല്ലാ യജമാനന്മാരുടെയും കർമ്മത്തെ, യജ്ഞവിഘ്നകാരികളിൽനിന്ന് രക്ഷിക്കുന്നവല്ലൊ. അവിടന്ന് പ്രഭാതഹോമത്തിലെ ഹവിസ്സുകളം സ്വീകരിച്ച് മേൽപ്പോട്ടുയൻപോകുന്നു. ഇന്ന് ഞങ്ങളവിടത്തെ സ്തുതിക്കുമ്പോൾ, ഞങ്ങളുടെ ആ കർമ്മത്തെ ഇന്ദ്രാദിദേവന്മാരഭിനന്ദിക്കട്ടെ.

6 തന്നോദ്യാവാപൃഥിവീതന്നആപ
ഇന്ദ്രശ്ശൃണ്വന്തുമരുതോഹവംവചഃ
മാശ്ശൂനേഭൂമസൂര്യസ്യസന്ദൃശി
ഭദ്രംജീവന്തോജരണാമശീമഹി വ. 12

അന്വയം–

| | |
|---|---|
| ദ്യാവാപൃഥിവീ | — ദ്യാവാപൃഥിവ്യൌ |
| ആപഃ, ഇന്ദ്രഃ, മരുതഃ, | — ച |
| നഃ തം ഹവം | — ആഹ്വാനം |
| നഃ തൽ വചഃ ശൃണ്വന്തു | — സ്തുതിരൂപം വാക്യമാകർണ്ണയന്തു |
| (വയം) സൂര്യസ്യ | |
| സം–ദൃശി | — സന്ദർശനേസതി |
| ശൂനേ മാ ഭൂമ | — പ്രവൃദ്ധായ ദുഃഖായമൈവ ഭവേമ |
| ജീവന്തഃ ഭദ്രം | — ചിരം പ്രാണാൻ ധാരയന്തഃ കല്യാണം |
| ജരണാം അശീമഹി | — വൃദ്ധത്വമരത്വഞ്ച പ്രാപ്നുയാമ |

അൎത്ഥം_ദ്യാവാപൃഥിവികളും അപ്പുകളും (ജലങ്ങളും) ഇന്ദ്രനും മരുത്തുക്കളും നമ്മുടെ വിളിയും സ്തുതിരൂപമായ വാക്കും കേൾക്കട്ടെ. സൂര്യന്റെ സന്ദൎശനത്തിൽ, സൂര്യനെ നമ്മൾ ദൎശിച്ചുന്നിടത്തോളം കാലം (ജീവിതാന്തംവരെ) വലുതായ ദുഃഖത്തിന്ന് നാം ഇരയാകാതിരിക്കട്ടെ. ചിരംജീവികളായി നമ്മൾ സുഖകരമായ വാൎദ്ധക്യവും അമരത്വവും പ്രാപിക്കാവു.

7 വിശ്വാഹാത്വാസുമനസസ്സുചക്ഷസഃ

പ്രജാവന്തോഅനമീവാഅനാഗസഃ

ഉദ്യന്തന്ത്വാമിത്രമഹോദിവേദിവേ

ജ്യോഗ്ജീവാഃപ്രതിപശ്യേമസൂര്യ

അന്വയം:–

| | |
|---|---|
| ഹേ സൂര്യ, ത്വാ സു–മനസഃ | — ത്വാം പ്രീതിയുക്തമനസ്സാഃ |
| സു–ചക്ഷസഃ, പ്രജാ–വന്തഃ | — സുദൎശനാഃ, പുത്രാദ്യപേതാഃ |
| അനമീവാഃ, അനാഗസഃ | — രോഗരഹിതാഃ, അപരാധ വൎജ്ജിതാഃ |
| (വയം) വിശ്വാഹാ | — സൎവ്വദായജേമ |
| ഹേ മിത്ര–മഹഃ, ദിവേ–ദിവേ | — മിത്രാണാം പൂജയിതഃ, പ്രതിദിനം |
| ഉൽ–യന്തം ത്വാ | — ഉദയം പ്രാപ്പുവന്തം ത്വാം |
| ജ്യോക് ജീവാഃ പ്രതി പശ്യേമ | — ചിരഞ്ജീവന്തോവയം പ്രതിദിനം പശ്യേമ |

അൎത്ഥം–അല്ലയോ സൂര്യ, സന്മനസ്സോടും, സന്തുഷ്ടിയോടും കൂടിയവരും നല്ല കാഴ്ചയോത്തവരും സന്താനയുക്തന്മാരും രോഗരഹിതന്മാരും അപരാധ (പാപ) വൎജ്ജിതന്മായ ഞങ്ങൾ എപ്പോഴുമവിടുത്തെപ്പൂജിക്കാവു. അല്ലയോ ഹേതാനുഗ്രഹതല്പര,

ദിവസന്തോറുമുദിക്കുന്ന അവിടത്തെ ഞങ്ങൾ ചിരഞ്ജീവികളായി ദിവസംതോറും കാണാവൂ

8 മഹിജ്യോതിർബ്ബിഭ്രതന്ത്വാവിചക്ഷണ

ഭാസ്വന്തഞ്ചക്ഷുഷേചക്ഷുഷേമയഃ

ആരോഹന്തംബൃഹതഃപാജസസ്പരി

വയഞ്ജീവാഃപ്രതിപശ്യേമസൂര്യ

അന്വയം:-

| | |
|---|---|
| ഹേ വി-ചക്ഷണ, സൂര്യ, | — വിദ്രഷ്ടസ്സൂര്യ, |
| മഹി ജ്യോതിഃ ബിഭ്രതം | — മഹത്തേജോധാരയന്തം |
| ഭാസ്വന്തം | — ദീപ്തിമന്തം |
| ചക്ഷുഷേ-ചക്ഷുഷേ മയഃ | — സർവ്വേഷാന്ദ്രഷ്ടൄണാഞ്ചക്ഷുഷേ സുഖകരഃ |
| ബൃഹതഃ പാജസഃ പരി | — മഹതോ ബലവതഃ, സമുദ്രസ്യോപരി |
| ആ-രോഹന്തം ത്വാ | — ആരോഹമാണം ത്വാം |
| ജീവാഃ വയം പ്രതി പശ്യേമ | — ചിരഞ്ജീവന്തോ വയം പ്രതിദിനം പശ്യേമ |

അർത്ഥം-അല്ലയോ സർവ്വദ്രഷ്ടാവായ സൂര്യ, മഹത്തായ തേജസ്സു ധരിക്കുന്നവനും സ്വയം പ്രകാശവാനും എല്ലാവരുടെയും ദൃഷ്ടികൾക്ക് സുഖകരനും മഹാബലവത്തായ സമുദ്രത്തിന്റെ മുകളിൽ കയറിവരുന്നവനുമായ അവിടത്തെ ചിരം ജീവികളായി ഞങ്ങൾ ദിവസംതോറും കാണാവൂ.

9 യസ്യതേവിശ്വാഭുവനാനികേതുനാ

പ്രചേരതേനിചവിശന്തേഅക്തുഭിഃ

അനാഗാസ്ത്വേനഹരികേശസൂര്യാ

ഹ്നാഹ്നാനോവസ്യസാവസ്യസോദിഹി

അന്വയം:-

| | |
|---|---|
| ഹേ ഹരി-കേശ, സൂര്യ, | — ഹരിതവര്‍ണ്ണകേശ, സൂര്യ, |
| യസ്യ തേ കേതുനാ | — തവപ്രജ്ഞാനേന |
| വിശ്വാ ഭുവനാനി പ്ര ച | |
| ഈരതേ | — സര്‍വ്വാണി ഭൂതജാതാനി പ്രകര്‍ഷേണ ഗച്ഛന്തി |
| അക്തു-ഭിഃ നി | |
| വിശന്തേ ച | — രാത്രിഭിര്‍വ്വിശ്രാമ്യന്തി ച, സ്വപന്തി ച |
| (സത്വം) നഃ | |
| അനാഗാഃ-ത്വേന | — അസ്മാകമപരാധവര്‍ജ്ജിതത്വേന |
| വസ്യസാ-വസ്യസാ | |
| അഹാ-അഹാ | — വസുമത്തരേണ തേന തേന ദിവസേന |
| ഉൽ ഇഹി | — ഉൽഗച്ഛ |

*അര്‍ത്ഥം*—അല്ലയോ ഹരിതവര്‍ണ്ണകേശനായ സൂര്യ, യാതൊരവിടത്തെ പ്രജ്ഞാനം (പ്രചോദനം) കൊണ്ട് എല്ലാ ഭൂതജാതങ്ങളും മുറയ്ക്കു ചരിച്ചുകൊണ്ടിരിക്കുന്നുവോ, രാത്രികളിൽ വിശ്രമിച്ചുറങ്ങുന്നുവോ, ആ അവിടുന്ന് ഞങ്ങൾക്ക നിരപരാധിത്വത്തോടുകൂടി (അപാപത്വത്തോടുകൂടി)യ, ധാരാളം ധനവത്വത്തോടുകൂടി (ഐശ്വര്യവൃദ്ധിയോടുകൂടി)യ ഓരോ ദിവസത്തോടുംകൂടി ഉദിച്ചുയര്‍ന്നു വന്നാലും.

10 ശന്നോഭവചക്ഷസാശന്നോഅഹാ
ശംഭാനനാശംഹിമാശങ്ഘൃണേന
യഥാശമധ്വഞ്ഛമസദ്ദുരോണേ
തൽസൂര്യദ്രവിണന്ധേഹിചിത്രം

അന്വയം:-

| | |
|---|---|
| ഹേ സൂര്യ, ചക്ഷസാ നഃ | — ത്വം തേജസാസ്മാകം |
| ശം ഭവ | — സുഖകരോ ഭവ |
| അഹാ നഃ ശം | — ദിവസേനചാസ്മാകം സുഖകരോഭവ |

ഭാനുനാ ശം — രശ്മിനാ സുഖകരോഭവ
ഹിമാ ശം — ശൈത്യേന ച സുഖകരോഭവ
ഘൃണേന ശം — ഔഷ്ണ്യേന ച സുഖകരോഭവ
യഥാ (നഃ) അധ്വൻ ശം — അസ്മാകമധ്വനി സുഖം ഭവതി
ദുരോണേ ശം അസൽ — ഗൃഹേ സുഖം ഭവതി
തൽ ചിത്രം ദ്രവിണം
ധേഹി — പൂജനീയധനമസ്മഭ്യം പ്രയച്ഛ

അർത്ഥം—അല്ലയോ സൂര്യ, അവിടുന്ന് തേജസ്സുകൊണ്ട് ഞങ്ങൾക്ക് സുഖകരനായി ഭവിച്ചാലും ദിവസംകൊണ്ട് ഞങ്ങൾക്ക് സുഖകരനായി ഭവിച്ചാലും രശ്മികൊണ്ട് സുഖകരനായി ഭവിച്ചാലും തണുപ്പുകൊണ്ട് സുഖകരനായി ഭവിച്ചാലും ചൂടുകൊണ്ട് സുഖകരനായി ഭവിച്ചാലും ഏതുപ്രകാരമായാൽ ഞങ്ങൾക്ക് മാർഗ്ഗത്തിൽ സുഖം ഭവിയ്ക്കുമോ, ഗൃഹത്തിൽ സുഖമുണ്ടാകുമോ, ആ വിധത്തിൽ ഏറ്റവും പൂജനീയമായ ധനം ഞങ്ങൾക്ക നല്കിയാലും (ശീതാതപാദികൾ ബാധിയ്ക്കാത്ത സുഖത്തെ, ആത്മവത്തയെയാണിവിടെ ധനമെന്ന പദംകൊണ്ട് വിവക്ഷിക്കുന്നത്)

11 അസ്മാകംദേവാഉഭയായജന്മനേ
ശർമ്മയച്ഛതദ്വിപദേചതുഷ്പദേ
അദൽപിബദൂർജ്ജയമാനമാശിതം
തദസ്മേശംയോരരപോദധാതന

അന്വയം —

ഹേ ദേവാഃ, — സൂര്യേണാനുജ്ഞാതായൂയം
അസ്മാകം ദ്വി-പദേ,
ചതുഃ-പദേ — മനുഷ്യാത്മകായ, പശ്വാത്മകായ
ഉഭയായ ജന്മനേ — ദ്വിവിധായ ഭൂതജാതായ
ശർമ്മ യച്ഛത — സുഖം ദത്ത
(യഥാസ്മൽപുത്രാദികം)
അദൽ പിബൽ — ഭക്ഷണീയം ഭക്ഷയൽ, പാനീയം പിബച്ച

ഊർജ്ജയമാനം ആശിതം — ബലവന്തമിവാത്മാനമാശ്രിത്യ സുഹിതം വേതി

(തഥാ) അസ്മേ തൽ
ശം യോഃ — അസ്മാകം രോഗശാന്തിനിമിത്തം സുഖം, വിഷയയോഗനിമിത്തം സുഖഞ്ച

അരപഃ ദധാതന — അപാപത്വഞ്ച പ്രയച്ഛത

അർത്ഥം–അല്ലയോ ദേവന്മാരേ, സൂര്യാനുജ്ഞാതന്മാരായ നിങ്ങൾ ഞങ്ങളുടെ ഇടയിലെ ഇരുകാലികൾക്കും നാൽകാലികൾക്കും, രണ്ടുവിധം ഭൂതജാതങ്ങൾക്കും സുഖം തന്നാലും. എപ്രകാരം മായാൽ ഞങ്ങളുടെ സന്തതികൾ ഭക്ഷിക്കേണ്ടതു ഭക്ഷിച്ചും കുടിക്കേണ്ടതു കുടിച്ചും ബലവാനെപ്പോലെ സ്വയം വേിച്ച് സുഹിതമനുഭവിക്കുമോ, ആ വിധത്തിൽ അനിഷ്ടശാന്തിയും ഇഷ്ടപ്രാപ്തിയും അപാപതവും തന്നരുളിയാലും.

12 യദ്വോദേവാശ്ചകൃമജിഹ്വയാഗുരു
മനസോവാപ്രയുതീദേവഹേളനം
അരാവായോനോഅഭിദുച്ഛുനായതേ
തസ്മിന്തദേനോവസവോനിധേതന വ. 13

അന്വയം:–

ഹേ വസവഃ ദേവാഃ വഃ — വാസയിതാരോ ദേവാഃ, യുഷ്മാകം

(വയം) ജിഹ്വയാ മനസഃ
പ്ര–യുതീ — വാചാമനസഃ പ്രയുത്യാ, പ്രയോഗേണ

ഗുരു ദേവ–ഹേളനം — മഹദ്ദേവക്രോധനം

യൽ (ഏനഃ) ചകൃമ — യൽപാപമാകാർഷ്മ

യഃ നഃ അഭി അരാവാ — അസ്മച്ഛത്രുരസ്മാൻ പ്രതി ഗമനവാൻ ഭൂത്വാ

ദുച്ഛുന–യതേ വാ — പാപാദ്യാചരതി, അസ്മാനദ്വേജതി വാ

| | |
|---|---|
| തസ്മിൻ തൽ ഏനഃ<br>നി ധേതന | — അസ്മച്ഛത്രൌ അസ്മാഭിഃകൃതം പാപം സൂര്യസ്യാജ്ഞയാ നിധത്ത |

അത്ഥം—എല്ലാവരെയും അതാതിടത്തു നിറുത്തുന്ന ദേവന്മാരേ, നിങ്ങൾക്കു ഞങ്ങൾ വാക്കുകൊണ്ടും മനഃപ്രവൎത്തനംകൊണ്ടും യാതൊരു വലുതായ, പ്രകോപനപരമായ പാപം ചെയ്തിട്ടുണ്ടോ, ആ പാപം യാതൊരു ശത്രു ഞങ്ങൾക്കെതിരെവന്നു് ഉപദ്രവിക്കുകയോ ഉദ്വേജിപ്പിക്കുകയോ ചെയ്യുന്നുവോ, ആ ശത്രുവിങ്കൽ സൂര്യാജ്ഞപ്രകാരമണച്ചാലും. (ഇവിടെ ശത്രു ആന്തരശത്രുവാകാൻ വിരോധമില്ല. ഋച്ഛനായതേ എന്നതിന്നു് ഉദ്വേജതി എന്നുകൂടി വികല്പാത്ഥം പറഞ്ഞിട്ടുള്ളതിൽനിന്നു് കാമാദികളാവാം ഈ ശത്രുക്കളെന്നു വരുന്നു.)

വൎഗ്ഗം—14—ലുശഃ ഋഷിഃ ജഗതീച്ഛന്ദഃ മുഷ്കവാനിന്ദ്രോ ദേവതാ.

1 അസ്മിന്നഇന്ദ്രപൃത്സുതൌയശസ്വതി

ശിമീവതിക്രന്ദസിപ്രാവസാതയേ

യത്രഗോഷാതാധൃഷിതേഷുഖാദിഷു

വിഷ്വക്പതന്തിദിദ്യവോനൃഷാഹ്യേ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, യത്ര ഗോ—<br>സാതാ | — ഗോസാതൌ, ലബ്ധ പശുകേ |
| നൃ—സഹ്യേ | — നൃണാമഭിഭാവുകേ സങ്ഗ്രാമേ |
| ഖാദിഷു<br>ധൃഷിതേഷു ദിദ്യവഃ | — പരസ്പരഖാദകേഷുയോദ്ധൃഷു |
| വിഷ്വക് പതന്തി | — ധൃഷ്ടേഷ്വായുധാനി സൎവ്വതഃ പതന്തി |
| യശസ്വതി ശിമീ-വതി | — കീൎത്തിമതി പരസ്പര പ്രഹാര കൎമ്മവതി |

| | |
|---|---|
| അസ്മിൻ പൃഥ്സുതൌ | |
| ക്രന്ദസി | — സങ്ഗ്രാമേത്വം സിംഹനാദങ് കരോഷി |
| സാതയേ നഃ പ്ര അവ | — ധനലാഭായാസ്മാൻ പ്രരക്ഷസി |

അൎത്ഥം—അല്ലയോ ഇന്ദ്ര, യാതൊരിടത്തു് പശുപ്പിടുത്തത്തിന്നവേണ്ടി മനുഷ്യരെ കീഴടക്കുന്ന യുദ്ധത്തിൽ, അന്യോന്യം തിന്നുന്ന കുസലററ യോദ്ധാക്കളിൽ ആയുധങ്ങളെമ്പാടും പറക്കുന്നവോ, യശസ്സററത്തും പരസ്പരം പ്രഹരിക്കുന്നതുമായ ആ പോരിൽ അവിടുന്നു് സിംഹനാദം മുഴക്കുന്നു. ധനലാഭത്തിന്നു വേണ്ടി ഞങ്ങളെ രക്ഷിക്കുന്നു.

2 സനഃക്ഷുമന്തംസദനേവ്യൂർണ്ണുഹി
ഗോഅൎണ്ണസംരയിമിന്ദ്രശ്രവായ്യം
സ്യാമതേജയതശ്ശക്രമേദിനോ
യഥാവയമുശ്മസിതദ്വസോകൃധി

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, സഃ | — സർവ്വാനുഗ്രാഹകസ്ത്വം |
| *നഃ സദനേ ക്ഷു-മന്തം* | — *അസ്മാകങ്ഗൃഹേന്നവന്തം* |
| ഗോ-അൎണ്ണസം | — *ഗാവഃ അൎണ്ണഃ, ഉദകമിവ* പ്രവൃദ്ധാ യസ്മിൻ, തം |
| ശ്രവായ്യം രയിം വി | |
| ഊർണ്ണുഹി | — ശ്രവണീയന്ധനം വിവിധ മാച്ഛാദയ |
| (കിഞ്ച) ഹേ വസോ, | |
| ശക്ര, | — വാസക, ശക്തേന്ദ്ര, |
| (ശത്രും) ജയതഃ തേ | — തവപ്രസാദാദ്വയം |
| മേദിനഃ സ്യാമ | — മേദസാ ബലവന്തോഭവേമ |
| (കിംബഹുക്ത്യാ?) യഥാ | |
| ഉശ്മസി | — യൽ കാമയാമഹേ |
| തൽ കൃധി | — തൽസർവ്വങ്കുരു |

അർത്ഥം—അല്ലയോ ഇന്ദ്ര, ഏവരെയുമനുഗ്രഹിയ്ക്കുന്ന അവിടുന്ന് ഞങ്ങളുടെഗൃഹത്തെ അന്നവസ്ത്രം വെള്ളംപോലെ ധാരാളം പശുക്കളുള്ളതും കേൾവിപ്പെടേണ്ടതുമായ ധനംകൊണ്ടു മൂടിയാലും. ഏവരെയുമതാതിടത്ത് വസിപ്പിക്കുന്ന ശക്തനായ ഇന്ദ്ര, ശത്രുവിനെ ജയിക്കുന്ന അവിടുത്തെ പ്രസാദത്താൽ ഞങ്ങൾ മേധസ്സുകൊണ്ട് ബലവാന്മാരാകാവൂ. എന്തിന്നധികം? ഞങ്ങളാഗ്രഹിക്കുന്നതു മുഴുമൻ ചെയ്യുതന്നാലും.

3 യോനോദാസആര്യോവാപുരുഷ്ടുതാ

ദേവഇന്ദ്രയുധയേചികേതതി

അസ്മാഭിഷ്ടേസുഷഹാസ്സന്തുശത്രവ

സ്ത്വയാവയന്താൻവനയാമസങ്ഗമേ

അന്വയം:—

| | |
|---|---|
| ഹേ പുരു—സ്തുത, ഇന്ദ്ര, | — ബഹുസ്തുതേന്ദ്ര, |
| യഃ ദാസഃ ആര്യഃ വാ | — ശൂദ്രഃ, കർമ്മകരഃ, ത്രൈവർണ്ണികോവാ |
| അദേവഃ | — ദേവാദന്യഃ, അസുരോവാ |
| നഃ യുധയേ ചികേതതി | — യുദ്ധായ ജാനാതി |
| (തേസർവ്വേ) ശത്രവഃ തേ | — തവപ്രസാദാൽ |
| അസ്മാഭിഃ സു—സഹാഃ | |
| സന്തു | — സ്വഭിഭവാഭവന്തു |
| (കിഞ്ച) വയം ത്വയാ | — സഹായേന |
| താൻ സം—ഗമേ വനയാമ | — സങ്ഗ്രാമേഹന്യാമ |

അർത്ഥം—വളരെപ്പേരാൽ സ്തുതിയ്ക്കപ്പെട്ട ഇന്ദ്ര, ഏതു ദാസനോ, (ശൂദ്രനോ) ആര്യനോ, (ബ്രഹ്മക്ഷത്രവൈശ്യകുലങ്ങളിൽ പെട്ടവനോ) അസുരനോ, ഞങ്ങളോട് യുദ്ധത്തിന്ന് നിനയ്ക്കുന്നവോ, ആ ശത്രുക്കളെല്ലാം അവിടുത്തെ പ്രസാദത്താൽ എളുപ്പത്തിൽ തോല്പിക്കപ്പെട്ടവരാവട്ടെ പിന്നെ, ഞങ്ങൾ അവിടുന്നാകുന്ന സഹായനോടുകൂടി അവരെ യുദ്ധത്തിൽ കൊല്ലാവൂ. (ഇവിടെ ദാസപദത്തിന്ന് രാക്ഷസനെന്നേ അർത്ഥമെടുക്കേണ്ടു

ളള. ശൂദ്രനെന്ന അൎത്ഥം ആ പദത്തിന്ന് എവിടെയും കാണുന്നില്ല. ആൎയ്യന്മാർ ശൂദ്രരടക്കമുള്ള ചതുൎവ്വൎണ്ണങ്ങളാണ്.)

4 യോദഭ്രേഭിൎഹവ്യോയശ്ചഭൂരിഭി
ര്യോഅഭീകേവരിവോവിന്നൃഷാഹ്യേ
തംവിഖാദേസസ്നിമദ്യശ്രുതന്നര
മൎവ്വാഞ്ചമിന്ദ്രമവസേകരാമഹേ

അന്വയം:—

നൃ—സഹ്യേ, വി—ഖാദേ

| | |
|---|---|
| അഭീകേ യഃ | — നൃണാമഭിഭാവുകേ, വിശേഷേണ ഭക്ഷകേ സങ്ഗ്രാമേ യോഹ്വാതവ്യഃ |
| വരിവഃ—വിൽ യഃ | — ധനസ്യ ലംഭകോയ ഇന്ദ്രഃ |
| ദഭ്രേഭിഃ ഹവ്യഃ | — സ്വല്പൈൎഹ്വാതവ്യഃ |
| യഃ ച ഭൂരി—ഭിഃ | — ബഹുഭിൎഹ്വാതവ്യഃ |
| തം സസ്നിം, ശ്രുതം, നരം | — ശുചിം, വിഖ്യാതം, നേതാരം |
| ഇന്ദ്രം അദ്യ അവസേ | — അസ്മിൻ ദിവസേ രക്ഷണായ |
| അൎവ്വാഞ്ചം കരാമഹേ | — അസ്മദഭിമുഖങ്കുൎമ്മഃ |

അൎത്ഥം—മനുഷ്യരെക്കൊണ്ട് ജയിക്കുന്നതും വിരോധികളെ പരസ്പരം തിന്നുന്നതുമായ യുദ്ധത്തിൽ ആർ വിളിയ്ക്കപ്പെടാവുന്നവനോ ധനംനേടിത്തരുന്ന ആർ അല്പസംഖ്യന്മാരാലും അധികസംഖ്യന്മാരാലും (ഒരുപോലെ) വിളിയ്ക്കപ്പെടാവുന്നവനാണോ, ശുദ്ധനും പ്രഖ്യാതനും നേതാവുമായ ആ ഇന്ദ്രനെ നമുക്കഭിമുഖനാക്കുക. (ദഭ്രേഭിഃ ഭൂരിഭിഃ എന്നതിൽ സ്വല്പം ഹവിസ്സുതികളാലും ധാരാളം ഹവിസ്സുതികളാലും വിളിക്കപ്പെടാവുന്നവനെന്നും അൎത്ഥം.)

5 സ്വവൃജംഹിത്വാമഹമിന്ദ്രശുശ്രവാ

നാനുദംവൃഷഭരധ്രചോദനം

പ്രമുഞ്ചസ്വപരികുത്സാദിഹാഗഹി

കിമുത്വാവാൻമുഷ്കയോർബ്ബദ്ധആസതേ വ. 14

അന്വയഃ—

| | | |
|---|---|---|
| ഹേ വൃഷഭ, ഇന്ദ്ര, | — | കാമാനാം വർഷകേന്ദ്ര |
| സ്വ-വൃജം, അനനു-ദം | — | സ്വയമേവ ഛേത്താരം, അനപേക്ഷിതഫലാനപ്രദാനം |
| രധ്ര-ചോദനം | — | രാധകസ്യ പ്രേരകം |
| ത്വാം അഹം ശുശ്രവ ഹി (യസ്മാത്തസ്മാത്) | — | ലുശോഹമശ്രൌഷം ഹി |
| പ്ര മുഞ്ചസ്വ | — | വധ്രീശതേനാണ്ഡയോർബ്ബദ്ധമാത്മാനം ബന്ധനാദ്വിമുഞ്ച |
| (അഥ) പരി കുത്സാത് ഇഹ ആ ഗഹി | — | കുത്സാഖ്യാദൃഷേസ്സകാശാദാഗച്ഛ |
| കിം ഉ ത്വാ-വാൻ | — | ത്വത്സദൃശോന്യഃ കശ്ചിത് |
| മുഷ്കയോഃ ബദ്ധഃ ആസതേ | — | നകോപ്യേതാദൃശസ്സ്വതോന്യോസ്തി |

അർത്ഥം—ഇന്ദ്രനെ ലുശനും കുത്സനും ഒരേസമയത്തു് യാഗത്തിന്നു വിളിച്ചു. കുത്സനായുള്ള ചങ്ങാതംകൊണ്ടു് ഇന്ദ്രൻ ആ ഋഷിയുടെ യാഗത്തിനുപോയി അവിടെനിന്നവിടുന്നു് വിട്ടുപോകരുതെന്നു കരുതി കുത്സൻ നൂറു തോൽപട്ടകളാൽ ഇന്ദ്രനെ അണ്ഡദ്വയത്തിൽ കെട്ടിയിട്ടു അപ്രകാരമുള്ള ഇന്ദ്രനോടു് ലുശൻ പറയുകയാണു്.

അല്ലയോ കാമവർഷകനായ ഇന്ദ്ര, സ്വയം ശത്രുകെട്ടും അറുക്കുന്നവനും അപേക്ഷിക്കാതെ ഫലമേകുന്നവനും ഉപാസകന്നു് ധനമെത്തിക്കുന്നവനുമാണവിടുന്നെന്നു് ഞാൻ കേട്ടിട്ടുണ്ടല്ലോ അവിടുന്നു് കെട്ടപ്പെട്ടിരിക്കയാൽ, നൂറു തോൽപട്ടകളുടെ ആത്മ

ബന്ധനത്തിൽ നിന്ന് സ്വയം മോചിച്ചാലും. എന്നിട്ട്, ഋഷി കത്സന്റെ അടുക്കൽനിന്ന് വന്നാലും. അവിടത്തെപ്പോലുള്ള വരാരെങ്കിലും അണ്ഡഭയത്തിൽ ബദ്ധനായിരിക്കാറുണ്ടോ? ആരുമില്ല. (അണ്ഡങ്ങൾ മുഷ്കൊടിയുടെ കീഴേയുള്ള ഇരുമണികൾ.)

വർഗ്ഗം–15–16–17 കാക്ഷീവതീഘോഷാനാമ ബ്രഹ്മവാദിനീ ഋഷിഃ, ജഗതീത്രിഷ്ടുഭൌഛന്ദസീ, അശ്വിനൌ ദേവതാ.

1 യോവാംപരിജ്മാസുവൃദശ്വിനാരഥോ
ദോഷാമുഷാസോഹവ്യോഹവിഷ്മതാ
ശശ്വത്തമാസസ്തമുവാമിദംവയം
പിതുർന്നാമസുഹവംഹവാമഹേ

അന്വയം:–

| | |
|---|---|
| ഹേ അശ്വിനാ, വാം | — അശ്വിനൌ, യുവയോഃ |
| പരി–ജ്മാ, സു–വൃൽ യഃ രഥഃ | — പരിതോഗന്താ, സുഷ്ഠു വർത്തമാനോ രഥഃ |
| ദോഷാം ഉഷസഃ | — അഹോരാത്രയോഃ |
| ഹവിഷ്മതാ ഹവ്യഃ | — യജമാനേനഹ്വാതവ്യഃ |
| വാം സു–ഹവം തം ഉ | — യുവയോസ്വഭ്രതം ശോഭനാഹ്വാനം തമേവ രഥം |
| ശശ്വൽ–തമാസഃ വയം | — ചിരന്തനാവയം |
| (യഥാ) പിതുഃ ഇദം ന നാമ ഹവാമഹേ | — തഥാഹ്വയാമഃ |

അർത്ഥം–അല്ലയോ അശ്വികളേ, എങ്ങും സഞ്ചരിക്കുന്നതും കേടററതുമായ നിങ്ങളുടെ യാതൊരു തേർ പകലിരവുകളിൽ ഹവിസ്സേന്തിയ യജമാനനാൽ വിളിക്കപ്പെടാവുന്നതോ, നല്ല വിളിയൊത്ത ആ തേരിനെത്തന്നെ പുരാതനന്മാരായ ഞങ്ങൾ അച്ഛന്റെ പേരിനെപ്പോലെ ('അച്ഛാ,' എന്നുവിളിക്കുന്ന പോലെ) വിളിക്കുന്നു.

2 ചോദയതംസൂനൃതാഃപിന്വതന്ധിയ

ഉൽപുരന്ധീരീരയതന്തദുശ്മസി

യശസംഭാഗംകൃണുതന്നോഅശ്വിനാ

സോമന്നചാരുമ്മഘവത്സുനസ്കൃതം

അന്വയം:—

ഹേ അശ്വിനാ, സൂനൃതാഃ

| | |
|---|---|
| ചോദയതം | — അശ്വിനൌ, പ്രിയസത്യാത്മികാവാചഃ പ്രേരയതം |
| (അസ്മാകം) ധിയഃ | |
| പിന്വതം | — കമ്മാണി പൂരയതം |
| പുരംധീഃ ഉൽ ഈരയതം | — ബഹ്വീഃ പ്രജാശ്ചോൽഗമയതം, ഉൽപാദയതം |
| തൽ ഉശ്മസി | — ഏതത്ത്രയങ് കാമയാമഹേ |
| (കിഞ്ച) നഃ യശസം, | |
| ഭാഗം കൃണുതം | — യശസ്വിനം, ഭജനീയം ധനാദികങ് കരുതം |
| ചാരും സോമം ന | — കല്യാണം സോമമിവ |
| നഃ മഘവൽസു കൃതം | — അസ്മാൻ ധനവത്സു കരുതം |

അത്ഥം—അല്ലയോ അശ്വികളേ, പ്രിയസത്യാത്മകങ്ങളായ വചനങ്ങളെ ഞങ്ങളുടെ മനസ്സിൽ പ്രേരിപ്പിച്ചാലും, പ്രചോദിപ്പിച്ചാലും ഞങ്ങളുടെ കമ്മങ്ങളെ ഫലംകൊണ്ട് പൂരിപ്പിച്ചാലും. ധാരാളം സന്താനങ്ങളെ ഉല്പാദിപ്പിച്ചാലും ഈ മൂന്ന കൂട്ടമാണ് ഞങ്ങൾ കാമിയ്ക്കുന്നത് പിന്നെ യശസ്സാരമായ, ഭജനീയമായ ധനാദിയുണ്ടാക്കിയാലും (യാഗസാധനങ്ങളിൽ) മംഗളമായ സോമമെന്നപോലെ ധനവാന്മാക്കിടയിൽ ഞങ്ങളെ (പ്രമുഖർ) ആക്കിയാലും

3 അമാജുരശ്ചിദ്ഭവഥോയുവംഭഗോ
നാശോശ്ചിദവിതാരാപമസ്യചിൽ
അന്ധസ്യചിന്നാസത്യാകൃശസ്യചി
ദ്യുവാമിദാഹുർഭിഷജാരുതസ്യചിൽ

അന്വയം:—

| | |
|---|---|
| ഹേ നാസത്യാ, യുവം | — യുവാം |
| അമാ—ജുരഃ ചിൽ | — പിതൃഗൃഹേ ജുര്യന്ത്യാം അപി, ദുർഭഗായാം ഘോഷായാഃ |
| ഭഗഃ ഭവഥഃ | — ശോഭനേ രൂപേണാത്മാനം പരിണമയ്യപതിം ദത്തവന്തൌസ്ഥഃ |
| അനാശോഃ ചിൽ | |
| അവിതാരാ | — അനശനസ്യാപി രക്ഷിതാരൌ ഭവഥഃ |
| അപമസ്യ ചിൽ | — ജാത്യാ നികൃഷ്ടസ്യ പരിരക്ഷിതാരൌ ഭവഥഃ |
| അന്ധസ്യ ചിൽ | — ചക്ഷുർവ്വികലസ്യാപി രക്ഷിതാരൌ ഭവഥഃ |
| കൃശസ്യ ചിൽ | — ദുർബ്ബലസ്യാപി രക്ഷിതാരൌ ഭവഥഃ |
| (കിഞ്ച) യുവാം ഇൽ | — യുവാമേവ |
| രുതസ്യ ചിൽ ഭിഷജാ | |
| ആഹുഃ | — രോഗസ്യാപി ഭിഷജൌ വൈദ്യൌ |

അർത്ഥം—അല്ലയോ സത്യശീലരായ അശ്വികളേ, നിങ്ങൾ, അച്ഛന്റെ ഗൃഹത്തിൽ ജരാബാധിതയായി വിരൂപയായിരുന്ന ഘോഷയ്ക്ക് (എന്നിട്ടു്) സ്വരൂപം തന്നു സുന്ദരിയാക്കിത്തീർത്തു. ഭർത്താവിനെ തന്നു. നിങ്ങൾ ഉണ്ണാത്തവന്ന് രക്ഷിതാക്കളായി ഭവിച്ചു. (ദരിദ്രന്ന് രക്ഷിതാക്കളായി) താഴ്ന്ന ജാതിക്കാരന്ന് രക്ഷിതാക്കളായി ഭവിച്ചു. കണ്ണുകാണാത്തവന്ന് രക്ഷി

താക്കളായി ഭവിക്കുന്നു. ദുർബ്ബലന്നു് രക്ഷിതാക്കളായി ഭവിക്കുന്നു. നിങ്ങളെത്തന്നെയാണു് രോഗത്തിന്നു് ചികിത്സകരായി പറയുന്നതു് (അശ്വികൾ ദയാലുക്കളും കഷ്ടപ്പെടുന്നവരെ സഹായിയ്ക്കുന്നവരുമാണു്. അതിന്നുള്ള ഉദാഹരണങ്ങൾ മേൽപ്പോട്ട് പറയുന്നു. മുമ്പും പ്രസ്താവിച്ചിട്ടുമുണ്ടു്.)

4 യുവഞ്ച്യവാനംസനയംയഥാരഥം
പുനര്യുവാനഞ്ചരഥായതക്ഷഥുഃ
നിഷ്ടൗഗ്ര്യമൂഹഥുരദ്ഭ്യസ്പരി
വിശ്വേത്താവാംസവനേഷുപ്രവാച്യാ

അന്വയം:—

(ഹേ അശ്വിനൌ,) യുവം
സനയം ച്യവാനം — യുവാം പുരാണമൃഷിം
യഥാ രഥം — ജീർണ്ണം രഥമിവ
പുനഃ യുവാനം ചരഥായ
തക്ഷഥുഃ — ചരണായ തതക്ഷഥുഃ
(കിഞ്ച യുവാം) തൌഗ്ര്യം — തുഗ്രപുത്രം ഭുജ്യം
അദ്-ഭ്യഃ പരി നിഃ
ഊഹഥുഃ — സമുദ്രസ്യോപരിനിയതവന്തൌ
(കിഞ്ച) വാം വിശ്വാ
ഇൽ താ — യുവയോസ്സർവ്വാണ്യേവതാനി കർമ്മാണി
സവനേഷു പ്ര-വാച്യാ — യജ്ഞേഷു പ്രകർഷേണവക്തവ്യാനി ഭവന്തി

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങൾ വയോവൃദ്ധനായ ച്യവനനെന്ന ഋഷിയെ, പഴകിക്കേടുവന്ന തേരിനെ പുതുക്കി പ്പണിയുന്നപോലെ, ജീവനത്തിന്നുവേണ്ടി വീണ്ടും യുവാവാക്കി. പിന്നെ, തുഗ്രന്റെ മകനായ ഭുജ്യുവിനെ സമുദ്രത്തിൽനിന്നു് കയററിക്കൊണ്ടുവന്നു. നിങ്ങളുടെ കർമ്മങ്ങളെല്ലാം തന്നെ, യജ്ഞങ്ങളിൽ നന്നായെടുത്തുപറയത്തക്കവയാകുന്നു.

5 പുരാണാവാംവീര്യാ പ്രബ്രവാജ
നേഥോഹാസഥുർഭിഷജാമയോഭുവാ
താവാന്നുനവ്യാവവസേകരാമഹേ
യന്നാസത്യാശ്രദ്ദരിര്യഥാദധൽ വ. 15

അന്വയം:—

ഹേ നാസത്യാ, വാം

| | |
|---|---|
| പുരാണാ വീര്യാ | — യുവയോഃ പുരാണാനി വീര്യാണി |
| ജനേ പ്ര ബ്രവ | — ലോകേ പ്ര ബ്രവീമി |
| അഥോ മയഃ–ഭുവാ ഭിഷജാ | |
| ആസഥുഃ ഹ | — സുഖസ്യ ഭാവയിതാരൌ വൈദ്യൌ ബഭൂവഥുരേവ |
| അയം അരിഃ യഥാ ശ്രൽ | |
| ദധൽ | — ഗന്തായജമാനഃ യഥാ ശ്രദ്ദധ്യാത്തഥാ |
| താ വാം അവസേ നവ്യൌ | |
| ന കരാമഹേ | — തൌ യുവാം രക്ഷണായസ്തുത്യൌ ക്ഷിപ്രം കുർമഃ |

അർത്ഥം—അല്ലയോ സത്യശീലരായ അശ്വികളേ, നിങ്ങളുടെ പഴയ വീരകർമ്മങ്ങളെ ലോകത്തിൽ ഞാൻ പ്രഖ്യാപിക്കുന്നു. നിങ്ങരം സുഖപ്രദന്മാരായ (സ്വാസ്ഥ്യപ്രദന്മാരായ) വൈദ്യന്മാരായിട്ടാണല്ലൊ ഭവിച്ചിട്ടുള്ളതു്. ഈ ഗമനശീലനായ യജമാനൻ ശ്രദ്ധിക്കുമാറു്, രക്ഷണത്തിന്നുവേണ്ടി ആ നിങ്ങളെ ഞങ്ങളിപ്പോരംത്തന്നെ സ്തുത്യന്മാരാക്കുന്നു. (കർമ്മത്തിന്നിടയിൽ അങ്ങുമിങ്ങും നടക്കുന്ന യജമാനന്റെ ശ്രദ്ധയെ നിങ്ങളെക്കുറിച്ചു സ്തുതി ചൊല്ലിയാകർഷിക്കുന്നു. ആ സ്തുതിയാണു് താഴെ വരുന്നതു്.)

6 ഇയംവാമഹ്വേശൃണതംമേഅശ്വിനാ

പുത്രായേവപിതരാമഹ്യംശിക്ഷതം

അനാപിരജ്ഞാഅസജാത്യാമതിഃ

പുരാതസ്യാഅഭിശസ്തേരവസ്പൃതം

അന്വയം:—

ഹേ അശ്വിനാ, വാം ഇയം

| | |
|---|---|
| അഹ്വേ | — യുവാം ഘോഷാഹമാഹ്വയാമി |
| മേ ശൃണുതം | — മമാഹ്വാനം ശൃണുതം |
| (ശ്രുത്വാച) മഹ്യം പുത്രായ— | |
| ഇവ പിതരാ | — യഥാ പുത്രായ മാതാപിതരൌ തഥാ |
| ശിക്ഷതം | — ധനം, അഭീഷ്ടം ദത്തം |
| അനാപിഃ, അജ്ഞാഃ | — അബന്ധുഃ, അകൃതജ്ഞാ |
| അസജാത്യാ അമതിഃ | — അശ്രദ്ധേയാഭിശസ്തിർമ്മാമാഗച്ഛതി |
| തസ്യാഃ അഭി-ശസ്തേഃ | |
| പുരാ | — പ്രാഗേവ |
| അവ സ്പൃതം | — മാമവപാരയതം |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളെ ഘോഷയായ ഈ ഞാൻ വിളിക്കുന്നു. എൻെറ വിളി കേട്ടാലും. കേട്ടിട്ട്, പുത്രന്ന് മാതാപിതാക്കളെന്നപോലെ ധനം, അഭീഷ്ടം തന്നരുളിയാലും. ബന്ധുത്വമററ, നന്ദിയില്ലാത്ത, ശ്രദ്ധിക്കപ്പെടേണ്ടാത്ത്, അധിക്ഷേപമെന്നെക്കുറിച്ച വരുന്നു ആ അധിക്ഷേപിത്തുംമുൻപ് എന്നെ അതിന്നപ്പുറമെത്തിച്ചാലും.

7 യുവംരഥേനവിമദായശുന്ധ്യുവ

ന്യൂഹഥുഃപുരുമിത്രസ്യയോഷണാം

യുവംഹവംവധ്രിമത്യാഅഗച്ഛതം

യുവംസുഷുതിംചക്രഥുഃപുരന്ധയേ

അന്വയം:—

(ഹേ അശ്വിനൌ,)

| | |
|---|---|
| യുവം പുരു–മിത്രസ്യ | — യുവാം തന്നാമകസ്യ |
| യോഷണാം ശുന്ധ്യുവം | — ദുഹിതരം തന്നാമജായാം |
| വി–മദായ രഥേന നി | |
| ഊഹഥുഃ | — തന്നാമകായഷ്യേസ്വസേനാ പരിവൃതേന രഥേന തസ്യ ഗൃഹം നീതവന്തൌസ്ഥഃ |
| (കിഞ്ച) യുവം | |
| വധ്രി–മത്യാഃ | — സങ്ഗ്രാമേ ശത്രുഭിശ്ഛിന്ന ഹസ്തയാഃ |
| ഹവം അഗച്ഛതം | — പ്രാപ്തവന്തൌ, ആഗത്യതസ്യൈ ഹിരണ്യഹസ്തം പ്രായച്ഛതം |
| (കിഞ്ച) യുവം | |
| പുരം–ധയേ | — ബഹുപ്രജ്ഞായൈവധ്രിമത്യൈ |
| സു–സുതിം ചക്രഥുഃ | — സുപ്രസവങ്കൃതവന്തൌ |

അൎത്ഥം—അല്ലയോ അശ്വികളേ, നിങ്ങാം പുരുമിത്രന്റെ മകാം ശുന്ധ്യുവിനെ വിമദനെന്ന ഋഷിക്ക ഭാൎയ്യയായി സേനാസമേതമായ തേരിൽ വിമദഗൃഹം പ്രാപിപ്പിച്ചു. പിന്നെ നിങ്ങാം യുദ്ധത്തിൽ ശത്രുക്കളാൽ കൈമുറിയ്ക്കപ്പെട്ട വധ്രിമതിയുടെ വിളികേട്ടു. കേട്ടിട്ടു ചെന്നു്, അവാംക്കു് പൊൻകൈ കൊടുത്തു: മാത്രമല്ല, അത്യന്തം പ്രജ്ഞയായ വധ്രിമതിയ്ക്കു് (അവാം മച്ചിയായിരുന്നു.) നിങ്ങാം നൽപ്രസവമുളവാക്കി.

8 യുവംവിപ്രസ്യജരണാമുപേയുഷഃ

പുനഃകലേരകൃണുതംയുവദ്വയഃ

യുവംവന്ദനമൃശ്യദാദുദുപഥു

ൎയുവംസദ്യോവിശ്പലാമേതവേകൃഥഃ

അന്വയം:—

(ഹേ അശ്വിനൌ,) യുവം

| | |
|---|---|
| വിപ്രസ്യ | — യുവാം മേധാവിനഃ |
| ജരണാം ഉപ—ഈയുഷഃ | — ജരാമുപഗതവതഃ |
| കലേഃ വയഃ | — തന്നാമധേയസ്യർഷേർവ്വയഃ |
| പുനഃ യുവൽ അകൃണുതം | — യുവത്വയുക്തമകുരുതം |
| (കിഞ്ച) യുവം വന്ദനം | |
| ഋശ്യ—ദാൽ | — ജായാവിയോഗസന്താപേന കൂപേ നപതിതം വന്ദനാഖ്യ ഋഷിം |
| ഉൽ ഊപഥുഃ | — ഉദൈരയതം |
| (കിഞ്ച) യുവം | |
| വിശ്പലാം | — താം കാഞ്ചിൽ സ്ത്രീം, സങ്ഗ്രാമേശത്രുഭിശ്ഛിന്നജങ്ഘാം |
| സദ്യഃ എതവേ കൃഥഃ | — തദൈവഗമനായാകുരുതം |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങൾ മേധാവിയും ജരബാധിതനമായ കലിയെന്ന ഋഷിയെ വീണ്ടും യുവത്വമുററവനാക്കി പിന്നെ, ഭാര്യാവിയോഗത്തോടുകൂടി കിണററിൽവീണ വന്ദനനെന്ന ഋഷിയെ മേലോട്ടു കയററി കൂടാതെ യുദ്ധത്തിൽ ശത്രുക്കളാൽ കാൽമൊട്ട മുറിയ്ക്കപ്പെട്ട വിശ്പലയെന്ന ഒരു സ്ത്രീയെ അപ്പോൾത്തന്നെ നടക്കാറാക്കി (വധ്രിമതിയുടെയും വിശ്പലയുടെയും വൃത്താന്തംകൊണ്ടു് സ്ത്രീകൾ വൈദികകാലത്തു് അടർക്കളത്തിൽ പോയിരുന്നു എന്നും പോരാടിയിരുന്നു എന്നും വരുന്നു.)

9 യുവംഹരേഭംവൃഷണാഗുഹാഹിത
മുദൈരയതംമമൃവാംസമശ്വിനാ
യുവമൃബീസമുതതപ്തമത്രയ
ഓമന്വന്തഞ്ചക്രഥുസ്സപ്തവധ്രയേ

അന്വയം:—

| | |
|---|---|
| ഹേ വൃഷണാ, അശ്വിനാ, | — വർഷിതാരാവശ്വിനൌ, |
| യുവം ഗുഹാ ഹിതം | — യുവാങ്ഗുഹായാന്നിഹിതം |
| മദ്ഗ—വാംസം രേഭം | — മ്രിയമാണം തന്നാമകമൃഷിം |
| ഉൽ ഐരയതം ഹ | — ഉത്താരിതവന്തൌഹി |
| ഉത യുവം തപ്തം | |
| ഋബീസം | — യുവാമഗ്നികണ്ഡം |
| അത്രയേ ഓമൻ—വന്തം | |
| ചക്രഥുഃ | — അവനവന്തം, വൃഷ്ട്യാശീത വന്തങ്കൃതവന്തൌ |
| (കിഞ്ചയുവാം) സപ്ത— വധ്രയേ | — അശ്വമേധേന രാജ്ഞാകേനചിദ പരാധേന കാഷ്ഠമയ മഞ്ജൂഷായാം നിഹിതസ്യ്വേ രർത്ഥായ മഞ്ജൂഷോൽഘാടനങ് കൃതവന്തൌ, |

അർത്ഥം:—അല്ലയോ വർഷിതാക്കളായ അശ്വികളേ, ഗുഹയിലിടപ്പെട്ട് മരിയ്ക്കാറായ രേഭനെന്ന ഋഷിയെ നിങ്ങൾ ഗുഹയിൽനിന്നെടുത്തുദ്ധരിച്ചു. കൂടാതെ ചുട്ട ഉമിത്തീകണ്ഡത്തെ അത്രിയെന്ന ഋഷിയ്ക്കുവേണ്ടി നിങ്ങൾ മഴയാൽ തണുപ്പിച്ച്, രക്ഷിച്ചു. പിന്നെ അശ്വമേധനെന്ന രാജാവിനാൽ, എന്തോ അപരാധത്തിന്ന് മരപ്പെട്ടിയിലടക്കപ്പെട്ട സപ്തവധ്രിയെന്ന ഋഷിയെ, പെട്ടി തുറന്നുവിട്ടു.

10 യുവംശ്വേതംപേദവേശ്വിനാശ്വ

ന്നവഭിർവ്വാജൈർന്നവതീച്ചവാജിനം

ചർക്കൃത്യന്ദദഥുർദ്രാവയൽസഖം

ഭഗന്നിത്യ്ഹ്യോഹവ്യംമയോഭുവം വ. 16

അന്വയം:—

| | |
|---|---|
| ഹേ അശ്വിനാ, യുവം | |
| പേദവേ | — അശ്വിനൌ, യുവാം തന്നാമകായരാജ്ഞേ |

| | |
|---|---|
| ശ്വേതം, വാജിനം | — ശ്വേതവർണ്ണം ബലവന്തം |
| നവ–തീഃ വാജൈഃ | |
| നവതീ ച | — നവതീഃ നവത്യശ്വൈഃസഹിതം |
| ചർകൃത്യം | — സങ്ഗ്രാമാണാമത്യർത്ഥങ്കർത്താരം |
| ദ്രവയൽ–സഖം | — ശത്രുസഖീനാദ്രാവയിതാരം |
| ഹവ്യം, മയഃ–ഭുവം | — ഹ്വാതവ്യം, സുഖസ്യ ഭാവയിതാരം |
| അശ്വാം നൃ–ഭ്യഃ | — മനുഷ്യേഭ്യഃ |
| ഭഗം ന ദദഥുഃ | — ധനമിവ പ്രയച്ഛതം |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങൾ പേദുവെന്ന രാജാവിന്ന് വെളുത്ത, കരുത്തിയന്ന കുതിരയെ തൊണ്ണൂററൊമ്പതു് വേറെ കുതിരകളോടുകൂടി, ഏററവും പോർമിടുക്കററതും ശത്രുക്കളുടെ കൂട്ടരെ ഓടിച്ചുകററുന്നതും നന്നായി വിളിക്കാവുന്നതും സുഖം വളർത്തുന്നതുമായ കുതിരയെ, മനുഷ്യർക്ക് ധനമെന്നപോലെ കൊടുത്തു (ഇതുവരെ അശ്വികളെക്കൊണ്ടുള്ള ആപന്നിവൃത്തികൾ പറഞ്ഞു. ഇനി അഭീഷ്ടദാനം പറയുന്നു)

11 നതംരാജാനാവദിതേകുതശ്ചന

നാംഹോഅശ്നോതിദുരിതന്നകിർഭയം

യമശ്വിനാസുഹവാരുദ്രവർത്തനീ

പുരോരഥങ്കൃണുഥഃപത്ന്യാസഹ

അന്വയം –

| | |
|---|---|
| ഹേ രാജാനൌ, അദിതേ | — ഈശ്വരൌ, അദീനൌ |
| രുദ്ര–വർത്തനീ, സു–ഹവാ, അശ്വിനാ, | — സ്തോത്രയുക്തമാർഗ്ഗൌ, സുഷ്ഠുഹ്വാതവ്യൌ, അശ്വിനൌ, യുവാം |
| യം പുരഃ–രഥം | — അഗ്രതോരഥം |
| പത്ന്യാ സഹ കൃണുഥഃ | — സ്വയംവരേ കുരുഥഃ |

തം കതഃ ചന — കുതോപി
അംഹഃ ന അശ്നോതി — വ്യാപ്നോതി
ദുഃ–ഇതം ന — ദുർഗ്ഗതിരപി നാശ്നോതി
നകിഃ ഭയം — സംസാരഭയഞ്ചനാശ്നോതി

അത്ഥം—ഈശ്വരന്മാരും വല്ലായ്മ ബാധിക്കാത്തവരും സ്തോത്രത്തോടുകൂടിയ മാർഗ്ഗമൊത്തവരും (പോകുന്ന മാർഗ്ഗങ്ങളിലെല്ലാം സ്തുതിയ്ക്കപ്പെടുന്നവരും) എളുപ്പം വിളിക്കാവുന്നവരുമായ അശ്വികളേ, നിങ്ങൾ ആരെ മുന്നിൽ തേരോടുകൂടി സ്വയംവരത്തിൽ നിർത്തുന്നുവോ, അവിടെ പത്നീസഹിതനാക്കുന്നുവോ, അവനെ ഏതുഭാഗത്തുനിന്നും പാപം തീണ്ടുന്നില്ല, ദുർഗ്ഗതി പ്രാപിയ്ക്കുന്നില്ല, സംസാരഭയം ബാധിക്കുന്നില്ല

12 ആതേനയാതംമനസോജവീയസാ
രഥംയംവാമൃഭവശ്ചക്രുരശ്വിനാ
യസ്യയോഗേദുഹിതാജായതേദിവ
ഉഭേഅഹനീസുദിനേവിവസ്വതഃ

അന്വയം:—
ഹേ അശ്വിനാ, വാം — അശ്വിനൌ, യുവയോഃ
യം രഥം ഋഭവഃ ചക്രുഃ — അകാർഷുഃ
യസ്യ യോഗേ — സംബന്ധേസതി
ദിവഃ ദുഹിതാ ജായതേ — ഉഷഃ പ്രാദുർഭവതി
(യസ്യ ച യോഗേ)
വിവസ്വതഃ — ഭാസ്വരസ്യ
ഉഭേ അഹനീ സു–ദിനേ — അഹോരാത്രേ ശോഭനേജായേതേ
മനസഃ ജവീയസാ — മനസോപി വേഗവത്തരേണ
തേന ആ യാതം — രഥേന യുവാമാഗച്ഛതം

അത്ഥം—അല്ലയോ അശ്വികളേ, നിങ്ങളുടെ യാതൊരു തേരിനെ ഋഭുക്കളുണ്ടാക്കിയോ, യാതൊന്നിന്റെ കൂട്ടിൽ സ്വർഗ്ഗപുത്രിയായ ഉഷസ്സ് വേർക്കുന്നുവോ, സൂര്യനുണ്ടാക്കുന്ന പകലിരവുകൾ ശോഭനങ്ങളായുളവാകുന്നുവോ, മനസ്സിനേക്കാൾ വേഗാധിക്യമററ ആ തേരിനാൽ നിങ്ങൾ വന്നാലും.

13 താവർത്തിര്യാതം ജയുഷാ വി പർവ്വത-
മപിന്വതം ശയവേ ധേനുമശ്വിനാ
വൃകസ്യ ചിദ്വർത്തികാമന്തരാസ്യാ-
ദ്യുവം ശചീഭിർഗ്രസിതാമമുഞ്ചതം

അന്വയം:—

| | |
|---|---|
| ഹേ അശ്വിനാ, താ | — അശ്വിനൌ, തൌ യുവാം |
| ജയുഷാ പർവ്വതം | — ജയശീലേന രഥേനാദ്രിം പ്രതി |
| വർത്തിഃ വി യാതം | — മാർഗ്ഗം, വിവിധംഗച്ഛതം |
| (കിഞ്ച യുവാം) ശയവേ | |
| ധേനും അപിന്വതം | — ശയവേ ഋഷയേ നിവൃത്ത പ്രസവാം ഗാം പ്രഭൂതസ്യ പയസോദോഗ്ധ്രീം കൃതവന്തൌ സ്ഥഃ |
| (കിഞ്ച) യുവം വൃകസ്യ | |
| ചിത് അന്തഃ | — അന്തഃപ്രവിഷ്ടാം |
| ഗ്രസിതാം വർത്തികാം | — ഗ്രസ്താം വർത്തികാനാമി കാം ചടകാം |
| ആസ്യാത് ശചീഭിഃ | |
| അമുഞ്ചതം | — വൃകസ്യമുഖാൽ കർമ്മഭിരമോ ചയതം |

അർത്ഥം:—അല്ലയോ അശ്വികളേ, മുൻപറഞ്ഞ പ്രകാരമുള്ള നിങ്ങൾ ജയശീലമായ തേരോടുകൂടി പലവഴിയിലൂടെ (മേഘമാർഗ്ഗത്തിലൂടെ) പലപാട് വരുന്നു. പിന്നെ, നിങ്ങൾ ശയുവിനാവേണ്ടി പേറുമാറിയ തള്ളപ്പശുവിനെ ധാരാളം പാൽ ചുരത്തുന്നതാക്കി. കൂടാതെ ചെന്നായിന്റെ ഉള്ളിൽ വിഴുങ്ങപ്പെട്ട വർത്തികാ എന്ന ചടകപ്പക്ഷിയെ അതിന്റെ വായിൽ നിന്ന് മോചിപ്പിച്ചു.

14 ഏതംവാംസ്തോമമശ്വിനാവകർമ്മാ
തക്ഷാമഭൃഗവോനരഥം
ന്യമൃക്ഷാമയോഷണാന്നമര്യേ
നിത്യന്നസൂനന്തനയന്ദധാനാഃ വ. 17

അന്വയം:—

| | |
|---|---|
| ഹേ അശ്വിനൌ, വാം | — അശ്വിനൌ, യുവയോഃ |
| ഏതം സ്തോമം അകർമ്മ | — സ്തോത്രമകർമ്മ |
| ഭൃഗവഃ ന രഥം അതക്ഷാമ | — രഥകാരാ ഭൃഗവ ഇവ വയം സ്തോത്രം സംസ്കൃതവന്തഃ |
| (കിഞ്ച വയം) നിത്യം | |
| തനയം സൂനും ന | — കർമ്മണാം തനിതാരമൌരസം പുത്രമിവ |
| (സ്തോമം) ദധാനാഃ | — ധാരയന്തഃ |
| യോഷണാം ന | — യഥാജായാം തദ്വൽ |
| മര്യേ നി അമൃക്ഷാമ | — യുവാം സ്തുത്യാനിതരാം സംസ്കൃതവന്തഃ |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങൾക്കായി ഈ സ്തോത്രമുണ്ടാക്കിയിരിക്കുന്നു തേർപണിക്കാരായ ഭൃഗുക്കളെന്നപോലെ ഞങ്ങൾ സ്തോത്രത്തെ സംസ്കരിച്ചിരിക്കുന്നു പിന്നെ കർമ്മനിർവ്വാഹകനായ ഔരസപുത്രനെയെന്നപോലെ സ്തോത്രമേന്തുന്നവരായി മനുഷ്യൻ ഭാര്യയെ ഭൂഷണങ്ങളാലലങ്കരിക്കുന്നപോലെ, നിങ്ങളെ സ്തുതിയാൽ സംസ്കരിച്ചിരിക്കുന്നു (ഈ സൂക്തത്തിൽ പ്രസ്താവിച്ച അശ്വികളുടെ അത്ഭുതകർമ്മങ്ങൾ മിക്കതും ഒന്നാമഷ്ടകം എട്ടാമധ്യായത്തിൽ, എട്ട്, ഒമ്പത്, പതിന്നാല്, പത്തൊമ്പത് മുതലായ വർഗ്ഗങ്ങളിൽ വിവരിച്ചിട്ടുണ്ട്.)

വർഗ്ഗം 18–19–20 ജഗതിച്ഛന്ദഃ

1 രഥംയാന്തങ്കുഹകോഹവാന്നരാ
പ്രതിദ്യുമന്തംസുവിതായഭൂഷതി
പ്രാതര്യാവാണംവിഭ്വംവിശേവിശേ
വസ്തോർവ്വസ്തോർവ്വഹമാനംധിയാശമി

അന്വയം:—

| | |
|---|---|
| ഹേ നരാ, വാം | — കർമ്മണാന്നേതാരാവശ്വിനൌ, യുവയോഃ |
| ദ്യു–മന്തം, | |
| പ്രാതഃ–യാവാനം | — ദീപ്തിമന്തം, പ്രാതഃകാലേ യജ്ഞം പ്രതിഗന്താരം |
| വി–ഭ്വം | — വിഭും, വ്യാപിതം |
| വിശേ–വിശേ, | |
| വസ്തോഃ–വസ്തോഃ | — സർവ്വേഷു മനുഷ്യേഷ്വന്വഹം |
| വഹമാനം, യാന്തം രഥം | — ധനം പ്രാപയന്തം ഗന്താരം രഥം |
| കുഹ കഃ ഹ | — കസ്മിൻദേശേകഃ ഖലു യജമാനഃ |
| ശമി ധിയാ സുവിതായ | — യജ്ഞരൂപേ കർമ്മണി സ്തുതികർമ്മണാഭ്യുദയായ |
| പ്രതി ഭൂഷതി? | — അലങ്കരോതി? |

(കസ്മിൻദേശേകോന്യോയജമാനോയുവാം സ്തുതിഭിർഹവിർഭിശ്ച പൂജിതവാൻ, യേനാസ്മദ്യജ്ഞംപ്രതി വിളംബേനാഗതവന്തൌ സ്ഥഃ?)

അർത്ഥം.—അല്ലയോ കർമ്മനേതാക്കളായ അശ്വികളേ, പ്രകാശമാനവും പ്രഭാതത്തിൽ യജ്ഞമുദ്ദേശിച്ച് വരുന്നതും എങ്ങും വ്യാപിച്ചതും എല്ലാ മനുഷ്യരിലും ദിവസംതോറും ധനമെത്തിച്ചുകൊണ്ട് ചെല്ലുന്നതുമായ തേരിനെ ഇപ്പോളെവിടെ, ഏതു യജമാനൻ തന്നെ യജ്ഞകർമ്മത്തിൽ സ്തുതിയാൽ സ്വന്തം മംഗല്യത്തിന്നുവേണ്ടി അലങ്കരിയ്ക്കുന്നു? (എവിടെ ഏതു യജമാനൻ നിങ്ങളെ സ്തുതികളോടും ഹവിസ്സുകളോടും പൂജിച്ചിട്ടാണോ ഞങ്ങളുടെ യാഗത്തിന്ന താമസിച്ചുവരുന്നതു്?)

2 കുഹസ്വിദ്ദോഷാകുഹവസ്തോരശ്വിനാ
കുഹാഭിപിത്വങ്കരതഃകുഹോഷതുഃ
കോവാംശയുത്രാവിധവേവദേവര
മര്യന്നയോഷാകൃണതേസധസ്ഥആ

അന്വയം:–

ഹേ അശ്വിനാ,

| | |
|---|---|
| കുഹ സ്വിൽ ദോഷാ | — ക്വചിൽ രാത്രൗ ഭവഥഃ? |
| കുഹ വസ്തോഃ | — ക്വച ദിവാ ഭവഥഃ? |
| കുഹ അഭി–പിത്വം കരതഃ | — അഭിപ്രാപ്തിങ്കരുഥഃ? |
| കുഹ ഊഷഥുഃ | — വസഥഃ? |
| (കിഞ്ച) വാം കഃ | |
| സധ–സ്ഥേ | — യുവാം സഹസ്ഥാനേ വേദ്യാം |
| ശയു–ത്രാ വിധവാ–ഇവ | |
| ദേവരം | — ശയനേമൃതഭർത്തൃകാനാരീഭർത്തൃ ഭ്രാതരമിവ |
| മര്യം ന യോഷാ ആ | |
| കൃണുതേ | — സർവ്വം മനുഷ്യം സർവ്വാനാരീ ഇവ ആ കരുതേ, പരിചരണാത്ഥ മാത്മാനമഭിമുഖീ കരോതി |

അത്ഥം–അല്ലയോ അശ്വികളേ, നിങ്ങരം രാത്രിയിലെവിടെയാണ്? പകലെവിടെയാണ്? എവിടെയാണെത്തുന്നതു്? എവിടെ വസിക്കുന്നു? പിന്നെ നിങ്ങരം വേദിസ്ഥാനത്തു് കിടക്കയിൽ, ഭത്താവുമരിച്ച സ്ത്രീ ഭർത്തൃസഹോദരനെയെന്നപോലെയും സാധാരണ പുരുഷനെ സാധാരണ സ്ത്രീ പോലെയും പരിചരിയ്ക്കാൻ ഒതുങ്ങി നേരെ നില്ക്കുന്നു. (വിധവ ഭർത്തൃസഹോദരനെ പരിണയിച്ചിരുന്ന ആചാരമുണ്ടായിരുന്നിരിക്കാം.)

3 പ്രാതർജരേഥേജരണേവകാപയാ

വസ്തോർവ്വസ്തോര്യജതാഗച്ഛഥോഗൃഹം

കസ്യധ്വസ്രാഭവഥഃകസ്യവാനരാ

രാജപുത്രേവസവനാവഗച്ഛഥഃ

അന്വയം:-

ഹേ നരാ, പ്രാതഃ — നേതാരാവശ്വിനൌ, പ്രാതഃ കാലേ യുവാം

ജരണാ-ഇവ കാപയാ

ജരേഥേ — യഥാജരണൌ, ഐശ്വര്യേണ വൃദ്ധൌ വന്ദിനോവാണ്യാ സ്തുയേഥേ

(കിഞ്ച) വസ്തോഃ-വസ്തോഃ

യജതാ — അന്വഹം യഷ്ടവ്യൌ യുവാം

ഗൃഹം ഗച്ഛഥഃ — യജമാനസ്യ ഗൃഹം പ്രാപ്നുഥഃ

(തൌയുവാം) കസ്യ ധ്വസ്രാ

ഭവഥഃ — കസ്യ യജമാനസ്യ പാപസ്യ ധ്വംസകൌ, വിനാശയിതാരൌ ഭവഥഃ

കസ്യ വാ സവനാ — സവനാനി

രാജപുത്രാ-ഇവ അവ

ഗച്ഛഥഃ? — രാജകുമാരാവിവപ്രാപ്നഥഃ?

അർത്ഥം-അല്ലയോ നേതാക്കളായ അശ്വികളേ, പ്രഭാതത്തിൽ ധനവൃദ്ധന്മാർ, പ്രഭുക്കൾ, വന്ദികളുടെ വാക്കാലെന്നപോലെ, നിങ്ങൾ സ്തോതാക്കളാൽ സ്തുതിക്കപ്പെടുന്ന യജിയ്ക്കപ്പെടേണ്ടും നിങ്ങൾ ദിവസന്തോറും യജമാനൻെറ ഗൃഹത്തെ പ്രാപിക്കുന്നു ഇപ്പോൾ ഏതു യജമാനൻെറ പാപവിനാശകരായിട്ടാണ് നിങ്ങൾ ഭവിക്കുന്നതു്? ഇരുരാജകുമാരന്മാർ പോലെ ആരുടെ തന്നെ സവനങ്ങളെയാണ് നിങ്ങൾ പ്രാപിക്കുന്നതു്?

4 യുവാംമൃഗേവവാരണാമൃഗണ്യവോ

ദോഷാവസ്തോഹവിഷാനിഹ്വയാമഹേ

യുവംഹോത്രാമൃതുഥാജുഹ്വതേനരേ

ഷഞ്ജനായവഹഥശ്ശുഭസ്പതീ

അന്വയം:—

| | |
|---|---|
| ഹേ നരാ, (അശ്വിനാ,) | |
| യുവാം വാരണാ | — നേതാരാവശ്വിനൌ, വാരണൌ |
| മൃഗാ—ഇവ മൃഗണ്യവഃ | — യഥാ ശാർദ്ദൂലൌമൃഗയവഃ തദ്വൽ |
| (വയം) ദോഷാ വസ്തോഃ | |
| ഹവിഷാ നി ഹ്വയാമഹേ— | രാത്രാവഹനി ച ഹവിസ്സഹിതം നിഹ്വയാമഃ |
| (കിഞ്ച) യുവം ഋതു–ഥാ | — കാലേകാലേ |
| ഹോത്രാം ജുഹ്വതേ | — യജമാനാ ആഹുതിഞ്ജുഹ്വതി |
| (കിഞ്ച യുവാം) ശുഭഃ | |
| പതീ | — ശുഭസ്യ, വൃഷ്ട്യുദകസ്യ സ്വാമിനൌ സന്തൌ |
| ജനായ ഇഷം വഹഥഃ | — ജനാർത്ഥമന്നം പ്രാപയഥഃ |

അർത്ഥം—അല്ലയോ നേതാക്കളായ അശ്വികളേ, രണ്ടാനകരം രണ്ടു നരികളെ പിന്തുടരുന്നപോലെ ഞങ്ങരം നിങ്ങളെ രാവും പകലും ഹവിസ്സോട്ടുകൂടി നിയമമായി വിളിക്കുന്നു. നിങ്ങരംക്ക് കാലത്തിൽ കാലത്തിൽ യജമാനന്മാർ ഹവിസ്സ് ഹോമിക്കുന്നു. നിങ്ങളാകട്ടേ മഴവെള്ളത്തിന്നുടയവരായി ജനത്തിന്നന്നമെത്തിക്കുന്നു.

5 യുവാംഹഘോഷാപര്യശ്വിനായതീ

രാജ്ഞഊചേദുഹിതാപൃച്ഛേവാന്നരാ

ഭൂതമേഅഹ്നഉതഭൂത്വക്തവേ

ശ്വാവതേരഥിനേശക്തമർവ്വതേ

അന്വയം:—

ഹേ നരാ, അശ്വിനാ,
യുവാം ഹ — നേതാരാവശ്വിനൌ, യുവാം ഖലു
പരി യതീ — പരിതോഗച്ഛന്തീ
രാജ്ഞഃ ദുഹിതാ — ദീപ്തസ്യ കക്ഷീവതഃ പുത്രീ
ഘോഷാ ഊചേ — ഘോഷാഖ്യാഹം സന്നിഹിതേഭ്യോവൃദ്ധേഭ്യഉക്തവത്യസ്മി
(കിഞ്ച) വാം പൃച്ഛേ — സന്നിഹിതാൻ വൃദ്ധാൻ യുവാം കീദൃശാവിതിപൃച്ഛാമി
(തഥാസതി) മേ അഹ്നേ ഭൂതം — ദിവസായ, ദിവസനിർവ്വർത്ത്യ കർമ്മണേ ഭവതം
ഉത അക്തവേ ഭൂതം — രാത്ര്യൈ, രാത്രിനിർവ്വർത്ത്യ കർമ്മണേ ഭവതം
(തഥാ) അശ്വ-വതേ രഥിനേ — അശ്വയുക്തായ രഥവതേ ച
അർവ്വതേ ശക്തം — ഭ്രാതൃവ്യായനിരസനേശക്തൌ ഭവതം

അർത്ഥം:—അല്ലയോ നേതാക്കളായ അശ്വികളേ, അങ്ങിങ്ങു ഗമിക്കുന്ന, തപഃപ്രകാശമുററ കക്ഷീവാൻെറ മകൾ ഘോഷയെന്ന ഞാൻ ഇവിടെയുള്ള വൃദ്ധന്മാരോട് നിങ്ങളെപ്പററിപ്പറഞ്ഞു നിങ്ങളെങ്ങിനെയുള്ളവരാണെന്ന് ഇവിടെയുള്ള വൃദ്ധന്മാരോട് ചോദിക്കുന്നു അപ്രകാരം ഞാൻ നിങ്ങളെക്കുറിച്ച് അന്വേഷണത്തിലേർപ്പെട്ടിരിക്കേ എനിക്ക് പകൽ നടത്തേണ്ടും കർമ്മത്തിന്ന് സന്നിഹിതരായാലും. രാത്രി നിർവ്വഹിക്കേണ്ടും കർമ്മത്തിന്ന് സന്നിഹിതരായാലും. കുതിര പൂട്ടിയ തേരോടെ ശത്രുവിനെ നിരസിക്കുന്നതിൽ നിങ്ങൾ ശക്തന്മാരായാലും. (സ്ത്രീകളും അന്ന് കർമ്മങ്ങൾ ചെയ്തിരുന്നു)

6 യുവങ്കവീഷ്ഠഃപര്യശ്വിനാരഥം
വിശോനകുത്സഞ്ജരിതുർന്നശായഥഃ
യുവോർഹമക്ഷാപര്യശ്വിനാമധ്വാ
സാഭരതനിഷ്കൃതന്നയോഷണാ

അന്വയം —

ഹേ അശ്വിനാ, കവീ

| | |
|---|---|
| യുവം | — മേധാവിനൌ യുവാം |
| രഥം പരി സ്ഥഃ | — പരിഭവഥഃ |
| (അഥ) വിശഃ ജരിത്രഃ | — പ്രജാഭൂതസ്യ സ്തോതുര്യജ്ഞം പ്രതി |
| കഥ്സഃ ന നശായഥഃ | — യഥാ കഥ്സശ്ചേന്ദ്രശ്ചസരഥമവിതിഷ്ഠതഃ, തഥാരഥം പ്രാപ്നഥഃ |
| (കിഞ്ച) ഹേ അശ്വിനാ, | |
| യുവോഃ ഹ | — യുവയോഃ ഖലു |
| മധു മക്ഷാ ആസാ | — സ്വഭൂതമ്മധുമക്ഷികാസ്യേന |
| നിഃ-കൃതം ന യോഷണാ | — യഥാസംസ്കൃതം മധുനാരീവ |
| പരി ഭരത | — ബിഭർത്തി |

അർത്ഥം—അല്ലയോ അശ്വികളേ, മേധാവികളായ നിങ്ങൾ തേരിലാണിരിക്കുന്നതു് നിങ്ങൾക്കു് പ്രജാഭൂതനായ സ്തോതാവിന്റെ യജ്ഞത്തിന്നു്, കുത്സനമിന്ദ്രനുംകൂടി ഒരേ തേരിൽ ഇരിക്കുന്നപോലെ, നിങ്ങളിരുവരും തേരേറിവരുന്നു കൂടാതെ, അല്ലയോ അശ്വികളേ, നിങ്ങളുടെ തേരിലെ തേൻ, സംസ്കരിക്കപ്പെട്ട സോമത്തെ യജമാനപത്നിയെന്നപോലെ, ഈച്ച വായ കൊണ്ടു് കുടിക്കുന്നു

7 യുവംഹഭുജ്യംയുവമശ്വിനാവശം

യുവംശിഞ്ജാരമുശനാമുപാരഥുഃ

യുവോരരാവാപരിസഖ്യമാസതേ

യുവോരഹമവസാസുമ്നമാചകേ

അന്വയം —

| | |
|---|---|
| ഹേ അശ്വിനാ, യുവം ഹ | — അശ്വിനൌ യുവാം ഖലു |
| ഭുജ്യം ഉപ ആരഥുഃ | — സമുദ്രമദ്ധ്യേ വിപന്നനാവം തുഗ്രപുത്രമുത്താരയിതുമുപഗതവന്തൌ |

| | |
|---|---|
| (കിഞ്ച) യുവം വശം | — ഹസ്തിബലേനപരാജയമാനം വശനാമാനം രാജാനം രക്ഷണായോപാരഥഃ |
| (കിഞ്ച) യുവം ശിഞ്ജാരം | — അത്രിം അഗ്നികുണ്ഡാദുത്താരയിതും |
| ഉശനാം | — കമനീയാം സ്തുതിം ശ്രോതുമുപാഗഥഃ |
| (കിഞ്ച) യുവോഃ സഖ്യം | — യുവയോർമ്മിത്രത്വം |
| രരാവാ പരി ആസതേ | — ഹവിഷാം പ്രദാതാ യജമാനഃ പര്യാസ്തേ |
| (കിഞ്ച) യുവോഃ അവസാ | — യുവയോരക്ഷണേന |
| അഹം സുമ്നം ആ ചകേ | — ഘോഷാഹം സുഖങ്കാമയേ |

അർഥം—അല്ലയോ അശ്വികളേ, നിങ്ങളാണല്ലോ സമുദ്രമധ്യത്തിൽ തോണി മുങ്ങിയ തുഗ്രപുത്രൻ ഭുജ്യുവിനെ കരകയറാനെത്തിയത്. ആനപ്പടയുടെ ഊക്കിനാൽ തോൽക്കാറായ വശനെന്ന രാജാവിനെ നിങ്ങളാണ് രക്ഷിയ്ക്കാനെത്തിയത്. പിന്നെ അത്രിയെ അഗ്നികുണ്ഡത്തിൽനിന്ന് രക്ഷിക്കാൻ, ഋഷിയുടെ മോഹനസ്തുതി കേൾക്കാൻ, നിങ്ങളെത്തി. ഹവിസ്സേകുന്ന യജമാനൻ നിങ്ങളുടെ ചങ്ങാത്തത്തിൽ വർത്തിയ്ക്കുന്നു. ഘോഷയായ ഞാൻ നിങ്ങളുടെ രക്ഷയോടുകൂടി സുഖം കാമിക്കുന്നു

8 യുവംഹ്കൃശംയുവമശ്വിനാശയും
യുവംവിധന്തംവിധവാമുരുഷ്യഥഃ
യുവംസനിഭ്യസ്തനയന്തമശ്വിനാ
പവ്രജമൂർണ്ണുഥസ്സപ്താസ്യം

അന്വയം —

| | |
|---|---|
| ഹേ അശ്വിനാ യുവം ഹ | — അശ്വിനൌ യുവാം ഖലു |
| കൃശം ഉരുഷ്യഥഃ | — തന്നാമാനമൃഷിം രക്ഷഥഃ |
| യുവം ശയും | — തന്നാമാനംമൃഷിം രക്ഷഥഃ |
| യുവം വിധന്തം | — പരിചരന്തം മനുഷ്യം |

| | |
|---|---|
| വിധവാം | — അപതികാം വധ്രിമതീം യോധ്രീം സ്ത്രീയഞ്ച രക്ഷഥഃ |
| (കിഞ്ച) ഹേ അശ്വിനാ, | |
| യുവം | — അശ്വിനൌ, യുവാം |
| സ്തനയന്തം സപ്ത-ആസ്യം | — ശബ്ദങ്ങൾകർവ്വന്തം, സപ്പ്ണശീല ദ്വാരം |
| വ്രജം സനി-ഭ്യഃ അപ | |
| ഊർണ്ണുഥഃ | — മേഘം ഹവിഷാന്ദാതൃഭ്യഃ വിവൃതദ്വാരങ്ക്യതവന്തൌ |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളാണല്ലൊ കൃശ നെന്ന ഋഷിയെ രക്ഷിസ്സുന്നതു് (രക്ഷിച്ചതു്) ശയു എന്ന ഋഷി യെയും നിങ്ങളാണു് രക്ഷിച്ചതു്. പരിചരിസ്സുന്ന മനുഷ്യനെ നിങ്ങാം രക്ഷിക്കന്നു വിധവയായ വധ്രിമതി എന്ന പെൺപട യാളിയെയും നിങ്ങാം രക്ഷിക്കന്നു അല്ലയോ അശ്വികളേ, ഇടിവെട്ടുന്നതും ഒഴകാൻ ദ്വാരമുള്ളതുമായ മേഘത്തെ ഹവിസ്സേ കന്ന യജമാനന്മാക്കവേണ്ടി നിങ്ങാം തുറന്നുവിടുന്നു.

9 ജനിഷ്ടയോഷാപതയൽകനീനകോ
വിചാരുഹൻവീരുധോദംസനാഅനു
ആസ്മൈരീയന്തേനിവനേവസിന്ധവോ
സ്മാഅഹ്നേഭവതിതൽപതിത്വനം

അന്വയം:—

(ഹേ അശ്വിനൌ, യുവയോഃ പ്രസാദാൽ ഘോഷാ)

| | |
|---|---|
| യോഷാ ജനിഷ്ട | — സ്ത്രീഗുണോപേതാ സുഭഗാ ജാതാ |
| (അസ്യാസ്സമീപം) | |
| കനീനകഃ പതയൽ | — കന്യാകാമഃ, പതിഃ പതതു |
| (അസ്യൈകനീനകായ) | |
| ദംസനാഃ അനു | — വൃഷ്ടികർമ്മാണി അനുസൃത്യ |
| വീരുധഃ ച വി അരുഹൻ | — ഓഷധയോവിരോഹന്തു, പ്രാദുർഭവന്തു |

അസൈ്യ നിവനാ–ഇവ
സിന്ധവഃ — പ്രവണേനേവോദകാനി
ആ രീയന്തേ — താവീരുധോഭിഗച്ഛന്തു
(കിഞ്ച) അഹേ അസൈ്യ— അഹന്തവ്യായകനീനകായ
തത് പതി–ത്വനം ഭവതി — സംഭോഗസമർത്ഥം യൌവനം ഭവതു

അർത്ഥം–അല്ലയോ അശ്വികളേ, നിങ്ങളുടെ പ്രസാദത്താൽ ഘോഷ (ഞാൻ) സ്ത്രീഗുണങ്ങളോടു ചേർന്ന സുന്ദരിയായിത്തീർന്ന ആ എന്റെ സമീപം കന്യകാകാമുകനായ ഭർത്താവ് വന്നുചേരട്ടെ ആ കന്യാകാമുകനുവേണ്ടി മഴയുടെ പിന്നാലെ മുളയ്ക്കുന്ന സസ്യാദികൾ പൊന്തിവരട്ടെ. അവനുവേണ്ടി താഴോട്ടൊഴുകുന്ന ജലങ്ങൾ ആ സസ്യാദികളെ പ്രാപിക്കട്ടെ ഹിംസിക്കപ്പെടരുതാത്ത അവന് സംഭോഗസമർത്ഥമായ യൌവനം ഉണ്ടാവട്ടെ (സസ്യങ്ങൾ മുളയ്ക്കട്ടെ എന്നും, ജലം അവയെ പ്രാപിക്കട്ടെ എന്നും സന്താനമുണ്ടാവട്ടെ എന്നു സൂചിപ്പിക്കുന്നു )

10 ജീവംരുദന്തിവിമയന്തേഅധ്വരേ
ദീർഘാമനുപ്രസിതിന്ദീധിയുർന്നരഃ
വാമംപിതൃഭ്യോയഇദംസമേരിരേ
മയഃപതിഭ്യോജനയഃപരിഷ്വജേ വ. 19

അന്വയം:–

(ഹേ അശ്വിനൌ, യുവയോരനുഗ്രഹാൽ)
യേ നരഃ — ജായാനാം പതയഃ
ജീവം രുദന്തി — രോദനേനാപി ജായാനാം ജീവിതമേവാശാസതേ
(താ ജായാഃ) അധ്വരേ
വി മയന്തേ — നിവേശയന്തി
(കിഞ്ചതാസു) ദീർഘാം
പ്ര–സിതിം — മഹൽഭുജയോഃ പ്രബന്ധനം
അനു ദീധിയുഃ — അനുദധതി

| | |
|---|---|
| ഇദം വാമം | — വനനീയമപത്യം |
| പിതൃ–ഭ്യഃ സം–ഹ്വരിരേ | — സംപ്രേരയന്തി ച |
| പതി–ഭ്യഃ ജനയഃ | |
| പരി–സ്വജേ | — ജായാഃ പരിഷ്വങ്ഗാത്ഥം |
| മയഃ | — സുഖങ്കർവ്വന്തി |

അത്ഥം–അല്ലയോ അശ്വികളേ, നിങ്ങളുടെ അനുഗ്രഹത്താൽ ഭാര്യമാരുടെ ഭർത്താക്കന്മാരായ ഏവർ കരഞ്ഞുകൊണ്ട് ഭാര്യയുടെ ജീവിതത്തിന്നുവേണ്ടി പ്രാത്ഥിക്കുന്നുവോ, ആ ഭാര്യമാരെയാണ് യജ്ഞത്തിൽ (യജമാനപത്നിമാരായി) ഇരുത്തുന്നതു്. അവരിലാണ് (ഭർത്താവു്) മഹത്തായ കരബന്ധനമേല്ലിക്കുന്നതു്. പിതാക്കാംക്ക കാമ്യമായ സന്തതിയും ഉണ്ടാകുന്നതു്. അപ്രകാരമുള്ള ഭർത്താക്കന്മാൎക്കാണ് ഭാര്യമാർ ആലിംഗനസുഖമുണ്ടാക്കുന്നതു്. (ദൃഢവും ഗാഢവുമായ പരസ്പരപ്രേമമുള്ള ഭാര്യാഭർത്താക്കന്മാരാണ് പത്നീയജമാനന്മാരാകേണ്ടതു്.)

11 നതസ്യവിദ്മതദ്രുഷുപ്രവോചത

യുവാഹയദ്യ്യവത്യാഃക്ഷേതിയോനിഷു

പ്രിയോസ്രിയസ്യവൃഷഭസ്യരേതിനോ

ഗൃഹങ്ഗമേമാശ്വിനാതദ്ശ്മസി

അന്വയം:–

| | |
|---|---|
| ഹേ അശ്വിനാ, യുവാ ഹ | — തരുണഃ ഖലു മൽപതിഃ |
| യുവത്യാഃ യോനിഷു | — യൌവ്വനാന്വിതായാ ഗൃഹേഷു |
| യൽ ക്ഷേതി | — നിവസതീതി, യൽ തൽ |
| തസ്യ തൽ ന വിദ്മ | — തൽസുഖന്ന ജാനീമഃ |
| (തൽസുഖം യുവാം) സു | |
| പ്ര വോചത ഉ | — സുഷ്ഠുപ്രവോചതൈവ (ബഹുവചനം പൂജാത്ഥം) |
| (കിഞ്ച) പ്രിയ–ഉസ്രി | |
| യസ്യ വൃഷഭസ്യ | — പ്രിയയുവതേസ്സേക്തുഃ |

| | |
|---|---|
| രേതിനഃ ഗൃഹം ഗമേമ | — രേതസ്വിനോമൽ പതേർഗ്ഗൃഹം വയങ്ഗച്ഛേമ |
| തൽ (ഗൃഹം) ഉശ്മസി | — കാമയാമഹേ |

അത്ഥം–അല്ലയോ അശ്വികളേ, യുവാവായ എന്റെ ഭത്താവ് യൌവ്വനയുക്തയായ എന്റെ ഗൃഹത്തിൽ വസിക്കുക എന്നതിന്റെ സുഖം ഞാനറിയുന്നില്ല, എനിയ്ക്കറിയുകയില്ല ആ സുഖം നിങ്ങൾ നന്നായി പറഞ്ഞുതരികതന്നെ വേണം. പിന്നെ പ്രിയയായ യുവതിയ്ക്കായി ശുക്ലം സ്രവിക്കുന്ന ഭത്താവിന്റെ ഗൃഹം ഞാൻ പ്രാപിക്കാവു ഞാൻ അപ്രകാരമുള്ള ഗൃഹം കാമിയ്ക്കുന്നു (ആദ്യം അശ്വികളുടെ വീരകൃത്യങ്ങളും മഹത്വങ്ങളും പ്രകീത്തിച്ചശേഷമാണ് ലൌകികരീതിയിൽ തന്റെ കാര്യം അവതരിപ്പിക്കുന്നത് )

12 ആവാമഗന്ത്സുമതിർവ്വാജിനീവസൂ

ന്യശ്വിനാഹൃൽസുകാമാഅയംസത

അഭൂതങ്ഗോപാമിഥുനാശുഭസ്പതീ

പ്രിയാഅര്യമ്ണോദുര്യാംഅശീമഹി

അന്വയം –

ഹേ വാജിനീ-വസൂ,

| | |
|---|---|
| ശുഭഃ പതീ, അശ്വിനൌ | — അന്നധനൌ, ഉദകസ്വാമിനൌ അശ്വിനൌ, |
| മിഥുനാ വാം | — പരസ്പരം സഹിതൌ യുവാം |
| സു-മതിഃ ആ അഗൻ | — സുമതിഃ അനുഗ്രഹബുദ്ധിരാഗച്ഛതു |
| ഹൃൽ-സു കാമാഃ | — അസ്മദീയേഷു ഹൃദയേഷു ഭിലാഷാഃ |
| നി അയംസത | — നിയമ്യന്താം |

(കിഞ്ച യുവാം) ഗോപാ
അഭ്രതം — മമഗോപയിതാരൌ ഭവതം
(അപിച) പ്രിയാഃ — സത്യോവയം
അര്യമ്ണഃ ദുര്യാൻ
അശീമഹി — പത്യുർഗൃഹാൻ പ്രാപ്നയാമ

*അർത്ഥം*–അന്നധനന്മാരും ജലസ്വാമികളുമായ അശ്വികളേ, ഇരട്ടകളായ നിങ്ങളെ അനുഗ്രഹബുദ്ധി പ്രാപിക്കട്ടെ. ഞങ്ങളുടെ (എന്റെ) ഹൃദയങ്ങളിലുള്ള ആഗ്രഹങ്ങൾ നിങ്ങളാൽ അടക്കപ്പെടട്ടെ. (നിറവേററപ്പെട്ടടങ്ങട്ടെ.) നിങ്ങൾ എനിക്കു രക്ഷിതാക്കളായാലും. പ്രിയഭ്രതയായി, *ഭർത്താവിന്റെ ഗൃഹത്തെ* ഞാൻ പ്രാപിക്കാവു. (ഗൃഹമെന്ന പദം പുല്ലിംഗമാവുമ്പോൾ ബഹുവചനത്തിലാണുപയോഗിക്കുക. അതുകൊണ്ട് ഗൃഹാൻ എന്നുപറഞ്ഞാലും ഗൃഹമെന്നേ അർത്ഥമുള്ളു )

13 താമ്ന്ദസാനാമനുഷോദുരോണആ
ധത്തംരയിംസഹവീരംവചസ്യവേ
കൃതന്തീർത്ഥംസുപ്രപാണംശുഭസ്പതീ
സ്ഥാണുംപഥേഷ്ഠാമപദുമ്മതിംഹതം

അന്വയം:–
(ഹേ അശ്വിനൌ,)
മന്ദസാനാ താ — മന്ദസാനൌ, മോദമാനൌ തൌ യുവാം
മനുഷഃ ദുരോണേ — മൽപതേർമ്മനുഷ്യസ്യ ഗൃഹേ
വചസ്യവേ — യുഷ്മൽ സ്തുതികാമായൈമഹ്യം
സഹ–വീരം രയിം ആ
ധത്തം — പുത്രാദിസഹിതം ധനം സ്ഥാപയതം
(കിഞ്ച) ശുഭഃ പതീ — ഉദകസ്ഥാമിനൌ യുവാം

(പതിഗൃഹങ്ഗച്ഛന്ത്യാമമ)
തീർത്ഥം
സുപ്രപാനം കൃതം — ജലം പാനായകൃതം
(കിഞ്ച യുവാം)
പഥേ-സ്ഥാം സ്ഥാണം — മാർഗ്ഗസ്ഥം വൃക്ഷം
ദുഃ-മതിം അപ ഹതം — ദുർബുദ്ധിം പരിപന്ഥിനഞ്ചാപ ഗമയതം

അർത്ഥം-അല്ലയോ അശ്വികളേ, സന്തുഷ്ടരായ നിങ്ങൾ എന്റെ ഭർത്താവായ മനുഷ്യന്റെ ഗൃഹത്തിൽ, നിങ്ങളെസ്തുതിക്കാനിച്ഛിക്കുന്ന എനിക്ക് പുത്രാദികളൊത്ത ധനമുണ്ടാക്കിത്തന്നാലും. പിന്നെ, ജലസ്വാമികളായ നിങ്ങൾ ഭർതൃഗൃഹം പൂകുന്ന എനിയ്ക്ക് സുഖമായി കുടിക്കാൻ ഉറവുവെള്ളമുണ്ടാക്കിത്തന്നാലും കൂടാതെ, വഴിയിലുള്ള, വഴിമുടക്കുന്ന വന്മരത്തെയും ദുഷ്ടബുദ്ധിയായ വിരോധിയെയും അകററിയാലും.

14 കുഹസ്വിദദ്യ കതമാസ്വശ്വിനാ
വിക്ഷു ദസ്രാ മാദയേതേ ശുഭസ്പതീ
ക ഈം നി യേമേ കതമസ്യ ജഗ്മതു
ർവിപ്രസ്യ വാ യജമാനസ്യ വാ ഗൃഹം വ. 20

അന്വയം:-

ഹേ ദസ്രാ, അശ്വിനാ, — ദർശനീയാവശ്വിനൌ
ശുഭഃ പതീ — ഉദകസ്വാമിനൌ ഭവന്തൌ
കുഹ സ്വിത്? — കസ്മിന്ദേശേ സ്ഥിതൌ?
അദ്യ കതമാസു വിക്ഷു — കാസുപ്രജാസു
മാദയേതേ? — ആത്മാനം തർപ്പയതഃ?
(കിഞ്ച) കഃ ഈം നി
യേമേ? — കോ യജമാന ഏതൌ നിയച്ഛതി?
(കിഞ്ച ഭവന്തൌ) കതമസ്യ
വിപ്രസ്യ വാ — കസ്യമേധാവിനസ്തോതുർവ്വാ
യജമാനസ്യ വാ ഗൃഹം
ജഗ്മതുഃ? — ഗതവന്തൌ?

അത്ഥം–ദശ്നീയരായ അശ്വികളേ, ജലസ്വാമികളായ നിങ്ങരം എവിടെയാണ് വർത്തിക്കുന്നത്? ഇപ്പോരം പ്രജകളിലേവരിലാണ് സ്വയം തൃപ്തിനേടുന്നത്? ഏതു യജമാനനാണ് ഈ നിങ്ങളെപ്പിടിച്ചുനിർത്തുന്നതു്? നിങ്ങരം ഏതു മേധാവിയായ സ്തോതാവിന്റെയോ, യജമാനന്റെയോ ഗൃഹത്തിലാണ് പോയിരിക്കുന്നതു്?

വഗ്ഗം 21 ഘൈൗഷേയസ്സുഹസ്ത്യഃ ഋഷിഃ

1 സമാനമുത്യംപുരുഹൂതമുക്ഥ്യം
രഥന്ത്രിചക്രംസവനാഗനിഗ്മതം
പരിജ്മാനംവിദഥ്യംസുവൃക്തിഭി
ർവ്വയംവ്യുഷ്ടാഉഷസോഹവാമഹേ

അന്വയം:–
(ഹേ അശ്വിനൗ,
യുവയോഃ) സമാനം ഉ — സാധാരണമേവ
ത്യം പുരു- ഹൂതം,
ഉക്ഥ്യം — ബഹുഭിരാഹൂതം, പ്രശസ്യം
ത്രി-ചക്രം സവനാ ഗനി
ഗ്മതം രഥം — യജ്ഞാൻ പ്രതിഗച്ഛന്തം
പരി–ജ്മാനം, വിദഥ്യം— പരിതോഗന്താരം യജ്ഞഹിതം
ഉഷസഃ വി–ഉഷ്ടൗ വയം
സുവൃക്തി–ഭിഃ — പ്രാതഃകാലേ സൃഷ്ടദോഷ
വജ്ജിതാഭിസ്തുതിഭിഃ
ഹവാമഹേ — ആഹ്വയാമഃ

അത്ഥം–അല്ലയോഅശ്വികളേ, നിങ്ങളിതരപേക്ഷമൊത്ത പോലെച്ചേന്നതും പലരാലും വിളിക്കപ്പെട്ടതും പ്രശസ്യവും മൂന്നുചക്രങ്ങളുള്ളതും യജ്ഞങ്ങളെ പ്രാപിക്കുന്നതും എങ്ങും ചരിക്കുന്നതും യജ്ഞഹിതവുമായ തേരിനെ ഈ ഉഷസ്സുദാഗമത്തിൽ കേടററ സ്തുതികളാൽ ഞങ്ങരം വിളിക്കുന്നു.

2 പ്രാതര്യുജന്നാസത്യാധിതിഷ്ഠഥഃ

പ്രാതര്യാവാണമ്മധുവാഹനംരഥം

വിശോയേനഗച്ഛഥോയജ്വരീന്നരാ

കീരേശ്ചിദ്യജ്ഞംഹോതൃമന്തമശ്വിനാ

അന്വയം:-

ഹേ നാസത്യാ, നരാ
അശ്വിനാ, — സത്യശീലൌ, നേതാരാവശ്വി
നൌ യുവാം
പ്രാതഃ-യുജം — പ്രാതഃകാലേ അശ്വൈര്യുജ്യമാനം
പ്രാതഃ-യാവാനം — പ്രാതര്ഗ്ഗന്താരം
മധു-വാഹനം — മധുനഃ, അമൃതസ്യവാഹനം
യജ്വരീഃ വിശഃ യേന
ഗച്ഛഥഃ — യജനശീലാഃ പ്രജായേന ഗച്ഛഥ
(യേന ച) കീരേഃ ചിൽ — സ്തോതുരപി
ഹോതൃ-മന്തം യജ്ഞം — ഋഷിയുക്തം യാഗങ്ഗച്ഛഥഃ
(തം) രഥം അധി തിഷ്ഠഥഃ— ആരോഹതം

അർത്ഥം.-സത്യശീലരും നേതാക്കളുമായ അശ്വികളേ, പ്രാത കാലത്തിൽ കതിരകളെപ്പൂട്ടുന്നതും പ്രാതഃകാലത്തിൽ പുറപ്പെ ന്നതും അമൃതം വഹിക്കുന്നതും യജനശീലരായ പ്രജകളെ പ്രാപി ക്കുന്നതും സ്തോതാവിൻെറ ഹോതാവൊത്ത (ഋഷിയുക്തമായ യാഗത്തിന്നെത്തുന്നതുമായ ആ തേരിലേറിയാലും.

3 അധ്വര്യുംവാമധുപാണിംസുഹസ്ത്യ

മഗ്നിധംവായ്യതദക്ഷന്ദമൂനസം

വിപ്രസ്യവായൽസവനാനിഗച്ഛഥോ

തആയാത

അന്വയം:–

ഹേ അശ്വിനാ, (യുവാം)

| | |
|---|---|
| മധു–പാണിം | — അശ്വിനൗ സോമപാണിം |
| അധ്വര്യും വാ സു–ഹസ്ത്യം | — സുഹസ്ത്യനാമാനമൃഷിം മാം |
| ധൃത–ദക്ഷം, ദമൂനസം | — ധൃതബലം, ദാനമനസം |
| അഗ്നിധം വാ | — ഋത്വിഗ്വിശേഷം സമായാതം |
| യൽ വിപ്രസ്യ വാ | — യദ്യപ്യന്യസ്യമേധാവിനഃ |
| സവനാനി ഗച്ഛഥഃ | — യജ്ഞാൻ ഗച്ഛതഃ, തദാപി |
| അതഃ മധു–പേയം | — തേഭ്യോയജ്ഞേഭ്യോസ്മാകം സോമാത്മകം പേയം |
| ആ യാതം | — അന്വാഗച്ഛതം |

അർത്ഥം–അല്ലയോ അശ്വികളേ, സോമം കയ്യിലേന്തിയ അധ്വര്യുവായ സുഹസ്ത്യനെയോ (എന്നെയോ) അല്ലങ്കിൽ അഗ്നീധ്രനെന്ന ഋത്വിക്കിനെയോ പ്രാപിച്ചാലും. മറെറാരു മേധാവിയായ യജമാനൻെറ യജ്ഞങ്ങൾക്ക് പോവുകയാണെങ്കിലും ആ യജ്ഞങ്ങളിൽനിന്ന് ഞങ്ങളുടെ സോമമയമായ പാനദ്രവ്യത്തെ പ്രാപിച്ചാലും.

വർഗ്ഗം_22–23—ആങ്ഗിരസഃ കൃഷ്ണഃ ഋഷിഃ, ത്രിഷ്ടുപ്ഛന്ദഃ, ഇന്ദ്രോദേവതാ.

1 അസ്തേവസുപ്രതരംലായമസ്യൻ
ഭൂഷന്നിവപ്രഭരാസ്തോമമസ്മൈ
വാചാവിപ്രാസ്തരതവാചമര്യോ
നിരാമയജരിതസ്സോമഇന്ദ്രം

അന്വയം:—

(ഹേ അന്തരാത്മൻ, ത്വം)

| | |
|---|---|
| പ്ര–തരം | — പ്രവൃദ്ധതരം |
| ലായം സു അസ്യൻ | — ഹൃദയവേധിനം ശരം ക്ഷിപൻ |
| അസ്താ–ഇവ | — ക്ഷേപ്താധനുഷ്മ ഇവ |
| ഭൂഷൻ–ഇവ | — അലങ്കർതേവ |

| | |
|---|---|
| അസ്മൈ സ്തോമം പ്ര ഭര | — ഇന്ദ്രായസ്തോത്രം പ്രാപയ |
| (കിഞ്ച) ഹേ വിപ്രാഃ, | |
| വാചാ | — മേധാവിനഃ, യൂയം സ്തുത്യാ |
| അര്യഃ വാചം തരത | — ശത്രോർവ്വാചം നിരാകുരുത |
| ഹേ ജരിതഃ, സോമേ | — സ്തോതഃ, സോമയാഗേ |
| ഇന്ദ്രം നി രമയ | — ക്രീഡയ |

അർത്ഥം—അല്ലയോ അന്തരാത്മാവേ, ഹൃദയം പിളക്കുന്ന പെരിയ് അമ്പെയ്യുന്ന വില്ലാളിപോലെയും, ആഭരണമണിയിക്കുന്നവനെന്നപോലെയും (അമ്പുപോലെ ഉന്നംവെച്ചും ആഭരണംപോലെ സുഖമിയററിയും) ഇന്ദ്രന്ന് സ്തോത്രമെത്തിക്കുക അല്ലയോ മേധാവികളേ, നിങ്ങൾ സ്തുതിവചനത്താൽ എതിരാളിയുടെ സ്തുതിയെ നിരാകരിക്കുക, ഇല്ലാത്ത മട്ടിലാക്കുക. അല്ലയോ സ്തോതാവേ, സോമയാഗത്തിൽ ഇന്ദ്രനെ സന്തോഷിപ്പിക്കുക.

2 ദോഹേനഗാമുപശിക്ഷാസഖായം
പ്രബോധയജരിതജ്ജാരമിന്ദ്രം
കോശന്നപൂർണ്ണംവസുനാന്യൃഷ്ട
മാച്യാവയമഘദേയായശൂരം

അന്വയം—

| | |
|---|---|
| ഹേ ജരിതഃ, ദോഹേന | — സ്തോതഃ, കാമനാന്ദോഹനാർത്ഥം |
| ഗാം ഇന്ദ്രം ഉപ ശിക്ഷ | — ഗോരൂപം തം വശന്നയ |
| (കിഞ്ച) ജാരം പ്ര ബോധയ | — ഭൂതാനാഞ്ജരയിതാരം തം സ്തുതിഭിഃ പ്രവൃദ്ധങ്കുരു |
| പൂർണ്ണം കോശം ന | — ഉദകേന പൂരിതം പാത്രമിവ |
| വസുനാ നി–ഋഷ്ടം | — ഹിരണ്യാദിനാനീചൈസ്ഥിതം |
| സഖായം, ശൂരം മഘ–ദേയായ | — സഖീഭൂതം, വീരമിന്ദ്രന്ധന ദാനായ |
| ആ ച്യവയ | — അഭിമുഖങ്കുരു |

അത്ഥം—അല്പയോ സ്തോതാവേ, അഭീഷ്ടങ്ങളം കറന്നെടുക്കാനായി പശ്രുത്രപനായ ഇന്ദ്രനെ വശത്താക്കുക, സർവ്വ ഭൂതങ്ങളെയും ക്ഷീണിപ്പിക്കുന്ന അവിടുത്തെ
നിറച്ച പാത്രംപോലെ സ്വർണ്ണാദി
പങ്ങാതിയും വീരനുമായ ഇന്ദ്രനെ
മുഖനാക്കുക.

3 കിമങ്ഗത്വാമഘവൻഭോജമാഹു

ശ്ശിശീഹിമാശിശയന്ത്വാശ്രൃണോമി

അപ്നസ്വതീമമധീരസ്തുശക്ര

വസുവിദംഭഗമിന്ദ്രാഭരാനഃ

അന്വയം:

അങ്ഗ, ഹേ മഘ—വൻ,
ശക്ര ഇന്ദ്ര, — അഭിമുഖ, ധനവൻ, ശക്തേന്ദ്ര,
ത്വാ കിം ഭോജം ആഹുഃ? — ത്വാം കിമത്ഥം സ്തോതൃണാം
മഭീഷ്ടഭോജകമിതി സർവ്വേ
വിദ്വാംസോവദന്തി? തസ്മാൽ
സ്തോതൃഭ്യോദദാസ്യേവ
(തഥാസതി) മാ
ശിശീഹി — മാം ധനദാനേന തീക്ഷ്ണീകുരു
ത്വാ ശിശയം ശൃണോമി — ത്വാം സ്തോതൃണാം
സംസ്തത്താരം ശൃണോമി
(കിഞ്ച) മമ ധീഃ
അപ്നസ്വതീ അസ്തു — കമ്മവതീ ഭവതു
(കിഞ്ച) നഃ വസു—വിദം
ഭഗം ആ ഭര — ധനസ്യലംഭകം ഭാഗ്യമാഹര

അത്ഥം—അഭിമുഖനും ധനവാനും ശക്തനുമായ ഇന്ദ്ര, സ്തോതാക്കളെ അഭീഷ്ടമൂട്ടുന്നവനെന്ന് അവിടുത്തെ എന്തിനുവേണ്ടി എല്ലാ പണ്ഡിതന്മാരും പറയുന്നു? അതുകൊണ്ടവിടുന്ന് സ്തോ

താക്കാംക്ക് കൊടുക്കുന്നു, തീർച്ച. അപ്രകാരമിരിയ്ക്കെ എന്നെ ധനദാനം കൊണ്ട് വളർത്തിയാലും. അവിടുന്ന് സ്തോതാക്കളെ വളർത്തുന്നവൻ, നല്ല നിലയിലാക്കുന്നവനെന്ന് കേൾക്കുന്നു. ആ നിലയിൽ എൻ്റെ ബുദ്ധി, കർമ്മവതിയായി ഭവിക്കട്ടെ. ഞങ്ങൾക്ക് ധനലബ്ധിഭാഗ്യമുണ്ടാക്കിയാലും.

4 ത്വാംജനാമമസത്യേഷ്വിന്ദ്ര
സന്തസ്ഥാനാവിഹ്വയന്തേസമീകേ
അത്രായുജംകൃണുതേയോഹവിഷ്മാ
ന്നാസുന്വതാസഖ്യംവഷ്ടിശൂരഃ

അന്വയം:–

ഹേ ഇന്ദ്ര, ത്വാം സം–ഈകേ
സം–തസ്ഥാനാഃ — യുദ്ധഭൂമൌ സ്ഥിതാഃ
ജനാഃ മമ–സത്യേഷു
വി ഹ്വയന്തേ — സംഗ്രാമേഷു സാഹായ്യാർത്ഥ മാഹ്വയന്തി
അത്ര ശൂരഃ — അസ്മിന്നാഹ്വാനേ വീരസ്സഃ
യഃ ഹവിഷ്മാൻ, (തം) യുജം
കൃണുതേ — സഖായങ്കരുതേ
അസുന്വതാ സഖ്യം ന
വഷ്ടി — സോമാഭിഷവമകർവ്വതാ സഖ്യന്ന കാമയതേ

അർത്ഥം:–അല്ലയോ ഇന്ദ്ര, പോർക്കളത്തിൽ നില്പുറപ്പിച്ച ജനങ്ങൾ യുദ്ധങ്ങളിൽ അവിടത്തെ സാഹായ്യത്തിന്നായി വിളിക്കുന്നു. ആ വിളിയിൽ വീരനായ അവിടുന്ന് ഹവിസ്സൊത്തവനെ, യാഗാദി കർമ്മമനുഷ്ഠിക്കുന്നവനെ, ചങ്ങാതിയാക്കുന്നു. സോമം സംസ്കരിക്കാത്തവനായി, യാഗാദികർമ്മം ചെയ്യാത്തവനായി ചങ്ങാതമിഷ്ടപ്പെടുന്നില്ല.

5 ധനന്നസ്പന്ദ്രംബഹുലംയോഅസ്മൈ

തീവ്രാന്ത്സോമാംആസുനോതിപ്രയസ്വാൻ

തസ്മൈശത്രൂന്ത്സുതുകാൻപ്രാതരഹ്നോ

നിസ്വഷ്ടാൻയുവതിഹന്തിവൃത്രം വ. 22

അന്വയം:—

| | |
|---|---|
| പ്രയസ്വാൻ യഃ സ്പന്ദ്രം | — ഹവിഷ്മാൻ യസ്സ്പന്ദനശീലം, ഗവാശ്വാദികം |
| ബഹുലം ധനം ന | — പ്രഭൂതധനം യഥാദരിദ്രായ പാത്രഭൂതായദാതും സംസ്കരോതി, തദ്വൽ |
| അസ്മൈ തീവ്രാൻ സോമാൻ | — ഇന്ദ്രായ തീവ്രരസാൻ സോമാൻ |
| ആ-സുനോതി | — അഭിഷുണോതി |
| തസ്മൈ പ്രാതഃ അഹ്നഃ | — യജമാനായ പൂർവ്വാഹ്നേ |
| സു-തുകാൻ, സു-അഷ്ടാൻ ശത്രൂൻ | — സുപ്രേരണാൻ, ശോഭനായുധാഞ്ഛത്രൂൻ |
| നി യുവതി | — ഇന്ദ്രഃ പൃഥക് കരോതി |
| (കിഞ്ച) വൃത്രം ഹന്തി | — തദീയമുപദ്രവം ഹിനസ്തി |

അർത്ഥം—ഹവിഷ്മാനായ, കർമ്മിയായ ഏവൻ, പശു, കുതിര മുതലായ ധാരാളം ധനം പാത്രഭൂതനായ ദരിദ്രന്ന് കൊടുപ്പാൻ അലങ്കരിച്ച് നിൽക്കുന്നപോലെ, ഇന്ദ്രന്ന്‌വേണ്ടി കടുത്തവീര്യമുള്ള സോമങ്ങളം സംസ്കരിച്ചൊരുക്കുന്നുവോ, ആ യജമാനന്ന വേണ്ടി പോരിന്നുവിളിക്കുന്ന, നല്ല ആയുധമൊത്ത ശത്രുക്കളെ രാവിലെത്തന്നെ ഇന്ദ്രൻ അകററുന്നു. മാത്രമല്ല അവരുടെ ഉപദ്രവത്തെ ഹനിക്കുന്നു.

6 യസ്മിൻവയന്ദധിമാശംസമിന്ദ്രേ

യശ്ശിശ്രായമഘവാകാമമസ്മേ

ആരാച്ചിൽസൻഭയതാമസ്യശത്രുർ

ന്യസ്മൈദ്യുമ്നാജന്യാനമന്താം

അന്വയം:—

| | |
|---|---|
| യസ്മിൻ ഇന്ദ്ര വയം | — ആങ്ഗിരസാഃ |
| ശംസം ദധിമ | — സ്തുതിം വിദധ്മഃ |
| യഃ മഘ–വാ അസ്യൈ | — ധനവാനിന്ദ്രോസ്മാസു |
| കാമം ശിശ്രായ | — അഭിലാഷം ശ്രായയതി |
| അസ്യ ശത്രുഃ ആരാൽ | |
| സൻ ചിൽ ഭയതാം | — ദൂര ഏവ സന്നപിബിഭേതു |
| (കിഞ്ച) അസ്മൈ ജന്യാ | — ഇന്ദ്രായ ശത്രു ജനപദ ഭവാനി |
| ദ്യുമ്നാനി നമന്താം | — ദ്യുമ്നാനി, അന്നാനി |
| | പ്രഹ്വീ ഭവന്തു |
| | ഭോജനീയാനി ഭവന്തു |

അർത്ഥം—യാതൊരിന്ദ്രനിൽ ആംഗിരസന്മാരായ നാം സ്തുതി യർപ്പിക്കുന്നുവോ, യാതൊരു ധനവാനായ ഇന്ദ്രൻ നമ്മളിലഭീഷ്ട മണയ്ക്കുന്നുവോ, ആ ഇന്ദ്രന്റെ ശത്രു ദൂരസ്ഥനായിട്ടു് ഭയപ്പെട്ടട്ടെ. പിന്നെ ആ ഇന്ദ്രനു് ശത്രുവിന്റെ നാട്ടിലെ അന്നങ്ങൾ അധീനങ്ങളാവട്ടെ, ഉപഭോഗ്യങ്ങളാവട്ടെ.

7. ആരാച്ഛത്രുമപബാധസ്വദൂര

മുഗ്രോയശ്ശംബഃപുരുഹൂതതേന

അസ്മേധേഹിയവമദ്ഗോമദിന്ദ്ര

കൃധീധിയഞ്ജരിത്രേവാജരത്നാം

അന്വയം:—

| | |
|---|---|
| ഹേ പുരു–ഹൂത, ഇന്ദ്ര | — ബഹുഭിരാഹൂതേന്ദ്ര, |
| (തവ) യഃ ഉഗ്രഃ ശംബഃ | — ഉദ്ഗൂർണ്ണോവജ്രഃ |
| തേന ശത്രും ആരാൽ | — അസ്മദരീനസ്മത് സമീപാത് |
| ദൂരം അപ ബാധസ്വ | — ത്വമപഗമയ |
| (കിഞ്ച) അസ്മേ യവ– | |
| മൽ, ഗോ–മൽ ധേഹി | — യവയുക്തം, ഗോയുക്തം ധനന്നി |
| | ധേഹി |
| (കിഞ്ച) ജരിത്രേ | — സ്തോത്രേമഹ്യം |
| വാജ–രത്നാം ധിയം കൃധി | — രമണീയാന്നം കർമ്മകരു |

അർത്ഥം—പലരാലും വിളിയ്ക്കപ്പെട്ട ഇന്ദ്ര, അവിടത്തെ യാതൊരു മൂച്ചയേറിയ വജ്രമുണ്ടോ, അതിനാൽ ഞങ്ങളുടെ ശത്രുക്കളെ സമീപത്തുനിന്ന് അകലേയ്ക്കോടിച്ചാലും. പിന്നെ, ഞങ്ങളിൽ അന്നയുക്തവും പശുയുക്തവുമായ ധനമുണ്ടാക്കിയാലും. കൂടാതെ, സ്തോതാവായ എനിയ്ക്കു നല്ല ഹവിരന്നമൊത്ത കർമ്മമുണ്ടാക്കിയാലും.

8 പ്രയമന്തർവൃഷസവാസോഅഗ്മ
ന്തീവ്രാസ്സോമാബഹുലാന്താസഇന്ദ്രം
നാഹദാമാനംമഘവാനിയംസ
ന്നിസുന്വതേവഹതിഭൂരിവാമം

അന്വയം:—

| | |
|---|---|
| അന്തഃ യം ഇന്ദ്രം വൃഷസവാസഃ | — ജഠരേ ഇന്ദ്രം വൃഷസവാഃ, അഗ്നൗ സോമസ്യ വർഷിതൃഭിരധ്വര്യുഭിരഭിഷുതാഃ |
| തീവ്രാഃ, ബഹുലാന്താസഃ | — തീവ്രരസാഃ, ബഹുലമന്നാദികമന്തേ യേഭ്യഃ, താഃ |
| സോമാഃ പ്ര അഗ്മൻ | — പ്രഗച്ഛന്തി |
| (സഃ) മഘവാ ദാമാനം | — ധനവാനിന്ദ്രോദാതാരം യജമാനം |
| ന അഹ നി യംസൽ | — നൈവനിയച്ഛതി |
| (കിന്തു) സുന്വതേ | — സോമാഭിഷവങ്കർവ്വതേ യജമാനായ |
| ഭൂരി വാമം നി വഹതി | — അധികം വനനീയം ധനം നിതരാം പ്രാപയതി |

അർത്ഥം—സോമവർഷികളായ അധ്വര്യുക്കളാൽ സംസ്കരിക്കപ്പെട്ട, കടുത്ത രസമുററ, അററത്തു ധാരാളമന്നമുള്ള സോമങ്ങളം സ്വന്തം വയററിൽ യാതൊരിന്ദ്രനെ പ്രാപിക്കുന്നുവോ, ആ ധന

വാനായ ഇന്ദ്രൻ ഹവിർദ്ദാതാവായ യജമാനനെ, ആ യജമാനന്റെ അത്ഥനകളെ, ഒരിക്കലും നിയന്ത്രിക്കുന്നതേ ഇല്ല അതിന്നപകരം സോമം സമ്പരിക്കുന്ന ആ യജമാനന്ന് കാമ്യമായ ധനം ധാരാളമെത്തിക്കുന്നു

9 ഉതപ്രഹാമതിദീവ്യാജയാതി
കൃതംയച്ഛ്വഘ്നീവിചിനോതികാലേ
യോദേവകാമോനധനാരുണദ്ധി
സമിത്തംരായാസൃജതിസ്വധാവാൻ

അന്വയം —

| | |
|---|---|
| ഉത പ്ര-ഹാം അതി-ദീവ്യ | — ഇന്ദ്രഃ പ്രഹന്താരമതിപൂജിതങ്ഗമയിത്വാ |
| ജയാതി | — തം ജയതി |
| (കിഞ്ച) യൽ ശ്വ-ഘ്നീ | |
| കൃതം | — യഥാകിതവഃ കൃതസമയം പ്രതികിതവം |
| വി-ചിനോതി | — പരീക്ഷ്യഗൃഹ്ണാതി, തദ്വദിന്ദ്രഃ |
| കാലേ | — യുദ്ധകാലേ ശത്രും പരീക്ഷ്യവധാത്ഥങ്ഗൃഹ്ണാതി |
| (കിഞ്ച) യഃ ദേവ-കാമഃ | — ദേവാൻ യഷ്ടുമഭിലാഷവാൻ ഭവതി, തസ്യാത്ഥായ |
| ധനാ ന രുണദ്ധി | — ധനാനിനാവൃണോതി, നാച്ഛാദയതി |
| (കിന്തു) സ്വധാ-വാൻ തം രായാ ഇൽ സം സൃജതി | — ബലവാൻ ധനേന സംയോജയതി |

അത്ഥം—ഇന്ദ്രൻ എതിക്കുന്ന ശത്രുവിനെ മാനിതനാക്കി ജയിക്കുന്നു ചൂതുകളിക്കാരൻ കരാറിലേപ്പെട്ട എതിർകളിക്കാരനെ പരീക്ഷിച്ച് പിടിക്കുന്നപോലെ, ഇന്ദ്രൻ യുദ്ധകാലത്തിൽ ശത്രുവിനെ സൂക്ഷിച്ചു നിരീക്ഷിച്ച് വധത്തിന്നായി

പിടിക്കുന്നു. ദേവന്മാരെ യജിക്കാനിച്ഛിക്കുന്നവന്ന് അവിടുന്ന് ധനങ്ങൾ മറച്ചുവെയ്ക്കാറില്ല. ബലവാനായ അവിടുന്ന് അപ്രകാരമുള്ളവനെ ധനത്തോടുതന്നെ യോജിപ്പിക്കുന്നു.

10 ഗോഭിഷ്ടരേമാമതിന്ദുരേവാം

യവേനക്ഷുധംപുരുഹൂതവിശ്വാം

വയംരാജഭിഃപ്രഥമാധനാ

ന്യസ്മാകേനവൃജനേനാജയേമ

അന്വയം:-

| | |
|---|---|
| ഹേ പുരു-ഹൂത, | — ബഹുഭിരാഹൂതേന്ദ്ര, തവ പ്രസാദാൽ |
| ദുഃ-ഏവാം അമതിം | — ദുഷ്ടാഗമനാം ദാരിദ്ര്യാദാഗതാം ദുർബ്ബുദ്ധിം |
| വയം ഗോഭിഃ തരേമ | — പശുഭിർന്നിസ്തരേമ |
| (കിഞ്ച) യവേന വിശ്വാം | |
| ക്ഷുധം | — വ്യാപ്താം ക്ഷുധന്തരേമ |
| (കിഞ്ച) പ്രഥമാഃ ധനാനി | — മുഖ്യാനി ധനാനി |
| രാജ-ഭിഃ | — ധനാനാമീശ്വരൈർല്ലഭേമഹി |
| (കിഞ്ച) അസ്മാകേന | |
| വൃജനേന ജയേമ | — ബലേന ശത്രൂൻ ജയേമ |

അർത്ഥം-പലരാലും വിളിയ്ക്കപ്പെട്ട ഇന്ദ്ര, അവിടത്തെ പ്രസാദത്താൽ ദാരിദ്ര്യത്താലുളവായ ദുർബ്ബുദ്ധിയെ (അന്യരെക്കുറിച്ച് അസൂയ, അന്യന്റെ മുതൽ കക്കാനുള്ള വാസന മുതലായവയെ) ഞങ്ങൾ പശുക്കളെക്കൊണ്ട് തരണം ചെയ്യാവൂ. അന്നംകൊണ്ട് വിശപ്പിനെ തരണം ചെയ്യാവൂ. മുഖ്യങ്ങളായ ധനങ്ങൾ ദാതാക്കളായ പ്രഭുക്കളിൽനിന്ന് ലഭിക്കാവൂ. ഞങ്ങളുടെ ബലംകൊണ്ട് ശത്രുക്കളെ ജയിക്കാവൂ.

11 ബൃഹസ്പതിർന്നഃപരിപാതുപശ്ചാ

ദുതോത്തരസ്മാദധരാദഘായോഃ

ഇന്ദ്രഃപുരസ്താദുതമധ്യതോന

സ്സഖാസഖിഭ്യോവരിവഃകൃണോതു വ 23

അന്വയം –

പശ്ചാൽ അഘ–യോഃ — പശ്ചിമതഃ പാതകാച്ഛത്രോഃ
നഃ ബൃഹസ്പതിഃ പരി
പാതു — പരിതോരക്ഷതു
ഉത ഉൽ–തരസ്മാൽ
അധരാൽ നഃ — ഉത്തരതോധസ്താച്ച പരിപാതു
ഉത ഇന്ദ്രഃ പുരസ്താൽ
മധ്യതഃ — പൂർവ്വതോമദ്ധ്യതശ്ചശത്രോഃ
രക്ഷതു
(കിഞ്ച) സഖാ സഖി–ഭ്യഃ — സഖീഭൂതേന്ദ്രഃ പ്രിയേഭ്യോസ്മഭ്യം
വരിവഃ കൃണോതു — ധനങ്കരോതു

അത്ഥം–പടിഞ്ഞാറുനിന്ന് (പിന്നിൽനിന്ന്) വരുന്ന പാപകാരിയായ ശത്രുവികൽനിന്ന് നമ്മെ ബൃഹസ്പതി രക്ഷിക്കട്ടെ വടക്കനിന്നും (മുകളിൽനിന്നും) ചുവട്ടിൽനിന്നും വരുന്ന ശത്രുവികൽനിന്ന രക്ഷിക്കട്ടെ പിന്നെ, കിഴക്കനിന്നും (മുമ്പിൽനിന്നും) മദ്ധ്യത്തിൽനിന്നും വരുന്ന ശത്രുവികൽനിന്ന് ഇന്ദ്രൻ രക്ഷിക്കട്ടെ ചങ്ങാതിയായ ഇന്ദ്രൻ പ്രിയന്മാരായ നമുക്ക് ധനമുണ്ടാക്കട്ടെ

വർഗ്ഗം–24–25–ജഗതീത്രിഷ്ടുബൌഛന്ദസീ

1 അച്ഛാമഇന്ദ്രംമതയസ്സ്വർവ്വിദ

സ്സധ്രീചീർവ്വിശ്വാഉശതീരനൂഷത

പരിഷ്വജന്തേജനയോയഥാപതിം

മര്യന്നശുന്ധ്യുമഘവാനമൂതയേ

അന്വയം:—

| | |
|---|---|
| (ആങ്ഗിരസസ്യ | |
| കൃഷ്ണസ്യ) മേ സ്വഃ—വിദഃ | — മമ സർവ്വസ്യ ലംഭയിത്ര്യഃ |
| സധ്രീചീഃ, വിശ്വാഃ | — സങ്ഗതാഃ, വ്യാപ്താഃ |
| ഉശതീഃ മതയഃ | — കാമയമാനാസ്തുതയഃ |
| ഇന്ദ്രം അച്ഛ അനൂഷത | — അഭിഷ്ടുവന്തി |
| (കിഞ്ച) ജനയഃ യഥാ | |
| പതിം | — ഭാര്യാ യഥാ ഭർത്താരം |
| (സഖാ) മര്യം ന | — യഥാ സഖാ മനുഷ്യഞ്ച |
| ശുന്ധ്യും, മഘ—വാനം | — ശുദ്ധം, ദോഷരഹിതമിന്ദ്രം |
| ഊതയേ പരി സ്വജന്തേ | — തദ്ഭദിന്ദ്രം മേ സ്തുതയഃ രക്ഷണായാലിങ്ഗന്തി |

അർത്ഥം—ആംഗിരസകൃഷ്ണനായ എന്റെ സർവ്വസ്വദിധാകാരിണികളും കൂടിച്ചേർന്നവയും പടർന്നു വ്യാപിച്ചവയും (ഉപാസ്യദേവനെ) കാമിക്കുന്നവയുമായ സ്തോത്രങ്ങൾ ഇന്ദ്രനെ പുകഴ്ത്തുന്നു. ഭാര്യമാർ ഭർത്താവിനെയെന്നപോലെയും തോഴൻ ചങ്ങാതിയായ മനുഷ്യനെയെന്നപോലെയും എന്റെ സ്തുതികൾ ശുദ്ധനും ദോഷരഹിതനുമായ ഇന്ദ്രനെ കെട്ടിപ്പുണരുന്നു.

2 നഃ ത്വാദ്രിഗപവേതിമേമന

സ്ത്വഇൽകാമംപുരുഹൂതശിശ്രയ

രാജേവദസ്മനിഷദോധിബർഹി

ഷ്യസ്മിന്ഥ്സുസോമേവപാനമസ്തുതേ

അന്വയം:—

| | |
|---|---|
| ഹേ പുരു—ഹൂത, ദസ്മ, | — ബഹുഭിരാഹൂത, ദർശനീയേന്ദ്ര, |
| ത്വദ്രിക് മേ മനഃ | — ത്വദഭിമുഖം മമ മനഃ |
| ന ഘ അപ വേതി | — നഖലുത്വത്തോപഗച്ഛതി |
| ത്വേ ഇൽ കാമം ശിശ്രയ | — ത്വയ്യേവാഭിലാഷം സ്ഥാപയാമി |

(കിഞ്ച) രാജാ-ഇവ
ബഹിഷി അധി നി സദഃ— ഈശ്വരഇവ നിഷീദ
തേ അസ്മിൻ സോമേ
സു അവ്-പാനം അസ്തു — സുഷ്ഠുപാനം ഭവതു

അത്ഥം-പലരാലും വിളിയ്ക്കപ്പെട്ട ദശനീയനായ ഇന്ദ്ര, അ *വിടേയ്ക്കഭിമുഖമായ എൻെറ മനസ്സ് പിന്തിരിയുന്നതേ ഇല്ല* അവിടുന്നിൽത്തന്നെയാണെൻെറ അഭിലാഷംവെച്ചിരിക്കുന്നതു് പിന്നെ, (ഈ യജ്ഞത്തിന്ന്) ഈശ്വരനെന്നപോലെ ദർഭവിരി യിലിരുന്നാലും അവിടേയ്ക്കു് ഈ സോമത്തിൻെറ പാനം നന്നായി ഭവിയ്ക്കട്ടെ

3 വിഷൂവൃദിന്ദ്രോഅമതേരുതക്ഷുധ
സ്സഇദ്രായോമഘവാവസ്വഈശതേ
തസ്യേദിമേപ്രവണേസപ്തസിന്ധവോ
വയോവർദ്ധന്തിവൃഷഭസ്യശുഷ്മിണഃ

അന്വയം –

| | |
|---|---|
| ഇന്ദ്രഃ അമതേഃ | — ദാരിദ്ര്യാദാഗതായാദുർബ്ബുദ്ധേഃ |
| വിഷു-വൃൽ | — വിഷ്വഗ്വർത്തകോ ഭവതു |
| ഉത ക്ഷുധഃ | — ബുഭുക്ഷായാവിഷുവൃൽഭവതു |
| (കിഞ്ച) സഃ ഇൽ | |
| മഘ-വാ | — സ ഏവധനവാനിന്ദ്രഃ |
| വസ്വഃ രായഃ ഈശതേ | — വാസയിതുദ്ധനസ്യേഷ്ടേ |
| (കിഞ്ച) വൃഷഭസ്യ | |
| ശുഷ്മിണഃ തസ്യ ഇൽ | — വർഷിതുർബ്ബലവതഃ ഇന്ദ്രസ്യൈവ |
| ഇമേ സപ്ത സിന്ധവഃ | — ഗങ്ഗാദ്യാനദ്യഃ |
| പ്രവണേ വയഃ വർദ്ധന്തി | — പ്രവണേദേശേന്നം വർദ്ധയന്തി |

അത്ഥം-ദാരിദ്ര്യത്താലുളവായ ദുർബ്ബുദ്ധിക്കു ചുററും (അതിനെ അടക്കാനും തടക്കാനും) ഇന്ദ്രൻ വത്തിക്കട്ടെ വിശപ്പിൻെറയും ചുററും (അതു നിവാരണം ചെയ്‌വാൻ) വത്തിക്കട്ടെ പി

ന്നെ, അതേ ധനവാനായ ഇന്ദ്രൻ ജീവിതസന്ധാരകമായ ധനത്തിന്നീശനാകുന്നു. കൂടാതെ വൎഷകനും ബലവാനുമായ ഇന്ദ്രനു തന്നെ ചേൎന്ന് ഗംഗാദികളായ ഈ ഏഴുനദികൾ താഴ്ന്നിടങ്ങളിലന്നം വൎദ്ധിപ്പിക്കുന്നു.

4 വയോനവൃക്ഷംസുപലാശമാസദ
ന്ഥ്സോമാസഇന്ദ്രംമന്ദിനശ്ചമൂഷദഃ
പ്രൈഷാമനീകംശവസാദവിദ്യുത
ദ്വിദൽസ്വ൪മ്മനവേജ്യോതിരാൎയ്യം

അന്വയം:—

| | |
|---|---|
| വയഃ ന സു–പലാശം | — യഥാ പക്ഷിണശ്ശോഭനപൎണ്ണം |
| വൃക്ഷം | — ആസീദന്തി, തദ്വൽ |
| മന്ദിനഃ, ചമൂ–സദഃ | — മദകരാഃ, ചമസേഷു സ്ഥാതാരഃ |
| സോമാസഃ ഇന്ദ്രം ആ | |
| അസദൻ | — ആസീദന്തി, അധിതിഷ്ഠന്തി |
| ഏഷാം ശവസാ | — ഇന്ദ്രമധിതിഷ്ഠതാം സോമാനാം വേഗേനയുക്തം |
| അനീകം പ്ര ദവിദ്യുതൽ | — അഗ്രം പ്രദ്യോതതേ |
| (കിഞ്ചായമിന്ദ്രഃ) സ്വഃ | |
| ആൎയ്യം ജ്യോതിഃ | — പ്രേൎയ്യം തേജഃ |
| മനവേ വിദൽ | — മനുഷ്യേഭ്യഃ പ്രയച്ഛതു |

അൎത്ഥം—പക്ഷികൾ തെളിയിലകളൊത്ത മരത്തിലിരിക്കുന്നപോലെ ഹൎഷകരങ്ങളും വാലൻമരികകളിൽ നിറഞ്ഞിരിക്കുന്നവയുമായ സോമങ്ങൾ ഇന്ദ്രനെ പ്രാപിക്കുന്നു, ഇന്ദ്രങ്കൽ നിലകൊള്ളുന്നു. ഇന്ദ്രങ്കലിരിക്കുന്ന ആ സോമങ്ങളുടെ വേഗയുക്തമായ തലപ്പ്, മുകളററം നന്നായി പ്രകാശിയ്ക്കുന്നു. പിന്നെ ഈ ഇന്ദ്രൻ അങ്ങിങ്ങയക്കാവുന്ന സ്വന്തമായ തേജസ്സിനെ (സോമപാനംകൊണ്ടുളവായ വീൎയ്യത്തെ) മനുഷ്യൎക്ക് കൊടുക്കട്ടെ.

5 കൃതന്നശ്വഘ്നീവിചിനോതിദേവനേ

സംവർഗ്ഗംയന്മഘവാസൂര്യഞ്ജയത്

നതത്തേഅന്യോഅനുവീര്യംശക

ന്നപുരാണോമഘവന്നോതനൂതനഃ വ. 24

അന്വയം:–

| | |
|---|---|
| ശ്വഘ്നീ | — പരസ്വാനാം ഹന്താ കിതവഃ |
| ദേവനേ കൃതം ന വി ചിനോതി | — യഥാകൃതം വിവിച്യവേത്തി |
| യത് മഘ-വാ സം-വർഗ്ഗം | |
| സൂര്യം | — സമ്യഗ്വൃഷ്ടേർവ്വജ്ജയിതാര മാദിത്യം |
| ജയത് | — തദീയ രസാപഹരണദ്വാരേണ ജയതി |
| (അഥ പ്രത്യക്ഷസ്തുതിഃ) | |
| ഹേ മഘ-വൻ | — ധനവന്നിന്ദ്ര |
| തേ തത് വീര്യം | — സൂര്യജയലക്ഷണം വീരത്വം |
| അന്യഃ | — ത്വത്തോന്യോഭവിഷ്യത് കാലീനഃ പുമാൻ |
| അനു ന ശകത് | — അനുകർത്തും ന ശക്നോതി |
| പുരാണഃ ന | — പൂർവ്വോപി ന ശക്നോതി |
| ഉത നൂതനഃ ന | — വർത്തമാനകാലീനോപി ന ശക്നോതി |

അർത്ഥം–അന്യന്റെ മുതലപഹരിക്കുന്ന ചൂതുകളിക്കാരൻ കളിയിൽ ചെയ്തതും ചെയ്യാത്തതും വേർതിരിച്ചറിയുന്ന അതു പോലെ മഴയൊഴിപ്പിയ്ക്കുന്ന സൂര്യനെ അവിടത്തെ രസാപഹരണംവഴി ഇന്ദ്രൻ ജയിക്കുന്നു. (എനി നേരിട്ട്) അല്ലയോ ധനവാനായ ഇന്ദ്ര, അവിടത്തെ ആ സൂര്യജയപരമായ പരാക്രമം

ജ്ജാൻ ശക്തനാവുകയില്ല. മുമ്പുള്ള ആരും ശക്തനായിട്ടില്ല. ഇന്നുള്ള ആരും ശക്തനല്ല. (സൂര്യനെ രസാപഹരണമാർഗ്ഗത്തിലൂടെ ജയിച്ചു എന്നു പറഞ്ഞുവല്ലൊ. സൂര്യന്റെ രശ്മികൾ രസപരിണാമങ്ങൾ ഉളവാക്കുന്നവയാണ്. ആ രശ്മികളെ വർഷം കൊണ്ട് മന്ദീഭവിപ്പിച്ചാണ് ഇന്ദ്രൻ സൂര്യനെ ജയിച്ചത്.)

6 വിശംവിശമ്മഘവാപര്യശായത

ജനാനാന്ധേനാഅവചാകശദ്വൃഷാ

യസ്യാഹശക്രസ്സവനേഷുരണ്യതി

സതീവ്രൈസ്സോമൈസ്സഹതേപൃതന്യതഃ

അന്വയം:—

| | |
|---|---|
| വൃഷാ, മഘ—വാ | |
| വിശം—വിശം | — വർഷകേന്ദ്രസ്സർവ്വാൻ മനുഷ്യാൻ |
| പരി അശായത | — പരിശേതേ |
| (കിഞ്ച) ജനാനാം ധേനാഃ | |
| അവ—ചാകശൽ | — സ്തുതീരഭിപശ്യതി |
| (കിഞ്ച) ശക്രഃ യസ്യ | |
| അഹ | — യസ്യൈവയജമാനസ്യ |
| സവനേഷു രണ്യതി | — രമതേ |
| സഃ തീവ്രൈഃ സോമൈഃ | — പ്രദീയമാനൈസ്സോമൈഃ |
| പൃതന്യതഃ സഹതേ | — സങ്ഗ്രാമമിച്ഛതശ്ശത്രൂനഭിഭവതി |

അർത്ഥം—കാമവർഷിതാവായ, ധനവാനായ ഇന്ദ്രൻ, ഓരോ മനുഷ്യനിലും (പരമാത്മസ്വരൂപനായ അവിടുന്ന് ഓരോരുത്തന്റെ ഉള്ളിലും) കിടക്കുന്നു. ജനങ്ങളുടെ സ്തുതികളെ നേരെ നോക്കിക്കാണുന്നു. പിന്നെ, ശക്തനായ അവിടുന്ന്, ഏതു യജമാനന്റെ യജ്ഞങ്ങളിൽ സന്തുഷ്ടിപൂണ്ടുവോ, ആ യജമാനനാൽ (ഇന്ദ്രനു) നല്കപ്പെടുന്ന കടുത്ത സോമങ്ങൾകൊണ്ടു യുദ്ധേച്ഛുക്കളായ ശത്രുക്കളെ കീഴടക്കുന്നു.

7 ആപോനസിന്ധുമഭിയൽസമക്ഷര
ന്ത്സോമാസഇന്ദ്രംകുല്യാഇവഹ്രദം
വർദ്ധന്തിവിപ്രാമഹോഅസ്യസാദനേ
യവന്നവൃഷ്ടിർദ്ദിവ്യേനദാനുനാ

അന്വയം:–

| | | |
|---|---|---|
| ആപഃ ന സിന്ധും | — | യഥാപസ്സമുദ്രം |
| ഹ്രദം കുല്യാഃ–ഇവ | — | യഥാ ച കുല്യാ അഭിസങ്ക്ഷരന്തി, തദ്വൽ |
| യൽ സോമാസഃ ഇന്ദ്രം | — | യദാസോമാസ്തം |
| അഭി സം–അക്ഷരൻ | — | അഭി സങ്ഗച്ഛന്തി |
| (തദാനീം) അസ്യ മഹഃ | | |
| സദനേ | — | മഹത്വം യജ്ഞഗൃഹേ |
| യവം ന വൃഷ്ടിഃ | — | യവസസ്യം വൃഷ്ടിരിവ |
| ദിവ്യേന ദാനുനാ | — | ദിവിഭവേന ദാനേന, വർഷണേന |
| വിപ്രാഃ വർദ്ധന്തി | — | മേധാവിനോ വർദ്ധയന്തി |

അർത്ഥം–അപ്പുകൾ (ജലങ്ങൾ) സമുദ്രത്തെയും നീരുറവികൾ ജലാശയത്തെയും നേരെ പ്രാപിക്കുന്നപോലെ, സോമങ്ങൾ ഇന്ദ്രനെ നേരെ പ്രാപിക്കുമ്പോൾ, അവിടത്തെ മഹത്വത്തെ യജ്ഞഗൃഹത്തിൽ, യവച്ചെടിയെ മഴ ദിവ്യമായ ദാനത്താൽ, വർഷണത്താൽ, വളർത്തുന്നപോലെ (സ്തുതിവർഷത്താൽ) വളർത്തുന്നു.

8 വൃഷാനക്രുദ്ധഃപതയദ്രജസ്വാ
യോഅര്യപത്നീരകൃണോദിമാഅപഃ
സസുന്വതേമഘവാജീരദാനവേ
വിന്ദജ്ജ്യോതിർമ്മനവേഹവിഷ്മതേ

| | |
|---|---|
| അന്വയം:— | |
| രജഃ–സു വൃഷാ ന ക്രുദ്ധഃ | — ലോകേഷു യഥാവൃഷഃ പ്രതി വൃഷവേധായ |
| | — ഗച്ഛതി, തദ്വൽ |
| പതയൽ | — ഇന്ദ്രഃ ക്രുദ്ധഃ മേഘവധായ |
| യഃ അര്യ–പത്നീഃ | പതയതി; ഹിത്വാ ച മേഘം സർവ്വസ്യ ജഗതസ്വാമിനഃ ഇന്ദ്രസ്യ |
| (പാലയിതവ്യാഃ) ഇമാഃ | — വൃഷ്ട്യുദകാന്യാ കൃണോതി, |
| അപഃ ആ അകൃണോൽ | അസ്മദഭിമുഖങ്കരോതി |
| | — ധനവാനിന്ദ്രഃ |
| സഃ മഘ–വാ | |
| സുന്വതേ, ജീര–ദാനവേ | — സോമാഭിഷവങ്കർവ്വതേ, ക്ഷിപ്രദാനായ |
| | — മനുഷ്യായ. യജമാനായ |
| ഹവിഷ്മതേ മനവേ | — തേജഃ പ്രായച്ഛൽ |
| ജ്യോതിഃ അവിന്ദൽ | |

അൎത്ഥം–ലോകങ്ങളിൽ ഒരു കാള എതിർകാളയെ കൊല്ലു നായി ക്രോധിച്ചു ചെല്ലുന്നപോലെ യാതൊരിന്ദ്രൻ മേഘം പിളക്കാനായി പോവുകയും പിളൎന്നിട്ടു്, ജഗദധീശനായ ഇന്ദ്ര ന്നു് രക്ഷിതവ്യകളായിത്തീരുന്ന ഈ മഴവെള്ളങ്ങളെ നമുക നേരെ വിടുകയും ചെയ്യുന്നുവോ, ആ ധനവാനായ ഇന്ദ്രൻ സോമ സംസ്കരിക്കുന്നവനും ഇന്ദ്രാദികൾക്കു് അതു വേഗത്തിലേകുന്നവ നും ഹവിസ്സോത്തവനുമായ മനുഷ്യന്നു്, യജമാനന്നു് (സ്വന്തം തേജസ്സു നല്കുന്നു. (ഉപാസകനിൽ തന്റെ തേജസ്സിയറുന്നു.)

9 ഉജ്ജായതാംപരശുർജ്യോതിഷാസഹ

ഭൂയാഋതസ്യസുദുഘാപുരാണവൽ

വിരോചതാമരുഷോഭാനനാശുചി

അന്വയം:—

| | |
|---|---|
| പർശ്ശു ജ്യോതിഷാ സഹ | — ഇന്ദ്രസ്യ വജ്രസ്തേജസാ സാകം |
| ഉൽ ജായതാം | — അസ്മച്ഛത്രുവധേ മേഘഭേദനേ ച വ്യാപ്രിയതാം |
| (കിഞ്ച) ഋതസ്യ സു-ദുഘാ | — സത്യസ്യ മാദ്ധ്യമികാവാക് |
| പുരാണ–വൽ ഭ്രയാഃ | — പ്രത്നവൽ ഭ്രയാൽ (പുരുഷ വ്യത്യയഃ) |
| (കിഞ്ചേന്ദ്രഃ) അരുഷഃ | |
| ഭാനനാ | — ആരോചമാനോദീപ്ത്യാ |
| ശുചിഃ വി ഭാതു | — പ്രകാശതാം |
| (കിഞ്ച) സത്–പതിഃ | |
| സ്വഃ ന | — സതാം പതിരിന്ദ്ര ആദിത്യ ഇവ |
| ശുക്രം ശുശുചീത | — ജ്വലന്നത്യന്തം ദീപ്യതാം |

അർത്ഥം—ഇന്ദ്രന്റെ വജ്രായുധം തേജസ്സോടുകൂടി നമ്മുടെ ശത്രുവിനെ വധിക്കുന്നതിലും മേഘത്തെ പിളർക്കുന്നതിലുമെത്തട്ടെ. സത്യം ചുരത്തുന്ന മാദ്ധ്യമിക വാക്ക് മുൻപോലെ ഭവിക്കട്ടെ. പ്രകാശമാനനായ അവിടുന്ന് സ്വദീപ്തിയാൽ ശുദ്ധനായി എല്ലാം വിളക്കട്ടെ. സജ്ജനങ്ങളുടെ പാലകനായ അവിടുന്ന്, ആദിത്യനെന്നപോലെ ജ്വലിച്ചുകൊണ്ട് അത്യന്തം പ്രകാശിക്കട്ടെ.

10 ഗോഭിഷ്ടരേമാമതിം ദുരേവാം
യവേന ക്ഷുധം പുരുഹൂത വിശ്വാം
വയം രാജഭിഃ പ്രഥമാ ധനാ
ന്യസ്മാകേന വൃജനേനാ ജയേമ

11 ബൃഹസ്പതിന്നഃപരിപാതുപശ്ചാ
ദുതോത്തരസ്മാദധരാദഘായോഃ
ഇന്ദ്രഃപുരസ്താദുതമദ്ധ്യതോന
സ്സഖാസഖിഭ്യോവരിവഃകൃണോതു വ. 25

അന്വയം:-

മേൽ ശ്ലോകകം രണ്ടും കഴിഞ്ഞ സൂക്തത്തിൽ വ്യാഖ്യാനിച്ചു.
വർഗ്ഗം 26-27.

1 ആയാത്വിന്ദ്രസ്വപതിർമ്മദായ
യോധർമ്മണാതുതുജാനസ്തുവിഷ്മാൻ
പ്രത്വക്ഷാണോഅതിവിശ്വാസഹാംസ്യ
പാരേണമഹതാവൃഷ്ണ്യേന

അന്വയം:-

യഃ തുതുജാനഃ തുവിഷ്മാൻ — യ ഇന്ദ്രസ്ത്വരാവാൻ, വൃദ്ധിമാൻ
വിശ്വാ സഹാംസി — വിശ്വാനി, സർവ്വാണി ശത്രു ബലാനി
അപാരേണ മഹതാ
വൃഷ്ണ്യേന — അപരിമിതേനാധികേന ബലേന
പ്ര-ത്വക്ഷാണഃ അതി — പ്രകർഷേണ തനൂകർവ്വന്നതി ഗച്ഛതി
സ്വ-പതിഃ ഇന്ദ്രഃ — ധനപതിരിന്ദ്രഃ
മദായ ധർമ്മണാ ആ യാതു — മദാത്ഥം ധാരകേണ രഥേനാ ഗച്ഛതു

അർത്ഥം_യാതൊരിന്ദ്രൻ വേഗവാനും പ്രവൃദ്ധനും, എല്ലാ ശത്രുബലങ്ങളെയും അപരിമിതവും അധികവുമായ ബലംകൊണ്ട് ക്ഷീണിപ്പിക്കുന്നവനുമായി അതിക്രമിച്ച് ഗമിക്കുന്നുവോ, ധനപതിയായ ആ ഇന്ദ്രൻ, തന്നെ വഹിക്കുന്ന തേരിൽ ഹർഷത്തിനുവേണ്ടി വന്നുചേരട്ടെ.

2 സുഷ്ഠാമാരഥസ്സുയമാഹരീതേ
മിമ്യക്ഷവജ്രോനൃപതേഗഭസ്തൗ
ശീഭംരാജന്ത്സുപഥായാഹ്യർവ്വാ
ങ്വർദ്ധാമതേപപുഷോവൃഷ്ണ്യാനി

അന്വയം:_

ഹേ നൃ–പതേ, തേ രഥഃ

| | |
|---|---|
| സു–സ്ഥാമാ | — നൃണാം പാലകേന്ദ്ര, തവ രഥശ്ശോഭനാവസ്ഥാനഃ |
| ഹരീ സു–യമാ | — സുയമൌ, സുബലൌ |
| (കിഞ്ച തവ) ഗഭസ്തൗ | |
| വജ്രഃ മിമ്യക്ഷ | — ബാഹ്വൌ വജ്രസ്സംഹതോഭവതി |
| (തഥാസതി) ഹേ രാജൻ, | |
| ശീഭം | — സർവ്വസ്യേശ്വരേന്ദ്ര, ശീഘ്രം |
| സു–പഥാ അർവ്വാങ് ആ | |
| യാഹി | — ശോഭനേന മാർഗ്ഗേണാസ്മദഭിമുഖമാഗച്ഛ |
| (ആഗത്യ) പപുഷഃ, തേ | — സോമം പീതവതസ്തവ |
| വൃഷ്ണ്യാനി വർദ്ധാമ | — ബലാനിവയം വർദ്ധയാമഃ |

അർത്ഥം_അല്ലയോ നരപാലകനായ ഇന്ദ്ര, അവിടുത്തെ തേർ നന്നായി നില്പുറതാണ്, ഹരികളെന്ന കുതിരകളും നന്നായി പൂട്ടപ്പെട്ടിരിക്കുന്നു. പിന്നെ അവിടുത്തെ കയ്യിൽ വജ്രായുധം ചേർന്നിരിക്കുന്നു. അപ്രകാരമിരിക്കേ, അല്ലയോ സർവ്വേശ്വര, വേഗത്തിൽ ശോഭനമാർഗ്ഗത്തിലൂടെ ഞങ്ങൾക്കഭിമുഖമായി വന്നാലും. വന്നിട്ട് സോമം കുടിച്ച അവിടേയ്ക്കു ഞങ്ങൾ ബലങ്ങളെ വർദ്ധിപ്പിയ്ക്കാം.

3 ഏന്ദ്രവാഹോനൃപതിംവജ്രബാഹു

മുഗ്രമുഗ്രാസസ്തവിഷാസഏനം

പ്രതക്ഷസംവൃഷഭംസത്യശുഷ്മ

മേമസ്മത്രാസധമാദോവഹന്തു

അന്വയം:—

നൃ—പതിം, വജ്ര—ബാഹും — നൃണാം പാലകം, വജ്രഹസ്തം
ഉഗ്രം, പ്ര—തക്ഷസം — ഉൽഗൂർണ്ണം, ശത്രൂണാം ബലാനാം തനൂകർത്താരം
വൃഷഭം, സത്യ—ശുഷ്മം — കാമാനാം വർഷിതാരം, അവിസംവാദിബലം
ഏനം ഈം ഉഗ്രാസഃ,
തവിഷാസഃ — ഏനമിന്ദ്രമുൽഗൂർണ്ണാഃ, പ്രവൃദ്ധാഃ
സധ—മാദഃ ഇന്ദ്ര—വാഹഃ — സഹമാദ്യന്തഃ, ഇന്ദ്രസ്യവോഢാരഃ
അസ്മ—ത്രാ ആ വഹന്തു ആ — അസ്മാൻ ആനയന്തു (പുനരുക്തിരാദരാർത്ഥാ)

അർത്ഥം—നരപാലകനും വജ്രപാണിയും ഊക്കേറ്റവനും ശത്രുബലങ്ങളെ ശോഷിപ്പിക്കുന്നവനും കാമവർഷിതാവും തക്കമേറ്റ ബലമൊത്തവനുമായ ഇതേ ഇന്ദ്രനെ ഉശിരേറ്റ തടിച്ചുകൊഴുത്തു, ഒപ്പം ഹർഷിക്കുന്ന ഇന്ദ്രവാഹനങ്ങളും (ഹരികൾ) ആനയിക്കട്ടെ, ആനയിക്കട്ടെ. (ആവർത്തനം ആദരത്തിന്നുവേണ്ടി)

4 ഏവാപതിന്ദ്രോണസാചംസചേതസ

മൂർജസ്സംസ്ഥാതണത്വാവൃഷായസേ

ഓജഃകൃഷ്വസംഗൃഭായത്വേഅപ്യ

അന്വയം:-

| | |
|---|---|
| (ഹേ ഇന്ദ്ര, ത്വം) ഏവ പതിം | — ഏവം പാലകം |
| ദ്രോണ–സാചം | — ദ്രോണകലശസ്യ സേവിതാരം |
| സ–ചേതസം, ഊർജ്ജഃ സ്തംഭം | — സപ്രജ്ഞം, ബലസ്യധാരകം സോമം |
| ധരുണേ ആ വൃഷ–യസേ | — ധാരകേ ജഠരേ ആസിഞ്ചസേ, ധാരയസി |
| (കിഞ്ച മഹ്യം) ഓജഃ കൃഷ്വ | — ബലങ്കുരുഷ്വ |
| ത്വേ അപി സം ഗൃഭായ | — ത്വയ്യസ്മാൻ സങ്ഗൃഹാണ ച |
| (കിഞ്ച) കേ–നിപാനാം | — മേധാവിനാമസ്മാകം (കേനിപഃമേധാവീ) |
| വൃധേ യഥാ ഇനഃ (തഥാ) അസഃ | — സ്വാമീയഥാഭവേസി തഥാ സർവ്വഥാ ഭവേസി |

അർത്ഥം:–അല്ലയോ ഇന്ദ്ര, അവിടുന്ന് ദേവന്മാരെയും യജമാനന്മാരെയും പാലിക്കുന്നതും ദ്രോണകലശത്തെ പ്രാപിച്ചതും സ്വയം പ്രജ്ഞയുററതും ബലം ധരിക്കുന്നതുമായ സോമത്തെ, അതൊതുങ്ങുന്ന വയററിൽ ധരിക്കുന്നു. പിന്നെ, എനിക്ക് ബലമുണ്ടാക്കിയാലും. അവിടുന്നിൽ ഞങ്ങളെയും ധരിച്ചാലും. മേധാവികളായ ഞങ്ങൾക്ക് അഭിവൃദ്ധിയ്ക്ക് സ്വാമിയായി, കർത്താവായി അവിടുന്ന് ഭവിക്കുന്നു.

5 ഗർന്നസ്മേവസുന്യാഹിശംസിഷം

സ്വാശിഷംഭരമായാഹിസോമിനഃ

ത്വമീശിഷേസാസ്മിന്നാസ്ഥ്സിബർഹി

ഷ്യനാധൃഷ്യാതവപാത്രാണിധർമ്മണാ വ. 26

അന്വയം:—

| | | |
|---|---|---|
| ഹി ശംസിഷം | — | യസ്മാൽ ത്വാമഹം സ്തൌമി |
| (തസ്മാൽ ഹേ ഇന്ദ്ര,) | | |
| വസൂനി | — | ത്വദ്ദേയാനി ധനാനി |
| അസ്മേ ആ ഗമൻ | — | മയ്യാഗച്ഛന്തു. |
| (കിഞ്ച) സോമിനഃ സ്വ- | | |
| ആശിഷം | — | സോമവതോ മമ ശോഭനോ- ശിഷോ യസ്മിൻ തം |
| ഭരം ആ യാഹി | — | യജ്ഞമാഗച്ഛ |
| (കിഞ്ച) ത്വം ഈശിഷേ | — | ധനസ്യേശ്വരോ ഭവസി |
| (ഏവം വിധഃ) സഃ (ത്വം) | | |
| അസ്മിൻ | — | വേദ്യാസ്തൃതേ |
| ബർഹിഷി ആ സത്സി | — | ആസീദ |
| (കിഞ്ച) തവ പാത്രാണി | — | സോമപാത്രാണി |
| ധർമ്മണാ അനാധൃഷ്യാ | — | രാക്ഷസാനാം കർമ്മണാ ധർഷ യിതുമശക്യാനി ഭവന്തു |

അർത്ഥം.—ഞാനവിടത്തെ സ്തുതിക്കുന്നതുകൊണ്ടു്, അല്ലയോ ഇന്ദ്ര, അവിടുന്നാൽ നല്കപ്പെടേണ്ടും ധനങ്ങൾ എങ്കൽ എത്തട്ടെ. സോമവാനായ എന്റെ പ്രാർത്ഥനകളേതിലാണോ, ആ യജ്ഞത്തെ അവിടുന്നു് പ്രാപിച്ചാലും. അവിടുന്നു് ധനത്തിന്നീശനാകുന്നു. അപ്രകാരമുള്ള ആ അവിടുന്നു് ഈ വേദിയിൽ വിരിച്ച ദർഭയിൽ വന്നിരുന്നാലും. കൂടാതെ, അവിടേയ്ക്കു ചേർന്ന സോമപാത്രങ്ങൾ രാക്ഷസന്മാരുടെ കർമ്മത്താൽ ആക്രമിക്കപ്പെടാൻ പററാത്തവയാവട്ടെ.

6 പൃഥക്പ്രായൻപ്രഥമാദേവഹൂതയോ

കൃണ്വതശ്രവസ്യാനിദുഷ്ടരാ

നയേശേകുര്യജ്ഞിയാന്നാവമാരുഹ

അന്വയം —

(ഹേ ഇന്ദ്ര, യേ) പ്രഥമാഃ
ദേവ-ഹൂതയഃ — പൂർവ്വേ ദേവാനാമാഹ്വാതാരഃ
(തേ) പൃഥക് പ്ര ആയൻ — ദേവലോകാൻ പൃഥക് ഗച്ഛന്തി
(കിഞ്ച) ദുസ്തരാ — അന്യൈർദുസ്തരാണി
ശ്രവസ്യാനി അകൃണ്വത — ശ്രവണീയാനി യശാംസ്യ കർവ്വത

(കിഞ്ച) യേ യജ്ഞിയാം
നാവം — യജ്ഞസംബന്ധിനീം, യജ്ഞ രൂപാന്നാവം
ആ-രുഹം ന ശേകുഃ — ആരോഢും ന ശക്നുവന്തി
തേ കേപയഃ — കുത്സിതകർമ്മാണഃ, പാപ കർമ്മാണോ ജനാഃ
ഈർമ്മാ ഏവ നി
അവിശന്ത — നീചൈരവിശന്ത, അധോഗതിം പ്രാപ്താഃ

അർത്ഥം—അല്ലയോ ഇന്ദ്ര, ദേവന്മാരെ വിളിക്കുന്ന പണ്ടുള്ള വർ ദേവലോകങ്ങളെ ഒററയ്ക്കൊററയ്ക്ക് പ്രാപിക്കുന്നു (പ്രാപിച്ചു) അവർ അന്യർക്ക് കടന്നെത്താൻ പററാത്ത കേൾവിപ്പെട്ട യശസ്സ നേടി യജ്ഞമാകുന്ന തോണിയിലേറാൻ കഴിയാത്ത കുത്സിതകർമ്മാക്കൾ, പാപവൃത്തികൾ, അധോഗതിയെ പ്രാപിച്ചവരായി

7 ഏവൈവാപാഗപരേസന്തുദൂഢ്യോ

ശ്വായേഷാന്ദുര്യുജആയുയുജ്രേ

ഇത്ഥായേപ്രാഗുപരേസന്തിദാവനേ

പുരൂണിയത്രവയുനാനിഭോജനാ

അന്വയം—

യേഷാം ദു-യുജഃ അശ്വാഃ — യജ്ഞമകർവ്വതാം യേഷാം ദുര്യോജാഃ പ്രബലാ അശ്വാഃ
ആ-യുയുജ്രേ — രഥേഷു യുജ്യന്തേ യേ സാമ ര്ത്ഥ്യ സത്യപിനയജന്തി

| | |
|---|---|
| (തേ) ഏവ ഏവ ദുഃ–ധ്യഃ | — ഏവമേവ ദുർബ്ബുദ്ധയഃ – |
| അപരേ അപാക് സന്തു | — അന്യേ അയജ്വാനഃ അപാചീനാഃ, അധോഗന്താരോ ഭവന്തു |
| യേ ഉപരേ പ്രാക് | — യേ യജ്വാനഃ, മരണാൽ പൂർവ്വമേവ |
| ദാവനേ സന്തി | — ദേവാനാം ഹവിർദ്ദാനായ ഭവന്തി |
| യത്ര വയുനാനി | — യേഷു യജ്ഞകാരിഷു പ്രജ്ഞാനാനി |
| ഭോജനാ പുരൂണി | — ഭോജ്യാനി ധനാനി ബഹൂനി ദേവേഭ്യോദാനായ ഭവന്തി |
| (തേ) ഇത്ഥാ | — ഇത്ഥം സ്വർഗ്ഗഗാമിനോഭവന്തി |

അർത്ഥം:—യജ്ഞമനുഷ്ഠിക്കാത്ത ഏവരുടെ പൂട്ടാൻ പ്രയാസമുള്ള കരുത്തുററ കുതിരകളം തേരിൽ പൂട്ടപ്പെട്ടിട്ടും (സാമ്പത്തികമായി കഴിവുണ്ടായിട്ടും) യജ്ഞകർമ്മമനുഷ്ഠിക്കുന്നില്ലയോ, അവർ അപ്രകാരം ദുർബ്ബുദ്ധികളായി അധോഗതരായി ഭവിക്കട്ടെ, യജ്ഞാനുഷ്ഠാതാക്കളേവർ മരണത്തിനു മുമ്പുതന്നെ ദേവന്മാൎക്ക് ഹവിസ്സേകുന്നവരാണോ, യജ്ഞകാരികളേവരിൽ പ്രജ്ഞാനവും ദേവന്മാൎക്ക നല്ലേണ്ടും ഭോഗ്യധനങ്ങളുമുണ്ടോ, അവർ സ്വർഗ്ഗത്തിൽ പോകുന്നവരായി ഭവിക്കുന്നു

8 ഗിരീരജ്രാന്രേജമാനാ്ന്അധാരയ

ദ്യൗഃക്രന്ദദന്തരിക്ഷാണികോപയൽ

സമീചീനേധിഷണേവിഷ്കഭായതി

വൃഷ്ണഃപീത്വാമദഉക്ഥാനിശംസതി

അന്വയം:—

| | |
|---|---|
| അജ്രാൻ, രേജമാനാൻ | |
| ഗിരീൻ | — ഗമനശീലാൻ, കമ്പയമാനാൻ |

ദ്യൌഃ ക്രന്ദൽ — ദ്യുലോകഃ അസുരരാക്ഷസേഭ്യോ ഭീതസ്സൻ പരിത്രാണാൎത്ഥം ക്രന്ദതി, ഇന്ദ്രമാഹ്വയതി

(കിഞ്ചേന്ദ്രഃ) അന്തരിക്ഷാണി, കോപയൽ — കോപയതി, സംക്ഷോഭയതി

(കിഞ്ചേന്ദ്രഃ) സം-ഈചീനേ ധിഷണേ — പരസ്പരം സങ്ഗതേ ദ്യാവാപൃഥിവ്യൌ

വിസ്സഭായതി — അന്തരിക്ഷണസ്പൃഷ്നാതി

(കിഞ്ചേന്ദ്രഃ) വൃഷ്ണഃ — സ്വോദരസ്യാസേക്തൄൻ സോമാൻ

പീത്വാ മദേ ഉക്ഥാനി ശംസതി — ഹൎഷേ പ്രശസ്യാനി വാക്യാനി, പ്ര ബ്രവീതി

അൎത്ഥം—ശമനശീലങ്ങളും ചലനാത്മകങ്ങളുമായ മേഘങ്ങളെ ഇന്ദ്രൻ ഇളകാത്തവയാക്കി. ദ്യുലോകം അസുരരാക്ഷസന്മാരിൽ നിന്നു് പേടിച്ച് കരയുന്നു, രക്ഷയ്ക്കായിന്ദ്രനെ വിളിക്കുന്നു ഇന്ദ്രൻ അന്തരിക്ഷങ്ങളെ ക്ഷോഭിപ്പിക്കുന്നു അന്യോന്യം ചേൎന്ന ദ്യാവാപൃഥിവികളെ അന്തരിക്ഷത്തോടു് ബന്ധിച്ച് സ്തംഭിപ്പിച്ചു നിൎത്തുന്നു പിന്നെ, തന്റെ വയററിലേയ്ക്കൊഴുകുന്ന സോമങ്ങളും കുടിച്ച്, ഹൎഷത്തിൽ പ്രശസ്യങ്ങളായ വാക്കുകളുച്ചരിക്കുന്നു.

9 ഇമംബിഭൎമ്മിസുകൃതന്തേഅങ്കുശം
യേനാരുജാസിമഘവഞ്ഛഫാരുജഃ
അസ്മിന്ത്സുതേസവനേഅസ്ത്വോക്യം
സുതഇഷ്ടൌമഘവൻബോധ്യാഭഗഃ

അന്വയം:—

ഹേ മഘ-വൻ, തേ

സു-കൃതം — തവസുസംസ്കൃതം

ഇമം അങ്കുശം ബിഭൎമ്മി— സ്തുത്യങ്കുശന്ധാരയാമി

യേന (ത്വം) ശഫ-ആരുജഃ— ആഭിമുഖ്യേന പരബലാനാം ഹന്തൄൻ

| | |
|---|---|
| ആ–ന്ദജാസി | — ആഭിമുഖ്യേനന്ദജസി, പീഡയസി |
| (കിഞ്ച) തേ അസ്മിൻ | |
| സവനേ | — അസ്മദീയേ യജ്ഞേ |
| സ്യ ഓക്യം അസ്തു | — ശോഭനനിവാസോഭവേത്തു |
| (കിഞ്ച) ഹേ മഘ–വൻ, | |
| ആ–ഭഗേഃ | — ആഭജനീയസ്ത്വം |
| സുതേ ഇഷ്ടേ | — അഭിഷുതസോമേ യജ്ഞേ |
| ബോധി | — അസ്മദീയാസ്തുതീർബുദ്ധ്യസ്വ |

അർത്ഥം–അല്ലയോ ധനവാനായ ഇന്ദ്ര, അവിടേയ്ക്കുവേണ്ടി നന്നായിച്ചെത്തി ഉഴിഞ്ഞ (സുശബ്ദവും സുസ്വരവുമായ) സ്തുതിയാകുന്ന തോട്ടി ഞാൻ ധരിക്കുന്നു. അതുകൊണ്ടവിടുന്നു് പരബലങ്ങളെ ഹനിക്കുന്നവരെ പിടിച്ചുനിർത്താം, പീഡിപ്പിക്കാം. ഞങ്ങളുടെ ഈ യജ്ഞത്തിൽ അവിടേയ്ക്കു് ശോഭനനിവാസം ഭവിയ്ക്കട്ടെ അല്ലയോ മഘവൻ, തികച്ചും ഭജനീയനായ അവിടുന്നു് സംസ്കരിച്ച സോമമൊത്ത ഈ യജ്ഞത്തിൽ ഞങ്ങളുടെ സ്തുതികളെ ഉൾക്കൊണ്ടാലും.

10 ഗോഭിഷ്ടരേമാമതിന്ദുരേവാം
യവേനക്ഷുധംപുരുഹൂതവിശ്വാം
വയംരാജഭിഃപ്രഥമാധനാ
ന്യസ്മാകേനവൃജനേനാജയേമ

11 ബൃഹസ്പതിർന്നഃപരിപാതുപശ്ചാ
ദുതോത്തരസ്മാദധരാദഘായോഃ
ഇന്ദ്രഃപുരസ്താദുതമധ്യതോനഃ
സഖാസഖിഭ്യോവരിവഃകൃണോതു വ. 27

അന്വയം:–

ഈ ഋക്കുകൾ കഴിഞ്ഞതിന്നു മുമ്പിലത്തെ സൂക്തത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടു്.

വർഗ്ഗം–28_29—ഭാലന്ദനഃ വത്സപ്രീഃ ഋഷിഃ, ത്രിഷ്ടുപ്ഛന്ദഃ, അഗ്നിർദ്ദേവതാ

1 ദിവസ്പരിപ്രഥമഞ്ജജ്ഞേ അഗ്നി

രസ്മദ്ദ്വിതീയം പരിജാതവേദാഃ

തൃതീയമപ്സുനൃമണാ അജസ്ര

മിന്ധാന ഏനഞ്ജരതേ സ്വാധീഃ

അന്വയം –

അഗ്നിഃ പ്രഥമം ദിവഃ

| | |
|---|---|
| പരി ജജ്ഞേ | — ദ്യുലോകസ്യോപരി ആദിത്യാത്മനാ ജാതഃ |
| ജാത_വേദാഃ | — ജാതപ്രജ്ഞോഗ്നിഃ |
| അസ്മത് പരി ദ്വിതീയം | — അസ്മാകമുപരി പാർത്ഥിവാത്മനാ ദ്വിതീയഞ്ജജ്ഞേ |
| നൃ_മനാഃ | — നൃഷു, മനുഷ്യേഷ്വനുഗ്രാഹകതയാ സക്തചിത്തോഗ്നിഃ |
| തൃതീയം അപ്–സു | — അന്തരിക്ഷേ വൈദ്യുതാത്മനാ ജജ്ഞേ |
| (ഏവം വിധം) ഏനം | |
| സ്വ_ആധീഃ | — സുപ്രജ്ഞാതാ |
| അജസ്രം ഇന്ധാനഃ | |
| ജരതേ | — അനവരതം ദീപ്യൻ സ്തൗതി |

– അർത്ഥം–അഗ്നി ഒന്നാമതായി ദ്യോവിൻമുകളിൽ ആദിത്യരൂപനായി ജനിച്ചു രണ്ടാമതു്, ഉണ്ടായതെല്ലാമറിയുന്ന ജാതവേദസ്സായി നമ്മുടെ ചുററും മൊമനായി പിറന്ന മനുഷ്യരിൽ അനുഗ്രാഹകമായ മനസ്സോടുകൂടി മൂന്നാമത്തു്–അന്തരി

ക്ഷത്തിൽ ഇടിമിന്നലുടലായി ഉൽപന്നനായി. ഇപ്രകാരമുള്ള അവിടുത്തെ ശോഭനപ്രജ്ഞാനമുററവൻ ഇടവിടാതെ പ്രകാശിപ്പിച്ചുകൊണ്ട് സ്തുതിക്കുന്നു.

2 വിദ്മാതേഅഗ്നേത്രേധാത്രയാണി
വിദ്മാതേധാമവിഭൃതാപുരുത്രാ
വിദ്മതേനാമപരമംഗുഹായ
ദ്വിദ്മാതമുത്സംയതആജഗന്ഥ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, തേ ത്രേധാ | — ത്രിഷു സ്ഥാനേഷു, പൃഥിവ്യന്തരിക്ഷദ്യുലോകേഷു സ്ഥിതാനി |
| ത്രയാണി വിദ്മ | — അഗ്നിവായ്വാദിത്യാഖ്യാനി ത്രീണി രൂപാണി വയഞ്ജാനീമഃ |
| (കിഞ്ച) തേ ധാമ വിഭൃതാ | — വിഭൃതാനി |
| പുരുത്രാ വിദ്മ | — ബഹൂനി, ഗാർഹപത്യാഹവനീയാന്വാഹാര്യാദീനി ജാനീമഃ |
| (കിഞ്ച) തേ ഗുഹാ | — ഗുഢം, അവേദവിത്ഭിരവിജ്ഞാതം |
| പരമം യത് നാമ (തത്) വിദ്മ | — ഉൽകൃഷ്ടം വേദപ്രസിദ്ധന്നാമ ജാനീമഃ |
| (കിഞ്ചത്വം) യതഃ ആജഗന്ഥ | — യസ്മാദാഗതവാനസി ഉൽപന്നവാനസി |
| തം ഉത്സം വിദ്മ | — ഉൽസ്യന്ദയിതാരം ഉൽപാദയിതാരം കാരണാത്മാനഞ്ജാനീമഃ |

അർത്ഥം—അല്ലയോ അഗ്നേ, ഭൂമ്യന്തരിക്ഷദ്യുലോകങ്ങളിലുള്ള അവിടത്തെ, അഗ്നി, വായു, ആദിത്യൻ എന്നീ മൂന്നു രൂപങ്ങളെ ഞങ്ങളറിയുന്നു വിവിധമായി ഭേദിക്കപ്പെടുന്ന ഗാർഹപത്യം, ആഹവനീയം, അന്വാഹാര്യം മുതലായ അവിടത്തെ പല ഇരിപ്പിടങ്ങളെയും ഞങ്ങളറിയുന്നു ഗൂഢവും വേദജ്ഞന്മാരല്ലാത്തവർക്കറിയാത്തതുമായ അവിടത്തെ വേദപ്രസിദ്ധമായ ഉൽകൃഷ്ടനാമവും ഞങ്ങളറിയുന്നു പിന്നെ അവിടുന്ന് എങ്ങു നിന്ന് വന്നുവോ, ഉൽപന്നനായോ, ആ ഉറവിടത്തെ, ആ ഉൽപാദകനായ കാരണാത്മാവിനെയും ഞങ്ങളറിയുന്നു

3 സമുദ്രേത്വാനൃമണാഅപ്സ്വ/ന്ത

നൃചക്ഷാഈധേദിവോഅഗ്നഊധൻ

തൃതീയേത്വാരജസിതസ്ഥിവാംസ

മപാമുപസ്ഥേമഹിഷാഅവർദ്ധൻ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, സമുദ്രേ | — മഹോദധൌ ജായമാനം |
| അപ്—സു അന്തഃ ത്വാ | — അപാമധ്യേ സ്ഥിതന്ത്വാം |
| നൃ—മനാഃ ഈധേ | — നൃഷു, മനുഷ്യേഷ്വനുഗ്രാഹകാ സക്തചിത്തോ വരുണ സ്സന്ദീപിതവാൻ |
| (കിഞ്ച) നൃ—ചക്ഷാഃ | — നൃണാം പ്രത്യക്ഷേണ ദ്രഷ്ടാദിത്യഃ |
| ദിവഃ ഊധൻ | — ദ്യുലോകസ്യോധസി, ഊധസ്ഥാനീയആദിത്യമണ്ഡലേ ഈധേ |
| (കിഞ്ച) തൃതീയേ അപാം ഉപ—സ്ഥേ | — ത്രയാണാം പൂരകേ വൃഷ്ട്യുദകാനാം സ്ഥാനേ |
| രജസി തസ്ഥി—വാംസം ത്വാ | — അന്തരിക്ഷേ വിദ്യുദ്രൂപേണ സ്ഥിതന്ത്വാം |

| | |
|---|---|
| മഹിഷാഃ | — മഹാന്തോദേവഗണാഃ, മരുദാദയ സ്തോതാരഃ |
| അവർദ്ധൻ | — സ്തുതിഭിരവർദ്ധയൻ |

അത്ഥം—അല്ലയോ അഗ്നേ, ആഴിയില്ലുളവായി ജലമദ്ധ്യത്തിൽ വൎത്തിച്ച അവിടത്തെ മനുഷ്യരിൽ അനുഗ്രഹമനസ്സാർച്ച വരുണനാണ് ബഡവാഗ്നിയായി പ്രകാശിപ്പിച്ചതു്. പിന്നെ, മനുഷ്യരെ നേരെ കാണുന്ന ആദിത്യൻ ദ്യുലോകത്തിന്റെ അകിടായ ആദിത്യമണ്ഡലത്തിൽ ജ്വലിപ്പിച്ചു. മൂന്നാമതായി മഴ പെയ്യുന്ന അന്തരിക്ഷത്തിൽ ഇടിമിന്നൽ വടിവിൽ നില്ക്കുന്ന അവിടത്തെ മഹാന്മാരായ ദേവഗണങ്ങളും മരുത്തുക്കൾ മുതലായ സ്തോതാക്കളും സ്തോത്രങ്ങളാൽ വളൎത്തി.

4 അക്രന്ദദഗ്നിസ്തനയന്നിവദ്യൌഃ
ക്ഷാമാരേരിഹദ്വീരുധസ്സമഞ്ജൻ
സദ്യോജജ്ഞാനോവിഹീമിദ്ധോഅഖ്യ
ദാരോദസീഭാനുനാഭാത്യന്തഃ

അന്വയം:—

| | |
|---|---|
| അഗ്നിഃ സ്തനയൻ—ഇവ | |
| ദ്യൌഃ | — ദ്യാവാഗ്നിര്യഥാ ദീപ്ലോവിദ്യുദ്രൂപഃ പർജ്ജന്യഃ മഹാന്തം ശബ്ദങ്കരോതി, തദ്വൽ |
| ക്ഷാമ രേരിഹൽ | — ക്ഷാമാം, പൃഥിവീമാസ്വാദയൻ |
| വീരുധഃ സം—അഞ്ജൻ | — ഓഷധീഃ മ്രക്ഷയൻ, സന്താപയൻ |
| അക്രന്ദൽ | — മഹാന്തം ശബ്ദങ്കരോതി |
| (കിഞ്ച) സദ്യഃ ജജ്ഞാനഃ, | |
| ഇദ്ധഃ | — തൽക്ഷണേന ജായമാനഃ, ദീപ്തഃ |
| ഈം വി അഖ്യൽ ഹി | — ഇദം സ്വേനദഗ്ധം വസ്തുജാതം വിവിധം പശ്യതി ഖലു |
| (കിഞ്ച) രോദസീ അന്തഃ | |
| ഭാനുനാ ആ ഭാതി | — ദ്യാവാപൃഥിവ്യാവന്തരേണ ദീപ്ത്യാ, പ്രകാശതേ |

അർത്ഥം—അഗ്നി, കാട്ടതീ, പ്രകാശിക്കുന്ന ഇടിമിന്നലായി പർജ്ജന്യൻ ഉറക്കെ ഗർജ്ജിക്കുന്നപോലെ, ഭൂമിയെ നക്കിനണച്ചു കൊണ്ട്, ചെടികളെ ചുട്ടുകൊണ്ട്, പെരിയ ഒച്ചയുണ്ടാക്കുന്നു. പിന്നെ, തൽക്ഷണമുൽപന്നനായി, ആളിക്കത്തി, തന്നാൽ ദീപിപ്പിക്കപ്പെട്ട വസ്തുക്കളെ പലപാട് നോക്കുന്നു. കൂടാതെ, ദ്യാവാപൃഥിവികളെ ഇടയിലൂടെയുള്ള കത്തലാൽ മുറ്റും പ്രകാശിപ്പിക്കുന്നു.

5 ശ്രീണാമുദാരോധരുണോരയീണാം
മനീഷാണാംപ്രാർപ്പണസ്സോമഗോപാഃ
വസുസ്സൂനസ്സഹസോഅപ്സുരാജാ
വിഭാത്യഗ്രഉഷസാമിധാനഃ

അന്വയം:—

| | |
|---|---|
| ശ്രീണാം ഉത്–ആരഃ | — വിഭൂതീനാം ഉൽഗമയിതാ, ദാതാ |
| രയീണാം ധരുണഃ | — ധനാനാമാധാരകഃ |
| മനീഷാണാം പ്ര–അർപ്പണഃ | — ഈപ്സിതാർത്ഥാനാം പ്രാപയിതാ |
| സോമ–ഗോപാഃ വസുഃ | — സോമസ്യ ഗോപാഃ, സർവ്വസ്യ വാസകഃ |
| സഹസഃ സൂനുഃ, അപ്–സു | — ബലപുത്രഃ, ഉദകേഷു സ്ഥിതിഃ |
| രാജാ | — സർവ്വേശ്വരോഗ്നിഃ |
| ഉഷസാം അഗ്രേ ഇധാനഃ വി ഭാതി | — പ്രഭാതകാലേഗ്നിഹോത്രാർത്ഥം-സമിധ്യമാനഃ പ്രകാശതേ. |

അർത്ഥം—വിഭൂതികളേകുന്നവനും ധനങ്ങളേന്തുന്നവനും അഭിലഷിതങ്ങളെ സാധിപ്പിക്കുന്നവനും സോമത്തിന്റെ രക്ഷകനും എല്ലാവരെയും അതാതിടത്ത് വസിപ്പിക്കുന്നവനും ബലപുത്രനും ജലങ്ങളിൽ വർത്തിക്കുന്നവനുമായ സർവ്വേശ്വരൻ, അഗ്നി, ഉഷസ്സിന്റെ മുഖത്തിൽ, പ്രഭാതപ്രാരംഭത്തിൽ, അഗ്നിഹോത്രത്തിനുവേണ്ടി ജ്വലിപ്പിക്കപ്പെട്ടുകൊണ്ട് പ്രകാശിക്കുന്നു.

6 വിശ്വസ്യകേതുർഭുവനസ്യഗർഭ

ആരോദസീഅപൃണാജ്ജായമാനഃ

വീളുഞ്ചിദദ്രിമഭിനൽപരായ

ഞ്ജനായദഗ്നിമയജന്തപഞ്ച

വ. 28

അന്വയം:—

| | |
|---|---|
| വിശ്വസ്യ കേതുഃ | — സർവ്വസ്യ പ്രജ്ഞാപകഃ |
| ഭുവനസ്യ ഗർഭഃ | — ഉദകസ്യ ഗർഭഭൂതോഗ്നിഃ |
| ജായമാനഃ രോദസീ ആ | |
| അപൃണാൽ | — ദ്യാവാപൃഥിവ്യാവാപൂരയതി |
| പരാ-യൻ, വീളും ചിൽ | |
| അദ്രിം | — പരാഗച്ഛൻ, ദൃഢമപിമേഘം |
| യൽ പഞ്ച ജനാഃ അഗ്നിം | |
| അയജന്ത | — യദാമനുഷ്യാ അഗ്നിം യജന്തേ |
| (തദാ) അഭിനൽ | — ഭിനത്തി |

അർത്ഥം—എല്ലാമറിയിക്കുന്നവനും ജലത്തിന്ന് ഗർഭഭൂതനുമായ അഗ്നി ഉൽപന്നനായപ്പോഴുംതന്നെ ദ്യാവാപൃഥിവികളെ പൂരിപ്പിക്കുന്നു, അവയിൽ നിറയുന്നു. മടങ്ങിവന്ന് മനുഷ്യർ അഗ്നിയെ യജിക്കുമ്പോൾ മേഘത്തെ, അതുറപ്പുള്ളതെങ്കിലും, പിളർക്കുന്നു (പഞ്ചജനാഃ എന്നാണ് മനുഷ്യരെ പറഞ്ഞിട്ടുള്ളത്. കാട്ടാളന്മാരടക്കം അഞ്ചുവർണ്ണങ്ങളാണ് പഞ്ചജനങ്ങൾ. ആ അഞ്ചുകൂട്ടർക്കും അഗ്നിയെ യജിക്കാൻ അധികാരമുണ്ടായിരുന്നുവെന്ന് ഇവിടെ സ്പഷ്ടമാകുന്നു.)

7 ഉശികിപാവകോഅരതിസ്സുമേധാ

മർത്തേഷ്വഗ്നിരമൃതോനിധായി

ഇയർത്തിധൂമമരുഷംഭരിഭ്ര

ദുച്ചുക്രേണശോചിഷാദ്യാമിനക്ഷൻ

അന്വയം:—

ഉശിക്, പാവകഃ — ഹവിഃ കാമയമാനഃ, സർവ്വസ്യ ശോധകഃ
അരതിഃ, സു–മേധാഃ — ഗന്താ, സുപ്രജ്ഞഃ
അമൃതഃ അഗ്നിഃ — മരണധർമ്മരഹിതോഗ്നിഃ
മർത്യേഷു നി ധായി — മരണധർമ്മിഷു മനുഷ്യേഷു നിഹിതഃ
(സഃ) ധൂമം ഇയർത്തി — പ്രേരയതി
(കിഞ്ച) അരുഷം ഭരിഭ്രൽ— ആരോചമാനം രൂപന്ധാരയൻ
ശുക്രേണ ശോചിഷാ — ശുക്ലേന രോചിഷാ
ദ്യാം ഉൽ ഇനക്ഷൻ — ദിവം വ്യാപ്നുവൻ ഗച്ഛതി

അർത്ഥം—ഹവിസ്സിഷ്ടപ്പെടുന്നവനും എല്ലാം ശുദ്ധീകരിക്കുന്നവനും, ഗമനശീലനും, നല്ല പ്രജ്ഞയൊത്തവനും, മരണമില്ലാത്തവനുമായ അഗ്നി, മരണധർമ്മികളായ മനുഷ്യരിൽ ഇരുത്തപ്പെട്ടവനായി അവിടുന്ന് പുകപരത്തുന്നു ശോഭനമായ രൂപം ധരിച്ച് വെളുത്ത തേജസ്സോടുകൂടി ദ്യോവിനെ പ്രാപിച്ചുകൊണ്ട് മേൽപ്പോട്ടു ചരിക്കുന്നു

8 ദൃശാനോരുക്മഉർവ്വിയാവ്യദ്യൗ
ദുർമ്മർഷമായുഃശ്രിയേരുചാനഃ
അഗ്നിരമൃതോഅഭവദ്വയോഭി
ര്യദേനന്ദ്യൗരജനയൽസുരേതാഃ

അന്വയം:—

ദൃശാനഃ രുക്മഃ — പ്രത്യക്ഷന്ദൃശ്യമാനഃ, രോചമാനോഗ്നിഃ
ഉർവ്വിയാ വി അദ്യൗൽ — ഉരു, അത്യന്തം വിദ്യോതതേ
(കിഞ്ച) ആയുഃ — സർവ്വതോഗന്തായമഗ്നിഃ
ശ്രിയേ ദുഃ–മർഷം രുചാനഃ — വിഭൂത്യൈദുരഭിഭവം യഥാ തഥാരോചമാനോ ഭവതി
യൽ ഏനം സു–രേതാഃ — യസ്മാദഗ്നിം ശോഭനരേതസ്സു

| | |
|---|---|
| ദ്യൌഃ ജനയൽ | — ആദിത്യോജനയതി |
| (സോയം) അഗ്നിഃ | |
| വയഃ–ഭിഃ | — അന്നൈർവ്വനസ്പതിഭിശ്ച |
| അമൃതഃ അഭവൽ | — മരണരഹിതോഭവൽ |

അർത്ഥം–പ്രത്യക്ഷമായി കാണപ്പെടുന്നവനും ശോഭമാനനമായ അഗ്നി അത്യന്തം പ്രകാശിക്കുന്നു. എങ്ങും ഗമിക്കുന്ന അഗ്നി വിഭ്രതിസ്സായി അജയ്യമാംവിധം ഭാസമാനനായി ഭവിക്കുന്നു. അഗ്നിയെ ജനിപ്പിക്കുന്നത് നല്ല ജലം വർഷിക്കുന്ന ആദിത്യനത്രെ. ആ അഗ്നി അന്നങ്ങളെക്കൊണ്ടും സസ്യാദികളെക്കൊണ്ടും മരണരഹിതനായി ഭവിച്ചു.

9 യസ്തേഅദ്യകൃണവദ്ഭദ്രശോചേ

അപൂപന്ദേവഘൃതവന്തമഗ്നേ

പ്രതന്നയപ്രതരംവസ്യോഅച്ഛാ

ഭിസുമ്നന്ദേവഭക്തംയവിഷ്ഠ

അന്വയം:–

| | |
|---|---|
| ഹേ ഭദ്ര–ശോചേ, യവിഷ്ഠ, | |
| ദേവ, അഗ്നേ, | — കല്യാണദീപ്തേ, യുവതമ, ദ്യോതമാനാഗ്നേ, |
| തേ യഃ അദ്യ | — തുഭ്യം യോയജമാനോസ്മിന്നഹനി |
| ഘൃത–വന്തം അപൂപം | |
| കൃണവൽ | — ആജ്യേനയുക്തം പുരോഡാശങ്കരോതി |
| പ്ര–തരം | — പ്രകൃഷ്ടതരം തം യജമാനം |
| വസ്യഃ അച്ഛ പ്ര നയ | — വസീയഃ പ്രതിപ്രാപയ |
| (തഥാ) ദേവ–ഭക്തം | — സ്തുതിഭിർഹവിർഭിശ്ചദേവാനാം സംഭക്താരം, സേവിതാരം |
| തം സുമ്നം അഭി | — സുഖമഭിപ്രാപയ |

അർത്ഥം–മംഗളപ്രകാശനും ഏററവും യുവാവും ഭാസമാനനമായ അഗ്നേ, അവിടേയ്ക്കായി ഏതു യജമാനൻ നെയ് ചേർത്ത

പുരോഡാശമൊരുക്കുന്നുവോ, ആ ഉൽകൃഷ്ടതരനായ യജമാനന്ന് ധനമെത്തിച്ചാലും. അതുപോലെ സ്തുതികൾകൊണ്ടും ഹവിസ്സുകൾകൊണ്ടും ദേവന്മാരെ സേവിക്കുന്ന അവന്ന് സുഖം നേരെയണച്ചാലും.

10 ആതംഭജസൗശ്രവസേഷ്വഗ്ന
ഉക്ഥഉക്ഥആഭജശസ്യമാനേ
പ്രിയസ്സൂര്യേപ്രിയോഅഗ്നാഭവാ
ത്യുജ്ജാതേനഭിനദദുജ്ജനിത്വൈഃ

അന്വയം:—

ഹേ അഗ്നേ, (ത്വം)
സൗ ശ്രവസേഷു — ശോഭനാനി ഹവീരന്നാനിയേഷു താനി കർമ്മസു ക്രിയമാണേഷു
തം ആ ഭജ — അഭീഷ്ടഫലപ്രദാനേന സേവസ്വ
(കിഞ്ച) ഉക്ഥേ-ഉക്ഥേ ശസ്യമാനേ ആ ഭജ — സർവ്വേഷു ശസ്ത്രേഷു ശസ്യമാനേഷുസത്സു, തം സേവസ്വ
(സയജമാനഃ) സൂര്യേ പ്രിയഃ ഭവാതി — ഭവതു
(തഥാ) അഗ്നാ പ്രിയഃ — അഗ്നാവപി പ്രിയോഭവതു
(കിഞ്ചസഃ) ജാതേന ഉത് ഭിനദത് — ഉത്പന്നേന പുത്രേണ ശത്രൂൻ വിദാരയതു
(തഥാ) ജനി-ത്വൈഃ ഉത് — ജനിഷ്യമാണൈശ്ച പുത്രൈശ്ശത്രൂനഭിനദത്

അർത്ഥം—അല്ലയോ അഗ്നേ, അവിടുന്ന് നല്ല ഹവിസ്സുകൾ ഉൾക്കൊള്ളുന്ന കർമ്മങ്ങൾ അനുഷ്ഠിക്കവേ, ആ യജമാനനെ അഭീഷ്ടഫലമേകിക്കൊണ്ട് പ്രാപിച്ചാലും. പിന്നെ ശത്രുക്കളെല്ലാം

ചൊല്ലപ്പെടവേ, ആ യജമാനനെ കൊണ്ടാടിയാലും. ആ യജമാനൻ സൂര്യകൽ പ്രിയനാവട്ടെ. അഗ്നിയിലും പ്രിയനാവട്ടെ. ഉൽപന്നനായ പുത്രനെക്കൊണ്ടു് ശത്രുക്കളെ പിളക്കട്ടെ. ജനിയ്ക്കാൻ പോകുന്ന പുത്രന്മാരെക്കൊണ്ടും ശത്രുക്കളെ പിളക്കട്ടെ.

11 ത്വാമഗ്നേയജമാനാഅനുദ്യൂൻ
വിശ്വാവസുദധിരേവാര്യാണി
ത്വയാസഹദ്രവിണമിച്ഛമാനാ
വ്രജങ്ഗോമന്തമുശിജോവിവവ്രുഃ

അന്വയം:—

ഹേ അഗ്നേ, ത്വാം (പ്രതി) യജമാനാഃ
അനു ദ്യൂൻ വിശ്വാ
വാര്യാണി — പ്രത്യഹം വിശ്വാനി, സർവ്വാണി വരണീയാനി
വസു ദധിരേ — വസൂനി, ധനാനി ധാരയന്തി
(കിഞ്ച) ത്വയാ സഹ
ദ്രവിണം — അസുരൈരപഹൃതങ്ഗോരൂപധനം
ഇച്ഛമാനാഃ ഉശിജഃ — കാമയമാനാമേധാവിനോദേവാഃ
ഗോ—മന്തം വ്രജം വി
വവ്രുഃ — പശുമന്തം സ്ഥാനം വിവൃതദ്വാരങ്കൃതവന്തഃ

അർത്ഥം—അല്ലയോ അഗ്നേ, അവിടേയ്ക്കുവേണ്ടിയാണു്, അവിടുത്തെക്കുറിച്ച കർമ്മങ്ങൾ നിർവ്വഹിക്കാനാണു്, യജമാനന്മാർ നിത്യവും എല്ലാ ധനങ്ങളും കയ്യേല്ക്കുന്നതു്. (അവക്ക് സുഖഭോഗത്തിന്ന് വേണ്ടിയല്ല.) പിന്നെ, അവിടുത്തോടു ചേർന്നാണു് അസുരന്മാരാലപഹരിക്കപ്പെട്ട പശുസമ്പത്തു് (വീണ്ടുകിട്ടാൻ) ഇച്ഛിക്കുന്ന ദേവന്മാർ, പശുക്കൾ നിന്ന സ്ഥാനത്തിന്റെ ദ്വാരം തുറന്നതു്.

12 അസ്താവ്യഗ്നിർനരാംസുശേവോ

വൈശ്വാനരഋഷിഭിസ്സോമഗോപാഃ

അദ്വേഷേദ്യാവാപൃഥിവീഹുവേമ

ദേവാധത്തരയിമസ്മേസുവീരം വ. 29

അന്വയം:—

| | |
|---|---|
| നരാം സു–ശേവഃ | — കർമ്മനേതൃണാം സുസുഖഃ |
| വൈശ്വാനരഃ, | |
| സോമ–ഗോപാഃ | — വിശ്വനരഹിതഃ, സോമേനാ രക്ഷ്യമാണഃ |
| അഗ്നിഃ ഋഷി–ഭിഃ | |
| അസ്താവി | — അസ്മാഭിസ്തുതഃ |
| അദ്വേഷേ ദ്യാവാപൃഥിവീ | |
| ഹുവേമ | — ദ്വേഷരഹിതേ ദ്യാവാ പൃഥിവ്യൌ വയമാഹ്വയാമഃ |
| ഹേ ദേവാഃ, (യൂയം) | |
| സു–വീരം രയിം | — ശോഭനപുത്രാദ്യുപേതന്ധനം |
| അസ്മേ ധത്ത | — അസ്മാസു ധാരയത, ദത്ത |

അർത്ഥം—കർമ്മനേതാക്കൾക്കു് നല്ല സുഖമേകുന്നവനും എല്ലാ മനുഷ്യക്കും ഹിതകാരിയും സോമത്താൽ മുററും രക്ഷിക്കപ്പെടുന്നവനുമായ അഗ്നി ഋഷികളായ നമ്മളാൽ സ്തുതിക്കപ്പെട്ടു. ആരോടും ദ്വേഷമില്ലാത്ത, സമഭാവനയുററ, ദ്യാവാപൃഥിവികളെ നാം വിളിക്കുന്നു. അല്ലയോ ദേവന്മാരേ, നിങ്ങൾ സത്പുത്രസഹിതമായ ധനം ഞങ്ങളിൽ ധരിച്ചാലും. ഞങ്ങൾക്കു തന്നരുളിയാലും.

എട്ടാമധ്യായം സമാപ്തം

അർത്ഥം:—സവിതാവ് പടിഞ്ഞാറുഭാഗത്ത് (പിന്നിൽ) നിന്നുകൊണ്ടും, സവിതാവു കിഴക്കുഭാഗത്ത് (മുമ്പിൽ) നിന്നും, സവിതാവ് വടക്ക് (മുകളിൽ) സ്ഥിതിചെയ്തും, സവിതാവ് തെക്കുഭാഗത്ത് (താഴെ) വർത്തിച്ചും, നമ്മുടെ അഭീഷ്ടം മുഴുവൻ എത്തിയ്ക്കട്ടെ; അല്ലെങ്കിൽ യജ്ഞത്തെ പ്രേരിപ്പിക്കട്ടെ. സവിതാവ് നമുക്ക് ദീർഘായുസ്സു തന്നരുളട്ടെ. (സവിതാവ് എന്ന പദത്തിന്റെ വീണ്ടുംവീണ്ടുമുള്ള ആവർത്തനം ആദരത്തിനു വേണ്ടി.)

വർഗ്ഗം-12-13. സൌര്യഃ അഭിതപാഃ ഋഷിഃ, ജഗതീ ത്രിഷ്ടുഭൌ ഛന്ദസീ സൂര്യോ ദേവതാ.

1 നമോമിത്രസ്യവരുണസ്യചക്ഷസേ
മഹോദേവായതദൃതംസപര്യത
ദൂരേദൃശേദേവജാതായകേതവേ
ദിവസ്പുത്രായസൂര്യായശംസത

അന്വയം:—

(ഹേ ഋത്വിജഃ, യൂയം)
മിത്രസ്യ വരുണസ്യ
ചക്ഷസേ — ദ്രഷ്ട്രേ
മഹഃ ദേവായ — മഹതേ ദ്യോതമാനായ
ദൂരേ-ദൃശേ — ദൂരേ സന്തമപി പശ്യതേ
ദേവ-ജാതായ — ദേവേഷു പ്രാദുർഭൂതായ
കേതവേ — വിശ്വസ്യ പ്രജ്ഞാപകായ
ദിവഃ പുത്രായ സൂര്യായ
നമഃ — പുത്രഭൂതായ സൂര്യായ നമഃ കൃത്വാ
തത് ഋതം — വിഹിതം യാഗാദിലക്ഷണം കർമ്മ
സപര്യത, ശംസത — പൂജയത, സ്തുതിം കുരുത

അൎത്ഥം—സ്തുതിക്കുകളേ, നിങ്ങറം മിത്രൻെറയും വരുണ ൻെറയും ദ്രഷ്ടാവായി മഹാനായി പ്രകാശിക്കുന്നവനായി, അക ലെയാണെങ്കിലും ദൃശ്യനായി, ദേവന്മാൎക്കിടയിൽ ജന്മം പൂണ്ട വനായി, എല്ലാററിനെയുമറിയിക്കുന്നവനായി, ദ്യോവിൻെറ പുത്രഭൂതനായ സൂൎയ്യനായിക്കൊണ്ടു നമസ്കാരം ചെയ്തു്, അവി ടേയ്ക്കു ഹിതമായ യാഗാദികൎമ്മത്താൽ പൂജിക്കുക, അവിടത്തേ യ്ക്കു സ്തുതിചൊല്ലുക.

2 സാമാസത്യോക്തിഃപരിപാതുവിശ്വതോ

ദ്യാവാചയത്രതതനന്നഹാനിച

വിശ്വമന്യന്നിവിശതേയദേജതി

വിശ്വാഹാപോവിശ്വാഹോദേതിസൂൎയ്യഃ

അന്വയം:—

(യയാസത്യോക്ത്യാ) യത്ര

| | |
|---|---|
| ദ്യാവാ ച | — യസ്മിന്ദേശേ ദ്യാവാപൃഥിവ്യൌ. |
| അഹാനി ച തതനൻ | — അഹാനിരാത്രയശ്ചാതന്വൻ |
| (തത്ര) വിശ്വം അന്യൽ | |
| നി വിശതേ | — സൎവ്വം ഭൂതജാതം വിശ്രാമ്യതി |
| യൽ ഏജതി | — ഏതൽ ഭൂതജാതങ്കമ്പതേ |
| വിശ്വാഹാ ആപഃ | — സൎവ്വദോദകാനിസ്യന്ദന്തേ |
| വിശ്വാഹാ സൂൎയ്യഃ ഉൽ | |
| ഏതി | — സചോദേതി |
| സാ സത്യ—ഉക്തിഃ മാ | — സത്യവചനം മാം |
| വിശ്വതഃ പരി പാതു | — സൎവ്വതഃ പരിരക്ഷതു |

അൎത്ഥം—യാതൊരു സത്യോക്തികൊണ്ടാണോ ഇവിടെ ദ്യാവാപൃഥിവികറം അഹോരാത്രങ്ങളെ ഉണ്ടാക്കുന്നതു്, എല്ലാ ഭൂതജാതങ്ങളും ഇവിടെ വിശ്രമിക്കുന്നതു്, ആ ഭൂതജാതങ്ങറം ചലിക്കുന്നതു്, എപ്പോഴും ജലങ്ങളൊഴുകിക്കൊണ്ടിരിക്കുന്നതു്, എന്നും സൂൎയ്യനുദിക്കുന്നതു്, ആ സത്യോക്തി എന്നെ എല്ലാഭാഗ ത്തുനിന്നും രക്ഷിക്കട്ടെ.